# കളപ്പുരയ്ക്കൽ ജോസഫ് റമ്പാൻ
# സൗമ്യതയുടെ സൗന്ദര്യം

## വൈദിക കനക ജൂബിലി സ്മരണിക


പ്രസാധകർ

**കളപ്പുരയ്ക്കൽ കുടുംബയോഗ കമ്മിറ്റി**

**പുതുപ്പള്ളി**

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

3-07-2020

നമ്മുടെ പരുമല സെമിനാരി അസി. മാനേജർ കളപ്പുരയ്ക്കൽ വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചന് വാഴ്‌വ്!

പ്രിയനെ,

മലങ്കരസഭയിൽ വിവിധ നിലകളിൽ അനുഗൃഹീതമായ ശുശ്രൂഷ നിർവഹിച്ചുവരുന്ന പ്രിയൻ പൗരോഹിത്യ ശുശ്രൂഷയുടെ സുവർണ്ണ ജൂബിലിയിൽ എത്തിയിരിക്കുകയാണല്ലോ. മലങ്കരസഭയുടെ ഹൃദയമായ പഴയ സെമിനാരിയിലും, സമസ്ത ലോകത്തിനും അനുഗ്രഹത്തിന്റെ ഉറവ ഒഴുക്കുന്ന പരുമല സെമിനാരിയിലും പ്രിയന്റെ അനുഗ്രഹകരമായ ശുശ്രൂഷകൾ മുഖാന്തരം കൂടുതൽ പുരോഗതിയും ചൈതന്യവും കൈവന്നു എന്ന് സാക്ഷിക്കുന്നതിൽ നമുക്ക് സന്തോഷമുണ്ട്. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ മുതലുള്ള നമ്മുടെ മുൻഗാമികളായ പിതാക്കന്മാരുടെ വാത്സല്യ പാത്രമാകുവാൻ പ്രിയനെ ദൈവമനുഗ്രഹിച്ചു. ദേവലോകം അരമന മാനേജർ, കോട്ടയം എം.ഡി. സെമിനാരിയുടെ മാനേജർ, പ. സഭയുടെ വിവിധ സമിതികളിലെ അംഗം എന്നീ നിലകളിലെല്ലാം സ്തുത്യർഹമായ നിലയിൽ സേവനം അനുഷ്ഠിക്കുവാൻ പ്രിയന് ദൈവം കൃപ നൽകി. വ്യത്യസ്ത മേഖലകളിൽ ഏറ്റവും അനുഗ്രഹപൂർണ്ണമായി പ്രവർത്തിക്കുവാൻ പ്രിയനു ദൈവം നൽകിയ കൃപകളെ ഓർത്ത് നാം ദൈവത്തെ മഹത്വപ്പെടുത്തുന്നു. വിനയത്തോടും പൂർണ്ണ സമർപ്പണത്തോടും കൂടെ ദൈവാരാധന നടത്തുവാൻ തുടർന്നും ദൈവംതമ്പുരാൻ ശക്തി നൽകട്ടെ എന്ന് നാം ആശംസിക്കുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിവിധ ഇടങ്ങളിൽ നൽകപ്പെട്ട നിയോഗങ്ങളിൽ പ്രിയന് ദൈവം തന്ന താലന്തുകളെ ഫലപ്രദമായി വിനിയോഗിച്ചുകൊണ്ട് സ്തുത്യർഹമായ രീതിയിൽ ചെയ്ത ശുശ്രൂഷകളെ ഈ സമയത്ത് സന്തോഷത്തോടും

നന്ദിയോടും കൂടി നാം സ്മരിക്കുന്നു. റമ്പാച്ചന്റെ പ്രാർത്ഥനാജീവിതവും ഉത്തമ സന്യാസിക്കുചിതമായ താപസനിഷ്ഠകളും വിനയപൂർവ്വമായ ജീവിതശൈലിയും ഏവർക്കും മാതൃകയാണ്. പ്രിയന്റെ തുടർന്നുള്ള ജീവിതത്തിനും സഭാശുശ്രൂഷയ്ക്കും ദൈവംതമ്പുരാൻ എല്ലാ അനുഗ്രഹങ്ങളും ചൊരിഞ്ഞ് തരുമാറാകട്ടെ.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.



**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

**Joseph Mar Barnabas Episcopa**

**The Malankara Marthoma Syrian Church**
Thiruvananthapuram-Kollam Diocese

# ശാന്തതയും സൗമ്യതയും ശക്തിദായകം

പുതുപ്പള്ളി കളപ്പുരയ്ക്കൽ വന്ദ്യ ദിവ്യശ്രീ ജോസഫ് റമ്പാൻ വൈദിക ശുശ്രൂഷയിൽ 50 സംവത്സരം പൂർത്തീകരിച്ചിരിക്കുന്ന ഈ നല്ല നാളുകളിൽ ആശംസകൾ അറിയിക്കുന്നതിന് അതിയായ സന്തോഷമുണ്ട്. ഞാനൊരു ഹൈസ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾ മുതലുള്ള സ്നേഹബന്ധമാണ് റമ്പാച്ചനോട് എനിക്കുള്ളത്. ശാന്തനും സൗമ്യനുമായ റമ്പാച്ചനോടുള്ള സംസർഗം തന്നെ നമുക്ക് പുതിയ ശക്തി പ്രദാനം ചെയ്യും.

അഭിവന്ദ്യരായ കാതോലിക്കാ ബാവാ തിരുമേനിമാരോട് ചേർന്ന് സഭാ ആസ്ഥാനങ്ങളിലും ഭദ്രാസന കേന്ദ്രങ്ങളിലും വിവിധ ഇടവകകളിലും അവിടെയുള്ള നിർമ്മാണ പ്രവർത്തനങ്ങളിലും അനുഗൃഹീത ശുശ്രൂഷയും നേതൃത്വവും നൽകിക്കൊടുക്കുന്നതിന് ദൈവംതമ്പുരാൻ റമ്പാച്ചനെ തുണച്ചു.

1965 ഏപ്രിൽ ഏഴാം തീയതി ഒരു ശെമ്മാശനായി ആരംഭിച്ച സഭാ ശുശ്രൂഷ, 2009 ഏപ്രിൽ 15-ന് റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതിന് കാരണം ജോസഫ് അച്ചന്റെ ത്യാഗനിർഭരമായ സഭാ ശുശ്രൂഷയ്ക്ക് സഭ നൽകിയ ആദരവും അംഗീകാരവുമായി കണക്കാക്കാം. 2006 മുതൽ പരുമല സെമിനാരിയിൽ താമസിച്ച് പ്രവർത്തിച്ച റമ്പാച്ചനെ പല പ്രാവശ്യം സന്ദർശിക്കുന്നതിന് ഇടയായതിൽ സന്തോഷിക്കുന്നു.

അടൂർ ഭദ്രാസനത്തിൽ നിന്ന് തിരുവനന്തപുരം ഭദ്രാസനത്തിലേക്ക് എന്റെ ശുശ്രൂഷാകേന്ദ്രം മാറുന്ന അവസരത്തിൽ ഉചിതമായ ഒരു സമ്മാനവുമൊക്കെ തന്ന് യാത്ര അയച്ചത് സന്തോഷത്തോടെ ഓർക്കുന്നു. എന്റെ സഹോദരൻ ഇ. ജെ. ജോർജ് അച്ചനുമായും റമ്പാച്ചന് സൗഹൃദവും

Marthoma Centre
Mannamthala P.O. Thiruvananthapuram-695015

അടുപ്പവുമുണ്ട്. പുതുപ്പള്ളി ദേശത്തിന്റെ ഒരുമയും ഒത്തൊരുമയും ഞങ്ങളുടെ സ്നേഹബന്ധത്തെ ഊട്ടി ബലപ്പെടുത്തുന്നു.

ദൈവസഭയിൽ അനുഗൃഹീത ശുശ്രൂഷ, വിവിധ തലങ്ങളിൽ വന്ദ്യ തിരുമേനിമാരോടു ചേർന്ന് നിർവഹിച്ച റമ്പാച്ചനെ ഓർത്ത് ദൈവത്തെ സ്തുതിക്കുന്നു. ഓർമയുടെ പുസ്തകച്ചുരുളിൽ എനിക്കും ഒരിടം തന്നതിൽ സന്തോഷം അറിയിക്കട്ടെ.



**ജോസഫ് മാർ ബർണബാസ്**



**ഉമ്മൻചാണ്ടി**
(പുതുപ്പള്ളി)
മെമ്പർ
കേരള നിയമസഭ
കരോട്ട് വള്ളക്കാലിൽ
പുതുപ്പള്ളി
കോട്ടയം

ഫോൺ
കോട്ടയം: 0481-2351135
വസതി: 0471-2342602
ഓഫീസ്: 0471-2512200
ഫാക്സ്: 0471-2512200
ചന്ദ്രഗിരി ബ്ലോക്ക്-101
എം.എൽ.എ. ഹോസ്റ്റൽ
തിരുവനന്തപുരം-33
ഇ-മെയിൽ: oommenchandymla@gmail.com

30-7-2020

# ബഹു. കെ. വി. ജോസഫ് റമ്പാച്ചൻ

ബഹുമാനപ്പെട്ട കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാച്ചൻ വൈദിക പട്ടം സ്വീകരിച്ച് 50 വർഷങ്ങൾ പിന്നിടുന്ന അവസരത്തിൽ എല്ലാ ആശംസകളും നേരുന്നു.

ഞങ്ങൾ ഒരേ നാട്ടുകാരാണ്. വിദ്യാർത്ഥിയായിരുന്ന കാലം മുതൽ റമ്പാച്ചനുമായി അടുത്ത ബന്ധം പുലർത്തുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. കളപ്പുരയ്ക്കൽ കുടുംബത്തിലെ എല്ലാവരെയും എനിക്ക് നേരിട്ട് അറിയാം. സഹപാഠി, സുഹൃത്ത് അല്ലെങ്കിൽ സഹപ്രവർത്തകൻ എന്നീ നിലകളിൽ ഞങ്ങൾ എല്ലാം വളരെ അടുത്ത് അറിയാവുന്നതാണ്. റമ്പാച്ചന്റെ ഇളയ സഹോദരൻ അന്തരിച്ച കെ. വി. ജോയി സഹപാഠിയും എന്റെ അടുത്ത സഹപ്രവർത്തകനും ആയിരുന്നു.

റമ്പാച്ചൻ പഠിക്കുന്ന കാലം മുതലേ മിതഭാഷിയും ശാന്തനും ആയിരുന്നു. അദ്ദേഹത്തെ വൈദിക സ്ഥാനത്തേക്ക് തെരഞ്ഞെടുത്തത് ഏറ്റവും അനുയോജ്യമായ ഒരു തീരുമാനം ആയിരുന്നു. കഴിഞ്ഞ 50 വർഷക്കാലത്തെ റമ്പാച്ചന്റെ ജീവിതവും സഭയ്ക്കും സമൂഹത്തിനും അദ്ദേഹം നൽകിയ സംഭാവനകളും ഇതിന് ഏറ്റവും വലിയ തെളിവാണ്.

മലങ്കര അസ്സോസിയേഷന്റെയും സഭാ മാനേജിംഗ് കമ്മിറ്റിയുടെയും അംഗം, കോളജ് ഗവേണിംഗ് ബോഡിയുടെയും പരുമല സെമിനാരിയുടെയും ഉൾപ്പെടെ നിരവധി ഉന്നതസ്ഥാനങ്ങൾ അലങ്കരിക്കാൻ റമ്പാച്ചന് സാധിച്ചിട്ടുണ്ട്. 5 ദശാബ്ദക്കാലത്തെ വൈദിക ജീവിതം കൊണ്ട് നിരവധി ദൈവിക-സാമൂഹ്യ-കാരുണ്യ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കാൻ അദ്ദേഹത്തിന് സാധിച്ചു എന്നത് ഏറെ അനുഗൃഹീതമാണ്.

അദ്ദേഹത്തെ ഏല്പിച്ച ചുമതലകൾ, ഏറ്റെടുക്കുന്ന ദൗത്യങ്ങൾ ഏറ്റവും കാര്യക്ഷമതയോടെ വിജയപൂർവ്വം പൂർത്തിയാക്കിയിട്ടുണ്ട്. ഏൽക്കുന്ന ചുമ

തലകൾ വിജയകരമായി പൂർത്തിയാക്കുന്നതിന് റമ്പാച്ചന് ഒരു ശൈലി ഉണ്ട്. കാര്യക്ഷമതയോടെ കാര്യങ്ങൾ ആരെയും പിണക്കാതെ എല്ലാവരെയും ഒന്നിപ്പിച്ച് യാതൊരുവിധ ആർഭാടവും ഇല്ലാതെ വിജയിപ്പിക്കുന്ന ശൈലി റമ്പാച്ചനു മാത്രമുള്ളതാണ്.

കോവിഡ് വ്യാപന ഭീതിയുടെ പശ്ചാത്തലത്തിൽ വിപുലമായ ആഘോഷങ്ങൾ സാധിക്കില്ലെങ്കിലും 50-ാം വാർഷിക ചടങ്ങുകൾ ലളിതമായി സംഘടിപ്പിക്കുന്നത് അഭിനന്ദനീയമാണ്. റമ്പാച്ചൻ ആഗ്രഹിക്കുന്നതും അതു തന്നെയാണ്. റമ്പാച്ചന് എല്ലാവിധ ഭാവുകങ്ങളും നേരുന്നു. പ്രാർത്ഥനയോടെ.



**ഉമ്മൻ ചാണ്ടി**



www.manoramaonline.com
Malayala Manorama
Mammen Mathew
*Chief Editor & Managing Director*
P B No. 26, Kottayam 686 001, Kerala India
Phone: +91-481-2563646, Fax: + 91-481-2565610
E-mail: mammenmathew@manorama.com

# എളിമയുടെ ശാന്ത സ്വഭാവം

ലാളിത്യം, എളിമ ഇവയാണ് കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാച്ചനെപ്പറ്റി ഓർക്കുമ്പോൾ മനസ്സിലേക്ക് കടന്നു വരുന്നത്. മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചും സമൂഹത്തെ സംബന്ധിച്ചും സംഭവബഹുലവും സുദീർഘവുമായ കാലഘട്ടത്തിലൂടെയാണ് റമ്പാച്ചൻ പ്രയാണം നടത്തിയത്. സ്വതസിദ്ധമായ ശാന്തതയും എളിമയാൽ രൂപപ്പെട്ട പെരുമാറ്റവും എല്ലാവർക്കും അദ്ദേഹത്തെ പ്രിയങ്കരനാക്കി. എന്റെ മാതാപിതാക്കളുമായി സവിശേഷ ബന്ധം സൂക്ഷിച്ചിരുന്നു അദ്ദേഹം.

സഭയിലെ മുൻനിര സ്ഥാപനങ്ങളുടെ തലപ്പത്ത് പ്രവർത്തിച്ച റമ്പാച്ചൻ ഒരു സന്യാസിയുടെ അച്ചടക്കത്തോടും നിശ്ശബ്ദതയോടും ദൈവാശ്രയത്തോടും കൂടിയാണ് ജീവിക്കുന്നത്. അതുകൊണ്ടുതന്നെ ഒരു വിവാദമോ എതിർ ശബ്ദമോ അദ്ദേഹത്തിന് നേരെ ഉയർന്നിട്ടില്ല. ഇപ്പോൾ പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായി സേവനമനുഷ്ഠിക്കുന്ന അദ്ദേഹം കോട്ടയം പഴയസെമിനാരി, ദേവലോകം അരമന എന്നിങ്ങനെ മലങ്കരസഭയുടെയും കേരള സമൂഹത്തിന്റെ തന്നെയും ചരിത്രത്തിന്റെ നേർസാക്ഷ്യങ്ങളായ സ്ഥാപനങ്ങളുടെ മാനേജരായിരുന്നു. കൂടാതെ കോട്ടയത്തെ പ്രശസ്തമായ മാർ ഏലിയാ കത്തീഡ്രൽ വികാരിയും ആയിരുന്നിട്ടുണ്ട്.

മലങ്കരസഭയിലെ വലിയ ബാവാ എന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയന്റെ ശിഷ്യനായിരുന്ന റമ്പാച്ചൻ താപസശ്രേഷ്ഠനും ആത്മീയോന്നതിയിൽ സവിശേഷ വ്യക്തിത്വവുമുണ്ടായിരുന്ന പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയുമായിരുന്നു. ഒരു പക്ഷേ ബാവാ തിരുമേനിയുടെ മുഖമുദ്രയായിരുന്ന ആ ശാന്തത റമ്പാച്ചനും അതേപടി പകർത്തിയതാവും എന്ന് കരുതുന്നു. പൗരോഹിത്യ സുവർണ്ണ ജൂബിലി പ്രഭയിൽ റമ്പാച്ചന്റെ താപസജീവിതം കൂടുതൽ തിളങ്ങാനും ഇനിയുമേറെക്കാലം സഭയേയും സമൂഹത്തേയും അതിലൂടെ ദൈവത്തെയും സേവിക്കാനും കഴിയട്ടെ എന്നും ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.



Mammen Mathew

**മാമ്മൻ മാത്യു**

# Rembachen's Dedication to His Church is Unique

Dear Beloved in Jesus Christ,

"For we are that he has made us, created in Christ Jesus for good works, which God prepared beforehand to be our way of life". (Ephesians 2:10)

Giving, touching other's lives, expanding the circle of our concern to include others, being authentic, and being always open to receiving as well as giving- it's a good description of many of the most amazing wonderful people in this world …one among them is Joseph Rembachan.

I recollect the first time I met Joseph Rembachan when I was all of 12 years old. I remember being enamored by his larger than life yet down to earth personality. This down to earth personality has made me to admire and appreciate him even more over the years.

I have always idolized his dedication and sincerity towards the Church and his spiritual duties. I remember with fondness our routine visits to Reverend Fr. K. M. George's house and the deeply reflective conversations which have never failed to etch into my heart, the prominence that Rembachan places in his relationship with God.

Rembachan is also privy to some of the most sacred rituals of the Church. His serene demeanor is testament to the spiritual halo that surrounds his very being. I am honored to bear witness to 50 Years of Rembachan's Spiritual service to the Church and Society and offer my most humble obeisance to his life and ministry.

**JACOB MATHEW (JOJO)**
Managing Committee Member

1 JULY 2020



## അവതാരിക

# നന്മ നിറഞ്ഞ ഒരു നല്ല വൈദികന്റെ ചിത്രം

### ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ

*നീയോ ദൈവത്തിന്റെ മനുഷ്യനായുള്ളോവേ, നീതി, ഭക്തി, വിശ്വാസം, സ്നേഹം, ക്ഷമ, സൗമ്യത എന്നിവയെ പിന്തുടരുക. വിശ്വാസത്തിന്റെ നല്ല പോർ പൊരുതുക, നിത്യജീവനെ പിടിച്ചുകൊൾക; അതിനായി നീ വിളിക്കപ്പെട്ടു, അനേകം സാക്ഷികളുടെ മുമ്പാകെ നല്ല സ്വീകാരം കഴിച്ചുവല്ലോ (1 തീമോഥെയോസ് 6:11, 12).*

ഏവരാലും ഒരുപോലെ ആദരിക്കപ്പെടുന്ന വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യജീവിത സുവർണ്ണ ജൂബിലിയുടെ സ്മരണികയാണ് **സൗമ്യതയുടെ സൗന്ദര്യം** എന്ന ഈ ഗ്രന്ഥം. പ. കാതോലിക്കാ ബാവാ തിരുമേനി ഉൾപ്പെടെ സഭയിലെ ഇരുപതോളം മേല്പട്ടക്കാരും വൈദികസെമിനാരി ഗുരുക്കന്മാരുൾപ്പെടെ നിരവധി വൈദികരും മലങ്കര സഭയിലെ പ്രധാന സ്ഥാനങ്ങൾ വഹിച്ച വിശിഷ്ട വ്യക്തിത്വങ്ങളുമൊക്കെ രചിച്ച വന്ദ്യ റമ്പാച്ചനോടുള്ള സ്നേഹക്കുറിപ്പുകളാണ് ഇതിലെ ഉള്ളടക്കം. അവയോട് ചേർന്ന് റമ്പാച്ചന്റെ ജീവചരിത്ര രേഖയും ഉൾക്കൊള്ളിച്ചിരിക്കുന്നു. വന്ദ്യനായ റമ്പാച്ചനോടുള്ള സഹവാസവും അടുപ്പവും വഴി പകർന്നു ലഭിച്ച ആദ്ധ്യാത്മിക നിറവ് എല്ലാ ലേഖനങ്ങളിലും പ്രത്യക്ഷമാണ്. വ്യക്തിപരമായി, 1984-ൽ ഒരു വൈദിക വിദ്യാർത്ഥിയായി പഴയസെമിനാരിയിൽ എത്തിയ നാൾ മുതൽ റമ്പാച്ചനെ (ജോസഫ് അച്ചൻ) ഞാൻ കാണുകയും മനസ്സിലാക്കുകയും ചെയ്തുവരുന്നു. 1997-ൽ ഞാൻ സെമിനാരി അദ്ധ്യാപകനായ സമയം മുതലാണ് അദ്ദേഹവുമായി ഏറെ അടുക്കുവാനും സംസാരിക്കുവാനും സാധിച്ചിട്ടുള്ളത്. അന്നുമുതൽ പരസ്പര സ്നേഹ ബന്ധവും ബഹുമാനവും കാത്തുസൂക്ഷിച്ച് ഞങ്ങൾ ജീവിക്കുന്നുവെന്നത് സന്തോഷകരമായ അനുഭവമാണ്. അദ്ദേഹത്തിന്റെ ജീവിതത്തെക്കുറിച്ച് ഈ ഗ്രന്ഥത്തിന്റെ അവതാരിക എഴുതുവാൻ ശ്രമിച്ചപ്പോൾ വേദപുസ്തകത്തിലെ മനോഹരമായ ഒരു ഭാഗം ഓർമ്മ വന്നതാണ് ആമുഖ വാക്യമായി കുറിച്ചിരിക്കുന്നത്. പല ലേഖനങ്ങളിലും റമ്പാച്ചനോടുള്ള ആദരസൂചകമായി ഇതുപോലുള്ള വേദവാക്യങ്ങൾ കുറിച്ചിരിക്കുന്നു എന്നതും ശ്രദ്ധേയമാണ്.

നന്മ നിറഞ്ഞ ഒരു പുരോഹിതന്റെ ജീവിതത്തെക്കുറിച്ചുള്ള ചിത്രമാണ് ഈ ഗ്രന്ഥത്തിൽ ദൃശ്യമാകുന്നത്. മറ്റുള്ളവരുടെ നന്മ ആഗ്രഹിക്കുന്നവനാണ് യഥാർത്ഥ പുരോഹിതൻ. ആധുനിക കാലത്ത് ലാഭേച്ഛ പ്രതീക്ഷിച്ച് ശുശ്രൂഷാജീവിതം നയിക്കുന്നവരുടെയിടയിൽ വ്യത്യസ്തനാകുന്നു എന്ന താണ് റമ്പാച്ചന്റെ നന്മ. ത്യാഗമനോഭാവത്തോടെ മറ്റുള്ളവരുടെ നന്മ മാത്രം ലക്ഷ്യമാക്കി പ്രവർത്തിക്കുന്നതിൽ അദ്ദേഹത്തിന്റെ ശുശ്രൂഷയുടെ മഹത്വം ദർശിക്കാം. നല്ല ശീലങ്ങളുടെ ഉടമകൾക്ക് മാത്രമേ ഇപ്രകാരം പ്രവർത്തി ക്കുവാൻ സാധിക്കുകയുള്ളു. അദ്ദേഹത്തെ അടുത്തറിഞ്ഞ കാലം മുതൽ എനിക്ക് ബോധ്യമായ ഒരു കാര്യമാണിത്. *ദ്രവ്യാഗ്രഹം സകലവിധ ദോഷ ത്തിനും മൂലമല്ലയോ! ഇതു ചിലർ കാംക്ഷിച്ചിട്ടു വിശ്വാസം വിട്ടുഴന്നു ബഹു ദുഃഖങ്ങൾക്ക് അധീനരായിത്തീർന്നിരിക്കുന്നു (1 തീമോഥെയോസ് 6:10).* ദ്രവ്യാഗ്രഹവും അത്യാഗ്രഹവും വർദ്ധിക്കുമ്പോൾ സ്വന്തം കാര്യം മാത്രം ശ്രദ്ധിക്കുകയും മറ്റുള്ളവരുടെ നന്മയെ കരുതിയുള്ള ജീവിതം മറന്നുപോകു കയും ചെയ്യും. എന്നാൽ ഇതിൽ നിന്നു വ്യത്യസ്തമായ ജീവിതശൈലിയി ലൂടെ ശുശ്രൂഷാ ജീവിതം നയിക്കുന്ന ഉത്തമ സന്യാസപുരോഹിതനാണ് മനുഷ്യസ്നേഹിയായ ജോസഫ് റമ്പാച്ചൻ. ഒരാളുടെ വിശ്വാസവും അവി ശ്വാസവും അയാളുടെ ജീവിതത്തിന്റെ വിജയത്തെയും പരാജയത്തെയും ബാധിക്കുന്ന കാര്യങ്ങളാണ്. അതതു കാലങ്ങളിലുള്ള ജീവിതസാഹചര്യ ങ്ങളിൽ നിന്നും അനുഭവങ്ങളിൽ നിന്നുമാണ് ഒരാളുടെ മനസിൽ ഉറച്ച ബോധ്യങ്ങളും പ്രതിബദ്ധതകളും പതിഞ്ഞുവരുന്നത്. എന്നാൽ ചില അവ സരങ്ങളിൽ ഈ ബോധ്യങ്ങളെ മറികടക്കുന്ന നിർണായകമായ നിലപാടു കൾ സ്വീകരിക്കുമ്പോളാണ് നന്മയുള്ളവരായി മാറുവാൻ ഓരോരുത്തർക്കും സാധ്യമാകുന്നത്. യഥാർത്ഥ വിജയത്തിന് ചില തെറ്റായ ബോധ്യങ്ങളെ ഉടച്ചുവാർക്കുവാനുള്ള വിശാലമായ മനസ് ഉണ്ടാകണം. അതിന് ലളിതവും അച്ചടക്കവുമുള്ള ജീവിതവും ഉന്നതചിന്തയും ആവശ്യമാണ്. സമൂഹ ത്തിന്റെ നന്മയ്ക്കുവേണ്ടി തന്റെ ബോധ്യങ്ങളെ തിരുത്തുവാൻ റമ്പാച്ചൻ പരിശ്രമിച്ചിട്ടുണ്ട്.

കൂദാശകളുടെ ശരിയായ പരിപാലകനാണ് റമ്പാച്ചൻ എന്നുള്ളത് എല്ലാ ലേഖകരുടെയും സാക്ഷ്യമാണ്. പരിശുദ്ധ പാമ്പാടി തിരുമേനി (കുറിയാ ക്കോസ് മാർ ഗ്രീഗോറിയോസ്) ആത്മീയമനുഷ്യനെ നിർവ്വചിക്കുന്ന ഒരു തിരുമൊഴിയുണ്ട്. പുരോഹിതനെയും അദ്ദേഹം അർപ്പിക്കുന്നതും അനുഭ വിക്കുന്നതുമായ വിശുദ്ധ കുർബ്ബാനയെക്കുറിച്ചും വിവരിക്കുമ്പോളാണ് ഇത് പറയുന്നത്. “കേവലം ആചാരമെന്ന നില മാറി ദൈവത്തോട് നിരപ്പാകുന്ന തിനും ദൈവത്തെ അറിയുന്നതിനും അനുഭവിക്കുന്നതിനുമുള്ള മാർഗമായി വിശുദ്ധ കുർബ്ബാനയെയും കൂദാശകളേയും നാം സമീപിക്കണം.” തിരു മേനി ഒരിക്കൽ പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സാന്നിദ്ധ്യ

ത്തിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. വിശുദ്ധ കുർബ്ബാനയിൽ കാർമ്മിക നോടൊപ്പം പട്ടത്വത്തിൽ മേൽസ്ഥാനി സന്നിഹിതനാകുന്നുവെങ്കിൽ അദ്ദേഹം ചില പ്രാർത്ഥനകൾക്കു തുടക്കമിടുകയും ചില പ്രത്യേക സന്ദർഭ ങ്ങളിൽ അദ്ദേഹത്തിന്റെ അനുവാദം തേടി കാർമ്മികൻ ശുശ്രൂഷ അനു ഷ്ഠിക്കുകയും ചെയ്യുന്ന ക്രമീകരണമാണ് സഭയിൽ നിലവിലുള്ളത്. എന്നാൽ പരിശുദ്ധ പാമ്പാടി തിരുമേനി പ. അന്ത്യോഖ്യാ പാത്രിയർക്കീ സിനെ ഗൗനിക്കാതെ, തിരുമേനി തന്നെ അന്നേ ദിവസത്തെ വിശുദ്ധ കുർ ബ്ബാനയിലെ കർതൃപ്രാർത്ഥനയ്ക്ക് തുടക്കമിട്ടു. പിന്നീട് അതെക്കുറിച്ച് ചോദിച്ചപ്പോൾ തിരുമേനി നൽകിയ മറുപടി ഇപ്രകാരമാണ്: *"ദൈവത്തെ മുഖാമുഖം കണ്ടപ്പോൾ മറ്റുള്ള എല്ലാവരേയും ഞാൻ മറന്നുപോയി."* ഒരു പുരോഹിതന്റെ വിശുദ്ധ കുർബ്ബാനയോടും കൂദാശകളോടുമുള്ള ആത്മാർ ത്ഥവും ആഴവുമായ സമീപനത്തിന്റെ രീതിയെ സൂചിപ്പിക്കുവാനാണ് ഇത് ഇവിടെ ഉദ്ധരിച്ചത്. പ. പാമ്പാടി തിരുമേനി ആരാധനയോടു കാണിച്ച അതേ ആത്മാർത്ഥത വന്ദ്യനായ റമ്പാച്ചനിലും ദർശിക്കാവുന്നതാണ്.

വൈദികൻ ദേവാലയത്തോടും അനുഷ്ഠാനങ്ങളോടും എപ്പോഴും ഭക്തി യുള്ളവനായിരിക്കണം. നിഷ്ഠകളിൽ ഊന്നിയുള്ള ആരാധനയാണ് വിശ്വാ സികളെ ആരാധനയിലേക്കും വൈദികനിലേക്കും ആകർഷിക്കുന്നത്. ദൈവികസാന്നിദ്ധ്യം സത്യമായും ദേവാലയത്തിൽ ഉണ്ടെന്ന ബോധ്യമാണ് വൈദികന് സ്ഥിരമായി ഉണ്ടാകേണ്ടത്. പഴയസെമിനാരി ചാപ്പലിലും ദേവ ലോകം അരമന ചാപ്പലിലും പരുമല സെമിനാരി ചാപ്പലിലുമൊക്കെ വന്ദ്യ നായ റമ്പാച്ചനോടൊപ്പം ആരാധനകളിലും കൂദാശകളിലും പങ്കെടുത്തി ട്ടുള്ള എല്ലാ ലേഖകരും ഒരുപോലെ അഭിപ്രായപ്പെടുന്നതിന്റെ രത്നച്ചുരുക്കം ഇപ്രകാരമാണ്: ഏറെസമയം എടുത്താണ് അദ്ദേഹം ആരാധനകൾ പൂർത്തീ കരിക്കുന്നത്. ആരാധനയോടുള്ള വിശ്വസ്തത, ഭക്തി എന്നിവയിൽ അദ്ദേഹം ആനന്ദം കണ്ടെത്തിയിരുന്നു. ത്രോണോസിന്റെ മുമ്പാകെ മുട്ടു കുത്തി രഹസ്യപ്രാർത്ഥന ചൊല്ലുകയും വിശുദ്ധ കുർബ്ബാനയിൽ പേരുകൾ ഓർക്കുകയും ചെയ്യുമ്പോൾ അദ്ദേഹം പുലർത്തുന്ന ആത്മാർത്ഥത മാതൃ കാപരമാണ്. ഓരോ പേരും സമയമെടുത്ത് പ്രത്യേകം ഉച്ചരിച്ച് ത്രോണോ സിൽ കുരിശ് വരച്ച് പ്രാർത്ഥിക്കുന്നത് അദ്ഭുതത്തോടെയാണ് കാണുന്നത്.

പുരോഹിതൻ മറ്റുള്ളവർക്കുവേണ്ടി ദൈവത്തിന്റെ ഉപകരണമായി പ്രാർ ത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യേണ്ടവനാണെന്ന ബോധ്യം റമ്പാ ച്ചനെ ശക്തമായി ഭരിച്ചിരുന്നു. ഇടയന്റെ ഇടം ആടുകളുടെ ഇടയിലാ ണെന്നും ആടുകളുടെ പേരുകൾ ഓർമയ്ക്കും ന്യായവിധിക്കും രക്ഷയ്ക്കും വേണ്ടി എപ്പോഴും ദൈവമുമ്പാകെ സമർപ്പിക്കുവാൻ തക്കവണ്ണം തന്റെ നെഞ്ചിൽ വഹിക്കണമെന്നുമുള്ള (പുറപ്പാട് 28:29) പഴയനിയമ ബോധ്യ ത്തിലായിരുന്നു അദ്ദേഹത്തിന്റെ ബലിയർപ്പണവും യാമപ്രാർത്ഥനകളാൽ

മുഖരിതമായ ജീവിതവും. സുകൃതങ്ങളാൽ നിറഞ്ഞ് ദൈവസാന്നിധ്യബോധത്തോടെയും ആത്മാർത്ഥതയോടെയും വിനയത്തോടെയും ആരാധനകളും കൂദാശാനുഷ്ഠാനങ്ങളും നിർവ്വഹിക്കുവാൻ സാധിക്കുന്നവനാകണം ഒരു പുരോഹിതൻ. ആത്മാർത്ഥതയും സ്നേഹവുമില്ലാത്ത ബലിയിൽ ദൈവം പ്രീതിപ്പെടുകയില്ല എന്നതാണല്ലോ പ്രവാചകഗ്രന്ഥങ്ങളിൽ നിന്ന് നാം മനസിലാക്കുന്നത്. അർപ്പകന്റെ അന്തഃരംഗമാണ് ആരാധനയുടെ അന്തസിന്റെ ആധാരം. ഹൃദയം ദൈവത്തിൽ നിന്ന് അകന്നുപോയിട്ട് എത്ര ഇമ്പകരമായി ആരാധന അർപ്പിച്ചാലും സ്വീകരിക്കപ്പെടുകയില്ല എന്നതാണ് യാഥാർത്ഥ്യം. റമ്പാച്ചന്റെ ആരാധനയോടുള്ള നിലപാടാണിത്.

*സൗമ്യതയുടെ സൗന്ദര്യ*മെന്ന ഈ ഗ്രന്ഥത്തിന്റെ ശീർഷകം വന്ദ്യനായ റമ്പാച്ചനെക്കുറിച്ച് ബഹു. ഡോ. ജേക്കബ് കുര്യൻ അച്ചൻ എഴുതിയിരിക്കുന്ന ലേഖനത്തിന്റെ തലക്കെട്ടു കൂടിയാണ്. ഈ ശീർഷകത്തിന് സമാനമായ തലക്കെട്ടുകളാണ് ഇതിലെ നിരവധി ലേഖനങ്ങളിലും കാണുന്നത്. ജീവിതനൈർമല്യത്തിന്റെ പ്രസന്നമായ പ്രതീകം, വൈദിക സമൂഹത്തിലെ സൗമ്യഭാവം, സൗമ്യതയുടെ അണയാത്ത ദീപം, സമാനതകളില്ലാത്ത സൗമ്യതാപസൻ, ശാന്തതയും സൗമ്യതയും ശക്തിദായകം, സമർപ്പിത ജീവിതത്തിന്റെ സുവർണ്ണജൂബിലി, കുരിശിന്റെ പാതയിലെ ഉത്തമ സന്യാസി, ആശ്രമസ്ഥനല്ലാത്ത സന്യാസി, ആത്മചൈതന്യം പ്രസരിക്കുന്ന പരിവ്രാജകൻ, പ്രകാശവാഹകനായ റമ്പാൻ, നിർമ്മല പൗരോഹിത്യത്തിന്റെ ജൂബിലി നിറവിൽ, എന്നും താഴ്മയുടെ നിറകുടം, വിനയം കൊണ്ട് ആരാധ്യനായ ആത്മീയാചാര്യൻ, നൈർമല്യവും താഴ്മയും ഉരുകിച്ചേർന്ന ജീവിതം, കറതീർന്ന സ്നേഹത്തിന്റെ വറ്റാത്ത സ്രോതസ്സ്, ഇന്നലെയും ഇന്നും എന്നും നിർമ്മലനായവൻ, നൈർമ്മല്യത്തിന്റെ പ്രതീകം ഇങ്ങനെ പോകുന്നു റമ്പാച്ചന്റെ സൗമ്യജീവിതത്തിന്റെ സൗന്ദര്യം വെളിപ്പെടുത്തുന്ന ശീർഷകങ്ങൾ. ബാക്കി വരുന്ന ലേഖനങ്ങളും റമ്പാച്ചന്റെ സൗമ്യതയുടെ സൗന്ദര്യത്തെ ആസ്വദിക്കുന്നുയെന്നത് ശ്രദ്ധേയമാണ്. പരസ്പരം ചർച്ച ചെയ്യാതെ എല്ലാ ലേഖകരും ഒരുപോലെ വെളിപ്പെടുത്തിയിരിക്കുന്ന സത്യമാണിത് എന്നതുകൊണ്ട് വന്ദ്യ റമ്പാച്ചൻ സൗമ്യതയുടെ സൗന്ദര്യമെന്ന നാമത്തിന് യോഗ്യനാകുന്നു എന്നുറപ്പിക്കാം. ക്രൈസ്തവ ജീവിത നന്മകളിൽ ഏറ്റവും പ്രധാനമായ നന്മയാണല്ലോ സൗമ്യതയെന്നത്.

വന്ദ്യ ജോസഫ് റമ്പാച്ചൻ വിശ്വസ്തതയുള്ള കാര്യവിചാരകനാകുന്നു എന്നത് മിക്കവാറും എല്ലാ ലേഖനങ്ങളിലും രേഖപ്പെടുത്തിയിട്ടുണ്ട്. നല്ലവനും വിശ്വസ്തനുമായ കാര്യവിചാരകൻ എന്ന ശീർഷകത്തിൻകീഴിൽ ബഹു. ഡോ. റ്റി. ജെ. ജോഷ്വാ അച്ചൻ വന്ദ്യ റമ്പാച്ചന്റെ ഈ സവിശേഷതയെ സവിസ്തരം വിവരിക്കുന്നു. ഗുരു സഹവാസം സുകൃതം, പുണ്യങ്ങൾ പൂവണിഞ്ഞ പുരോഹിത മരം, ഇല വാടാത്ത വൃക്ഷം, ദൈവത്തിന്റെ

പുരോഹിതനായ ജ്ഞാനയോഗി, അസുലഭ അവസരങ്ങളുടെ അവകാശി, ആത്മാർത്ഥതയുടെ ആൾരൂപം, അതുല്യവും അർത്ഥവത്തുമായ പൗരോഹിത്യ ജീവിതം, രഹസ്യങ്ങളുടെ കാവൽക്കാരൻ ഇപ്രകാരം വിവിധ ലേഖനങ്ങൾ ഈ സവിശേഷതയ്ക്ക് ഊന്നൽ നൽകുന്നു. റമ്പാച്ചൻ പഴയസെമിനാരി മാനേജരായി ശുശ്രൂഷിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ വിശ്വസ്തതയുള്ള കാര്യവിചാരകത്വത്തെ നേരിട്ട് മനസിലാക്കുവാൻ എനിക്കും സാധിച്ചിട്ടുള്ളതാണ്. ഓരോ നിയോഗവും ദൈവം ഏൽപ്പിച്ചിരിക്കുന്നതാണെന്ന ബോധ്യമാണ് അദ്ദേഹത്തെ ഭരിച്ചിരുന്നത്. സെമിനാരി കൃഷിയിടത്തിലെ പച്ചക്കറി, പഴം, നാളികേരം എന്നിവയെല്ലാം സെമിനാരിയിലെ ഭക്ഷണത്തിനായി വിദ്യാർത്ഥികൾക്ക് കൈമാറുമ്പോൾ അദ്ദേഹം പുലർത്തിയിരുന്ന കൃത്യതയും അച്ചടക്കവും ശിക്ഷണവും മാതൃകാപരമായിരുന്നു. പരിശുദ്ധ സഭയുടെ സ്വത്ത് കൈകാര്യം ചെയ്യുമ്പോൾ സൂക്ഷ്മതയും സത്യസന്ധതയും പുലർത്തണമെന്നത് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. പുരോഹിതന്മാർ ദൈവത്തിന്റെ കാര്യവിചാരകന്മാരാണെന്ന പരിശുദ്ധ പൗലോസ് ശ്ലീഹായുടെ വാക്കുകളെ അന്വർത്ഥമാക്കുന്നവിധത്തിലായിരുന്നു അദ്ദേഹത്തിന്റെ പ്രവൃത്തികൾ.

പരിശുദ്ധ സഭയുടെ പിതാക്കന്മാരോടും സഭയുടെ അടിസ്ഥാനപ്രമാണങ്ങളോടുമുള്ള റമ്പാച്ചന്റെ വിധേയത്വവും കൂറും അദ്ദേഹത്തിന് ഏറെ ആദരം നൽകുവാൻ ഏവരെയും പ്രേരിപ്പിക്കുന്ന ഘടകമാണ്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ മുതൽ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ വരെയുള്ള കാതോലിക്കാ ബാവാതിരുമേനിമാരെ കാണുകയും അവരെ ശുശ്രൂഷിക്കുകയും ചെയ്തിട്ടുള്ള വൈദികരിൽ ഇന്ന് ജീവിച്ചിരിക്കുന്നവരിൽ പ്രമുഖനാണ് ജോസഫ് റമ്പാച്ചൻ. പരിശുദ്ധ ഔഗേൻ ബാവായുടെ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്ന കാലം പ്രത്യേകം ശ്രദ്ധേയമാണ്. പ. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢരായിരിക്കുന്ന സഭയുടെ പ്രധാന മേലധ്യക്ഷന്മാരെക്കുറിച്ചും സഭയുടെ ദേശീയതയെക്കുറിച്ചുമുള്ള ഉറച്ച ബോധ്യം അദ്ദേഹത്തിന്റെ വാക്കുകളിൽ എപ്പോഴും പ്രകടമാണ്. പ്രസിദ്ധമായ പുതുപ്പള്ളി പള്ളിയുടെ അരുമസന്താനമെന്ന നിലയിൽ സഭാതർക്കത്തെ സംബന്ധിച്ചും മറ്റുമുള്ള ഉറച്ച ബോധ്യവും നിലപാടുകളും അദ്ദേഹത്തിനുണ്ട്. തന്നേക്കാൾ പ്രായം കുറഞ്ഞ വൈദികരോടുപോലും അദ്ദേഹം കാണിക്കുന്ന അടുപ്പവും ആദരവും സ്നേഹവും ഇന്നുള്ള വൈദികസ്ഥാനികൾക്ക് ഒരു വെല്ലുവിളി തന്നെയാണ്. നേരിന്റെ വഴിയിൽ അമ്പത് വർഷം, മരിക്കാത്ത സുവർണ്ണ സ്മരണകൾ, വ്യത്യസ്തനായ ഒരു സന്യസ്തൻ, എല്ലാവരും ഇഷ്ടപ്പെടുന്ന ജീവിതശൈലിയുടെ ഉടമ തുടങ്ങിയ വിവിധ ലേഖനങ്ങൾ ഈ യാഥാർത്ഥ്യം പ്രത്യേകം വെളിപ്പെടുത്തുന്നു. ധീരത ഒരു പുരോഹിതന്റെ ലക്ഷണമാണെന്ന് അദ്ദേഹം തന്റെ ജീവിത

മാതൃകയിലൂടെ വ്യക്തമാക്കുന്നു. അധർമ്മത്തിലും അസത്യത്തിലും തെറ്റായ മാർഗത്തിലും പോകുന്നവർക്കെതിരെ ധീരതയോടെ വിരൽ ചൂണ്ടിയ യോഹന്നാൻ സ്നാപകൻ അദ്ദേഹത്തെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. മുഖപക്ഷമില്ലാതെയുള്ള ജീവിതമാകണം പുരോഹിതന്റെ മുഖമുദ്ര എന്നാണ് റമ്പാച്ചന്റെ ഉത്തമബോധ്യം.

മാതൃകയുള്ള ഒരു സന്യാസ പുരോഹിതനെയാണ് ബഹുമാന്യനായ കെ. വി. ജോസഫ് റമ്പാച്ചനിലൂടെ മലങ്കരസഭയ്ക്ക് ലഭിച്ചിരിക്കുന്നത്. സ്വപ്ന സമാനമായ ഒരു ജീവിതം വാർദ്ധക്യകാലത്തും വിശുദ്ധിയോടെയും നിഷ്ഠ യോടെയും അദ്ദേഹം അനുഷ്ഠിക്കുന്നു. സഭയുടെ വിവിധയിടങ്ങളിൽ തനത് ശൈലിയിൽ പ്രവർത്തിക്കുവാനും ശുശ്രൂഷിക്കുവാനും ആത്മസന്തോഷം അനുഭവിക്കുവാനും അദ്ദേഹത്തിന് ഇതിനോടകം സാധ്യമായിട്ടുണ്ട്. 1935 ഏപ്രിൽ 7-ന് ജനിച്ച്, മലങ്കരസഭയുടെ വിവിധ തലങ്ങളിൽ സ്തുത്യർഹ മായ സേവനമനുഷ്ഠിച്ച്, ഇപ്പോൾ ശതാഭിഷിക്തനായിരിക്കുന്ന വന്ദ്യ റമ്പാച്ച നോടൊപ്പം ശതാബ്ദി വരെയെങ്കിലും നടക്കാമെന്ന കെ. വി. മാമ്മൻ സാറിന്റെ ആഗ്രഹം എല്ലാ ലേഖകരുടെയും ആഗ്രഹമാണ്. തപോനിഷ്ഠ നായ സന്യാസവര്യനെന്ന നിലയിൽ ഏവർക്കും അനുകരണീയ മാതൃക നൽകുന്ന ഒരു നല്ല തീർത്ഥാടകന്റെ യാത്രയെ അദ്ദേഹത്തിൽ ദർശിക്കാം. സത്യവിശ്വാസികളായി യാത്രചെയ്യുവാൻ ആഗ്രഹിക്കുന്ന തീർത്ഥാടകർ ശരിയായ വാതിലിലൂടെ പ്രവേശിച്ച ശേഷം നേരായ പാതയിലൂടെ പ്രയാണം ചെയ്താൽ ലക്ഷ്യത്തിലെത്താം എന്ന ഉറപ്പാണ് 'സൗമ്യതയുടെ സൗന്ദര്യം' എന്ന കൃതി നമുക്ക് നൽകുന്നത്. മലങ്കരസഭയുടെ ആത്മീയസൗരഭ്യമായി പ്രശോഭിക്കുന്ന വന്ദ്യ റമ്പാച്ചന്റെ ജീവിതം അങ്ങനെ ഒരു വഴിത്താരയാണ്. ആ വഴിത്താരയെ ഈ ചെറിയ ഗ്രന്ഥത്തിലൂടെ സഭയുടെ ചരിത്രത്താളുക ളിലേക്ക് ചേർക്കുന്നത് സന്തോഷകരമാണ്. ഈ കൃതിയുടെ പാരായണത്തി ലൂടെ വന്ദ്യനായ റമ്പാച്ചന്റെ ജീവിതത്തിലെ നല്ല മാതൃകൾ പിൻപറ്റി മുമ്പോട്ടുപോകുവാൻ ഏവർക്കും ഇടവരട്ടെ.

*"കർത്താവേ! നിന്റെ പരിശുദ്ധ സഭയിലെ ഇടയന്മാർക്ക് ഉത്തമവും പ്രശാന്തവുമായ ദീർഘായുസ് നൽകണമേ..." (വിശുദ്ധ കുർബ്ബാനയിലെ തുബ്ദേൻ പ്രാർത്ഥന).*

ശൂനോയോ പെരുന്നാൾ 2020



# ശതാഭിഷിക്തനായ ആചാര്യനൊപ്പം ശതാബ്ദി വരെയെങ്കിലും നടക്കാം

അഭിവന്ദ്യ കെ. വി. ജോസഫ് റമ്പാച്ചന്റെ അഞ്ച് ദശാബ്ദത്തെ ദൈവാശ്രയപ്രേരിതവും ഫലദായകവുമായ വൈദിക ജീവിതത്തിനിടയിലെ ബഹുമുഖ സേവന പ്രവർത്തനങ്ങളെപ്പറ്റി മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും റമ്പാച്ചന്റെ അയൽവാസി കൂടിയായ മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയും സമുന്നത മെത്രാപ്പോലീത്താമാരും പ്രമുഖ വൈദിക-അവൈദിക നേതാക്കളും മറ്റും സന്തോഷം പ്രകടിപ്പിച്ചുകൊണ്ടും അനുഗ്രഹങ്ങളും അഭിനന്ദനാശംസകളും ചൊരിഞ്ഞുകൊണ്ടും അയച്ച മികച്ച ലേഖനങ്ങൾ സമാഹരിച്ചു ഒരു വൈദിക കനകജൂബിലി സ്മാരകഗ്രന്ഥം "കെ. വി. ജോസഫ് റമ്പാൻ: സൗമ്യതയുടെ സൗന്ദര്യം" എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുമ്പോൾ അതിന്റെ പൂർണ്ണതയ്ക്കുവേണ്ടി റമ്പാച്ചന്റെ ഒരു ലഘു ജീവചരിത്രം അനിവാര്യമാണെന്ന ചിന്തയുടെ ഫലമായിട്ടാണ് ഈ ഒന്നാം ഭാഗം ചേർക്കുന്നത്.

പ്രശംസയ്ക്കും പ്രശസ്തിയ്ക്കും ഒട്ടും ആഗ്രഹിക്കാത്ത റമ്പാച്ചൻ കനകജൂബിലി ആഘോഷവും സ്മരണികയും ഒന്നും ആവശ്യമില്ലെന്നു ക്രിസ്തീയ വിനയത്തോടു പലവുരു പറഞ്ഞിട്ടും സഭയുടെ സമുന്നത നേതാക്കന്മാരും രക്തബന്ധമുള്ള പ്രിയപ്പെട്ട കുടുംബാംഗങ്ങളും സമുന്നതരും പ്രശസ്തരുമായ സഹപ്രവർത്തകരും താൻ സേവനം ചെയ്ത ഇടവകകളിലെ സ്നേഹനിധികളായ അംഗങ്ങളും നിർബന്ധിച്ചതിനെ തുടർന്നാണ് അവരുടെ ആഗ്രഹത്തിന് റമ്പാച്ചൻ വഴങ്ങിയതെന്ന് ഓർക്കേണ്ടതുണ്ട്.

റമ്പാച്ചന്റെ സംസ്കാരസമ്പന്നമായ ഉത്തമ പെരുമാറ്റങ്ങളും മാതൃകകളും ഒട്ടധികംപേരെ ഭാവിയിലും സ്വാധീനിക്കുകയും കുടുംബാംഗങ്ങളിൽ സൽപ്രേരണകൾ ചെലുത്തുകയും ചെയ്യുമെന്നുള്ള ശുഭാപ്തി വിശ്വാസമാണു ഈ പ്രസിദ്ധീകരണത്തിന്റെ പിന്നിലെ പ്രദീപ്തമായ ലക്ഷ്യം.

മറ്റൊരു കാര്യം കൂടി എടുത്തു പറയാൻ ആഗ്രഹിക്കുന്നു. ഒരു കുടുംബത്തിൽ ഒരു രാഷ്ട്രപതിയോ; ഒരു സഭാദ്ധ്യക്ഷനോ, മുഖ്യമന്ത്രിയോ, മന്ത്രിയോ, മെത്രാപ്പോലീത്തായോ, പണ്ഡിതശ്രേഷ്ഠനായ ഒരു വൈദിക പ്രമുഖനോ, വിശ്വപ്രസിദ്ധ ശാസ്ത്രജ്ഞനോ മറ്റോ ഉണ്ടായാൽ അത് പ്രസ്തുത കുടുംബത്തിനു മാത്രമല്ല, നാടിനും രാജ്യത്തിനും എല്ലാം വലിയ അഭിമാനകരമായ നേട്ടമാണല്ലോ. ഇതിൽ സന്തോഷിക്കുകയും അഭിനന്ദനാശംസകൾ സമർപ്പിക്കുകയും ചെയ്യേണ്ടത് കാര്യവിവരവും വിദ്യാഭ്യാസവും സംസ്കാരവും യഥാർത്ഥ സ്നേഹവും ഉള്ളവരുടെ കടമ കൂടിയാണ്.

ആ വസ്തുതയും രണ്ടു ഭാഗങ്ങളുള്ള ഈ ലഘുജീവചരിത്ര രചനാവേളയിൽ കുടുംബയോഗക്കമ്മിറ്റിയെ ഭരിച്ചു എന്നുള്ളതും സാഭിമാനം അനുസ്മരിപ്പിച്ചുകൊണ്ടു ജീവചരിത്ര സംഗ്രഹ രചന സംബന്ധിച്ച ലിപികൾ സസന്തോഷം നിരത്തുകയാണ്. റമ്പാച്ചനെപ്പറ്റിയും അദ്ദേഹത്തിന്റെ പ്രശസ്തമായ കുടുംബത്തെപ്പറ്റിയും കൂടുതൽ അടുത്തറിയാവുന്നവർ സുലഭമായിരിക്കേ ഇതിന്റെ എഡിറ്റിംഗ് സംബന്ധിച്ച ചുമതല ദീർഘകാല സ്നേഹബന്ധത്തെ മുൻനിർത്തി എന്നെ ഏൽപിച്ചത് ഭാഗ്യമായും അതിലുപരി ഒരു പദവിയായും ഞാൻ കണക്കാക്കുന്നു.

നോക്കെത്താത്ത പാരാവാര തീരപ്പരപ്പുപോലെ കിടക്കുന്ന റമ്പാച്ചന്റെ എട്ടര ദശാബ്ദക്കാലത്തെ സംഭവബഹുലമായ ജീവചരിത്രത്തെ ഒരു കടലിനെ ഒരു കുപ്പിയിൽ കടത്തി ഒതുക്കുന്നതുപോലെ ചുരുക്കുമ്പോൾ മനഃപൂർവ്വമല്ലാതെ വന്നുപോയേക്കാവുന്ന പിഴകൾക്കു എഡിറ്റർ മാത്രമാണ് ഉത്തരവാദി എന്ന വസ്തുതയും ഇവിടെ ഗോപനം ചെയ്യാനുദ്ദേശിക്കുന്നില്ല. ആവർത്തനവിരസത ഒഴിവാക്കാൻ ചുരുക്കം ചില ലേഖനങ്ങൾ അല്പമൊക്കെ കുറയ്ക്കേണ്ടി വന്നിട്ടുണ്ട്. ഇത്തരം സ്മരണിക എഡിറ്റിംഗിൽ എഡിറ്ററുടെ കർത്തവ്യം ക്ഷിപ്രസാധ്യമല്ലെന്നും ഓർക്കണം. ആ പരിമിതിയിൽ ഞെരുങ്ങേണ്ടിവന്ന എന്നോടു സഹാനുഭൂതി പ്രകടിപ്പിച്ചുകൊണ്ടാവണം ഇതു വായിക്കുവാൻ എന്നും അഭ്യർത്ഥിക്കട്ടെ. ഉൾപ്പെടുത്തിയിരിക്കുന്ന മികച്ച ലേഖനങ്ങളും പ്രസക്തങ്ങളായ ചിത്രങ്ങളും ശരിക്കും കുറവുകൾ നികത്തിയിട്ടുണ്ടെന്ന വിശ്വാസമാണു ഞങ്ങൾക്കുള്ളത്. ബഹുമാന്യരായ ലേഖകർക്കെല്ലാം ഹൃദയംഗമമായ നന്ദി പറയുന്നു. വന്ദ്യ ജോസഫ് റമ്പാച്ചന്റെ ധന്യജീവിത നിർഭരമായ സൗന്ദര്യവും സൗമ്യതയും നിർമ്മലതയുടെ സുഗന്ധവും നമുക്കു മേലിലും മാർഗ്ഗദർശകമാകട്ടെ എന്നു ദൈവാശ്രയത്തോടും വിനയത്തോടും ആശംസിക്കുമ്പോൾ അദൃശ്യമായ ഒരാത്മനിർവൃതി ഞങ്ങൾക്കു ലഭിക്കുന്നു എന്നതാണു എടുത്തു പറയേണ്ട വസ്തുത.

ദൈവം സൃഷ്ടിച്ച ശേഷം എല്ലാം നല്ലതെന്നു കണ്ടതും മനോഹരവും എന്നാൽ സുഖദുഃഖ സമ്മിശ്രവുമായ പ്രപഞ്ചത്തിലൂടെ നടന്നു നടന്നു തൊണ്ണൂറിന്റെ തിണ്ണയിൽ എത്താറായിട്ടും ഒരു മൂന്നാം കാലെന്നു പറയുന്ന വടിയുടെ സഹായംപോലും തേടാത്ത ജീവിതയാത്ര. സത്യം പറഞ്ഞാൽ കണ്ടാൽ ചെറുപ്പം ഒട്ടും ചെറുതാകാത്ത വ്യക്തിത്വം. ഭൂമിയിൽ തന്നെ വാസം. എന്നാൽ ഹൃദയ മനസ്സുകൾ എന്നും ഉന്നത വിതാനങ്ങളിൽ ഉടക്കി വിഹരിക്കുന്നു. അതേ, ലോകത്തിന്റേതെങ്കിലും ലോകത്തിന്റേതല്ലെന്നുള്ള ചിന്ത. ലിപി പരിചയവും അറിവും അരിയിട്ട് ആർജിച്ച നാൾ മുതൽ അദ്ദേഹത്തെ അനുദിനം അനുസ്മരിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇവിടെ ഒന്നും സ്ഥിരമല്ലെന്നും നാം ഇവിടേക്ക് ഒന്നും കൊണ്ടുവന്നിട്ടില്ലെന്നും ആരും ഒന്നും

ഇവിടെ നിന്നു കൊണ്ടുപോകുകയുമില്ലെന്നുമുള്ള സെന്റ് പോളിന്റെ തങ്ക വാക്യം ഊണിലും ഉറക്കത്തിലും സദാ ഉരുവിട്ടുകൊണ്ടിരിക്കുന്ന ഉത്തമ നായ സന്യാസി. വിശുദ്ധിയുടെ പ്രതീകമായ കുറുപ്രാവിനെപ്പോലെ ദേവാ ലയങ്ങളുടെയും സമുന്നത സെമിനാരികളുടെയും അരമനകളുടെയും താഴികക്കുടങ്ങളുടെ താഴെ പ്രാർത്ഥനാമന്ത്രം ജപിച്ചു രാപാർത്തു വരുന്ന ദൈവദാസൻ. തികഞ്ഞ ദൈവാശ്രയത്തോടും അതുല്യമായ ആത്മീയ ശുശ്രൂഷാപാടവത്തോടും സഭാദ്ധ്യക്ഷന്മാരെയും പിതാക്കന്മാരെയും സഭാം ഗങ്ങളെയും സേവിച്ചു സായൂജ്യമടയുന്ന എളിയ സഭാപ്രവർത്തകൻ. നന്മ ചെയ്തുകൊണ്ടു ചുറ്റിസഞ്ചരിച്ച സഭാനാഥനെ പിൻപറ്റുവാനുള്ള അതിരറ്റ ആകാംക്ഷാഭരിതൻ. അന്യജീവനുതകി സ്വജീവിതം ധന്യമാക്കണമെന്നും എല്ലാവർക്കും നന്മയുണ്ടാകണമെന്നും സദാ പ്രാർത്ഥിക്കുന്നവനുമായ സാത്വികൻ. പൗരോഹിത്യ കനകജൂബിലിയിൽ നിറഞ്ഞുനിൽക്കുന്ന പുതു പ്പള്ളി കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാച്ചനെപ്പറ്റി ഓർത്തപ്പോൾ ഓടിയെത്തിയ ചിതറിയ ചിന്തകളിൽ ചിലതാണിവ.

## മരണത്താഴ്വരയിൽ നിന്നു പുതുജീവിത എവറസ്റ്റിലേക്ക്

യൗവനത്തിലേക്കു കാലുകുത്തിയ കെ. വി. ജോസഫിനു 1960 സെപ്തം ബർ 20-നു കാഞ്ഞിരപ്പള്ളിയിൽ വച്ചുണ്ടായ ഒരു ബസ്സപകടത്തിൽ തലയ്ക്ക് ക്ഷതമേറ്റു ബോധക്ഷയം സംഭവിച്ചു. ഏതാനും ദിവസം കോട്ടയം ജില്ലാ ആശുപത്രിയിൽ (അന്ന് കോട്ടയം മെഡിക്കൽ കോളജ് ഇല്ല) ചികി ത്സയിൽ കിടന്നു. ശാരീരികമായി ഏതാണ്ടു നിശ്ചലനായ ജോസഫ് മരണ ത്തിന്റെ കൂരിരുൾ താഴ്വരയിലൂടെ ബോധരഹിതനായി നീന്തി പുതുജീവിത പ്രകാശത്തിന്റെ എവറസ്റ്റിൽ എത്തിയ സംഭവം ഒരത്ഭുതം തന്നെ. ആശു പത്രിയിൽ ചെന്നു കണ്ട മാലോകർ എല്ലാം രോഗി മരിച്ചതു തന്നെ എന്നു മനസ്സിൽ മഹസ്സർ എഴുതി. നേരത്തെ തൈലാഭിഷേകവും നടത്തിയിരുന്നു. ആശുപത്രിയിൽ എത്തി തലയ്ക്കു പിടിച്ചു പ്രാർത്ഥിച്ചശേഷം മഹാചാര്യ നായ ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ പറഞ്ഞു: "കൊച്ചൻ മയക്കത്തിലാണ്, മരിച്ചിട്ടില്ല." ചികിത്സിച്ചു വന്ന മുഖ്യ ഡോക്ടറായ പി. എം. പൗലൂസിനും ആശയറ്റിരുന്നു. തുടർന്നു പിറ്റേ ദിവസം വെല്ലൂർക്കു കൊണ്ടുപോകാമെന്നു ഡോക്ടറും കോട്ടയത്തെ പ്രമുഖ സഭാനേതാക്കളും തീരുമാനിച്ചു. എല്ലാ ഒരുക്കങ്ങളും ചെയ്തു. രോഗിയെ വീണ്ടും കണ്ടശേഷം പ. ബാവാ "ഡോക്ടറെ... ചികിത്സിച്ചുകൊള്ളുക" എന്നു മാത്രം പറ ഞ്ഞശേഷം അരമനയിലേക്കു പോയി. നേരം വെളുത്തപ്പോൾ വെല്ലൂർക്കു പോകാനുള്ള പ്രോഗ്രാം മാറ്റി. ചികിത്സ തുടരുകയും രോഗി ഏതാനും ദിവ സത്തിനുശേഷം ബോധം വീണ്ടെടുത്ത് രണ്ടാം ജീവിതത്തിലേക്കു കൂടു തൽ ശക്തിയോടെ മടങ്ങിവരികയും ചെയ്തു. മരിച്ച ആളെ പ്രാർത്ഥിച്ചു ജീവിപ്പിക്കുകയും ഒട്ടധികം രോഗികളെ സുഖപ്പെടുത്തുകയും ചെയ്ത ദൈവ

കൃപാനിധിയായ പൗലോസ് അപ്പോസ്തോലന്റെ പേരുകാരനായ ഡോ. പി. എം. പൗലോസിന്റെ വിശ്വാസം വർദ്ധിക്കുകയും ചെയ്തു. ദൈവത്തിനും ദൈവത്തെ ഉൾക്കൊണ്ടിരിക്കുന്ന ദൈവദാസന്മാർക്കും ചെയ്യാനാവാത്തതൊന്നും ഇല്ലെന്നല്ലേ ജോസഫിന്റെ തിരിച്ചുവരവ് നമ്മെ ഓർപ്പിക്കുന്നത് (ഈ അപകടത്തിന്റെ വിശദവിവരങ്ങൾ അന്യത്ര ചേർത്തിട്ടുണ്ട്).

തീർന്നില്ല. ജോസഫ് റമ്പാച്ചനാകട്ടെ ആരോടും പരിഭവമില്ലാത്ത, ആരുടെയും ഒന്നും ആഗ്രഹിക്കാത്ത അജാത ശത്രു. ആഗ്രഹമാണ് സകല തിന്മകളുടെയും ആദികാരണമെന്ന് ശ്രീബുദ്ധനെപ്പോലെ വിശ്വസിക്കുന്ന സിദ്ധൻ. ആരെക്കണ്ടാലും പുഞ്ചിരി പൂശിയ കുശലാന്വേഷണം. നിഘണ്ടുവിലില്ലാത്ത ഒറ്റ വാക്കുപോലും പ്രയോഗിക്കാത്ത രസനയുടെ കാവൽക്കാരൻ. അറിഞ്ഞുകൊണ്ട് ഒരു എറുമ്പിനെപ്പോലും ചവിട്ടിനോവിക്കാത്ത സസ്യഭുക്ക്.

ഇടവകകളിലെ ആരോടും വെറുപ്പും പ്രതികാരവും പ്രകടിപ്പിച്ചിട്ടില്ലാത്ത ശാന്തനായ വികാരി. അടിയുറച്ച സത്യവിശ്വാസത്തിന്റെ പ്രതീകം മാത്രം. ദൈവാശ്രയവും ദൈവഭയവും ഗുരുഭക്തിയും സംസ്കാരസമ്പന്നമായ സൽപെരുമാറ്റവും സനാതനമൂല്യങ്ങളുമായുള്ള പിരിയാബന്ധവും നീക്കുപോക്കില്ലാത്ത ആരാധനാനിഷ്ഠയും സ്നേഹവായ്പും തുളുമ്പുന്ന കേദാരമായ, അല്ല, സാക്ഷാൽ സമ്പന്നമായ കളപ്പുരയുടെ ഉടമസ്ഥൻ.

എട്ടു നാട്ടിലും കീർത്തി കേട്ട പ്രശസ്തമായ പുതുപ്പള്ളിയുടെയും പട്ടാളച്ചിട്ടയിൽ ഉറച്ചുനിൽക്കുന്ന സേനാനിയായ ഗീവറുഗീസ് സഹദായുടെ കണ്ണടയ്ക്കാത്ത നിത്യ കാവലിൽ കഴിയുന്ന സെന്റ് ജോർജ് വലിയപള്ളിയുടെയും കർത്തൃശിഷ്യന്മാരെ, വിശിഷ്യ നമ്മുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടെയും സാമീപ്യത്തെ അനുസ്മരിപ്പിക്കുന്ന നിലയ്ക്കൽ പള്ളിയുടെയും സ്വാധീനവലയത്തിൽ വളർന്നുവന്ന വന്ദ്യനായ കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാനെ മലങ്കരസഭയ്ക്കു നൽകിയ ദൈവത്തെ സ്തുതിക്കാം. സഭയ്ക്കും നാടിനും കുടുംബത്തിനും ഇതുപോലെ അഭിമാനം പകർന്നുതന്ന ഈ ശ്രേഷ്ഠാചാര്യന്റെ സജീവസേവനം ദീർഘനാൾ നമ്മെ ആത്മീയ പുളകം കൊള്ളിക്കാൻ പ്രാർത്ഥിച്ചുകൊണ്ട് അടുത്ത താളുകളിലൂടെ ആന്ദോളനം നടത്താം. ഒരാത്മചൈതന്യം ആർജ്ജിക്കാം.



**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

# ആമുഖം

പുതുപ്പള്ളി കളപ്പുരയ്ക്കൽ കുടുംബയോഗ രക്ഷാധികാരിയും സെന്റ് ജോർജ്ജ് വലിയപള്ളി ഇടവകാംഗവുമായ അഭിവന്ദ്യ കെ. വി. ജോസഫ് റമ്പാച്ചന്റെ 85-ാം ജന്മദിനവും (7-4-2020) പൗരോഹിത്യ സുവർണ്ണ ജൂബിലി ദിനവും (4-7-2020) ഒന്നിച്ചു വന്ന വർഷമാണിത്.

ദീർഘകാലം (1929 മുതൽ 1964 വരെ 35 വർഷം) മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ ദൈവാശ്രയത്തോടും കർമ്മകുശലതയോടും സത്യസന്ധതയോടും നയിച്ച ഭാഗ്യസ്മരണാർഹനായ മൂന്നാം കാതോലിക്കാ പ. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ ശിഷ്യത്വത്തിൽ കെ. വി. ജോസഫ് വൈദികസെമിനാരി പഠനം നടത്തുകയും തുടർന്ന് സി.എം.എസ്. കോളജിൽ നിന്നു ബി.എ. ബിരുദം നേടുകയും ചെയ്തു. കോളജിൽ പഠിക്കുമ്പോൾ തന്നെ സഭയുടെ പ്രമുഖ വിദ്യാർത്ഥി സംഘടനയായ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ കോട്ടയം യൂണിറ്റ് സെക്രട്ടറിയുമായിരുന്നു. സെക്രട്ടറിയായിരിക്കുമ്പോൾ 1967-ൽ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വെച്ചു പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്നു ശെമ്മാശപട്ടം സ്വീകരിച്ചു. തുടർന്നും ശെമ്മാശ്ശൻ സഭയുടെ വിവിധ സ്ഥാപനങ്ങളുടെ ഭാരവാഹിത്വം പ്രശംസനീയമായി നിറവേറ്റിക്കൊണ്ടിരുന്നു. കൂടാതെ പ. ഔഗേൻ ബാവായുടെ സെക്രട്ടറി എന്ന നിലയിലുള്ള വലിയ ചുമതലയും ഉത്തരവാദിത്വവും വഹിച്ചു. തന്നിമിത്തം സഭാപ്രവർത്തനങ്ങളിൽ വിപുലമായ അനുഭവസമ്പത്തും ലഭിച്ചു. ഒപ്പം ഒട്ടധികം സുഹൃത്തുക്കളുടെ സ്നേഹനിർഭരമായ സഹായസഹകരണങ്ങളും ശെമ്മാശനു നേടാനായി. തന്റെ വിനയം നിറഞ്ഞ സൽപെരുമാറ്റം, സൗമ്യത എന്നിവ മൂലം അന്നും ഇന്നും എല്ലാ രംഗങ്ങളിലും ലഭിച്ച സൗഹൃദം അന്യൂനം നിലനിർത്താനും സാധിച്ചു എന്നത് പ്രത്യേകം എടുത്തു പറയുവാൻ സാധിക്കും.

കെ. വി. ജോസഫ് ശെമ്മാശനു 1970 ജൂലൈ 4-നു സ്വന്തം ഇടവക പള്ളിയിൽ വച്ചു സഭയുടെ ഒരു ശക്തിസ്തംഭവും കോട്ടയം ഭദ്രാസനാധിപനുമായിരുന്ന പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി വൈദികപട്ടം നൽകി. വൈദികനായശേഷം ഒരു ഡസൻ പള്ളികളിൽ കൂടുതൽ വികാരിയായിരുന്നിട്ടുണ്ട്. ഒരു പള്ളിയിൽ നിന്നും ബ. അച്ചനെപ്പറ്റി കഴിഞ്ഞ അര നൂറ്റാണ്ടിനിടയിൽ ഒരു പരാതിയും ഉണ്ടായിട്ടില്ലെന്നു മാത്രമല്ല, എല്ലാവരുടെയും സ്നേഹസൗഹൃദങ്ങൾ നേടാനും അതെല്ലാം ഇന്നും അന്യൂനം നിലനിർത്താനും കഴിഞ്ഞിരിക്കുന്നു എന്നത് ഒരസുലഭ ഭാഗ്യം തന്നെയാണ്.

ഇങ്ങനെ മാതൃകാപരമായ വൈദിക ജീവിതം നയിക്കുന്ന ഒരു സന്യാസി പട്ടക്കാരൻ കുടുംബത്തിന്റെ വലിയ മുതലും അഭിമാനവും ആണെന്നു സാഭിമാനം വിശ്വസിച്ചുകൊണ്ട് അദ്ദേഹത്തിനു കുടുംബാംഗങ്ങളുടെയും ബന്ധുക്കളുടെയും പരശതം ഉന്നത വൈദികരുൾപ്പെടെയുള്ള സുഹൃത്തുക്കളു

ടെയും അവിസ്മരണീയവും അനശ്വരവും സമുചിതവുമായ ഒരു സ്നേഹോപഹാരം എന്ന നിലയിലാണ് ഈ ആശംസാപ്രധാനമായ സമ്മേളനവും സ്മരണികയും ഞങ്ങൾ അവർണ്ണനീയമായ സന്തോഷത്തോടും വിനയത്തോടും സമർപ്പിക്കുന്നത്.

മലങ്കരസഭയിലെ സമുന്നത ബിഷപ്പന്മാരുടെയും പണ്ഡിതന്മാരായ പല വൈദികശ്രേഷ്ഠരുടെയും അവൈദിക പ്രമുഖരുടെയും ലേഖനങ്ങൾ സ്മരണികയെ കൂടുതൽ ധന്യമാക്കിയിട്ടുണ്ടെന്നു എടുത്തുപറയാൻ ഞങ്ങൾക്കു കൂടുതൽ സന്തോഷമുണ്ട്. സർവ്വോപരി മലങ്കരസഭയുടെ പരമോന്നത സ്ഥാനം വഹിക്കുന്ന മലങ്കര മെത്രാപ്പോലീത്താ കൂടിയായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ജോസഫ് റമ്പാച്ചന്റെ അയൽവാസി കൂടിയായ മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി, പ്രമുഖ ദിനപത്രമായ മലയാള മനോരമയുടെ ചീഫ് എഡിറ്റർ മാമ്മൻ മാത്യു, മാർത്തോമ്മാ സഭയിലെ ഒരു പ്രമുഖ എപ്പിസ്ക്കോപ്പായും റമ്പാച്ചന്റെ നാട്ടുകാരനുമായ റൈറ്റ് റവ. ജോസഫ് മാർ ബർണബാസ് എന്നിവരുടെ അനുഗ്രഹവും ആശംസകളും നിറഞ്ഞ വാക്കുകൾക്കു ഹൃദയം നിറഞ്ഞ നന്ദിയും സ്നേഹവും സമർപ്പിക്കുന്നതിൽ പറഞ്ഞറിയിക്കാനാവാത്ത സന്തോഷമുണ്ട്.

വർണ്ണശബളമായ ചിത്രങ്ങളും കഴമ്പുള്ള ലേഖനങ്ങളുംകൊണ്ട് കമനീയമാക്കിയിരിക്കുന്ന സ്മരണികയ്ക്കു ശ്രദ്ധേയവും റമ്പാച്ചനുമായുള്ള ദീർഘകാല അനുഭവങ്ങളിൽ ചാലിച്ചതും സൗമ്യതയിൽ കുതിർത്തതും ലാളിത്യത്തിൽ പൊതിഞ്ഞതുമായ അവതാരിക എഴുതിയിരിക്കുന്ന കോട്ടയം –ചെന്നൈ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായും പ. സുന്നഹദോസ് സെക്രട്ടറിയുമായ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് തിരുമേനിയോടും, റമ്പാച്ചന്റെ വലിയ അഭ്യുദയകാംക്ഷിയായ സഭാ മാനേജിംഗ് കമ്മിറ്റിയംഗം ദുബായിയിൽ പ്രവർത്തിക്കുന്ന ആറാട്ടുപുഴ കുളഞ്ഞിക്കൊമ്പിൽ ജേക്കബ് മാത്യുവിനോടു (ജോജോ) മുള്ള നന്ദിയും അത്യാദരപൂർവ്വം അനുസ്മരിക്കുകയാണ്. സ്മരണികയുടെ എഡിറ്റിംഗിലും, കവർ പേജ് ചിത്രസംവിധാനങ്ങളിലും വളരെ സഹായിച്ച സഭാചരിത്ര ഗ്രന്ഥകർത്താക്കളും പത്രപ്രവർത്തകരുമായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ, ജോയ്സ് തോട്ടയ്ക്കാട് എന്നിവരോടും, ഗ്രിഗോറിയൻ ടി.വി. പരുമല, ലിയാ ഡിജിറ്റൽ, പരുമല പള്ളി പ്രധാന ശുശ്രൂഷകൻ റോണി തുടങ്ങിയവരോടുമുള്ള കടപ്പാടുകൾ ഹൃദയംഗമമായി അറിയിക്കുന്നതിൽ അനല്പമായ സന്തോഷവും ഉണ്ട്.



**കെ. ടി. ജോസഫ്**

കളപ്പുരയ്ക്കൽ കുടുംബയോഗം പ്രസിഡന്റ്

# ഉള്ളടക്കം



## ഭാഗം 2
## അടുത്തു നിന്ന സമുന്നതരുടെ അകത്തു നിന്നു

**അനുബന്ധം**

# 1

# മാതാപിതാക്കളും ജന്മദേശവും

## കെ. വി. വർഗീസ് കളപ്പുരയ്ക്കൽ

കേരളത്തിലെ പുരാതന പ്രശസ്തങ്ങളായ പല കുടുംബങ്ങളും തങ്ങൾ മാർത്തോമ്മാ ശ്ലീഹായാൽ ഒന്നാം നൂറ്റാണ്ടിൽ തന്നെ ക്രിസ്തുമത വിശ്വാസത്തിലേക്കു ചേർക്കപ്പെട്ടവരുടെ പിൻഗാമികളാണെന്നു അഭിമാനപൂർവ്വം കുടുംബചരിത്രങ്ങളിൽ അവകാശപ്പെടുന്നുണ്ട്. ഇക്കാര്യം ചരിത്രപരമായി സംശയലേശമെന്യേ തെളിയിക്കാൻ ക്ഷിപ്രസാധ്യമല്ലെങ്കിലും ചരിത്രത്തെക്കാൾ ശക്തമായ ഐതിഹ്യങ്ങൾ ഈ അവകാശവാദത്തെ തൂണു ചാരി ശക്തിപ്പെടുത്തുന്നുണ്ട്. മാർത്തോമ്മാശ്ലീഹാ ഒന്നാം നൂറ്റാണ്ടിൽതന്നെ കൊടുങ്ങല്ലൂരിൽ വന്നു നേരത്തെ അവിടെ ചിതറിപ്പാർത്ത യഹൂദന്മാരെയും മറ്റു ജാതികളിൽപ്പെട്ടവരെയും സ്നാനപ്പെടുത്തി ക്രിസ്തുമതത്തിൽ ചേർത്തിരുന്നു എന്ന വസ്തുത സഭാചരിത്രത്തിന്റെ ഭാഗമായി നിലകൊള്ളുന്നു. കൊടുങ്ങല്ലൂരിൽ പാർത്തിരുന്ന ചില കുടുംബങ്ങൾ കാലക്രമേണ തെക്കോട്ടു നീങ്ങി ആദ്യം തൃപ്പൂണിത്തുറയിലും ജനസംഖ്യ വർദ്ധിച്ചതോടു കൂടി രാമപുരത്തും തുടർന്ന് നാലു നൂറ്റാണ്ട് മുമ്പ് അവർ കൃഷി, വ്യാപാരം മുതലായ പ്രവർത്തനങ്ങൾക്കായി അന്ന് തെക്കൻ പ്രദേശങ്ങളായിരുന്ന പുതുപ്പള്ളി, മണർകാട്, ചങ്ങനാശ്ശേരി, തോട്ടയ്ക്കാട് എന്നീ സ്ഥലങ്ങളിലും എത്തി വീടുകൾ വെച്ചു താമസം ഉറപ്പിച്ചു. ഇവരിൽ കൊടുങ്ങല്ലൂർ വച്ചു തന്നെ കളപ്പുരയ്ക്കൽ എന്ന വീട്ടുപേര് സ്വീകരിച്ചിരുന്ന വറുഗീസ് എന്ന പൂർവപിതാവിന്റെ പിൻഗാമികളിൽ ഒരാളാണു കെ. വി. ജോസഫ് റമ്പാച്ചന്റെ പിതാവായ കളപ്പുരയ്ക്കൽ ജോസഫ് വറുഗീസ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ പൊതുസ്വത്തും, പ്രശസ്തവും പുരാതനവുമായ കളപ്പുരയ്ക്കൽ കുടുംബത്തിന്റെ മുത്തും, പുതുപ്പള്ളി സെന്റ് ജോർജ്ജ് വലിയപള്ളിയുടെ അഭിമാനപ്പതക്കവും, നാട്ടുകാരുടെ കണ്ണിലുണ്ണിയുമായ കെ. വി. ജോസഫ് 1935 ഏപ്രിൽ 7-നു ജനിക്കുമ്പോൾ പുതുപ്പള്ളി വലിയപള്ളിയിലെ മണിനാദം മുഴങ്ങിക്കൊണ്ടിരുന്നത് ഒരു സദ്വർത്തമാനത്തിന്റെ ശംഖധ്വനിയായിരുന്നു എന്നു കരുതുന്നവരുണ്ട്. മാതാപിതാക്കളായ കളപ്പുരയ്ക്കൽ ജോസഫ് വറുഗീസിന്റെയും (കുഞ്ഞപ്പൻ) മാതാവായ മീനടം തെക്കേക്കര അന്നാമ്മയുടെയും സീമന്തപുത്രനായി ജോസഫ് (ബേബി) ജനിക്കുമ്പോൾ ഈ പൈതൽ എന്താകും എന്നു ഭാവന ചെയ്യാൻ ആർക്കും കഴിഞ്ഞിരുന്നില്ല.

കെ. വി. ജോസഫിന്റെ ജനനത്തെപ്പറ്റി ചിന്തിക്കുമ്പോൾ യേശുക്രിസ്തുവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനത്തെപ്പറ്റിയും അദ്ദേഹത്തിന്റെ മാതാപിതാക്കളെപ്പറ്റിയും ബൈബിളിൽ പറയുന്ന ചില കാര്യങ്ങളാണ് എന്റെ മനസ്സിൽ ആദ്യം ഓടിഎത്തിയത്. യോഹന്നാൻ സ്നാപകന്റെ മാതാപിതാക്കളായ സഖറിയ പുരോഹിതനും ഭാര്യ എലിസബത്തും "ദൈവസന്നിധിയിൽ നീതിയുള്ളവരും കർത്താവിന്റെ സകല കല്പനകളിലും ന്യായങ്ങളിലും കുറ്റമില്ലാത്തവരായി നടക്കുന്നവരും ആയിരുന്നു" എന്നു എഴുതി കാണുന്നു (ലൂക്കോസ് 1:6). നന്മ ചെയ്തുകൊണ്ടു ചുറ്റിസഞ്ചരിക്കുന്നതിനായി അവതാരം ചെയ്ത യേശുക്രിസ്തുവിന്റെ പാത ഒരുക്കാനാണല്ലോ യോഹന്നാൻ സ്നാപകൻ വന്നത്. അതുപോലെ മലങ്കരസഭയുടെ വിവിധ ഇടവകകളുടെയും സ്ഥാപനങ്ങളുടെയും സേവന പ്രവർത്തനങ്ങളിൽ വ്യാപൃതനാകാനാണു ജോസഫ് റമ്പാൻ ജനിച്ചതെന്നുള്ളത് ഇതിനകം പകൽപോലെ വ്യക്തമാണല്ലോ.

പുതുപ്പള്ളിയിൽ പ്രൈമറി ക്ലാസ്സുകളിൽ പഠിക്കുമ്പോൾ തന്നെ സണ്ടേസ്കൂളിലെ അന്നത്തെ ഉയർന്ന ക്ലാസ്സായ 9 വരെ പഠിച്ചു വിജയിച്ചു. തുടർന്നു ബേബിക്കു ഏതാനും വർഷം സണ്ടേസ്കൂൾ അദ്ധ്യാപകനായും സേവനം



**പുതുപ്പള്ളി സെന്റ് ജോർജ് വലിയപള്ളി.**
**പൗരസ്ത്യ ജോർജിയൻ തീർത്ഥാടനകേന്ദ്രം.**



ചെയ്യാൻ ഭാഗ്യമുണ്ടായി. ഇതിനിടയിൽ പുതുപ്പള്ളി സെന്റ് ജോർജ്ജ് ഹൈസ്കൂളിൽ ചേർന്നു സ്കൂൾ വിദ്യാഭ്യാസവും പൂർത്തിയാക്കി. ജന്മദേശത്തിന്റെ ചില പ്രത്യേകതകൾ പറയാനുണ്ട്. കോട്ടയം താലൂക്കിലെ പുതുപ്പള്ളി. ഇത് ഒരു സ്ഥലത്തിന്റെ പേരു മാത്രമല്ല. ലോകമെങ്ങും പോയി സകല ജാതികളോടും സുവിശേഷം അറിയിക്കുവീൻ എന്ന യേശുക്രിസ്തുവിന്റെ അന്ത്യ ആഹ്വാനപ്രകാരം ഇന്ത്യയിൽ വന്നു ക്രിസ്തുമാർഗ്ഗം അറിയിച്ച മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമികളായ നസ്രാണി ക്രിസ്ത്യാനികളുടെ ഒരു പ്രമുഖ കേന്ദ്രമാണു പഴയ തിരുവിതാംകൂറിന്റെ ഹൃദയഭാഗത്തു സ്ഥിതിചെയ്യുന്ന പുതുപ്പള്ളി. സർവ്വോപരി ജനക്ഷേമ സംരക്ഷണ പ്രവർത്തകനും കാവൽപിതാവുമായ സാക്ഷാൽ ഗീവറുഗീസ് പുണ്യവാളൻ പള്ളി കൊള്ളുന്ന പ്രമുഖ ജോർജ്ജിയൻ തീർത്ഥാടനകേന്ദ്രമായ – ദൈവത്തിന്റെ മഹത്വം സദാ വർണ്ണിക്കുന്ന ആകാശവിതാനത്തിൽ തൊട്ടുരുമ്മി നിലകൊള്ളുന്ന സെന്റ് ജോർജ്ജ് പള്ളിയുടെ താഴികക്കുടത്തിന്റെ തണലിൽ തളിർത്തു തഴച്ചു വളരുന്ന ഒരു രമ്യഭൂവിഭാഗത്തിന്റെ പര്യായമാണു നാലക്ഷരങ്ങളിൽ ഒതുങ്ങിത്തിളങ്ങുന്ന പുതുപ്പള്ളി എന്ന സ്ഥലം. പള്ളി എന്ന പദം, ശ്രവണമാത്രയിൽ തന്നെ ധ്വനിപ്പിക്കുന്ന ഈശ്വരഭക്തിയുടെ പരിവേഷമണിഞ്ഞ പുതുപ്പള്ളിയിൽ അധികം അമ്പലങ്ങളും മുസ്ലീം പള്ളിയും ഇല്ലാത്ത നാട്ടിലെ ജനസഹസ്രങ്ങളുടെയെല്ലാം ഈശ്വരാരാധനാകേന്ദ്രമാണെന്നു അനുഭവങ്ങൾ സാക്ഷിക്കുന്നു.

ലോകാരംഭം മുതൽ തന്നെ നാടിനു ലഭിച്ച അനുപമ നാമത്തിനു പുറമെ മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യം നിലനിർത്താൻ പാറപോലെ ഉറച്ചുനിന്നു പോരാടിയ സാക്ഷാൽ പാറേട്ടെ മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും അധികാരത്തിന്റെ എവറസ്റ്റിൽ എത്തിയിട്ടും സത്യധർമ്മാദികളെ കൈവിടാതെ മുറുകെപ്പിടിച്ചു ജനക്ഷേമ സംരക്ഷണത്തിനായി നിലകൊണ്ട മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയും പുതുപ്പള്ളിയുടെ കീർത്തി, ചക്രവാളസീമ വരെ എത്തിച്ചു എന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയുടെ ഒരു കണികപോലും കാണാനാവില്ല. രണ്ടായിരം



**മാതാപിതാക്കൾ**



**ഭവനം**

വർഷമായി ഒരു പോലീസ് സ്റ്റേഷൻ പോലും കണ്ടിട്ടില്ലാത്ത പുതുപ്പള്ളി ഒരു മാവേലി നാടുതന്നെ എന്നു പറയുന്നതിൽ നാട്ടുകാർക്ക് അഭിമാനമുണ്ട്. ഈ നല്ല നാട്ടിലാണല്ലോ നമ്മുടെ പ്രിയങ്കരനായ കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാൻ 1935 ഏപ്രിൽ 7-നു ജാതനാകുന്നത്. നാടിന്റെ യഥാർത്ഥ പ്രതിനിധി എന്ന നിലയിൽ തനിക്കും വീടിനും നാടിനും താൻ ഉൾപ്പെട്ടു നിൽക്കുന്ന സഭയ്ക്കും സൽപേരു സമ്പാദിച്ചില്ലെങ്കിലേ അത്ഭുതപ്പെടാനുള്ളു. ഭവനത്തിലെ മുടങ്ങാത്ത പ്രഭാത-പ്രദോഷ വേളകളിലെ പ്രാർത്ഥനകളും പള്ളിയിലെ ആരാധനകളും സണ്ടേസ്കൂൾ പഠനവും ബാലനെ ആത്മാവിൽ ബലപ്പെടുത്താനും സഭാജീവിതത്തോടു അടുപ്പിക്കാനും സാധിച്ചു എന്നുള്ളതും എടുത്തു പറയേണ്ടതാണ്.

ഞങ്ങളുടെ പിതാവ് ജോസഫ് വർഗീസ് അന്നത്തെ മലങ്കരസഭയിലെ എല്ലാ പിതാക്കന്മാരുമായും സമുദായ നേതാക്കന്മാരുമായും വളരെ അടുത്ത ബന്ധം പുലർത്തിയിരുന്ന, സഭയെക്കുറിച്ച് വലിയ എരിവുള്ള, ഒരു ഓർത്തഡോക്സ് വിശ്വാസിയായിരുന്നു. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി, വട്ടിപ്പണക്കേസ്, ആനപ്പാപ്പിക്കേസ്, 1934-ലെ സഭാഭരണഘടന, 1958-ലെ സഭാസമാധാന ഉടമ്പടി എന്നിങ്ങനെ സഭാപരമായ കാര്യങ്ങളിൽ വലിയ അവഗാഹമുള്ള ആളായിരുന്നു അദ്ദേഹം. സഭാസംബന്ധിയായ കാര്യങ്ങൾ സദാ ചർച്ച ചെയ്യുന്നതിൽ തൽപരനുമായിരുന്നു. ഇതെല്ലാം ബാല്യത്തിൽ തന്നെ റമ്പാച്ചനിൽ സ്വസമുദായത്തെപ്പറ്റിയുള്ള അഭിമാനബോധവും സ്നേഹവും ഉദ്ദീപിപ്പിക്കുവാൻ വളരെ സഹായിച്ചിട്ടുണ്ട്.

റമ്പാച്ചന്റെ മാതാവ് അന്നാമ്മ വർഗീസ് ദൈവഭക്തിക്കും ലളിതജീവിതത്തിനും പ്രഥമ സ്ഥാനം കല്പിച്ച ഒരു ഉത്തമ വനിതയായിരുന്നു. അമ്മയുടെ പ്രാർത്ഥനാജീവിതവും പൗരോഹിത്യപാത തെരഞ്ഞെടുക്കാൻ റമ്പാച്ചനിൽ കാര്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. റമ്പാച്ചന്റെ രണ്ടു സഹോദരന്മാരിൽ ഒരാളായ കെ. വി. ജോയി മസ്കറ്റിലെ സലാലായിൽ ജോലിയിലിരിക്കെ ഒരു അപകടത്തെ തുടർന്ന് മരിച്ചു. ഇളയ സഹോദരനായ കെ. വി. വർഗീസ് (കൊച്ച്) ദുബായിലെ ജോലിക്കു ശേഷം കോട്ടയം എം. എം. പബ്ലിക്കേഷനിൽ ജോലി ചെയ്തു റിട്ടയർ ചെയ്ത ശേഷം പുതുപ്പള്ളിയിൽ താമസിക്കുന്നു.

ജോസഫ് വറുഗീസിന്റെ കനിഷ്ഠപുത്രനും റമ്പാച്ചന്റെ സഹോദരനുമായ കെ. വി. ജോയി കുലശേഖരം വെളിയത്തുമണ്ണിൽ വി. റ്റി. മത്തായിയുടെയും റാഹേലമ്മയുടെയും സീമന്തപുത്രി ലില്ലിക്കുട്ടിയെയാണു വിവാഹം ചെയ്തത്. ഇവർക്കു രണ്ടു പുത്രന്മാരുണ്ട്. ലിജോ വറുഗീസ്, സിജോ മാത്യു. ജോയി മസ്ക്കറ്റ് സലാലയിൽ ജോലിയിലായിരിക്കുമ്പോൾ 1992 ഏപ്രിൽ 20-നു നിര്യാതനായി. പുതുപ്പള്ളി വലിയപള്ളിയിൽ കൊണ്ടുവന്നു മൃതദേഹം സംസ്കരിച്ചു. ജോയിയുടെ പുത്രന്മാരിൽ ലിജോ വറുഗീസ്

വിവാഹിതൻ. സഹധർമ്മിണി സിനി ലിജോ, കൊക്കൂറ ചെറിയാന്റെയും തങ്കമ്മയുടെയും മകൾ. ലിജോ-സിനി ദമ്പതിമാർക്കു ഇരട്ടക്കുട്ടികൾ. ലിസാ എലിസബേത്ത് ലിജോ, ലിഷാ മറിയം ലിജോ. ഇരുവരും സ്കൂൾ വിദ്യാർത്ഥികൾ.

ലിജോ കഴിഞ്ഞ നാലു വർഷം പുതുപ്പള്ളി പള്ളി ട്രസ്റ്റിയായി പ്രവർത്തിച്ചു. സിജോ മാത്യു എം.എം. പബ്ലിക്കേഷനിൽ ജോലി ചെയ്യുന്നു. പുതുപ്പള്ളി എക്യുമെനിക്കൽ ഫെലോഷിപ്പ് സെക്രട്ടറി, പുതുപ്പള്ളി പള്ളി മാനേജിംഗ് കമ്മിറ്റിയംഗം, മലങ്കര അസോസിയേഷൻ പ്രതിനിധി, യുവജന പ്രസ്ഥാനം വൈസ് പ്രസിഡണ്ട് എന്നീ നിലകളിൽ സാമൂഹിക സാംസ്കാരിക രംഗത്ത് പ്രവർത്തിച്ചു വരുന്നു. ഭാര്യ വെള്ളുക്കുട്ട പാറങ്ങാട്ട് ആൻഡ്രൂസിന്റെയും എലിസബേത്തിന്റെയും ഇളയ പുത്രി ജീനാ സിജോ. രണ്ടു പുത്രന്മാർ: ജോയൽ ജോസഫ് സിജോ, ജുവൻ ആൻഡ്രൂസ് സിജോ. ഇരുവരും വിദ്യാർത്ഥികൾ.

കെ. വി. വറുഗീസ് (കൊച്ച്) റമ്പാച്ചന്റെ ഇളയ സഹോദരൻ: ഭാര്യ കല്ലൂപ്പാറ കോട്ടയ്ക്കൽ പരേതനായ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ കെ. സി. മത്തായിയുടെയും അമ്മിണി മത്തായിയുടെയും മകൾ തങ്കം. മക്കൾ: ഒരു പുത്രിയും ഒരു പുത്രനും.



പുത്രി സുനിലാ അന്നാ വറുഗീസിനെ കോട്ടയം എരുത്തിക്കൽ അഡ്വക്കേറ്റ് നിധിൻ സണ്ണി അലക്സ് വിവാഹം കഴിച്ചു. ഇവർക്ക് ഒരു മകൾ - നഥാനിയാ സാറാ നിധിൻ.

പുത്രൻ വിനോദ് വറുഗീസ് ബി.ടെക്. പാസ്സായി. മാതാപിതാക്കളോടൊപ്പം പുതുപ്പള്ളിയിൽ താമസിക്കുന്നു.

**സഹോദരൻ**
**പരേതനായ**
**കെ. വി. ജോയി**

കെ. വി. ജോസഫ് ഹൈസ്കൂളിൽ പഠിക്കുമ്പോൾ കൈവെപ്പ് സ്വീകരിച്ച് വി. മദ്ബഹായിൽ ശുശ്രൂഷക്കാരനായി പ്രവേശിച്ചു. 1953-ൽ പത്താം ക്ലാസ്സ് പാസ്സായ വർഷം തന്നെ വൈദിക സെമിനാരിയിൽ പ്രവേശനം ലഭിച്ചു. നാലു വർഷം പഠിച്ചു ജി.എസ്.ടി. ഡിപ്ലോമാ ലഭിച്ചു. തുടർന്ന് ഉപരിപഠനത്തിനായി കോട്ടയം സി.എം.എസ്. കോളജിൽ ഇംഗ്ലീഷ് ലിറ്ററേച്ചർ ക്ലാസ്സിൽ പ്രവേശിച്ചു. 1962-ൽ ബിരുദപഠനം പൂർത്തിയാക്കി.

ഈ സമയം മികച്ച ധ്യാനഗുരുവായിരുന്ന അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ കൂടെ മാങ്ങാനം എബനേസർ ദയറായിൽ കുറച്ചുനാളുകൾ താമസിക്കുന്നതിനിടയായി. തിരുമേനിയുടെ പ്രാർത്ഥനാജീവിതവും സഭാവിശ്വാസങ്ങളിലുള്ള തീക്ഷ്ണതയും ആദ്ധ്യാത്മികതയും വളരെ സ്വാധീനിച്ചു. അവിവാഹിത ജീവിതം നയിക്കുവാനുള്ള പ്രേരണ അവിടെ നിന്നാണു ലഭിച്ചത്.

പഠനകാലത്തു പുതുപ്പള്ളിപള്ളി വികാരി പാറേട്ട് മാത്യൂസ് കശീശ്ശായും (പിന്നീട് മാത്യൂസ് മാർ ഈവാനിയോസ്) സഹവൈദികരായിരുന്ന കൊല്ലാട് കൊച്ചീമൂലയിൽ കെ. എം. ഏലിയാസ് കത്തനാർ, പടിഞ്ഞാറേക്കുറ്റ് ഗീവറുഗീസ് കത്തനാർ, പാറയ്ക്കൽ പി. എം. കുറിയാക്കോസ് കത്തനാർ (പിന്നീട് കോറെപ്പിസ്കോപ്പാ), കടിയൻതുരുത്തിൽ യേശു കത്തനാർ എന്നിവരുടെ സ്നേഹവും വിശ്വാസ ആരാധനകളിലുള്ള മാർഗ്ഗനിർദ്ദേശങ്ങളും ലോഭം കൂടാതെ ലഭിച്ചിരുന്നു. 1986 മുതൽ വികാരിമാരായി പ്രവർത്തിച്ച ഫാ. പി. കെ. സഖറിയാ പെരിയോർമറ്റം ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ട്, ഫാ. തോമസ് വറുഗീസ് കാവുങ്കൽ, ഫാ. എം. സി. ജോർജ് മീൻചിറ, ഫാ. പി. എം. മാണി പന്തനാലിൽ, ഫാ. മാത്യു വറുഗീസ് വലിയപീടികയിൽ, ഫാ. സി. ജോൺ ചിറത്തലാട്ട്, ഫാ. തോമസ് ഏബ്രഹാം കുറിയന്നൂർ, ഫാ. കുര്യൻ തോമസ് കരിപ്പാൽ, ഫാ. എ. വി. വറുഗീസ് ആറ്റുപുറം എന്നിവരുടെയും അവരുടെ അസിസ്റ്റന്റ് വികാരിമാരുടേയും ശുശ്രൂഷക്കാരുടെയും സഹകരണവും സ്നേഹാദരങ്ങളും ലഭിച്ചു.

ഇടവകാംഗങ്ങളായ വെരി. റവ. കെ. വി. ജോൺ കോർ എപ്പിസ്കോപ്പാ കൊടുവത്ത് (അടുത്ത കാലത്ത് നിര്യാതനായി), പരേതനായ വെരി. റവ. പി. ജോർജ്ജ് കോർഎപ്പിസ്കോപ്പാ വായിത്ര, ഫാ. ജോർജ്ജ് ഫിലിപ്പ് കൊച്ചക്കാലായിൽ (മാർ ബസേലിയോസ് ദയറാ, ഞാലിയാകുഴി), ഫാ. പി. ജെ. ജോസഫ് പാലയ്ക്കാപറമ്പിൽ (പ. മാത്യൂസ് പ്രഥമൻ ബാവായുടെ സെക്രട്ടറി. ഇപ്പോൾ തുമ്പമൺ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിക്കുന്നു), ഫാ. ഫിലിപ്പ് വറുഗീസ് താഴത്ത് (അഹമദ്ബാദ് ഭദ്രാസനത്തിൽ), ഫാ. ഫിലിപ്പ് കെ. പോൾ കൊച്ചുകുറ്റിക്കൽ, ഫാ. തോമസ് വറുഗീസ് പരക്കുന്നേൽ (ഡൽഹി ഭദ്രാസനത്തിൽ), ഫാ. യാക്കോബ് മാത്യു പുത്തൻപറമ്പിൽ, ഫാ. ഏബ്രഹാം തോമസ് ആമക്കാട്ട്, ഡീക്കൻ ഏബ്രഹാം ജോൺ തത്തംപള്ളിൽ,

സിസ്റ്റർ എസ്തേർ ചിറയിൽ (കടമ്പനാട് നസ്രേത്ത് കോൺവെന്റ്), സിസ്റ്റർ ജൂലിയാനാ വാഴ്പ്പുക്കര നെല്ലിശ്ശേരിൽ (മക്രീനാ കോൺവെന്റ്, പാമ്പാടി ദയറാ), പരേതയായ സിസ്റ്റർ തബീഥ മഠത്തിൽ (ബഥനി ആശ്രമം, കുഴിമറ്റം), സിസ്റ്റർ റിബേക്കാ പറപ്പള്ളിൽ (ബഥനി മഠം) എന്നിവരും റമ്പാച്ചനോട് ഏറെ സ്നേഹബഹുമാനങ്ങളും ആദരവും പുലർത്തിയിരുന്നു. കൈതമറ്റം ചാപ്പൽ, പുതുപ്പള്ളി, കൊച്ചാലുമ്മൂട്, കാഞ്ഞിരത്തിൻമൂട്, കൈതമറ്റം എന്നി വിടങ്ങളിൽ പ്രവർത്തിക്കുന്ന സണ്ടേസ്കൂളുകളും യുവജനപ്രസ്ഥാനം, മർത്തമറിയം സമാജം, ദിവ്യബോധനം, എം.ജി.ഒ.സി.എസ്.എം., ചാരിറ്റബിൾ സൊസൈറ്റി, ബാലസമാജം, സാന്ത്വനഭവനം (പകൽവീട്), ശുശ്രൂഷാ സംഘം, ഐനാംസ് തുടങ്ങിയ ആത്മീയ പ്രസ്ഥാനങ്ങളും ജോർജിയൻ പബ്ലിക് സ്കൂളും റമ്പാച്ചന്റെ ആത്മീയ മാർഗനിർദേശങ്ങൾ തേടുകയും നിരന്തരം സ്നേഹബന്ധത്തിലായിരിക്കുകയും ചെയ്തു.





**കളപ്പുരയ്ക്കൽ കുടുംബയോഗം കമ്മിറ്റി റമ്പാച്ചന്റെ അദ്ധ്യക്ഷതയിൽ കൂടുന്നു.**

## 2

# സമുന്നതരുമൊന്നിച്ചുള്ള സെമിനാരി പഠനം

### കെ. വി. ജോസഫ് റമ്പാൻ

1953 മാർച്ചിലെ എസ്.എസ്.എൽ.സി. പരീക്ഷ കഴിഞ്ഞു. ഇനിയും എന്ത് എന്ന് സ്വന്തം ഇടവകയായ പുതുപ്പള്ളി സെന്റ് ജോർജ്ജ് പള്ളി പട്ടക്കാരിൽ ഒരാളായ കൊച്ചിമൂലയിൽ കെ. എം. ഏലിയാസ് അച്ചൻ ചോദിച്ചു. ഉപരിപഠനത്തിനായി കോളജിൽ ചേരണമെന്ന് വിചാരിക്കുന്നു എന്നു മറുപടി പറഞ്ഞപ്പോൾ ഉടനെതന്നെ അച്ചൻ 'ജോസഫിനു താൽപര്യമെങ്കിൽ നമ്മുടെ വൈദികസെമിനാരിയിൽ ചേർന്നു പഠിക്കുക' എന്നുപദേശിച്ചു. പിന്നീട് പുതുപ്പള്ളി പള്ളി വികാരി പാറേട്ട് മാത്യൂസ് അച്ചനും ഈ അഭിപ്രായത്തിനു അടിവരയിട്ടു.

മെയ് മാസത്തിൽ എസ്.എസ്.എൽ.സി. പരീക്ഷ ജയിച്ചു. ഇടവക വികാരി പാറേട്ട് മാത്യൂസ് കശീശ്ശയുടെയും ഇടവക മെത്രാപ്പോലീത്താ പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും ശുപാർശക്കത്തുകളോടു കൂടി വൈദികസെമിനാരിയിൽ അഡ്മിഷൻ ലഭിക്കുന്നതിനുള്ള അപേക്ഷ കോട്ടയം എം.ഡി. സെമിനാരിയിൽ എത്തി പ്രിൻസിപ്പാൾ വി. കെ. മാത്യൂസ് റമ്പാച്ചനു സമർപ്പിച്ചു. ബ. റമ്പാച്ചൻ "അപേക്ഷ നോക്കീട്ടു ഇന്റർവ്യൂവിനു വിളിക്കും എന്നിട്ടേ അഡ്മിഷൻ നിശ്ചയിക്കയുള്ളു" എന്നു പറഞ്ഞുവിട്ടു.

ഇടവക മെത്രാപ്പോലീത്തായുടെ ശുപാർശക്കത്തിനായി പൊത്തംപുറത്തു (പാമ്പാടി ദയറാ) എത്തി പ. പാമ്പാടി തിരുമേനിയെ കണ്ടു വിവരം അറിയിച്ചു. അപ്പോൾ പ. തിരുമേനി "വൈദിക ശുശ്രൂഷ ദൈവത്തിനു പ്രസാദകരമായ ശുശ്രൂഷയാണ്. വി. മദ്ബഹാ തീയാണ്. മാലാഖമാരെപ്പോലെ വെടിപ്പോടും വിശുദ്ധിയോടും താഴ്മയോടും കൂടി ശുശ്രൂഷിക്കുന്നവരായിരിക്കണം. പ്രാവിനെപ്പോലെ കളങ്കമില്ലാത്തവരും പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരുമായിരിക്കണം" എന്ന ഉപദേശത്തോടുകൂടി ശുപാർശക്കത്തു നൽകി അനുഗ്രഹിച്ചു. ഇതിനുശേഷം 1953 മെയ് 11-നു ഇടവക വികാരി പാറേട്ട് മാത്യൂസ് കശീശ്ശാ കോട്ടയം പഴയസെമിനാരിയിൽ വച്ച് റമ്പാൻ സ്ഥാനത്തേക്കു ഉയർത്തപ്പെട്ടു. ഈ ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനു റമ്പാച്ചനു സാധിച്ചു.

അന്ന് പുതുപ്പള്ളിപള്ളി വികാരിയായി പ്രവർത്തിച്ചിരുന്ന പാറേട്ട് മാത്യൂസ് റമ്പാച്ചനും വൈദിക സെമിനാരി പ്രിൻസിപ്പാൾ വട്ടക്കുന്നേൽ വി. കെ. മാത്യൂസ് റമ്പാച്ചനും സ്ലീബാദാസ സമൂഹാദ്ധ്യക്ഷൻ മൂക്കഞ്ചേരിൽ എം. പി. പത്രോസ് റമ്പാച്ചനും പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് പ്രിൻസിപ്പാൾ പി. ഇ. ദാനിയേൽ റമ്പാച്ചനും ഓതറ ദയറാ സുപ്പീരിയർ ഇ. മാത്യൂസ് റമ്പാച്ചനും 1953 മെയ് മാസം 15-നു വെള്ളിയാഴ്ച പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിൽ കോട്ടയം എം.ഡി. സെമിനാരിയിലെ മാർ ഏലിയാ ചാപ്പലിന്റെ മുൻഭാഗത്തു വെച്ചു നടത്തപ്പെട്ട പരിശുദ്ധാത്മാവാസം തികച്ചും നിറഞ്ഞുനിന്ന ശുശ്രൂഷയിൽ മേൽപട്ടസ്ഥാനാഭിഷിക്തരായി. ഈ അനുഗ്രഹിക്കപ്പെട്ട ശുശ്രൂഷയിൽ സംബന്ധിക്കുന്നതിനും റമ്പാച്ചനു അവസരം ലഭിച്ചിരുന്നു.

വൈദികസെമിനാരിയിൽ പ്രവേശനം ലഭിക്കുന്നതിനും അപേക്ഷ സമർപ്പിച്ചിരുന്നവരുടെ ഇന്റർവ്യൂ ജൂണിൽ സെമിനാരി ഫാക്കൽറ്റി അംഗങ്ങളായ മാത്യൂസ് മാർ അത്താനാസിയോസ് (പ്രിൻസിപ്പാൾ, പിന്നീട് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ), കെ. ഫിലിപ്പോസ് കശീശ്ശാ (പിന്നീട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്), എൻ. എ. യോഹന്നാൻ മല്പാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ്), എം. വി. ജോർജ്ജ് ശെമ്മാശ്ശൻ (പിന്നീട് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്) എന്നിവരും മുൻ പ്രിൻസിപ്പാൾ കെ. ഡേവിഡ് കശ്ശീശാ, പാർട്ട്ടൈം അദ്ധ്യാപകൻ കൊല്ലാട് ചെമ്പകശ്ശേരിൽ സി. ഇ. ജോർജ്ജ് കശീശ്ശാ എന്നിവരും ചേർന്ന് നടത്തി. ഒന്നാം വർഷ വിദ്യാർത്ഥികളായി 10 പേരെ തിരഞ്ഞെടുത്തതിൽ ഞാനും ഉൾപ്പെട്ടു.

ജൂലൈ മാസത്തിൽ സെമിനാരി തുറന്ന് പുതിയ അദ്ധ്യയന വർഷം ആരംഭിച്ചു. നാലു ക്ലാസ്സുകളിലായി 22 വിദ്യാർത്ഥികൾ വന്നുചേർന്നു. നാലാം വർഷക്കാർ 3 ശെമ്മാശ്ശന്മാർ, മൂന്നാം വർഷക്കാർ 2 വിദ്യാർത്ഥികൾ (ഒരു ശെമ്മാശ്ശനും ഒരു അൽമായക്കാരനും), രണ്ടാം വർഷക്കാർ 7 പേർ (2 ശെമ്മാശ്ശന്മാരും 5 അത്മായരും). ഞാൻ ഉൾപ്പെട്ട ഒന്നാം വർഷക്കാർ 10 പേർ (ഒരു ശെമ്മാശ്ശനും - ഡീക്കൻ കെ. വി. ജോൺ കൊടുവത്ത് - 9 അത്മായക്കാരും): പി. എം. ജോർജ്ജ്, പി. വി. ഏബ്രഹാം, പി. ഐ. ഏബ്രഹാം, എം. എ. തോമസ്, റ്റി. എ. ജയിക്കബ്, കെ. വി. ജോസഫ്, സി. ഒ. വറുഗീസ്, റ്റി. എം. സഖറിയാ, പി. എം. കുറിയാക്കോസ്. ഇവരിൽ പി. എം. ജോർജ്ജ് റമ്പാനായിരിക്കുമ്പോഴും (ബർശ്ലോമാ റമ്പാൻ), എം. എ. തോമസ് വൈദികനായിരിക്കുമ്പോഴും അന്തരിച്ചു. റ്റി. എം. സഖറിയാ കോർഎപ്പിസ്കോപ്പാ സ്ഥാനാഭിഷിക്തനായി. പി. എം. കുറിയാക്കോസ് മേൽപട്ടസ്ഥാനത്തേക്കു ഉയർത്ത

## ഗുരുക്കന്മാർ


പ. മാത്യൂസ് പ്രഥമൻ ബാവാ


ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്


യൂഹാനോൻ മാർ സേവേറിയോസ്


ഗീവർഗീസ് മാർ ഒസ്താത്തിയോസ്


ഫാ. കെ. ഡേവിഡ്


ഫാ. സി. ഇ. ജോർജ്

പ്പെട്ടു. മലങ്കരസഭയുടെ സുൽത്താൻ ബത്തേരി ഭദ്രാസനത്തിന്റെ അധിപനായിരുന്ന കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ (ഇപ്പോൾ തുമ്പമൺ ഭദ്രാസനാധിപൻ). പി. ഐ. ഏബ്രഹാം പെന്തിക്കോസ്ത് വിഭാഗത്തിൽ ചേർന്ന് 'കാനം അച്ചൻ' എന്ന് അറിയപ്പെടുന്നു. സി. ഒ. വറുഗീസ് അച്ചൻ അമേരിക്കയിൽ ശുശ്രൂഷ നടത്തുന്നു. മറ്റ് അഞ്ചുപേർ സഭയുടെ വിവിധ മേഖലകളിൽ പ്രവർത്തിക്കുന്നു. പരുമല സെമിനാരി അസിസ്റ്റന്റ്

# സഹപാഠികൾ



കുറിയാക്കോസ് മാർ ക്ലിമ്മീസ്



ഫാ. കെ. വി. ജോൺ കോറെപ്പിസ്ക്കോപ്പാ



ബർസൗമോ റമ്പാൻ



ഫാ. പി. വി. ഏബ്രഹാം



ഫാ. എം. എ. തോമസ്



ഫാ. ടി. എ. ജേക്കബ്



ഫാ. കെ. വി. ജോസഫ് റമ്പാൻ



ഫാ. ഡോ. സി. ഒ. വർഗീസ്



ഫാ. ടി. എം. സഖറിയ കോറെപ്പിസ്ക്കോപ്പാ

മാനേജരായിരുന്നു റിട്ടയർ ചെയ്ത കെ. വി. ജോസഫ് റമ്പാൻ ഇപ്പോൾ പാമ്പാടി ദയറായിൽ വിശ്രമജീവിതം നയിക്കുന്നു.

ആ അദ്ധ്യയന വർഷം മാവേലിക്കര പുതിയകാവ് കിണറ്റുംകര വീട്ടിൽ കെ. എം. അലക്സാണ്ടർ സാർ ഫാക്കൽറ്റി അംഗമായി വന്നുചേർന്നു. പഴയ നിയമം, പ്രവാചകന്മാർ എന്നീ വിഷയങ്ങളാണ് അദ്ദേഹം പഠിപ്പിച്ചത്. കൂടാതെ സെമിനാരി ലൈബ്രറിയുടെ ചുമതലയും അദ്ദേഹത്തിനായിരുന്നു. ഫാക്കൽറ്റി അംഗങ്ങളിൽ പ്രിൻസിപ്പാൾ തിരുമേനി തിയോളജി, സഭയും കൂദാശകളും, മലങ്കരസഭാചരിത്രം, തക്സാ, സെക്സോളജി തുടങ്ങിയ വിഷയങ്ങളും കെ. ഫീലിപ്പോസ് അച്ചൻ പൊതുവായ സഭാചരിത്രം, കാതോലിക്കാ സിംഹാസനചരിത്രം, മോറൽ തിയോളജി എന്നിവയും എം. വി. ജോർജ്ജ് ശെമ്മാശ്ശൻ, തിയോളജി ജനറൽ, ഡോക്മാറ്റിക് തിയോളജി, കമ്പാരറ്റീവ് തിയോളജി, പുതിയനിയമം എന്നിവയും എൻ. എ. യോഹന്നാൻ മല്പാനച്ചൻ സുറിയാനി ഭാഷയും ഗ്രാമറും എക്കാറയും കൂദാശാനുഷ്ഠാനങ്ങളും മുതലായ വിഷയങ്ങളും ടി. പോൾ വറുഗീസ് സാർ (പിന്നീട് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്) യോഹന്നാന്റെ സുവിശേഷവും സി. ഇ. ജോർജ്ജ് അച്ചൻ പെട്രിസ്റ്റിക് തിയോളജിയും പഠിപ്പിച്ചു. ക്ലാസ്സുകളിൽ വിദ്യാർത്ഥികൾ എല്ലാവരും ശ്രദ്ധാപൂർവ്വം ഇരുന്നു പഠിച്ചു.

സെമിനാരി ജീവിതം ഒരു കൂട്ടുകുടുംബത്തിന്റെ പ്രതീതി ജനിപ്പിച്ചിരുന്നു. വിദ്യാർത്ഥികൾ എല്ലാവരും തമ്മിൽ തമ്മിൽ ഒരേ കുടുംബത്തിലെ സഹോദരങ്ങളെപ്പോലെയും അദ്ധ്യാപകരെ പിതാക്കന്മാരുടെ സ്ഥാനത്തും പ്രിൻസിപ്പാൾ തിരുമേനിയെ ഒരു വലിയ പിതാവിന്റെ സ്ഥാനത്തും കണ്ടു ബഹുമാനിക്കുകയും ആദരിക്കുകയും അനുസരിക്കുകയും ചെയ്തുവന്നു. സെമിനാരിയിലെ അന്നത്തെ ജീവിതം സ്നേഹവും സന്തോഷവും നിറഞ്ഞതും ആത്മീയത ഉൾക്കൊള്ളുന്നതുമായിരുന്നു.

1951 ഡിസംബറിൽ സമുദായക്കേസ് കേരള ഹൈക്കോടതിയിൽ കാതോലിക്കാ പക്ഷത്തിനു ദോഷമായി വിധിച്ചപ്പോൾ സഭയുടെ പൊതുസ്വത്തായ എം.ഡി. സെമിനാരിയും കൈവിട്ടു പോയേക്കുമോ എന്നുള്ള ഭയാശങ്ക മൂലം സെമിനാരി ലൈബ്രറിയിലെ പുസ്തകങ്ങൾ, പടിഞ്ഞാറേക്കര പി. സി. ചെറിയാന്റെ വസതിയായ കഞ്ഞിക്കുഴിയിലെ മൗണ്ട് വാർഡായിലേക്കു മാറ്റി. സുപ്രീംകോടതിയിൽ സഭാകേസ് അപ്പീൽ അനുവദിച്ചപ്പോൾ ആ പുസ്തകങ്ങൾ അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന് പൊടി തൂത്ത് സെമിനാരിയിലേക്കു കൊണ്ടുവന്ന് ഷെൽഫുകളിൽ ഭംഗിയായി വച്ചു സൂക്ഷിച്ചു.

# 3

# മലങ്കരയിൽ നടത്തിയ എട്ടു മൂറോൻ കൂദാശകളിൽ ഏഴിലും സംബന്ധിച്ചു

കാനോൻ അനുശാസിക്കുന്നവിധം സഭയുടെ പരമാധികാരി പാത്രിയർക്കീസ് അഥവാ കാതോലിക്കോസ് മാത്രം മൂറോൻ കൂദാശ ചെയ്യുന്നു. മലങ്കരയിൽ കാതോലിക്കോസ് മാത്രമാണു നടത്തുന്നത്. മാമോദീസാ കൂദാശ, പള്ളി കൂദാശ, തബ്ലൈത്താ കൂദാശ എന്നിവയ്ക്കുള്ള അഭിഷേകതൈലമാണ് വി. മൂറോൻ. ഔഷധമേന്മയേറിയതും ഖരസമാനവുമായ ഏഴ് വസ്തുക്കളും (ചുക്ക്, കുരുമുളക്, ഗ്രാമ്പൂ, കറുവാപട്ട, ജാതിക്കാ, കുങ്കുമം, ജടാമഞ്ചരി) ദ്രാവകസമാനമായ മൂന്ന് വസ്തുക്കളും (സൈത്തെണ്ണ, ബൾസാം പെറു, ഞെരിയാസ് എന്നിവയും) വിധിപ്രകാരമുള്ള അളവ് അനുസരിച്ച് പൊടിച്ചുചേർത്ത് കാച്ചി എടുക്കുകയോ, സ്ഫടിക കുപ്പിയിലാക്കി വെള്ളത്തിലിറക്കി 4 മണിക്കൂർ സമയം തിളപ്പിച്ചെടുക്കുകയോ ചെയ്താണ് കൂദാശ ചെയ്യാനുള്ള തൈലം തയ്യാറാക്കുന്നത്. ഒരു മാസത്തോളമുള്ള പ്രവർത്തനം ആവശ്യമാണ്. പ്രധാന കാർമ്മികൻ 40 ദിവസത്തെ നോമ്പ്, ഉപവാസം, പ്രാർത്ഥന, വ്രതം ഇവയോടു കൂടിയാണ് കൂദാശ നടത്തുന്നത്. മലങ്കരയിൽ ഇന്നുവരെ കാതോലിക്കാമാർ എട്ട് തവണ മൂറോൻ കൂദാശ നടത്തി.

1. 1932 ഏപ്രിൽ 22-നു പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ ആദ്യമായി മലങ്കരയിൽ പഴയസെമിനാരിയിൽ വച്ച് മൂറോൻ കൂദാശ നടത്തി.

2. 1951 ഏപ്രിൽ 20-നു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ രണ്ടാം പ്രാവശ്യം പഴയസെമിനാരിയിൽ വച്ച് മൂറോൻ കൂദാശ നടത്തി.

ഈ കൂദാശയിൽ സംബന്ധിക്കുന്നതിന് വിദ്യാർത്ഥിയായ കെ. വി. ജോസഫ് സ്വപിതാവിനോടു കൂടി രാവിലെ 5 മണിക്കു പുതുപ്പള്ളിയിൽ നിന്നു നടന്ന് 7 മണിയോടു കൂടി പഴയസെമിനാരിയിൽ എത്തി. ഏഴിനു കൂദാശ ആരംഭിച്ചിരുന്നു. ചുങ്കത്തിൽ എത്തിയപ്പോൾ തന്നെ പ. ബാവായുടെ മേഘഗർജന സമാനമായ ശബ്ദം മൈക്കിൽ കൂടി കേൾക്കാമായിരുന്നു. മുഴക്കം നിറഞ്ഞതും ഭക്തിദ്യോതകവുമായ ശബ്ദം ആരേയും ആകർഷിക്കുമായിരുന്നു. മുഖ്യ കാർമ്മികനായ പ. ബാവായുടെ സഹായത്തിന് കണ്ടനാട് ഇടവകയുടെ ഔഗേൻ മാർ തിമോത്തിയോസ് (പിന്നീട് മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ), കോട്ടയം ഇടവകയുടെ പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്, നിരണം ഇടവകയുടെ തോമ്മാ മാർ ദീവന്നാസിയോസ്, കൊല്ലം, ബാഹ്യകേരളം ഇടവകക



പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ നടത്തിയ വി. മൂറോൻ കൂദാശയിൽ പൗലോസ് മാർ മിലിത്തിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർക്കൊപ്പം ജോസഫ് റമ്പാൻ. ഫോട്ടോ: മലങ്കര ഓർത്തഡോക്സ് ടി.വി.



പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ നടത്തിയ വി. മൂറോൻ കൂദാശ. ഫോട്ടോ: ഗ്രിഗോറിയൻ ടി.വി.

ളുടെ അലക്സിയോസ് മാർ തേവോദോസിയോസ് എന്നിവർ ഉണ്ടായിരുന്നു. ഒന്നരയോടു കൂടി കൂദാശയും വി. കുർബ്ബാനയും അവസാനിച്ചു. തുടർന്ന് വി. മൂറോൻ മുത്തി. അപ്പോഴാണ് പ. ബാവായെ റമ്പാച്ചൻ ആദ്യമായി കാണുന്നത്. പ്രഥമ ദർശനത്തിൽ തന്നെ പ. ബാവായുടെ തേജസ്സാർന്ന മുഖം റമ്പാച്ചന്റെ മനസ്സിൽ പതിഞ്ഞു. ഒരു ആകർഷക ശക്തി അനുഭവപ്പെട്ടു. ആ ദർശനം ഇന്നും മനസ്സിൽ പ്രകാശിച്ചു നിൽക്കുന്നു. കൂദാശയിൽ അനേകം പട്ടക്കാരും വളരെയധികം വിശ്വാസികളും സംബന്ധിച്ചിരുന്നു. എല്ലാവർക്കും ഭക്ഷണവും നൽകി കണ്ടു.

3. 1967 ഡിസംബർ 21-നു പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവാ പഴയസെമിനാരിയിൽ വച്ച് മൂറോൻ കൂദാശ നടത്തി. ഈ സമയം ജോസഫ് റമ്പാച്ചൻ (അന്ന് ശെമ്മാശ്ശൻ) പ. ബാവായുടെ സെക്രട്ടറിയായിരുന്നു.

4. 1977 ഏപ്രിൽ ഒന്നിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ പഴയസെമിനാരിയിൽ വച്ചു മൂറോൻ കൂദാശ നടത്തി.

5. 1988 മാർച്ച് 25-നു ദേവലോകം അരമന ചാപ്പലിൽ വച്ച് വീണ്ടും പ. മാത്യൂസ് പ്രഥമൻ ബാവാ മൂറോൻ കൂദാശ ചെയ്തു.

6. 1999 മാർച്ച് 26-നു പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ദേവലോകം അരമന ചാപ്പലിൽ വെച്ച് മൂറോൻ കൂദാശ നടത്തി.

7. 2009 ഏപ്രിൽ 3-നു പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ ദേവലോകം അരമന ചാപ്പലിൽ വെച്ച് ഈ ദിവ്യ ശുശ്രൂഷ അനുഷ്ഠിച്ചു.

8. 2018 മാർച്ച് 23-നു പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ ദേവലോകം അരമന ചാപ്പലിൽ വെച്ച് മൂറോൻ കൂദാശ നടത്തി.

1951 മുതലുള്ള എല്ലാ കൂദാശകളിലും സംബന്ധിക്കുവാൻ സാധിച്ചത് വലിയൊരു ദൈവാനുഗ്രഹമായി റമ്പാച്ചൻ കാണുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു.

2009-ലെ കൂദാശയ്ക്കുള്ള തൈലം തയ്യാറാക്കുന്നതിനു പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ റമ്പാച്ചനെ ചുമതലപ്പെടുത്തി എന്നതാണ് ഏറ്റവും അവിസ്മരണീയ അനുഭവം.

# 4

# മരിച്ചാലും മറക്കാനാവാത്ത മാരക ബസ്സപകടവും ദൈവിക സൗഖ്യദാനവും

ഏതൊരു വ്യക്തിയുടെ ലോകജീവിതത്തിലും മറക്കാനാവാത്ത അപ്രതീക്ഷിതമായ ചില സുപ്രധാന സംഭവങ്ങൾ ഉണ്ടാകാം. കെ. വി. ജോസഫ് റമ്പാൻ ഞെട്ടിക്കുന്ന ഒരു ബസപകടത്തിൽപെട്ട് സ്വർഗ്ഗകവാടം വരെ ചെന്ന ശേഷം തിരിച്ചയയ്ക്കപ്പെട്ട വിസ്മയകരമായ സംഭവകഥയാണ് ചുവടെ അദ്ദേഹം തന്നെ എഴുതുന്നത്. ഈ സംഭവത്തെപ്പറ്റി പല ലേഖകന്മാരും വിശദമായി ഈ ഗ്രന്ഥത്തിലും എഴുതിയിട്ടുണ്ടെങ്കിലും റമ്പാച്ചന്റെ വിവരണത്തിന് ഒരു പ്രത്യേകതയുണ്ട്. 2014-ൽ കെ. വി. മാമ്മൻ (കോട്ടയ്ക്കൽ, മാങ്ങാനം) രചിച്ച "പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ: കാതോലിക്കാ സിംഹാസനത്തിൽ നീണാൾ വാണ സഭാകേസരി" എന്ന പുസ്തകത്തിൽ നിന്നാണു ഇത് ഉദ്ധരിക്കുന്നത്:

"1953-ൽ പത്താം ക്ലാസ്സ് പാസ്സായതിനെ തുടർന്ന് എനിക്കു വൈദിക സെമിനാരിയിൽ പ്രവേശനം ലഭിച്ചു. അവിടുത്തെ പഠനം കഴിഞ്ഞശേഷം സി.എം.എസ്. കോളജിൽ ബി.എ. ക്ലാസ്സിൽ ചേർന്നു. അന്ന് അവിടുത്തെ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെയും കോട്ടയം യൂണിറ്റ് സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. സെമിനാരിയിലെ വിദ്യാർത്ഥികളും സി.എം.എസ് കോളജ്, ബി.സി.എം. കോളജ്, കഞ്ഞിക്കുഴി മൗണ്ട് കാർമ്മൽ ട്രെയിനിംഗ് കോളജ് എന്നീ സ്ഥാപനങ്ങളിലെ ഓർത്തഡോക്സ് വിദ്യാർത്ഥികളും ഉൾപ്പെട്ട സംഘടനയായിരുന്നു കോട്ടയം യൂണിറ്റ്. പ്രസിഡണ്ട് സി. ജെ. കുര്യൻ അക്കര, വൈസ് പ്രസിഡണ്ട് കുര്യൻ ഉതുപ്പ് കരയോരം, ട്രഷറാർ - എം. എം. മാത്യു മാളിയേക്കൽ.

കോൺഫറൻസിന്റെ തന്നാണ്ടത്തെ ഏകദിനസമ്മേളനം പാറത്തോട് സെന്റ് ജോർജ്ജ് ഗ്രേസ് മെമ്മോറിയൽ പള്ളിയിൽ വച്ച് എറികാട്ട് ഇ. ജെ. ജോണിന്റെ ആതിഥേയത്വത്തിൽ 1960 സെപ്റ്റംബർ 20-നു നടത്താൻ നിശ്ചയിച്ചിരുന്നതനുസരിച്ച് വിദ്യാർത്ഥികളും മുതിർന്നവരിൽ ഏതാനും പേരും രണ്ടു സ്പെഷൽ ബസുകളിലും കാറുകളിലുമായി പാറത്തോട്ടിലേക്കു പുറപ്പെട്ടു. യാത്രാമദ്ധ്യേ കാഞ്ഞിരപ്പള്ളിയിൽ വച്ച് ഒരു ബസ്സിന്റെ ഫുട്ട് ബോർഡിൽ നിന്നിരുന്ന എന്റെ തല ഒരു വൈദ്യുതി പോസ്റ്റിൽ തട്ടി. ഞാൻ ബോധരഹിതനായി. ഉടനെതന്നെ കാഞ്ഞിരപ്പള്ളി ഗവൺമെന്റ് ഹോസ്പി




**പുതുപ്പള്ളിപള്ളിയിൽ നടന്ന മാർത്തോമ്മൻ നസ്രാണി സംഗമത്തിൽ.**



**പുതുപ്പള്ളിപള്ളി പെരുന്നാളിൽ ഡോ. മാത്യൂസ് മാർ സേവേറിയോസിനൊപ്പം.**

റ്റലിൽ എത്തിച്ചു. അവിടുത്തെ ഡോക്ടർ അച്ചാമ്മ വറുഗീസ് പുതുപ്പള്ളി ഒറ്റപ്ലാക്കൽ കുടുംബാംഗം ആയിരുന്നു. പരിശോധിച്ചിട്ട് വളരെ സീരിയസ് ആണ് എന്നു പറഞ്ഞു. ഉടനെതന്നെ കോട്ടയം ഹോസ്പിറ്റലിലേക്ക് പോകണം. ഒരു പക്ഷേ തിരുവനന്തപുരം മെഡിക്കൽ കോളജിലേക്കും പോകേണ്ടി വരും എന്നു പറഞ്ഞു. അന്ന് കോട്ടയത്ത് മെഡിക്കൽ കോളജ് ആരംഭിച്ചിരുന്നില്ല. പാറത്തോട് പള്ളിയിൽ എത്തിയിരുന്ന സി. ജെ. കുര്യനും പ്രൊഫ. പി. ഇ. തോമസും മറ്റും വിവരം അറിഞ്ഞ ഉടനെ കാഞ്ഞിരപ്പള്ളി ഹോസ്പിറ്റലിൽ വന്ന് എന്നെ കോട്ടയം ജില്ലാ ഹോസ്പിറ്റലിലാക്കി. ഡോക്ടറുടെ പരിശോധനയിൽ ഞാൻ അത്യാസന്നനിലയിലാണെന്നും ഏതാനും മണിക്കൂറുകൾക്കുള്ളിൽ മരിച്ചേക്കും എന്നും പറഞ്ഞു. തന്നിമിത്തം ഡോക്ടർ ചികിത്സിക്കുന്നതിനു താല്പര്യപ്പെട്ടില്ല. സംഗതി മനസ്സിലാക്കിയ സി. ജെ. കുര്യൻ അപ്പോൾ ഒ.പി. വിഭാഗത്തിലായിരുന്ന ഡോക്ടർ പി. എം. പൗലൂസിനോടു വിവരം പറഞ്ഞു. സ്നേഹവും സ്വാധീനവും നിമിത്തം ഡോക്ടർ ഉടനെ തന്നെ വന്ന് എന്നെ കണ്ടു. ഡോക്ടറും ഞാനും നേരത്തെ പരിചയക്കാരായിരുന്നു. അബോധാവസ്ഥയിലായിരുന്ന എന്നെ കണ്ടപ്പോൾ ഡോക്ടർ മ്ലാനവദനനായി. എന്റെ പിതാവും പിതാമഹനും മറ്റും ഹോസ്പിറ്റലിൽ ഉണ്ട്. “ഡോക്ടർ ഒന്നും വിഷമിക്കേണ്ട. ദൈവം വരുത്തുന്നതുപോലെ വരട്ടെ. ചെയ്യാനുള്ളതു ചെയ്തുകൊള്ളുക” എന്ന് എന്റെ പിതാവ് ഡോക്ടറോടു പറഞ്ഞു. ഡോക്ടർ ചികിത്സ ആരംഭിച്ചു. അപ്പോഴേക്കും പ. ഗീവറുഗീസ് രണ്ടാമൻ ബാവാതിരുമേനിയുടെ നിർദ്ദേശപ്രകാരം പാറേട്ട് മാത്യൂസ് മാർ ഈവാനിയോസും ദേവലോകം മാനേജർ റ്റി. സി. ജേക്കബ് അച്ചനും റ്റി. ജി. സഖറിയാ ശെമ്മാശ്ശനും വന്നു പ്രാർത്ഥന നടത്തി. അവർ തിരിച്ചു ചെന്ന് പ. ബാവായെ വിവരം ധരിപ്പിച്ചു. മാർ ഈവാനിയോസ് തിരുമേനിക്കു ഞാൻ സുഖം പ്രാപിക്കുമെന്നുള്ള വിശ്വാസമുണ്ടായിരുന്നു. മാനേജർ അച്ചന് ഒട്ടും പ്രതീക്ഷ ഇല്ലായിരുന്നു. ഞാൻ അബോധാവസ്ഥയിൽ തന്നെ. കല്പനപ്രകാരം മാർ ഏലിയാ കത്തീഡ്രൽ വികാരി ഫാ. കെ. മത്തായി (പിന്നീട് മാത്യൂസ് മാർ എപ്പിഫാനിയോസ്) എത്തി തൈലാഭിഷേക ശുശ്രൂഷ നടത്തി. മൂന്നാംദിവസവും രോഗസ്ഥിതിയിൽ മാറ്റമില്ല. സി. ജെ. കുര്യൻ, കെ. എം. മാത്യു, പി. സി. എബ്രഹാം എന്നിവർ ഡോ. പൗലൂസുമായി ആലോചിച്ച് അടുത്ത ദിവസം ഡോക്ടറും ഒന്നിച്ച് വെല്ലൂർ ഹോസ്പിറ്റലിലേക്കു കൊണ്ടുപോകാൻ നിശ്ചയിച്ചു. അന്നു വൈകുന്നേരം പ. ബാവാ എന്നെ സന്ദർശിച്ചു. തദവസരത്തിൽ പ. ബാവായുടെ ബന്ധത്തിൽപെട്ട ഡോ. പൗലൂസും ഉണ്ടായിരുന്നു. പ. ബാവാ ഡോക്ടറോടു “ഡോക്ടറേ എങ്ങനെ ഉണ്ട്” എന്ന് ചോദിച്ചു. ‘ദൈവം തന്നെങ്കിൽ ഉണ്ട്’ എന്ന് ഡോക്ടർ മറുപടി പറഞ്ഞു. ‘നില മെച്ചപ്പെടാത്തതിനാൽ നാളെ വെല്ലൂർക്കു പോകുകയാണ്. ഞാനും കൂടെ പോകുന്നുണ്ട്.’ തുടർന്ന് ബാവാ പ്രാർത്ഥന നടത്തി. പ. തിരുമേനി കൈ എന്റെ തലയിൽ വച്ച് സൗഖ്യ

പ്രാർത്ഥന നടത്തി. തിരിച്ചുപോകുന്നതിനു മുമ്പ് "ഡോക്ടർ ചികിത്സിക്കുക" എന്നും പറഞ്ഞു. അടുത്ത ദിവസം വെല്ലൂർക്കു പോകണം എന്നുള്ള ചിന്തയോടെ ഡോക്ടറും പോയി.

വെല്ലൂർക്കു പോകാൻ നിശ്ചയിച്ചിരുന്ന ദിവസം രാവിലെ ഡോക്ടർ ആശുപത്രിയിൽ എത്തി. "വെല്ലൂർക്കു പോകേണ്ട, ഞാൻ നോക്കിക്കൊള്ളാം" എന്ന് അറിയിച്ചു. ഇത് എന്റെ മാതാപിതാക്കൾക്കും കുടുംബാംഗങ്ങൾക്കും വളരെ ഏറെ സന്തോഷവും പ്രതീക്ഷയും ഉളവാക്കി. പ. ബാവായുടെ പ്രാർത്ഥനയും "ഡോക്ടർ ചികിത്സിക്കുക" എന്നുള്ള കല്പനയും ഡോക്ടർക്ക് ഒരു വലിയ അനുഭൂതിയായി അനുഭവപ്പെട്ടു. ദൈവത്തിൽ ശരണം വച്ചുകൊണ്ട് ഡോക്ടർ ഒരു മാസം ചികിത്സിച്ചു. പൂർണ്ണസൗഖ്യത്തിലെത്തി. ആശുപത്രിയിൽ കിടന്ന ആദ്യത്തെ 12 ദിവസം എനിക്ക് ഒരു ഓർമ്മയും ഇല്ലായിരുന്നു.

പ. ബാവായുടെയും മറ്റ് പിതാക്കന്മാരുടെയും പ്രാർത്ഥനയുടെയും ഡോക്ടർ പി. എം. പൗലൂസിന്റെ ദൈവാശ്രയത്തോടുകൂടിയ ചികിത്സയുടെയും ഫലമായി ഞാൻ ജീവിതത്തിലേക്കു തിരിച്ചുവന്നു. ലഭിച്ച സൗഖ്യത്തിനും ആരോഗ്യത്തിനും അനുഗ്രഹങ്ങൾക്കുംവേണ്ടി ദൈവത്തെ സ്തുതിക്കുന്നു. എല്ലാവരോടുമുള്ള ഹൃദയം നിറഞ്ഞ നന്ദിയും പ്രകാശിപ്പിക്കുന്നു.

1951 മുതൽ പ. ബാവായുടെ സെക്രട്ടറിയായി പ്രവർത്തിച്ചുവന്ന റ്റി. ജി. സഖറിയാ ശെമ്മാശ്ശനു 1962-ൽ എം.ഡി. എച്ച്.എസിൽ അദ്ധ്യാപകജോലി ലഭിച്ചു. ആ അവസരത്തിൽ, വൈദികസെമിനാരി പഠനവും കോളജിലെ പഠനവും കഴിഞ്ഞ എന്നോടു പ. തിരുമേനിയോടുകൂടെ ദേവലോകത്തു താമസിക്കുവാൻ കല്പിച്ചു. അങ്ങനെ ഒന്നര വർഷം ദേവലോകം അരമനയിൽ അമരാൻ ഭാഗ്യം ലഭിച്ചത് വലിയ ഒരു അനുഭവമായിരുന്നു. 1964 ജനുവരി 3-നു വെളുപ്പിനു 4 മണിക്കു പ. പിതാവ് നിത്യതയിലേക്ക് പറന്നുയരുമ്പോഴും അതിനു സാക്ഷ്യം വഹിക്കുന്നതിനും സാധിച്ചു.

പ. ബാവായുടെ പ്രാർത്ഥനാജീവിതം എന്നിൽ വളരെ അധികം മതിപ്പ് ഉളവാക്കി. എല്ലാ ദിവസവും രാത്രിയാമങ്ങളിൽ ഉണർന്ന് നടത്തുന്ന രഹസ്യപ്രാർത്ഥന, സഭയ്ക്കുവേണ്ടിയും സഭാമക്കൾക്കുവേണ്ടിയുമുള്ള പ്രാർത്ഥന, സ്വർഗ്ഗീയമായ ആരാധനാവൈശിഷ്ട്യം, ദൈവാശ്രയം, വി. വേദപുസ്തകജ്ഞാനം, വേദശാസ്ത്രത്തിലുള്ള അഗാധപാണ്ഡിത്യം, സഭാസ്നേഹം, സ്തുതിചെവ്വാകപ്പെട്ട സത്യവിശ്വാസ പരിപാലനം, രോഗാവസ്ഥയിലും കൃത്യമായുള്ള കഠിനനോമ്പാചരണം, ഉപവാസം, വ്രതനിഷ്ഠ, രോഗികൾക്കുവേണ്ടിയുള്ള പ്രാർത്ഥന, മക്കളില്ലാത്തവർക്കു കുട്ടികളെ ലഭിക്കുന്നതിനുവേണ്ടിയുള്ള പ്രാർത്ഥന ഇതെല്ലാം പ്രത്യേകം അനുസ്മരിക്കുന്നു.

ആരാധനാസമയത്തും മറ്റു പരിപാടികളിലും പരിശുദ്ധാത്മ പ്രചോദിതനായി ഘനഗംഭീരമായ ശബ്ദത്തോടുകൂടി ബാവാ നടത്തുന്ന പ്രഭാഷണങ്ങൾ ഏവരേയും സ്പർശിക്കുന്നതും ചിന്തോദ്ദീപകവും ആയിരുന്നു. പ്രാർത്ഥന, ദൈവസംസർഗ്ഗം എന്നിവയിലൂടെ വിശിഷ്യ ആരാധനാസമയത്ത് ആർജ്ജിച്ചിരുന്ന ദൈവിക തേജസ്സ് അദ്ദേഹത്തിന്റെ മുഖത്തു പ്രതിബിംബിച്ചിരുന്നു.

പതിനേഴു വർഷം കൊല്ലം-തുമ്പമൺ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായും 35 വർഷം മലങ്കരസഭയുടെ മേലദ്ധ്യക്ഷനുമായി ഭരണം നടത്തി. സഭ എന്റേത് ഞാൻ മുഴുവനായിട്ടും സഭയുടേത്. സഭയാണ് വലുത് എന്ന് അദ്ദേഹം പൂർണ്ണമായി വിശ്വസിച്ചു പ്രവർത്തിച്ചു.”




**ദേവലോകം കാതോലിക്കേറ്റ് അരമന**

# 5

# സഭാകേന്ദ്രമായ ദേവലോകത്ത്

മലങ്കരസഭയുടെ സമുന്നതവും മനോഹരവും ആധുനിക തലസ്ഥാന വുമായ കോട്ടയത്തെ ദേവലോകം അരമനയിലും തുടർന്നു സഭാദ്ധ്യക്ഷന്റെ മുഖ്യപള്ളിയായ കോട്ടയം മാർ ഏലിയാ കത്തീഡ്രലിലും വൈദിക പരി ശീലനകേന്ദ്രമായ പഴയസെമിനാരിയിലും സഭയുടെ മുഖ്യ തീർത്ഥാടന കേന്ദ്രമായ പരുമല സെമിനാരി പള്ളിയിലും ഉത്തരവാദിത്വമുള്ള ഉന്നത സ്ഥാനങ്ങൾ വഹിച്ച ശ്രേഷ്ഠ ജോസഫ് റമ്പാച്ചൻ ഇപ്പോൾ പ. പാമ്പാടി മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ കബറിടത്താൽ പരിപാവനമാക്കപ്പെട്ട പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വിശ്രമജീവിതം നയിക്കുന്നു. കർമ്മേൽമല പോലെ ഉന്നതനും ഭാഗ്യസ്മരണാർഹനുമായ പ. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ സെക്രട്ടറിയായി ദേവലോകം അരമനയിൽ സേവനം നടത്തിവന്ന കല്ലിശ്ശേരിൽ തോട്ടത്തിൽ വീട്ടിൽ ടി. ജി. സഖറിയ ശെമ്മാ ശ്ശനു 1962-ൽ കോട്ടയം എം.ഡി. ഹൈസ്കൂളിൽ അദ്ധ്യാപകനായി ജോലി കിട്ടിയതിനെ തുടർന്നാണു ശെമ്മാശ്ശനു പകരം, വൈദിക സെമിനാരി പഠ നവും കോളജ് വിദ്യാഭ്യാസവും പൂർത്തിയാക്കി നിന്ന കെ. വി. ജോസഫി നോടു ദേവലോകം അരമനയിൽ ചെന്നു അവിടെ താമസിക്കാൻ പ. ഗീവ റുഗീസ് രണ്ടാമൻ ബാവ ആവശ്യപ്പെട്ടത്. പ. ബാവാ തിരുമേനിയുടെ ജീവിത സായാഹ്നത്തിലെ സാക്ഷാൽ ഒരു ദൈവവിളിയായിരുന്നു ഇത്. പ. ബാവാ തിരുമേനിക്കു രണ്ടു വർഷം വേണ്ടിവന്ന ശുശ്രൂഷകളും തൃപ്തികരമായും സന്തോഷപ്രദമായും ചെയ്തുകൊടുക്കാൻ കെ. വി. ജോസഫിനു ദൈവ കൃപയാൽ സാധിച്ചു. 90 കഴിഞ്ഞ തിരുമേനി 1964 ജനുവരി മൂന്നിനു നാല് മണിക്ക് പ്രഭാതം പൊട്ടിവിടരുന്നതിനു മുമ്പ് കാലം ചെയ്തു. സ്വർഗ്ഗീയ യാത്രാരംഭവേളയ്ക്കു സാക്ഷ്യം വഹിക്കാൻ കെ. വി. ജോസഫിനും ഭാഗ്യം ലഭിച്ചു. ബാവാ തിരുമേനിയുടെ പുണ്യചരിതമായ ജീവിത വ്രതനിഷ്ഠകളും സഭാ സ്നേഹവും ദൈവാശ്രയവും കെ. വി. ജോസഫിനെ വലിയ അള വിൽ സ്വാധീനിക്കുകയും കെ. വി. ജോസഫ് ഇന്നത്തെ നിലയിൽ എത്തു കയും ചെയ്തു എന്നതാണ് വസ്തുത.

പ. ബാവായുടെ കാലശേഷം കണ്ടനാട് ഭദ്രാസനാധിപനായിരുന്ന ഔഗേൻ മാർ തീമോത്തിയോസ് 1964 മെയ് 22-നു മലങ്കരയിലെ നാലാ മത്തെ കാതോലിക്കായായി അവരോധിക്കപ്പെട്ടു. വൈകാതെ കെ. വി. ജോസ ഫിനെ ഔഗേൻ ബാവായുടെ സെക്രട്ടറിയായും നിയമിച്ചു. ദേവലോകത്ത് വെച്ചു 1967 ഡിസംബർ 16-നു ബാവാ തന്നെ ജോസഫിനു ശെമ്മാശുപട്ടം നൽകുകയാണുണ്ടായത്. ഔഗേൻ ബാവായുടെ സെക്രട്ടറിയായ ശേഷം

ശെമ്മാശ്ശന്റെ ഉത്തരവാദിത്വങ്ങൾ ശതഗുണീഭവിച്ചു. വളരെ തിരക്കുപിടിച്ച ആ ജീവിതകാലഘട്ടം വിജയകരമായി തരണം ചെയ്യാൻ സാധിച്ചത് ദൈവാശ്രയത്തോടുകൂടിയ നീക്കങ്ങൾ കൊണ്ടും വിനയനിർഭരമായ പെരുമാറ്റം കൊണ്ടുമാണ്. പ്രായമുള്ള മേൽപ്പട്ടക്കാരോടും ശതക്കണക്കിനു വൈദികരോടും കുഴഞ്ഞ പ്രശ്നങ്ങളോടുമുള്ള സമീപനം ശെമ്മാശ്ശനെ ഭരണതലത്തിലെ വൻ പ്രശ്നങ്ങളെ സമചിത്തതയോടും നയതന്ത്രജ്ഞതയോടും നേരിടാൻ ശക്തനാക്കി.

എട്ടു വർഷത്തോളം ശെമ്മാശൻ ഈ സെക്രട്ടറി പദം കാര്യക്ഷമമായി വഹിച്ചു. ഇതിനിടയിൽ 1970 ജൂലൈ 4-നു മാതൃ ഇടവകയായ പുതുപ്പള്ളി വലിയപള്ളിയിൽ വച്ചു കോട്ടയം ഇടവകയുടെ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഡീക്കൻ കെ. വി. ജോസഫിനു വൈദികപട്ടം നൽകി. മറ്റ് ആറ് മേൽപട്ടക്കാരും ഈ പട്ടംകൊടയിൽ പങ്കെടുത്തിരുന്നു. വൈദികനായശേഷം പ. ബാവായുടെ സെക്രട്ടറി പദത്തിനു പുറമെ ദേവലോകം അരമന മാനേജർ എന്ന ജോലിയും കാര്യക്ഷമതയോടെ കൈകാര്യം ചെയ്തിരുന്നു.

1975 ഡിസംബർ 8-നു ഔഗേൻ ബാവാ കാലം ചെയ്തു. തുടർന്ന് പ. മാത്യൂസ് പ്രഥമൻ ബാവാ മലങ്കരയിലെ അഞ്ചാമത്തെ കാതോലിക്കായായി സ്ഥാനാരോഹണം ചെയ്തു. നേരത്തെ ഔഗേൻ ബാവായുടെ ഭരണകാലത്താണു കോട്ടയം മാർ ഏലിയാ ചാപ്പൽ കാതോലിക്കാ ബാവാ തിരുമേനിയുടെ ഉന്നതമായ കത്തീഡ്രലായി ഉയർത്തപ്പെട്ടത്. 1976-ൽ ദേവലോകം അരമന മാനേജരായിത്തീർന്ന ഫാ. കെ. വി. ജോസഫ്, മാർ ഏലിയാ ചാപ്പലിലെ ഭരണസംബന്ധമായ ചില പ്രശ്നപരിഹാരാർത്ഥം കത്തീഡ്രൽ വികാരിയായി നിയമിക്കപ്പെടുകയാണുണ്ടായത്. ഒപ്പം എം.ഡി. സെമിനാരി മാനേജർ എന്ന ഉയർന്ന സ്ഥാനവും വഹിക്കേണ്ടി വന്നു. 1986 വരെ രണ്ടു പദവികളും പ്രശംസാർഹമായി വഹിച്ചു. തുടർന്നു കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ വികാരിയായി പ്രവർത്തിച്ച് എല്ലാവരുടെയും പ്രീതി സമ്പാദിച്ചു.

# 6

# പഴയസെമിനാരി മാനേജർ

ഫാ. കെ. വി. ജോസഫിനെ 1995–ൽ പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പഴയസെമിനാരി മാനേജരായി നിയമിച്ചു. നേരത്തെ 1964–66 കാലഘട്ടത്തിൽ അസി. മാനേജരായി സേവനം ചെയ്ത പരിചയം അച്ചന് പ്രയോജനം ചെയ്തു. വൈദിക സെമിനാരി പ്രിൻസിപ്പാൾ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പുതിയ മാനേജരുടെ ഗുരുവായിരുന്നു. ആ ഗുരു–ശിഷ്യ ബന്ധം ഗുണം ചെയ്തു. 1996–ൽ തിരുമേനി കാലംചെയ്തു, പഴയസെമിനാരിയിൽ കബറടക്കം നടത്തി. 1997–ൽ ഫാ. ഡോ. കെ. എം. ജോർജ് പ്രിൻസിപ്പാളായി നിയമിക്കപ്പെട്ടു. പ്രിൻസിപ്പാളന്മാരും അദ്ധ്യാപകരും വിദ്യാർത്ഥികളും മാനേജരും ഒത്തുചേർന്ന് ശുശ്രൂഷകളും ആരാധനയും പ്രവർത്തനങ്ങളും സന്തോഷത്തോടും സ്നേഹത്തോടും നിർവഹിച്ചിരുന്നു.

പഴയസെമിനാരിയിൽ കബറടങ്ങിയ വട്ടശേരിൽ തിരുമേനി, പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി എന്നിവരുടെ കബർ മുറികൾ ജോസഫ് അച്ചന്റെ നേതൃത്വത്തിൽ പുതുക്കി പണിതു. പ്രാവിന്റെ ഇരു ചിറകുകൾ പോലെ തോന്നിക്കത്തക്കവിധമാണ് ചാപ്പലിന്റെ ഇരു വശത്തുമുള്ള കബർ മുറികൾ പ്ലാൻ ചെയ്ത് പണിതത്.

2002–ൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെയും ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരുടെയും സ്മരണയ്ക്കായി മനോഹരവും വിശാലവുമായ ഒരു ആഡിറ്റോറിയം സെമിനാരി നാലുകെട്ടിന്റെ തെക്കു പടിഞ്ഞാറായി നിർമ്മിച്ചു. സഭാ മാനേജിംഗ് കമ്മിറ്റിയും മറ്റ് പ്രധാന സമ്മേളനങ്ങളും അവിടെ നടത്തുന്നു. നാലുകെട്ടിന്റെ താഴത്തെ നിലയുടെ അറ്റകുറ്റപ്പണികൾ തീർത്തു ഭംഗിയാക്കുന്നതിനും സാധിച്ചു.

മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് തിരുമേനിയെ പരിശുദ്ധനായി പ. സുന്നഹദോസിന്റെ നിശ്ചയപ്രകാരം മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ 2003 ഫെബ്രുവരി 23–നു പഴയസെമിനാരിയിൽ വെച്ച് പ്രഖ്യാപിച്ചു. സഭയ്ക്കുവേണ്ടി ജീവിതം അർപ്പിച്ച് ആയുഷ്ക്കാലം മുഴുവനും തികഞ്ഞ പോരാട്ടത്തോടും ദൈവകൃപയോടും കൂടി സഭയെ നയിച്ച് വിജയസോപാനത്തിലെത്തിച്ച പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും എന്നാളും അനുഗ്രഹമായിരിക്കും എന്നുള്ളതിനു രണ്ടുപക്ഷമില്ല. സഭാമാനേജിഗ് കമ്മറ്റിയും എപ്പിസ്ക്കോപ്പൽ സുന്നഹ

ദോസും പഴയസെമിനാരിയിൽ വച്ച് നടത്തുമ്പോൾ അതിനുള്ള ക്രമീകരണങ്ങളും ഭക്ഷണം തയ്യാറാക്കി നൽകുന്നതും മാനേജരുടെ ചുമതലയിലാണ്. അക്കാര്യങ്ങൾ ഭംഗിയായും വിശ്വസ്തതയോടെയും നിർവഹിച്ചു.

കൂടാതെ സെമിനാരി കോമ്പൗണ്ടിൽ മറ്റു ചില പ്രവർത്തനങ്ങളും നിർവഹിക്കുകയുണ്ടായി. സെമിനാരി പ്രവേശന ഗേറ്റിന്റെ തെക്കുപടിഞ്ഞാറ് റോഡരികിൽ മതിൽ നിർമ്മിച്ച് സുരക്ഷിതമാക്കുന്നതിനും സാധിച്ചു. പതിനൊന്നു വർഷത്തെ സെമിനാരി ജീവിതവും പ്രവർത്തനവും സെമിനാരി കുടുംബത്തിന്റെ അകമഴിഞ്ഞ സ്നേഹസഹകരണങ്ങൾ ആസ്വദിച്ചുകൊണ്ട് സന്തുഷ്ഠമാക്കുവാൻ സാധിച്ചു.

മലങ്കരസഭാ ഗുരുരത്നം ഡോ. ടി. ജെ. ജോഷ്വാ അച്ചൻ മാത്രമേ റമ്പാച്ചനെ പഠിപ്പിച്ചവരിൽ ഇന്നു സജീവ ജീവിതസരണിയിൽ ഉള്ളു. നവതി പിന്നിട്ട ബഹു. അച്ചനു ആരോഗ്യവും സൗഖ്യവും ശക്തിയും കൂടുതലായി നൽകി ദൈവം അനുഗ്രഹിക്കട്ടെ എന്ന് എളിയ ശിഷ്യനായ റമ്പാച്ചൻ പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.

പ്രിൻസിപ്പാൾ തിരുമേനിയും അദ്ധ്യാപകരും വിദ്യാർത്ഥികളും ഒത്തുചേർന്നുള്ള ജീവിതവും പഠനവും പ്രാർത്ഥനയും ആരാധനയും വളരെയേറെ ആത്മസന്തോഷം ഉളവാക്കിയിരുന്നു. ഫാക്കൽറ്റി അംഗങ്ങൾ പ്രഗത്ഭരും, പണ്ഡിതരും, ആഗോളപ്രശസ്തരും സഭയ്ക്കു മുതൽക്കൂട്ടുമായി തീർന്നു എന്നുള്ളതിൽ റമ്പാച്ചൻ അഭിമാനം കൊള്ളുന്നു.



**പഴയസെമിനാരി**

# 7

# മാർ ഏലിയാ കത്തീഡ്രൽ വികാരി

ഔദ്യോഗിക ജീവിതകാലത്തിന്റെ ഭൂരിഭാഗവും രണ്ടു സമുന്നത കാതോലിക്കാ ബാവാമാരുടെ സെക്രട്ടറി, സഭയുടെ സുപ്രധാന സ്ഥാപനങ്ങളുടെ ചുമതലക്കാരൻ മുതലായ നിലകളിൽ സേവനമനുഷ്ഠിച്ച കെ. വി. ജോസഫ് അച്ചൻ ഒരു ഡസനിലധികം പള്ളികളിലെ വികാരിയായിരുന്നു. സ്ഥാന ന്യായേന സഭയുടെ ഏറ്റവും പ്രമുഖ കത്തീഡ്രലായി സഭയുടെ പവിത്ര ഹൃദയ സ്ഥാനത്തു നിലകൊള്ളുന്ന, സുപ്രധാന സംഭവങ്ങളുടെ സാക്ഷിയായ കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെ വികാരിയും കത്തീഡ്രൽ സ്ഥിതിചെയ്യുന്ന എം. ഡി. സെമിനാരി കോമ്പൗണ്ടിന്റെ മാനേജരും എന്ന അസൂയാർഹമായ പദവി 10 വർഷം വളരെ മാന്യമായും കാര്യക്ഷമമായും വഹിക്കാൻ ദൈവം അനുഗ്രഹിച്ച ഈ ചെറിയ മനുഷ്യനു അവസരം നൽകി എന്നു എടുത്തു പറയേണ്ടതുണ്ട്. വിദ്യാഭ്യാസ സമ്പന്നരും വ്യവസായികളും പ്രമുഖ വ്യാപാരികളും ഉയർന്ന ഉദ്യോഗസ്ഥന്മാരും ഭൂഉടമകളും മറ്റും നിറഞ്ഞ ഈ ഇടവകയെ ഭിന്നത കൂടാതെ 10 വർഷം നയിക്കുകയും പല നിർമ്മാണ പ്രവർത്തനങ്ങൾ നടത്തുകയും ലാസറസ് പള്ളിയും സെമിത്തേരിയും വിപുലമാക്കുകയും ചെയ്ത കാര്യം വിസ്മരിക്കാൻ സാധ്യമല്ല. താൻ നയിച്ച പള്ളികളുടെ വലിപ്പചെറുപ്പം ഒന്നും കെ. വി. ജോസഫ് അച്ചന് ഒരു പ്രശ്നമേ അല്ലായിരുന്നു. അദ്ദേഹം എല്ലാ പള്ളികളെയും ഒരുപോലെ കണ്ടു. എല്ലാവരും അദ്ദേഹത്തെയും ഒരുപോലെ ബഹുമാനിച്ചു.

പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ സഭാഭരണം ഏറ്റെടുത്തു നടത്തുമ്പോൾ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ ചില അസ്വസ്ഥതകൾ ഉണ്ടായിരുന്നു. ഭരണഘടനപ്രകാരമുള്ള ശരിയായ ഭരണം അവിടെ നടന്നിരുന്നില്ല. പ്രശ്നം പരിഹരിക്കാൻ ദേവലോകം അരമന മാനേജരായിരുന്ന കെ. വി. ജോസഫ് അച്ചനെ കത്തീഡ്രലിൽ വികാരിയായി നിയമിച്ചു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ പുതിയ കമ്മിറ്റിയെ തെരഞ്ഞെടുത്തപ്പോൾ പ്രശ്നം തീർന്നു.

ഈ സമയം സെന്റ് ലാസറസ് പള്ളിയിൽ (സെമിത്തേരി പള്ളി) ഒരു ശവസംസ്കാര ശുശ്രൂഷ ഉണ്ടായി. പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലായിരുന്നു സംസ്കാര ശുശ്രൂഷ. ശുശ്രൂഷ കഴിഞ്ഞ് തിരുമേനിക്ക് കുടിക്കുവാൻ ഒരു ഗ്ലാസ്സ് കരിക്കിൻവെള്ളം കൊണ്ടുവന്നു. തിരുമേനി പള്ളിയകത്തു ഇരിക്കുകയായിരുന്നു. വിശ്രമിക്കാൻ മറ്റു സ്ഥലമില്ല. തിരുമേനി എഴുന്നേറ്റ് പള്ളിയുടെ പുറത്ത് ഇറങ്ങി

നിന്നാണ് കരിക്കിൻവെള്ളം കുടിച്ചത്. പള്ളിയകത്തു വെച്ച് ഭക്ഷണപാനീയങ്ങൾ കഴിക്കുന്നതു ശരിയല്ല. അതിനു വേറെ സ്ഥലം വേണം എന്നും പറഞ്ഞു. തിരുമേനിയുടെ പ്രതികരണം മനസ്സിലാക്കി പൊതുയോഗം കൂടി ലാസറസ് പള്ളിയുടെ മദ്ബഹായുടെ വടക്കുവശം ചേർന്ന് ഒരു മുറിയും ബാത്ത്റൂമും പണിയുവാൻ നിശ്ചയിച്ചു. ഉടനെ നിർമ്മാണം പൂർത്തിയാക്കി കൂദാശ നടത്തി. കത്തീഡ്രൽ എന്നാണ് പേരെങ്കിലും ഇരുപത് അടി മാത്രം വീതിയുള്ള ഒരു ചെറിയ പഴയ പള്ളിയായിരുന്നു അന്ന് ഉണ്ടായിരുന്നത്. കോട്ടയത്തു ഒരു നല്ല പള്ളി ഉണ്ടാകണമെന്ന് പൊതുവായ അഭിപ്രായം ഉയർന്നു. പ. ബാവായുടെ അനുമതിയോടു കൂടി ഇടവക പൊതുയോഗം ചേർന്ന് 80 അടി നീളവും 55 അടി വീതിയും ഉള്ള ഒരു നല്ല പള്ളി പണിയുന്നതിന് നിശ്ചയിച്ചു. മദ്ബഹായുടെ പണി മുൻ വികാരിയുടെ ഭരണസമയം നടത്തിയിരുന്നു. ഹൈക്കലായുടെ ശിലാസ്ഥാപനം ബ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ 1980-ൽ നിർവഹിച്ചു. 380-ൽ പരം ഭവനങ്ങൾ (അന്ന്) ഇടവകയിൽ ഉണ്ടായിരുന്നു എങ്കിലും ഇരുന്നൂറോളം ഭവനക്കാർക്കു മാത്രമേ പള്ളിപണിക്കുവേണ്ടി സാമ്പത്തിക സഹായം നൽകുവാൻ ധനസ്ഥിതി ഉണ്ടായിരുന്നുള്ളു. പ. ബാവായുടെയും ഇടവകാംഗങ്ങളുടെയും സമീപ ഇടവകയിലെ സഹൃദയരുടെയും നിർലോപമായ സഹായസഹകരണം ഉണ്ടായതിനാൽ 1984-ൽ പണി പൂർത്തീകരിച്ച് നവംബർ 16, 17 തീയതികളിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ സഭയിലെ മറ്റ് മെത്രാപ്പോലീത്തന്മാരുടെയും സഹകരണത്തോടു കൂടി കൂദാശ ഭംഗിയായി നിർവഹിച്ചു. ആ കൂദാശയിൽ ഇപ്പോഴത്തെ പ. കാതോലിക്കാ ബാവായും (കെ. ഐ. പോൾ റമ്പാൻ) സംബന്ധിച്ചിരുന്നു.

പിന്നീട് യഥാകാലങ്ങളിൽ നിർവഹിക്കപ്പെട്ട അറ്റകുറ്റപ്പണികളും നിർമ്മാണ പ്രവർത്തനങ്ങളും മൂലം ഇപ്പോൾ മാർ ഏലിയാ കത്തീഡ്രൽ കോട്ടയം പട്ടണത്തിലെ മനോഹരമായ ഒരു ദേവാലയമായി ശോഭിക്കുന്നു. കത്തീഡ്രൽ നിർമ്മാണത്തിൽ സാമ്പത്തികമായ ബുദ്ധിമുട്ടുകൾ നേരിട്ടപ്പോൾ ഇടവകാംഗങ്ങളിൽ ചിലർ ആത്മാർത്ഥമായി സഹായിച്ചതിനാൽ പെട്ടെന്നു പണി പൂർത്തീകരിക്കാൻ സാധിച്ചു.

കൂടാതെ സെന്റ് ലാസറസ് പള്ളിയുടെ പടിഞ്ഞാറുവശത്ത് സെമിത്തേരിയിൽ പുതിയ കല്ലറകൾ നിർമ്മിക്കുവാനുള്ള സ്ഥലം ഇല്ലാതായപ്പോൾ പള്ളിയുടെ കിഴക്കു വശത്തുള്ള സ്ഥലത്ത് അടുക്കും ചിട്ടയും അനുസരിച്ച് കല്ലറ പണിയുന്നതിനു നിശ്ചയിച്ച് പള്ളിയിൽ നിന്നും കുറെ കല്ലറകൾ പണിയുകയും ചെയ്തു. ആവശ്യക്കാർക്ക് പൊതുയോഗം നിശ്ചയിക്കുന്ന തുകയ്ക്ക് കല്ലറ നൽകിയിരുന്നു.

ഇടവകാംഗങ്ങളുടെ സ്നേഹവും സഹകരണവും ആദരവും പ്രാർത്ഥനയും സ്വീകരിച്ചുകൊണ്ട് 10 വർഷം വികാരിയായി പ്രവർത്തിച്ചു. 1986–ൽ കോട്ടയം ഭദ്രാസനത്തിലേക്കു മാറ്റപ്പെട്ടു.



**മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം**

# 8

# പരുമല സെമിനാരിയിൽ

പരിശുദ്ധ പരുമല തിരുമേനിയുടെ കബറിങ്കൽ 1953 മുതൽ സന്ദർശനം നടത്തി പ്രാർത്ഥനയും അപേക്ഷയും സമർപ്പിച്ചുവരുന്ന ഒരു വിശ്വാസിയാണ് റമ്പാച്ചൻ. അന്ന് സെമിനാരി മാനേജർ കാരിക്കോട്ട് കെ. ബി. മാത്യൂസ് അച്ചനായിരുന്നു. അച്ചന്റെ പ്രയത്നഫലമായാണ് 1975-ൽ സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ പരുമലയിൽ സ്ഥാപിതമായത്. അദ്ദേഹം ഹോസ്പിറ്റൽ ഡയറക്ടറായിരുന്നു. നിര്യാതനായപ്പോൾ ആശുപത്രി ചാപ്പലിനോടു ചേർന്ന് കബറടക്കി.

2006-ൽ പരുമല അസി. മാനേജരായി ജോസഫ് അച്ചൻ നിയമിതനായപ്പോൾ ക്രിസ്റ്റഫോറസ് റമ്പാനായിരുന്നു (പിന്നീട് ഏബ്രഹാം മാർ എപ്പിഫാനിയോസ്) മാനേജർ. 2007-ൽ അദ്ദേഹം ദേവലോകം അരമന മാനേജരായി മാറ്റപ്പെട്ടു. പിന്നീട് അട്ടപ്പാടി സെന്റ് തോമസ് ആശ്രമാംഗം എം. ഡി. ജോൺ അച്ചൻ മാനേജരായി. 2009-ൽ ജോണച്ചനും ജോസഫച്ചനും പ. ദിദിമോസ് ബാവായിൽ നിന്നും പരുമല വച്ച് റമ്പാന്മാരായി സ്ഥാനമേറ്റു. 2012 വരെ ഒരുമിച്ചു പ്രവർത്തിച്ചു. 2012-ൽ റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിലെ ഔഗേൻ റമ്പാൻ മാനേജരായി ചുമതലയേറ്റു.

2015-ൽ മാനേജരായി നിയമിക്കപ്പെട്ട എം. സി. കുറിയാക്കോസ് അച്ചൻ ഇന്നും തുടരുന്നു. ഈ കാലയളവിൽ അസി. മാനേജരായി നിയമിതനായ ഇലവക്കാട്ട് ഗീവറുഗീസ് റമ്പാൻ, ഫാ. അലക്സാണ്ടർ ദാനിയേൽ (ഇപ്പോൾ വാകത്താനം വള്ളിക്കാട്ടു ദയറാ മാനേജർ) പരുമല അസി. മാനേജർ സ്ഥാനത്തു പ്രവർത്തിച്ചിരുന്ന 2019 ജൂൺ മാസം 18-ാം തീയതി നിര്യാതനായ ചെങ്ങമനാട് സെന്റ് തോമസ് ദയറാംഗം എ. ജി. ജോസഫ് റമ്പാൻ, പട്ടാഴി വൈ. മത്തായിക്കുട്ടി അച്ചൻ (2011 മുതൽ) ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ (2019 മുതൽ) എന്നിവർ എല്ലാവരും സഹോദരനായി ജോസഫ് റമ്പാച്ചനെ കരുതി ഉറ്റബന്ധത്തിൽ പ്രവർത്തിച്ചിരുന്നു എന്ന് ഏറെ സന്തോഷത്തോടെ റമ്പാച്ചൻ പറയുന്നു. അതോടൊപ്പം മദ്ബഹായിലെ ശുശ്രൂഷക്കാരേയും സ്മരിക്കുന്നു. "ശരീരാസ്വസ്ഥതകൾ ബാധിച്ചപ്പോഴും ഓപ്പറേഷനു വിധേയനായി പരുമല ഹോസ്പിറ്റലിൽ പ്രവേശിപ്പിച്ചിരുന്ന സമയത്തും മാനേജർ എം. സി. കുറിയാക്കോസ് അച്ചൻ നിർവഹിച്ച സേവനങ്ങൾക്കും അന്വേഷണങ്ങൾക്കുമുള്ള സ്നേഹപൂർണ്ണമായ കൃതജ്ഞത വാക്കുകളിൽ ഒതുങ്ങുന്നതല്ല. അതേപോലെ ഹോസ്പിറ്റൽ സി.ഇ.ഒ. എന്റെ ചിരകാല സ്നേഹിതൻ എം. സി. പൗലൂസ് അച്ചന്റെ കരുതലിനും പ്രവർത്ത

നങ്ങൾക്കും ഹൃദയപൂർവ്വം നന്ദി അറിയിക്കുന്നു. പരുമല ഹോസ്പിറ്റലിൽ ചികിത്സിച്ച ഡോക്ടറന്മാർ, നേഴ്സുമാർ, മറ്റ് പ്രവർത്തകർ എന്നിവരെല്ലാവരോടും സ്നേഹവും കൃതജ്ഞതയും സന്തോഷപൂർവ്വം അറിയിക്കുന്നു."

പരുമല കുടുംബത്തിലെ ഒരംഗവും നിരണം ഭദ്രാസന സെക്രട്ടറിയുമായ അലക്സാണ്ടർ ഏബ്രഹാം അച്ചന്റെ ചിരകാല സ്നേഹബന്ധം തടസ്സം കൂടാതെ നിർഗമിക്കുന്നതിൽ ജോസഫ് റമ്പാച്ചന് സന്തോഷം ഏറെയുണ്ട്.

കഴിഞ്ഞ ജൂലൈ (2020) മാസത്തിൽ പാമ്പാടി ദയറായിലേക്കു നിയോഗിക്കപ്പെട്ട കെ. വി. ജോസഫ് റമ്പാൻ വിശ്രമജീവിതത്തോടൊപ്പം ദയറായിലെ എല്ലാ ആരാധന-സേവന പ്രവർത്തനങ്ങളിലും സജീവമായി ഭാഗഭാക്കായി കഴിയുന്നു.



**പരുമല പള്ളി**

# 9

# റമ്പാച്ചൻ വഹിച്ച പദവികൾ

1. മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയംഗം (2 തവണ).
2. മലങ്കര അസോസിയേഷൻ ട്രൈബ്യൂണൽ കമ്മിറ്റി മെമ്പർ (2 തവണ).
3. മലങ്കര ഓർത്തഡോക്സ് ചർച്ച് കോളജുകളുടെ ഗവേണിംഗ് ബോർഡ് മെമ്പർ.
4. പരുമല സെമിനാരി കൗൺസിൽ മെമ്പർ.
5. കോട്ടയം ഭദ്രാസന കൗൺസിൽ മെമ്പർ.
6. പരുമല പള്ളി നവീകരണ കമ്മിറ്റി മെമ്പർ.
7. പാമ്പാടി ദയറാപ്പള്ളി നവീകരണ കമ്മിറ്റി മെമ്പർ.
8. ദേവലോകം അരമന മാനേജർ.
9. പഴയസെമിനാരി അസി. മാനേജർ.
10. പരിശുദ്ധ ഔഗേൻ ബാവായുടെ സെക്രട്ടറി.
11. പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഓഫീസ് സെക്രട്ടറി.
12. മാർ ഏലിയാ കത്തീഡ്രൽ വികാരി.
13. എം. ഡി. സെമിനാരി മാനേജർ.
14. പഴയസെമിനാരി മാനേജർ (1995–2006).
15. അസി. മാനേജർ, പരുമല സെമിനാരി (2006–2020).
16. 2009-ലെ വി. മൂറോൻ കൂദാശയ്ക്കുള്ള തൈലം തയ്യാറാക്കിയ ചുമതലക്കാരൻ.
17. കളപ്പുരയ്ക്കൽ കുടുംബയോഗം രക്ഷാധികാരി.
18. പുതുപ്പള്ളി എക്യുമെനിക്കൽ വൈസ് പ്രസിഡണ്ട്.

**വികാരിയായി സേവനമനുഷ്ഠിച്ച പള്ളികൾ**

കോട്ടയം മാർ ഏലിയാ കത്തീഡ്രൽ, തോട്ടയ്ക്കാട് മാർ അപ്രേം, വെള്ളുക്കുട്ട സെന്റ് തോമസ്, കൊല്ലാട് സെന്റ് പോൾസ്, വാകത്താനം പുത്തൻചന്ത സെന്റ് ജോർജ്, പരിയാരം സെന്റ് തോമസ്, മീനടം സെന്റ് ജോർജ്, തോട്ടയ്ക്കാട് സെന്റ് മേരീസ് ബേത്‌ലഹേം, കോത്തല സെന്റ് മേരീസ് സെഹിയോൻ, ഞാലിയാകുഴി സെന്റ് ഗ്രീഗോറിയോസ്, പാത്താമുട്ടം സെന്റ് മേരീസ്, പള്ളം സെന്റ് മേരീസ് സെഹിയോൻ, കുമ്മനം സെന്റ് ജോർജ്.



## ഭാഗം 2

# അടുത്തു നിന്ന സമുന്നതരുടെ അകത്തു നിന്നു

# നല്ലവനും വിശ്വസ്തനുമായ ഗൃഹവിചാരകൻ

## ഫാ. ഡോ. ടി. ജെ. ജോഷ്വാ

വിശുദ്ധ ഗ്രന്ഥത്തിൽ ഏറെ പരാമർശിക്കപ്പെടുന്ന വിഷയമാണ് ഗ്രഹ വിചാരകൻ (കാര്യവിചാരകൻ) എന്നുള്ളത്. ഈ സ്ഥാനം സ്തുത്യർഹമാം വണ്ണം നിർവഹിച്ച ഒരു വ്യക്തിയാണ് ഗോത്രപിതാവായ ജോസഫ്. പൊത്തിഫറിന്റെ ഭവനത്തിൽ അടിമയായി വിൽക്കപ്പെട്ട് എത്തിച്ചേർന്ന അദ്ദേഹം ഏറ്റവും വിശ്വസ്തനും ഉത്തമനുമായ ഒരു ഗൃഹവിചാരകനായി ദൗത്യം നിർവഹിച്ചു (ഉല്പത്തി 39.4–5). പഴയനിയമത്തിൽ ഗ്രഹവിചാരക ദൗത്യം നിറവേറ്റിയ പല വ്യക്തികളെയും നാം കാണുന്നുണ്ട്.

പുതിയനിയമത്തിൽ, പ്രത്യേകിച്ച് യേശുക്രിസ്തുവിന്റെ പ്രബോധനങ്ങളിൽ ഗൃഹവിചാരകന്മാരെ അവതരിപ്പിക്കുന്ന പല ഉപമകളും നാം കണ്ടെത്തുന്നു. അവരിൽ ഉത്തമരും പ്രശംസാർഹരുമുണ്ട്; അപഹാസ്യരും കുറ്റവാളികളുമുണ്ട്. വിശ്വാസികളായ ഓരോ വ്യക്തിയും ഉത്തമ ഗ്രഹവിചാരകന്മാരായി വിഭാവന ചെയ്തിരിക്കുന്നു. ലഭിച്ചിട്ടുള്ള താലന്തുകളും നൽവരങ്ങളും വിശ്വസ്തതയോടും കാര്യക്ഷമതയോടും കൈകാര്യം ചെയ്യുന്നതിനുള്ള കർത്തവ്യം, കാര്യവിചാരകന്റെ ചിത്രത്തിൽ കൂടി നമ്മെ പ്രബോധിപ്പിക്കുന്നു. അന്നത്തെ സാമൂഹ്യ പശ്ചാത്തലത്തിൽ ഗൃഹവിചാരകൻ എന്ന പ്രമേയം ശ്രോതാക്കൾക്ക് സുഗ്രാഹ്യമായിരുന്നു.

ഗൃഹവിചാരകത്വം വിജയകരമാകണമെങ്കിൽ കൈമുതലായി ആവശ്യപ്പെടുന്ന പല കാര്യങ്ങളുണ്ട്. 1. വിശ്വസ്തത. 2. കാര്യക്ഷമത. 3. അർപ്പണബോധം. 4. കർത്തവ്യബോധം. ഇവയെല്ലാം പ്രതീക്ഷിക്കുന്നതുകൊണ്ടാണ് സഭാ ശുശ്രൂഷകരെ – പുരോഹിതഗണത്തെ – ഗൃഹവിചാരകന്മാർ എന്നു വിശേഷിപ്പിച്ചിട്ടുള്ളത്. പൗലോസ് ശ്ലീഹായുടെ വാക്കുകൾ ശ്രദ്ധിക്കുക: “ഞങ്ങളെ ക്രിസ്തുവിന്റെ ശുശ്രൂഷകന്മാരും, ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാരും എന്നിങ്ങനെ ഓരോരുത്തൻ എണ്ണിക്കൊള്ളട്ടെ” (1 കൊരിന്തി 4.1). അപ്പോസ്തോലൻ തീത്തോസിന് എഴുതുമ്പോൾ, പട്ടണംതോറും കശീശ്ശന്മാരെ ആക്കി വയ്ക്കണമെന്നു നിർദ്ദേശിക്കുന്നു. പിന്നീട് ചേർക്കുന്നു: “അദ്ധ്യക്ഷൻ (എപ്പിസ്ക്കോപ്പാ) ദൈവത്തിന്റെ ഗൃഹവിചാരകനാകയാൽ അനിന്ദ്യനായിരിക്കണം” (തീത്തോസ് 1.7). ഗൃഹവിചാരകനിൽ നിന്നു പ്രതീക്ഷിക്കുന്നത് ഉന്നതമായ ധാർമ്മിക നിലവാരമാണ്. അവിടെ വിശേഷിപ്പിച്ചിട്ടുള്ളത് “ദൈവത്തിന്റെ ഗൃഹവിചാരകൻ” എന്നാണ്. ദൈവത്താൽ നിയോഗിക്കപ്പെട്ടവനും, ദൈവത്തോട് പൂർണ്ണമായി ഉത്തരവാദപ്പെട്ടവനുമെന്നാണ്

വിവക്ഷ. ഈ ഗൃഹവിചാരകൻ കൈകാര്യം ചെയ്യുന്നത് പണവും സ്വത്തു മല്ല, സ്ഥാപനങ്ങളും മന്ദിരങ്ങളുമല്ല, പ്രാഥമികമായും "ദൈവിക മർമ്മങ്ങൾ" (Mysteries of God) ആണ്. അത് കൂദാശകൾ എന്ന് മാത്രം പരിമിതപ്പെടു ത്തേണ്ട; ആത്മികവും ദൈവികവുമായ സകല വിഷയങ്ങളും എന്ന് മന സ്സിലാക്കാം.

"ഗൃഹവിചാരകൻ" എന്നുള്ള സ്ഥാനത്തിന്റെ അർത്ഥവും കർത്തവ്യ ങ്ങളും, പ്രതീക്ഷകളും ആഴമായി പഠിക്കേണ്ട വിഷയമാണ്; പ്രത്യേകിച്ച് നമ്മുടെ വൈദിക സ്ഥാനികൾ (എല്ലാ ഗണത്തിലുംപെട്ടവർ) ഗൗരവപൂർവം പഠിക്കേണ്ട ഒന്നാണെന്ന് ചൂണ്ടിക്കാണിക്കട്ടെ.

ശതാഭിഷേകം കഴിഞ്ഞ ഒരു സീനിയർ വൈദികനെപ്പറ്റി അനുസ്മരണം നടത്തുന്ന പശ്ചാത്തലത്തിലാണ് മേൽപ്പറഞ്ഞ നിരീക്ഷണങ്ങൾ നടത്താൻ ഇടയായത്. ഇപ്പോൾ പരുമല സെമിനാരിയിൽ സീനിയർ ചാപ്ലെയിനായി സേവനം അനുഷ്ഠിക്കുന്ന അഭിവന്ദ്യ കെ. വി. ജോസഫ് റമ്പാച്ചനെ അനു മോദിക്കുന്ന ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നതിൽ എനിക്ക് അതി യായ സന്തോഷമുണ്ട്. അതിനുവേണ്ടി പ്രവർത്തിക്കുന്ന ഏവരെയും ഞാൻ ആത്മാർത്ഥമായി അഭിനന്ദിക്കുന്നു. സഭയിൽ ദീർഘകാലം നിഷ്കളങ്ക മായും, നിസ്വാർത്ഥമായും നിശ്ശബ്ദ സേവനം അനുഷ്ഠിച്ചിട്ടുള്ളവരെ നിശ്ച യമായും വരുന്ന തലമുറ അറിയേണ്ടതും അവരിൽ നിന്ന് പ്രചോദനം ഉൾ ക്കൊള്ളേണ്ടതുമാണ്.

എനിക്ക് അദ്ദേഹത്തോടുള്ള അടുപ്പവും സൗഹൃദവും പതിറ്റാണ്ടുകൾ പഴക്കമുള്ളതാണ്. സെമിനാരിയിൽ അദ്ദേഹം വൈദിക വിദ്യാർത്ഥിയായി എത്തിയ കാലത്തു തന്നെ ആ ബന്ധം ആരംഭിക്കുന്നു. സെമിനാരിയിൽ അദ്ദേഹത്തെ പഠിപ്പിച്ച അദ്ധ്യാപകരിൽ ഇന്നു ജീവിച്ചിരിക്കുന്നതു ഞാൻ മാത്രമാണ്. ഉത്സാഹിയും പഠനകാര്യങ്ങളിൽ താല്പര്യവുമുള്ള ഒരു വിദ്യാ ർത്ഥി ആയി ഞാനോർക്കുന്നു. ആരാധനാകാര്യങ്ങളിൽ തീക്ഷ്ണതയും നിഷ്ഠയും പുലർത്തി. അന്ന് സെമിനാരിയിൽ കൃഷികാര്യങ്ങളിൽ ശ്രദ്ധയും താൽപര്യവും പുലർത്തിയിരുന്നു. അദ്ധ്യാപകരായ വട്ടക്കുന്നേൽ തിരുമേ നിയും എം. വി. ജോർജ് അച്ചനും വിദ്യാർത്ഥികളോടൊപ്പം കൃഷി രംഗത്തു ണ്ടായിരുന്നു. കെ. വി. ജോസഫ് കൃഷികാര്യങ്ങളിൽ അതീവ തല്പരൻ ആയിരുന്നു. അദ്ദേഹം വിദ്യാർത്ഥി ആയിരിക്കുന്ന കാലത്ത് ഞാൻ അദ്ദേഹ ത്തിന്റെ പുതുപ്പള്ളിയിലുള്ള ഭവനം സന്ദർശിച്ചതായി ഓർക്കുന്നു. ആത്മീയ കാര്യങ്ങളിൽ തീക്ഷ്ണതയുള്ള കുടുംബമായി കണ്ടു. അദ്ദേഹം സെമിനാരി പഠനം പൂർത്തിയായ ശേഷം സെമിനാരിയിലെ മെസ്സിന്റെ ചുമതല വഹിച്ചു പ്രവർത്തിച്ചതോർക്കുന്നു. ഏൽക്കുന്ന കാര്യം കൃത്യമായും സത്യസന്ധ മായും അർപ്പണബോധത്തോടെയും നിറവേറ്റുന്ന സമീപനമാണ് അദ്ദേഹ ത്തിനുള്ളത്.

ബഹു. റമ്പാച്ചന്റെ ദീർഘകാല പ്രവർത്തന വേദി അത്ര വിസ്തൃതമല്ല. മൂന്നു സ്ഥലങ്ങളിൽ പരിമിതപ്പെട്ടിരിക്കുന്നു. അയ്യമ്പള്ളി, കോട്ടയം, പരുമല എന്നിവയാണത്. ഇടവക വികാരിയായി കോട്ടയം ഭദ്രാസനത്തിലെ പള്ളികളിലും രണ്ട് സ്ഥലങ്ങളിൽ രണ്ട് മഹത്തായ സ്ഥാപനങ്ങളുടെ മാനേജരായും ഉത്തരവാദിത്തം നിറവേറ്റി. എല്ലായിടത്തെയും പ്രവർത്തനങ്ങൾ നേരിട്ടു കാണുവാനും, ഭാഗഭാക്കാകുവാനും എനിക്ക് കഴിഞ്ഞത് കൃതജ്ഞതയോടെ സ്മരിക്കുന്നു.

**1. അയ്യമ്പള്ളി**

സഭാതർക്കത്തിൽ അടച്ചിടേണ്ടി വന്ന പള്ളിയാണ് അയ്യമ്പള്ളി (കൊച്ചി ഭദ്രാസനം). കാതോലിക്കാ ഭാഗക്കാർ സ്വന്തമായി ഒരു ചാപ്പൽ അവിടെ നിർമ്മിച്ച് ഓർത്തഡോക്സ് വിശ്വാസികളുടെ ആരാധനാ അവിടെ ക്രമമായി നടത്തി വന്നു. ആ ചാപ്പലിന്റെ ചുമതല വഹിക്കുവാൻ കെ. വി. ജോസഫ് അച്ചൻ നിയുക്തനായത് ഓർക്കുന്നു. നമ്മുടെ ചാപ്പലിന്റെ ദീർഘകാല കൈക്കാരനായ ഇട്ടിക്കുഞ്ഞ് എന്റെ ഒരു ബന്ധുവായിരുന്നു. ജോസഫ് അച്ചന്റെ സേവനം അവർ കൃതജ്ഞതയോടും സന്തോഷത്തോടും ഓർക്കുന്നു. പ്രധാന കാരണം, ഓരോരുത്തരെയും വ്യക്തിപരമായി അറിയുകയും പേരു വിളിച്ചു ബന്ധപ്പെടുകയും ചെയ്തതാവാം. പതിറ്റാണ്ടുകൾ കഴിഞ്ഞിട്ടും റമ്പാച്ചൻ അവരുടെയൊക്കെ പേരുകൾ സ്മരിക്കുന്നുണ്ട്.

**2. കോട്ടയം ഏലിയാ കത്തീഡ്രൽ വികാരി**

കോട്ടയം ഏലിയാ കത്തീഡ്രൽ, മലങ്കരയിൽ സുപ്രധാനമായ ഒരിടവകയാണ്. കാതോലിക്കായുടെ ആസ്ഥാന ദേവാലയം (കത്തീഡ്രൽ) എന്ന ബഹുമതിയുണ്ട്. അദ്ദേഹത്തിന്റെ നേരിട്ടുള്ള ഭരണത്തിലും നിയന്ത്രണത്തിലുമാണ്. സഭാചരിത്രത്തിലെ സുപ്രധാനങ്ങളായ എന്തെല്ലാം സംഭവങ്ങൾക്ക്, ആ പള്ളിയും അങ്കണവും വേദി ആയിട്ടുണ്ട്! മലങ്കരസഭാ സന്ദർശനത്തിനെത്തുന്ന വിശിഷ്ടാതിഥികൾക്ക് ആതിഥ്യം നൽകിയ വേദിയുമാണ്. വൈദിക സെമിനാരി പോലും ഒരു ഘട്ടത്തിൽ അതിനോടു ചേർന്നുള്ള ചെറിയ കെട്ടിടങ്ങളിൽ നടത്തിയിട്ടുണ്ട്.

ഇവിടെ ആരാധനയ്ക്ക് അന്നും ഇന്നും എത്തുന്നവർ അഭ്യസ്തവിദ്യരും സഭാപ്രമുഖരുമായ വിശ്വാസികളാണ്; ഇവിടെ വികാരിമാരായി സേവനമനുഷ്ഠിച്ചവരുടെ നീണ്ട പട്ടിക എന്റെ മുമ്പിലുണ്ട്. ദീർഘകാലം വികാരിയായിരുന്ന ഓണക്കൂർകാരൻ വാളനടിയിൽ തോമസ് കത്തനാർ, ഇലഞ്ഞിക്കൽ ഇ. പി. ജേക്കബ് കത്തനാർ, ഫാ. കെ. മത്തായി (പിന്നീട് കൊല്ലത്തിന്റെ മാർ എപ്പിഫാനിയോസ്), ഫാ. എം. വി. ജോർജ് (പിന്നീട് നിരണത്തിന്റെ മാർ ഒസ്താത്തിയോസ്), എക്യുമെനിക്കൽ രംഗത്ത് ഇന്നും നേതൃത്വം

നൽകിക്കൊണ്ടിരിക്കുന്ന ഫാ. ഡോ. കെ. എം. ജോർജ് തുടങ്ങിയ പ്രതിഭാശാലികളാണ്. അവരുടെ ഗണത്തിൽ നമ്മുടെ കഥാപുരുഷനും ഉൾപ്പെടുന്നു. ആരാധനാ സൗകുമാര്യമോ, പ്രസംഗ വൈഭവമോ ഒന്നുമല്ല ജോസഫ് അച്ചനെ ജനങ്ങൾക്ക് പ്രിയംകരനാക്കിയത്. സ്നേഹമസൃണമായ അദ്ദേഹത്തിന്റെ പെരുമാറ്റവും വ്യക്തിപരമായ ബന്ധങ്ങളുമാണ്. നല്ല ഇടയൻ ആടുകളെ അറിയുന്നു എന്ന് മാത്രമല്ല, പേർ ചൊല്ലി വിളിക്കുകയും ചെയ്യുന്നു. ഏലിയാ കത്തീഡ്രൽ ഇടവകാംഗങ്ങളുടെ പ്രത്യേക അവസരങ്ങളിൽ ഓടിയെത്തി സ്നേഹം പങ്കുവയ്ക്കുന്നു.

### 3. പഴയസെമിനാരി മാനേജർ

മാനേജരെ നിയമിക്കുന്നതും നിയന്ത്രിക്കുന്നതും മലങ്കര മെത്രാപ്പോലീത്താ നേരിട്ടാണ്. മറ്റ് ആലോചനാ സമിതിയുടെ ശുപാർശയോ ഉപദേശമോ ഒന്നും പ്രസക്തമല്ല. വൈദിക സെമിനാരിയുടെ നടത്തിപ്പിലും പ്രവർത്തനത്തിലും മാനേജർക്ക് ഒരു ശബ്ദവുമില്ല. പ്രിൻസിപ്പലിന് മാനേജരുടെ മേൽ സ്വാധീനമോ നിയന്ത്രണമോ ഇല്ല. ചാപ്പലിന്റെ നിയന്ത്രണവും നടത്തിപ്പും മാനേജരിൽ നിക്ഷിപ്തമാണ്. പ്രിൻസിപ്പലിന് അവിടെ സ്ഥാനമൊന്നുമില്ല. ഞാൻ ഇത് പരാമർശിച്ചത് മാനേജർ സ്ഥാനത്തിനുള്ള ഔന്നത്യം ചൂണ്ടിക്കാണിക്കാനാണ്. സെമിനാരി പൂർവ്വ വിദ്യാർത്ഥികൾ ആരെങ്കിലുമാണ് മാനേജരായി എത്തുന്നത് എന്നതിനാൽ പ്രശ്നങ്ങൾ ഒന്നും കൂടാതെ സമ്യക്കായി കാര്യങ്ങൾ നീങ്ങുന്നു.

മീനച്ചിൽ ആറിന്റെ തീരത്ത് 20 ഏക്കറിലധികം വരുന്ന സ്ഥലമാണ് പഴയ സെമിനാരി ട്രസ്റ്റ് സ്വത്ത്. നിശ്ചയമായും കോട്ടയം ടൗൺ പരിധിയിൽ ഒരമൂല്യ നിധി തന്നെ. കഴിവും കാര്യശേഷിയും ദർശനവുമുള്ള മാനേജർ ചുമതല വഹിക്കുമ്പോൾ സന്ദർശകരെ ആകർഷിക്കാൻ തക്കവിധം കാർഷികവിളകളും, ആടുമാടുകളും പൂന്തോട്ടവുമെല്ലാം ഉണ്ടാകും. സമീപകാലത്ത് അങ്ങനെ ഒരു അവസ്ഥ കൈവന്നത് ഓർക്കുന്നു (വർത്തമാനകാലമല്ല). കെ. വി. ജോസഫ് അച്ചൻ മാനേജരായി പ്രവർത്തിക്കുമ്പോൾ പഴയസെമിനാരിയിൽ വച്ച് മലങ്കരസഭ ഒരിക്കലും മറക്കാനാവാത്ത ഒരു സുപ്രധാന സംഭവമുണ്ടായി. വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ച മഹത്തായ സംഭവമാണ്.

സെമിനാരി പുരയിടത്തിലെ കാർഷിക കാര്യങ്ങളിൽ റമ്പാച്ചൻ സജീവ തല്പരനായിരുന്നു. സഹായി ആയി ഉണ്ടായിരുന്ന ദാനി എല്ലാ കാര്യങ്ങൾക്കും നേതൃത്വം നൽകി. അന്ന് കാലി വളർത്തൽ ഒരു സവിശേഷതയായിരുന്നു. ചാപ്പൽ കാര്യങ്ങളും അവിടെ നടത്തുന്ന പെരുന്നാളുകളും ഭംഗിയായിത്തന്നെ നിർവഹിക്കപ്പെട്ടു.

## 4. പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരും പിന്നീട് ചാപ്ലയിനും

സഭാനേതൃത്വത്തിന്റെ പ്രീതിയും അംഗീകാരവുമാണ് പരുമല സെമിനാരി പോലെ സഭയിലെ സുപ്രധാന സ്ഥാപനത്തിന്റെ അമരക്കാരനായി നിയമിക്കപ്പെടുവാൻ ഇടയാക്കുന്നത്. ഇതും മലങ്കര മെത്രാപ്പോലീത്തായുടെ ഇംഗിതപ്രകാരം നടക്കുന്ന നിയമനമാണ്.

ഈ സന്ദർഭത്തിൽ പരുമല ദേവാലയത്തെപ്പറ്റി ഒരു വാക്ക് പറയാതെ വയ്യാ. ചുമതലപ്പെട്ടവരോടുള്ള ഒരു ചോദ്യമാണ്. വിശ്വാസികൾക്ക് ഹൃദ്യമായും പ്രയോജനപ്രദമായും സംബന്ധിക്കുവാനും ആത്മശോധനയ്ക്കും ആത്മസമർപ്പണത്തിനും പ്രേരിപ്പിക്കുന്ന പരിപാടികൾ ക്രമമായും കൃത്യമായും നടക്കുന്ന ഒരു ആത്മീയകേന്ദ്രമായി അത് വർത്തിക്കുന്നുണ്ടോ? അവിടെ വ്യക്തികൾ നാനാഭാഗത്തുനിന്നും വരുന്നു. കബറിങ്കൽ എത്തി, അവരവരുടേതായ പ്രാർത്ഥനകളും ജാഗരണങ്ങളും നടത്തി നേർച്ചയും ഇട്ട് കൃതാർത്ഥരായി പോകുന്നതല്ലേ അവിടെ നടക്കുന്നത്. ഒരു കാര്യം സമ്മതിക്കാം ഭണ്ഡാരത്തിൽ വർദ്ധനവു മാത്രമേയുള്ളൂ. ഇന്ന് ഏതു സമയത്തു വേണമെങ്കിലും മാമോദീസായും വിവാഹവും നടത്തുവാനും അതിനു ശേഷമുള്ള സൽക്കാരങ്ങൾ സൗകര്യപ്രദമായി ക്രമീകരിക്കാനുമുള്ള വേദിയൊരുക്കിയും, ആ പുണ്യസ്ഥലം സജ്ജമാക്കിയിരിക്കുന്നു.

നമ്മുടെ സഭയിൽ ശരിയായ ധ്യാനകേന്ദ്രങ്ങൾ ഒന്നെങ്കിലും ചൂണ്ടിക്കാണിക്കാനുണ്ടോ? പാത്രിയർക്കീസു ഭാഗക്കാർ, കോട്ടയത്തിനടുത്ത് തൂത്തൂട്ടി എന്ന സ്ഥലത്തു നടത്തുന്ന ധ്യാനകേന്ദ്രം ഒന്നു സന്ദർശിക്കുന്നത് നല്ലതാണ്. ഒരു മെത്രാപ്പോലീത്താ മുഴുവൻ സമയം അവിടെയുണ്ട്. ധ്യാനം നയിക്കാൻ അദ്ദേഹത്തെ കൂടാതെ മുഴുസമയം പ്രവർത്തിക്കുന്ന മൂന്ന് വൈദികർ. വന്നു താമസിക്കാനുള്ള എല്ലാ ക്രമീകരണങ്ങളും. നമ്മുടെ സഭയിലെയും, മാർത്തോമ്മാ സഭയിലെയും പലരും അവിടെ പോകുന്നതായി എനിക്കറിയാം. കത്തോലിക്കരുടെ ധ്യാനകേന്ദ്രങ്ങൾ എവിടെയെല്ലാം! കോട്ടയത്തിനു സമീപത്തും ഒന്നുണ്ട്. നീറുന്ന പ്രശ്നങ്ങളും തകർന്ന ജീവിതങ്ങളും, തപ്തഹൃദയങ്ങളുമായി ആശ്വാസത്തിനും പ്രത്യാശയ്ക്കും, ദൈവിക വെളിച്ചത്തിനുമായി ആകാംക്ഷയോടെ കാത്തിരിക്കുന്നവർ ഇന്ന് എത്ര അധികമാണ്! അങ്ങനെയുള്ളവരുടെ കാര്യം കണക്കിലെടുത്ത് ക്രമമായി ധ്യാനയോഗങ്ങളും ജാഗരണ പ്രാർത്ഥനകളും സംഘടിപ്പിക്കേണ്ടത് ആവശ്യമല്ലേ? സഭ ഇന്ന് ഏതിനാണ് മുൻഗണന നൽകുന്നത്?

ജനങ്ങൾക്ക് മാർഗനിർദ്ദേശം നൽകേണ്ട സുന്നഹദോസ് അംഗങ്ങൾ ഈ വിഷയം ഗൗരവമായി പരിഗണിക്കണമെന്നാണ് എന്റെ അഭ്യർത്ഥന. പരുമല സെമിനാരിയെ എപ്രകാരം ആത്മീയ പ്രചോദനം പകരുന്ന, പുതുജീവൻ

കൈവരുത്തുന്ന ഒരു ആത്മീയ പ്രഭവകേന്ദ്രമായി മാറ്റാമെന്നുള്ളത് ഗൗരവ പൂർവ്വം ചിന്തിക്കണം എന്ന് അഭ്യർത്ഥിക്കുന്നു.

പരുമലയിൽ അസി. മാനേജർ ആയിരിക്കുകയും, ഇപ്പോൾ സീനിയർ ചാപ്ലയിനായി പ്രവർത്തിക്കുകയും ചെയ്യുന്ന കെ. വി. ജോസഫ് റമ്പാച്ചനെ പ്പറ്റി പരാമർശിച്ചപ്പോഴാണ് അല്പം ശാഖാചംക്രമണം ചെയ്തത്. അത് മനഃപൂർവ്വമായി തന്നെയാണ് താനും. ഈ ലേഖനം ചുമതലപ്പെട്ടവരുടെ ശ്രദ്ധയിൽപെടാൻ സാധ്യത വിരളമാണെന്ന് അറിഞ്ഞുകൊണ്ടു തന്നെ എന്റെ മനസ്സിലെ വികാരവും ആഗ്രഹവും പ്രകടിപ്പിക്കുകയായിരുന്നു. റമ്പാ ച്ചൻ അസി. മാനേജരായിരുന്നപ്പോൾ പല പരിപാടികൾക്കും അല്ലാതെയും ഞാൻ പരുമല സന്ദർശിക്കാറുണ്ട്. സന്ദർശകരെ ഹൃദ്യമായി സ്വീകരിക്കു ന്നതിനും, ചാപ്പലിലെ ആരാധന കൃത്യമായി നടക്കുന്നതിനും ശ്രദ്ധിച്ചിരുന്നു.

ഏറെക്കാലം ഒരു സ്ഥാനത്ത് ഒരാൾ തുടരേണ്ട എന്ന തത്വത്തിന്റെ അടി സ്ഥാനത്തിലായിരിക്കാം, റമ്പാച്ചനെ ധ്യാനനിലയത്തിന്റെ ചുമതലയും, ചാപ്ല യിൻ എന്ന സ്ഥാനവും നൽകിയത്. ഏല്പിക്കുന്ന ചുമതല വിശ്വസ്തത യോടും, തന്റെ കഴിവിനനുസൃതമായും അർപ്പണബോധത്തോടെ നിറവേ റ്റുന്ന വ്യക്തിത്വമാണ്. പ്രായാധിക്യത്തിലെത്തിയിരിക്കുന്ന റമ്പാച്ചൻ ഇപ്പോഴും കർമ്മനിരതനായി തുടരുന്നു. ചാപ്പലിലെ ആരാധനകളിൽ എല്ലാം സംബന്ധിച്ചു സജീവമായി പങ്കെടുത്തും വർത്തിക്കുന്നു.

ജീവിത സായാഹ്നം ചുമതലകളിൽ നിന്നൊക്കെ വിരമിച്ച് കൂടുതൽ സമയം പ്രാർത്ഥനയ്ക്കും ദൈവസംസർഗ്ഗത്തിനുമായി ചെലവിട്ട് പൂർണ്ണ മായ ഒരു വിശ്രമം ആയിരിക്കും ആശാസ്യമെന്നു ഞാൻ കരുതുന്നു. സഭാ പിതാക്കന്മാരോടു പൂർണ വിശ്വസ്തതയും വിധേയത്വവും പുലർത്തുകയും, സഭാ നിയമങ്ങൾ അന്യൂനം പാലിക്കാൻ നിഷ്കർഷിക്കുകയും, സ്നേഹ ത്തിന്റെയും സൗഹൃദത്തിന്റെയും സമീപനം കാത്തുസൂക്ഷിക്കയും ചെയ്യുന്ന ബഹുമാന്യനായ റമ്പാച്ചൻ ആദ രപൂർവ്വം സ്മരിക്കപ്പെടുമെന്നതിനും സംശ യമില്ല. വിശ്രമകാലം സന്തോഷകരവും അനുഗ്രഹപ്രദവുമാകട്ടെ എന്നു ഞാൻ ആശംസിക്കുന്നു.



# ഇന്നലെയും ഇന്നും എന്നും നിർമ്മല മാനസ്സൻ

## കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ

പത്താം ക്ലാസ്സ് പഠനം പൂർത്തിയാക്കി 1953–ൽ വൈദിക പഠനത്തിനായി കോട്ടയം എം.ഡി. സെമിനാരിയിലെത്തിയപ്പോഴാണ് ആദ്യമായി പുതുപ്പള്ളി കളപ്പുരയ്ക്കൽ വീട്ടിൽ ജോസഫിനെ കാണുന്നത്. തുമ്പമൺ ഭദ്രാസനത്തിനു വേണ്ടിയാണ് വൈദികസെമിനാരിയിൽ എനിക്ക് പ്രവേശനം ലഭിച്ചത്. 1953 മുതൽ ഇന്നു വരെ ജോസഫ് റമ്പാച്ചനുമായുള്ള സ്നേഹബന്ധത്തിന് ഒരു കോട്ടവും സംഭവിച്ചില്ല. സഹപാഠി എന്നതിലുപരി, ഒരു സഹോദര നിർവിശേഷ ബന്ധമാണ് ഞങ്ങൾ തമ്മിലുള്ളത്.

ഓരോ മനുഷ്യന്റെയും കാലഗതിയിൽ പക്വത പ്രാപിക്കുന്നത് മിക്കവാറും വാർദ്ധക്യത്തിലാണ്. ശാന്തത, സൗമ്യത, വാത്സല്യം, ലാളിത്യം, എല്ലാറ്റിനോടും, എല്ലാവരോടുമുള്ള സ്നേഹഭാവം, ആത്മീയ ജീവിത പ്രകാശം മുതലായ ഗുണങ്ങൾ പരിപുഷ്ടമാവുന്നത് വാർദ്ധക്യത്തിലാണ്. റമ്പാച്ചനിൽ ഇന്നു കാണുന്ന സകല ആത്മിക നൽവരങ്ങളും, യുവാവായിരുന്നപ്പോൾ തന്നെ വിളങ്ങി നിന്നിരുന്നു. ഈദൃശ ഗുണങ്ങളുടെ വിളനിലമായി യൗവനത്തിൽ തന്നെ പ്രശോഭിക്കാൻ കഴിഞ്ഞത് കുടുംബ പശ്ചാത്തലമായി ഞാൻ കരുതുന്നു.

സഹപാഠികൾ എന്ന നിലയിൽ പുതുപ്പള്ളിയിലെ കളപ്പുരയ്ക്കൽ വീട്ടിൽ മിക്കവാറും പോകുമായിരുന്നു. റമ്പാച്ചന്റെ മാതാപിതാക്കളുടെ വാത്സല്യവും അതിഥിപ്രിയവും ഇപ്പോഴും ഓർമ്മയിൽ ഉണ്ട്. തികഞ്ഞ ആഢ്യത്വവും കുലമഹിമയും വിളങ്ങിനിന്നിരുന്ന സ്ത്രീരത്നമായിരുന്നു റമ്പാച്ചന്റെ മാതാവ്. പിതാവ് ഉത്തമ സഭാസ്നേഹിയും. നാലു വർഷത്തെ വൈദികപഠനം കഴിഞ്ഞ് ഞാൻ യൗപദ്യക്കിനോ പട്ടം സ്വീകരിച്ചു. റമ്പാച്ചൻ, ഏറെക്കാലം കഴിഞ്ഞാണ് ശെമ്മാശനായത്.

മറ്റാർക്കും കിട്ടാതിരുന്ന ഒരു സൗഭാഗ്യം റമ്പാച്ചനു ലഭിച്ചു. അത് പരിശുദ്ധ ബാവാമാരായിരുന്ന ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ, മാത്യൂസ് പ്രഥമൻ എന്നീ ശ്രേഷ്ഠ മഹാപുരോഹിതന്മാരുമായുള്ള സഹവർത്തിത്വമായിരുന്നു. പിതാക്കന്മാരുടെ സഹായിയായും, സെക്രട്ടറിയായും, സന്തത സഹചാരിയായും പ്രവർത്തിച്ചു. അവരുടെ ആത്മിക ജീവിതവും സഭാസ്നേഹവും ഭരണപാടവവും റമ്പാച്ചന്റെ പിന്നീടുള്ള ജീവിതത്തിൽ പ്രയോജനപ്പെട്ടു.

തികഞ്ഞ അനുസരണവും, വിധേയത്വവും സഭയുടെ നിയമങ്ങളോടും, പിതാക്കന്മാരുടെ കൽപ്പനകളോടും പുലർത്തി. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയോടും, തികഞ്ഞ സ്നേഹവും ബഹുമാനവും റമ്പാച്ചനുണ്ടായിരുന്നു. കോട്ടയം ബസ്സേലിയോസ് കോളജിൽ അദ്ധ്യാപകനായി ഞാൻ പ്രവർത്തിച്ച മൂന്നര വർഷക്കാലം, റമ്പാച്ചനുമായി കൂടുതൽ അടുക്കുന്നതിനും, ഇടപെടുന്നതിനും സാധിച്ചു. അന്ന് റമ്പാച്ചൻ ഏലിയാ കത്തീഡ്രലിൽ വികാരിയായിരുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മൂന്ന് പ്രധാന കേന്ദ്രങ്ങളാണ് ദേവലോകം അരമന, പഴയസെമിനാരി, പരുമല സെമിനാരി. ഈ മൂന്നിടങ്ങളിലും മാനേജരായി മുഖ്യചുമതലകൾ നിർവഹിക്കുവാൻ റമ്പാച്ചനു കഴിഞ്ഞു. ഈ സ്ഥാപനങ്ങളുടെ ചുമതലക്കാരൻ എന്ന നിലയിലോ, ശുശ്രൂഷിച്ച ഇടവകകളിലെ വികാരി എന്ന നിലയിലോ എന്തെങ്കിലും പ്രശ്നമോ അലോസരമോ ഇല്ലാതെ പ്രവർത്തിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. അതിനെല്ലാം കാരണം തികഞ്ഞ ദൈവാശ്രയമായിരുന്നു. ഒരു വൈദികന്റെ എല്ലാ സദ്ഗുണങ്ങളും നിറഞ്ഞ വ്യക്തിത്വമാണ് അദ്ദേഹത്തിന്റേത്.

എന്റെ പ്രിയ സതീർത്ഥ്യനും, സ്നേഹിതനും, സഹോദരനുമായ ജോസഫ് റമ്പാച്ചന് വൈദിക സുവർണ്ണ ജൂബിലി ആഘോഷവേളയിൽ പ്രാർത്ഥനകളും സകലവിധ ആശംസകളും നേരുന്നു.



# ജോസഫ് റമ്പാച്ചൻ: വ്യത്യസ്തനായ സന്യസ്ഥൻ

## ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചൻ പൗരോഹിത്യ പദവിയിലേക്ക് നിയോഗിക്കപ്പെട്ടിട്ട് 50 വർഷം പൂർത്തിയാവുകയാണല്ലോ. സ്വന്തം ജീവിതം കർത്തൃഹിതത്തിനും, സഭാ ശുശ്രൂഷയ്ക്കുമായി സമർപ്പിച്ചതിന്റെ കഥയാണ് ഈ അര നൂറ്റാണ്ടിലെ അദ്ദേഹത്തിന്റെ ജീവിതം. ഇത് ആഘോഷിക്കപ്പെടേണ്ട സന്ദർഭം തന്നെ. അത് റമ്പാച്ചന്റെ  ആവശ്യമല്ല, അദ്ദേഹത്തിന്റെ ശുശ്രൂഷയിലൂടെ ധന്യയായ സഭയുടെ ബാധ്യതയാണ്.

പൗരോഹിത്യവും സന്യസ്തയും പരസ്യ വിചാരണയ്ക്കും, നിശിത വിമർശനത്തിനും വിധേയമാകുന്ന ഈ കാലഘട്ടത്തിൽ (തീർച്ചയായും അതിന്റെ ഉത്തരവാദിത്വം സഭാസ്ഥാനികൾക്കും ശുശ്രൂഷകർക്കുമാണ് എന്ന് മറക്കേണ്ട) നിയോഗബോധവും, സമർപ്പണവും കൈമുതലായ റമ്പാച്ചൻ എന്തുകൊണ്ടും വ്യത്യസ്തനാണ്. മനുഷ്യസ്നേഹിയായ വൈദികൻ, സാത്വികനായ സന്യസ്ഥൻ എന്ന നിലയിൽ സഭാംഗങ്ങളുടെയും, സമൂഹത്തിന്റെയും ശ്രദ്ധ പിടിച്ചുപറ്റിയ ത്യാഗമൂർത്തിയായ റമ്പാച്ചന്റെ പൗരോഹിത്യ കനകജൂബിലി ആഘോഷ സന്ദർഭത്തിൽ എന്റെ വ്യക്തിപരമായ ആദരം അറിയിക്കുന്നു. അനുഗ്രഹകരമായ തുടർ ജീവിതത്തിനും, അർത്ഥവത്തായ സഭാ ശുശ്രൂഷയ്ക്കും ജഗദീശൻ ഇടയാക്കട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

വന്ദ്യ റമ്പാച്ചനും എന്റെ ജ്യേഷ്ഠ സഹോദരൻ പുറ്റാനിൽ ജോസഫ് അച്ചനും പഴയസെമിനാരിയിൽ സതീർത്ഥ്യരായിരുന്നു. ആ കാര്യം ഇരുവരും അനുസ്മരിക്കാറുണ്ട്. ആ സുഹൃദ്ബന്ധമാണ് ഞാനും റമ്പാച്ചനും തമ്മിലുള്ള അടുപ്പത്തിന് സാഹചര്യം ഒരുക്കിയത്. കഴിഞ്ഞ 25 വർഷത്തിലധികം ദീർഘിക്കുന്ന റമ്പാച്ചനുമായുള്ള എന്റെ ചങ്ങാത്തം ഈ സൗഹൃദം വളരുന്നതിന് സഹായകമായി. എന്നാൽ ഈ കാര്യത്തിൽ റമ്പാച്ചന് എന്നേക്കാൾ നിർണ്ണായകമായ പങ്കുണ്ട്. ഇതിന് ഞാൻ റമ്പാച്ചന് കടക്കാരനാണ്.

റമ്പാച്ചന്റെ സ്നേഹത്തിനും കരുതലിനും എന്റെ ഭാഗത്തു നിന്നുണ്ടായ സ്വാഭാവികമായ പ്രതികരണം ഇന്നത്തെ നിലയിലുള്ള അടുപ്പത്തിലെത്തിച്ചു. എന്നിൽ അദ്ദേഹം സൃഷ്ടിച്ച ആദരവും സ്നേഹവും ആ ധന്യ ജീവിതത്തോട് എനിക്കുള്ള മനോഭാവമാണ്. ദയറാക്കാരുടെ കർശനമായ തപ

സ്യയും, അനുഷ്ഠാന-ആചരണ വ്യഗ്രതയുമാണ് സാധാരണഗതിയിൽ അവരെ വിശ്വാസികൾക്കിടയിൽ ആദരണീയരാക്കുന്നത്. ആത്മീയ ജീവിത യാത്രയിലെ അനുദിനമുള്ള ജാഗ്രതയും അഭ്യസനവുമാണല്ലോ ഒരു വ്യക്തിയെ സന്യാസിയാക്കി രൂപപ്പെടുത്തുന്നത്. അതിന്റെ പേരിലാണ് പല സന്യസ്ഥരും അറിയപ്പെടുന്നതും, ആദരിക്കപ്പെടുന്നതും. ഇവയെല്ലാം റമ്പാച്ചന്റെ ജീവിതത്തിലും ഉണ്ടായിരിക്കാം. എന്നാൽ എന്നെ ആകർഷിച്ചത് അനുഷ്ഠാനങ്ങളിലുള്ള കാർക്കശ്യമല്ല മനുഷ്യത്വവും സത്യസന്ധതയുമുള്ള ആ ജീവിതമാണ്. ഒട്ടകത്തിന്റെ കാൽമുട്ടുകളിൽ കാണുന്ന തഴമ്പിന് സമാനം സന്യാസികളിൽ കാണുന്ന അടയാളങ്ങൾ എന്നെ ഒട്ടുംതന്നെ ആകർഷിക്കാറില്ല. പ്രകടനത്തിനുവേണ്ടി ബോധപൂർവ്വം സൃഷ്ടിക്കുന്ന അടയാളമായിട്ടാണ് എനിക്ക് പലരുമായുള്ള ബന്ധംകൊണ്ട് അനുഭവമായത്. മറ്റുള്ളവരിൽ സവിശേഷമായ പ്രതിച്ഛായ സൃഷ്ടിക്കുവാനുള്ള ഒരു ശ്രമവും ജോസഫ് റമ്പാച്ചനിൽ ഇല്ല എന്ന് എനിക്ക് സാക്ഷ്യപ്പെടുത്താനാകും. റമ്പാച്ചന്റെ ലാളിത്യം, കുലീനത, കരുതൽ എന്നിവയെല്ലാം ആരെയും ആകർഷിക്കുക തന്നെ ചെയ്യും. വലിയ ആത്മീയർ എന്നു പേരു കേട്ടവരിൽ പലരിലും നിശ്ശേഷം കാണാത്ത മനുഷ്യത്വം എന്ന വലിയ ഗുണം റമ്പാച്ചനിൽ നിറഞ്ഞു നിൽക്കുന്നതാണ് അദ്ദേഹത്തെ എനിക്ക് ആദരണീയനാക്കിയ സവിശേഷത.

ഒരു വ്യക്തിയെ യഥാർത്ഥ സന്യാസിയാക്കുന്നത് അദ്ദേഹത്തിന്റെ ക്രിസ്താനുകരണ വ്യഗ്രതയാണ്. അതുകൊണ്ടു തന്നെയാണ് ദയറാവാസിയല്ലാത്ത സന്യസ്ഥരെ 'യീഹിദായോ' എന്ന് വിളിക്കുന്നത്. 'യീഹിദായോ' എന്നത് കർത്താവിന്റെ തന്നെ പേരാണ്. ഏകജാതൻ എന്നാണല്ലോ അതിന്റെ അർത്ഥം. ഇംഗ്ലീഷിൽ നാം ഉപയോഗിക്കുന്ന 'monk' എന്ന പദവും മോണോജനസിസ് (ഏകജാതൻ) എന്ന യവന പദത്തിൽ നിന്നുള്ളതാണ്. ക്രിസ്തുവുമായ അനുകാരപ്പെടലാണ് ഒരു വ്യക്തിയെ സന്യാസിയാക്കുന്നത്. തികഞ്ഞ മനുഷ്യസ്നേഹവും ത്യാഗവും നൈർമല്യവും സത്യബോധവും ക്രിസ്തു കൂട്ടായ്മയുമെല്ലാം നിറഞ്ഞു കാണുന്ന റമ്പാച്ചൻ അങ്ങനെ തികഞ്ഞ ഒരു ക്രിസ്തു അനുകാരി ആവുകയാണ്. സഹന ജീവിതവും, സഹജാവബോധവും എല്ലാം റമ്പാച്ചനെ എരിവുകാരനായ ഒരു അനുഷ്ഠാനകനോ തീവ്രവാദിയായ മതജീവിയോ ആവാൻ അനുവദിച്ചില്ല. കർത്താവ് നഥാനിയേലിനെ സാക്ഷിച്ചപോലെ നമുക്ക് റമ്പാച്ചൻ പരമാർത്ഥിയായ ഒരു സഭാ ശുശ്രൂഷകൻ എന്ന് ചിന്തിക്കുവാനാകും. ഇതിലേറെ വലിയ സ്ഥാനം എന്ത്?

ഒരു പക്ഷേ തന്റെ ഗുരുവായ പരിശുദ്ധനായ പാമ്പാടി തിരുമേനിയുമായുള്ള ചെറുപ്പകാലത്തെ സഹവാസംകൊണ്ട് രൂപപ്പെട്ടതാകണം അദ്ദേഹത്തിന്റെ സവിശേഷ വ്യക്തിത്വം. തിരുമേനി അദ്ദേഹത്തിന് മാതൃകയാണ്.

ദൈവത്തോടുള്ള വിധേയത്വം, അന്യൂനമായ പൗരോഹിത്യ സന്യസ്ത ജീവിതം, മനുഷ്യനോടുള്ള സ്നേഹം, ഭൂതദയ ഇവ എല്ലാം റമ്പാച്ചൻ ആ പിതാവിൽ നിന്നു സ്വാംശീകരിക്കുകയായിരുന്നു. അദ്ദേഹത്തിന് ലഭിച്ച സന്യസ്ത ആശയം യാഥാർത്ഥ്യമാക്കാനുള്ള ശ്രമത്തിലായിരുന്നു റമ്പാച്ചനെ സംബന്ധിച്ച് പിന്നിട്ട 50 വർഷം. ആ അന്വേഷണവും വ്യഗ്രതയും അദ്ദേഹത്തെ അന്യാദൃശനായ സന്യാസിയും, സമർപ്പിതനായ വൈദികനുമാക്കിത്തീർത്തു. ദൈവവിളിയും സഭയുടെ നിയോഗവും വിസ്മരിച്ച് സിദ്ധനാവുകയല്ല ജീവിതലക്ഷ്യം എന്ന തിരിച്ചറിവ് റമ്പാച്ചന് എന്നും ഉണ്ടായിരുന്നു. അതാണ് ആ ജീവിതം ധന്യമാക്കിയത്. ദൈവം നൽകിയ ശുശ്രൂഷാ മേഖലകളിൽ വിശ്വസ്തതയോടെ കർമ്മനിരതനാകുന്നതാണല്ലോ ജീവിതത്തിന്റെ ധന്യത. പലരും തിരിച്ചറിയാതെ പോകുന്ന ഈ സത്യം റമ്പാച്ചൻ കൃത്യമായി മനസ്സിലാക്കി. അത് അദ്ദേഹത്തിന്റെ ജീവിതം അർത്ഥവത്താക്കി തീർത്തു. ജയവും ഭൗതിക ഐശ്വര്യവുമായിരുന്നില്ല ഈ പുണ്യപുരുഷന്റെ ജീവിത താല്പര്യം. അതുപോലെ ഉപഭോക്തൃ സംസ്ക്കാരത്തിൽ അഭിരമിക്കുന്ന ആധുനിക സമൂഹത്തിന് ബദലും, തിരുത്തലുമാണ് റമ്പാച്ചന്റെ ശുശ്രൂഷാ ചരിത്രം.

ദീപ്തമായ ജീവിതം നയിച്ച വന്ദ്യ റമ്പാച്ചന് ഈ ജൂബിലിയുടെ സമയത്ത് എന്റെ സ്നേഹവും ആദരവും അർപ്പിക്കട്ടെ. ദൈവാനുഗ്രഹത്തോടെ ഇനിയുള്ള ജീവിതകാലം കൂടുതൽ പ്രത്യാശാപൂരിതവും പ്രകാശപൂർണ്ണവുമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# ജീവിത നൈർമ്മല്യത്തിന്റെ പ്രസന്നമായ പ്രതീകം

## സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ

വന്ദ്യ കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യ കനക ജൂബിലിയോടനുബന്ധിച്ച് കളപ്പുരയ്ക്കൽ കുടുംബയോഗം ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ ഏറെ സന്തോഷിക്കുകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. വന്ദ്യ റമ്പാച്ചന് 85-ാം വയസ്സിലും പരിശുദ്ധ സഭയുടെ എല്ലാ രംഗങ്ങളിലും വളരെ കർമ്മനിരതനായി പ്രവർത്തിക്കുവാനും പ്രശോഭിക്കുവാനും ഇടയാകുന്നത് അദ്ദേഹത്തിന്റെ ദൈവാശ്രയവും, ജീവിത നൈർമ്മല്യവും കൊണ്ടു മാത്രമാണെന്നുള്ളതിനു സംശയമില്ല.

ബലഹീനനായ ഞാൻ 1969-ൽ വൈദിക സെമിനാരി വിദ്യാർത്ഥിയായി ചെല്ലുമ്പോൾ അദ്ദേഹം പരിശുദ്ധ ഔഗേൻ ബാവായുടെ പ്രൈവറ്റ് സെക്രട്ടറിയായിരുന്നു. അന്നു മുതൽ അദ്ദേഹത്തെ ദൂരെ നിന്ന് കാണുവാനിടയായി. പിന്നീട് ബാവാ തിരുമേനിയുടെ വാർദ്ധക്യത്തിൽ അദ്ദേഹത്തെ ജോസഫ് അച്ചൻ ശുശ്രൂഷിക്കുന്നതും ഇപ്പോഴും ഓർമ്മയിലുണ്ട്.

പിന്നീട് പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെയും പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെയും പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിയുടെയും ഇപ്പോൾ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെയും കൂടെ ചേർന്നു നിന്ന് ഈ സഭയുടെ വിവിധ രംഗങ്ങളിൽ സേവനം അനുഷ്ഠിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചു. ഇതൊക്കെ എന്റെ വൈദിക ശുശ്രൂഷയിലും മേൽപ്പട്ട ശുശ്രൂഷയിലും നേരിട്ട് കണ്ടിട്ടുള്ള യാഥാർത്ഥ്യങ്ങളാണ്.

അദ്ദേഹത്തെ പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവാ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തി. സഭയുടെ പ്രധാന കേന്ദ്രങ്ങളായ ദേവലോകം അരമനയിലും പഴയസെമിനാരിയിലും സേവനമനുഷ്ഠിച്ച വന്ദ്യ റമ്പാച്ചന്റെ സേവനവും ശുശ്രൂഷയും കഴിഞ്ഞ ജൂലൈ വരെ പരുമല സെമിനാരിയിൽ ലഭിച്ചു. ഈ കാലയളവിലെല്ലാം അദ്ദേഹത്തിൽ കാണുന്ന തീക്ഷ്ണമായ ദൈവഭക്തിയും മേൽപ്പട്ടക്കാരോടു മാത്രമല്ല, വൈദികരോടും സാധാരണക്കാരോടുമുള്ള കരുതലും സ്നേഹവും ഏറെ പ്രസ്താവയോഗ്യമാണ്.

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായിൽ തുടങ്ങി ഇപ്പോഴത്തെ ബാവാ തിരുമേനി വരെയുള്ള സഭാപിതാക്കന്മാരെ ശുശ്രൂഷിക്കുവാൻ മഹാ ഭാഗ്യം ലഭിച്ച അദ്ദേഹത്തിന് ശാരീരികക്ലേശങ്ങൾ ഇപ്പോൾ ഉണ്ടെങ്കിലും യാമപ്രാർത്ഥനകൾക്കും അനുഷ്ഠാനങ്ങൾക്കും കൂടുതൽ പ്രാധാന്യം നൽകിക്കൊണ്ടാണ് ഇപ്പോഴും തീക്ഷ്ണതയോടെ പ്രവർത്തിക്കുന്നത്. അദ്ദേഹത്തിന്റെ ജീവിത മാഹാത്മ്യം അനേകർക്ക് മാതൃകയാക്കാവുന്നതാണ്. പൗരോഹിത്യ കനൃക ജൂബിലിയോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന ഈ ഗ്രന്ഥത്തിന് എല്ലാ ആശംസകളും നേരുന്നതോടൊപ്പം ഇതിലൂടെ അനേകർക്ക് അദ്ദേഹത്തെ കൂടുതൽ അടുത്തറിയുവാൻ എല്ലാ കൃപകളും ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും വന്ദ്യ റമ്പാച്ചന് ആശംസകളും അനുഗ്രഹങ്ങളും നേരുകയും ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ.





**കെ. വി. ജോസഫ് റമ്പാനൊപ്പം കശീശ്ശാ പട്ടമേറ്റ പരേതനായ ഫാ. ഐപ്പ് മങ്ങാട്ട് കോറെപ്പിസ്ക്കോപ്പാ.**

# ജീവിതമൂല്യങ്ങളുടെ സാക്ഷ്യപ്രതീകം

## ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ

ഒരു തികഞ്ഞ സന്യാസി, ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽ ഭടൻ, മാർത്തോമ്മാ സിംഹാസനത്തെയും അതിൽ ആരൂഢരായ പിതാക്കന്മാരെയും അളവറ്റ് സ്നേഹിക്കുകയും അതിൽ കടന്നു ബഹുമാനിക്കുകയും ചെയ്യുന്ന ഒരു വിശ്വസ്ത ഭക്തൻ, സഭയുടെ കൂദാശകളും അനുഷ്ഠാനങ്ങളും താൽപര്യപൂർവ്വം അനുഷ്ഠിക്കുകയും അനുഷ്ഠിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്ന വിശിഷ്ട വ്യക്തി, വിനയവും വിശുദ്ധിയുമുള്ള ജീവിതം നയിക്കാൻ സമർപ്പിക്കപ്പെട്ട വ്യക്തിത്വം, മനുഷ്യബന്ധങ്ങൾക്ക് വില കൽപ്പിക്കുകയും സൗഹൃദം താൽപര്യപൂർവ്വം പാലൂട്ടി വളർത്തുകയും ചെയ്യുന്ന മാതൃകാപുരുഷൻ, പിതാക്കന്മാരേയും പ. സഭയുടെ അനുഷ്ഠാനങ്ങളെയും നിഴൽ പോലെ പിൻതുടരുന്ന വ്യക്തിത്വം, മറ്റുള്ളവർക്കുവേണ്ടി തന്റെ ജീവിത കഴിവും താലന്തുകളും സമയവും മാറ്റിവെയ്ക്കുവാൻ ഇഷ്ടപ്പെടുന്ന മനുഷ്യസ്നേഹി, 85-ാം വയസ്സിലും നല്ല സന്യാസിയായി ജീവിക്കാൻ താൽപര്യം കാട്ടുന്ന മാതൃകാപുരുഷൻ.

ലോകപ്രസിദ്ധമായ തീർത്ഥാടനകേന്ദ്രമായ പുതുപ്പള്ളി സെന്റ് ജോർജ് ദേവാലയത്തിൽപെട്ട പ്രസിദ്ധമായ കളപ്പുരയ്ക്കൽ കുടുംബത്തിൽ ജനിച്ച് മലങ്കരസഭയുടെ പല നിർണ്ണായകമായ ഉത്തരവാദിത്തങ്ങൾ ഏറ്റെടുത്ത് പല പുണ്യപ്പെട്ട പിതാക്കന്മാരുടെയും വാത്സല്യ ശിഷ്യനായി വളർന്നു വന്ന് മലങ്കരസഭയിലെ പല പ്രധാന മേഖലകളിലും നിർണ്ണായകമായ സംഭാവനകൾ നൽകുവാൻ സാധിച്ച മനുഷ്യസ്നേഹിയായ സമാരാധ്യനായ കെ. വി. ജോസഫ് റമ്പാച്ചനെക്കുറിച്ച് ഏതാനും വാക്കുകൾ കുറിക്കുന്നതിൽ അനൽപ്പമായ സന്തോഷമുണ്ട്.

ആയിരം പൂർണ്ണചന്ദ്രന്മാരെ കാണുന്നതിനുള്ള മഹാഭാഗ്യം ലഭിച്ച ഈ വൈദികശ്രേഷ്ഠൻ ഒരു ആശ്രമത്തിലെയും അംഗമായി ഔദ്യോഗിക ജീവിതം നയിച്ചില്ലെങ്കിലും വ്യക്തിപരമായ ജീവിതവിശുദ്ധി കൊണ്ടും മനുഷ്യരെക്കുറിച്ചുള്ള കരുതലിലും പ്രാർത്ഥനകളും സഭയുടെ അനുഷ്ഠാനങ്ങളും കൂദാശകളും ജാഗ്രതയോടെ ചെയ്യുന്നതിലും കാണിക്കുന്ന തീക്ഷ്ണത നല്ല സന്യാസിയുടെ രൂപം പൂർത്തീകരിക്കുവാൻ സഹായിക്കുന്നു.

റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടതിനു ശേഷം സന്യാസിയുടെ രൂപവും ഭാവവും കൂടുതൽ തെളിഞ്ഞു കാണുന്നു എന്നതാണ്

യാഥാർത്ഥ്യം. പരുമലയിലെ അദ്ദേഹത്തിന്റെ ഈ കാലത്തെ ജീവിതം സന്യാസിയുടെ രൂപം കൂടുതൽ തെളിഞ്ഞു കാണുന്നതിൽ സഹായിച്ചിട്ടുണ്ട്. പരുമല തിരുമേനിയോടുള്ള അടുപ്പവും ഉടപ്പവും പുതിയ മാനങ്ങൾ നേടുവാൻ അദ്ദേഹത്തെ സഹായിച്ചിട്ടുണ്ട്.

വൈദികസെമിനാരിയിലെ പഠനം സുറിയാനി ഭാഷയിൽ നൈപുണ്യം സമ്പാദിക്കുവാൻ സഹായിച്ചിട്ടുണ്ട്. എന്നാൽ പിന്നീട് സഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാരായിരുന്ന പരിശുദ്ധന്മാരായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ എന്നീ പിതാക്കന്മാരുടെ ശിഷ്യത്വം സ്വീകരിക്കാൻ സാധിച്ചത് ആരാധനാ ജീവിതത്തിലും ഓർത്തഡോക്സ് മൂല്യങ്ങളിലും വ്യുൽപ്പത്തി നേടുവാൻ സഹായിച്ചു.

സുമുഖനും വിനയാന്വിതനുമായ ജോസഫിൽ ദീർഘവീക്ഷണത്തിന്റെ ഉടമയും സൂക്ഷ്മദൃക്കുമായ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ ദർശിച്ച സത്ഗുണങ്ങളുടെ ഫലമെന്നോണമാവണം പ. ബാവാ തിരുമേനിയുടെ സഹായിയായി ജോസഫ് നിയമിതനായത്. ജോസഫിന്റെ ദൈവതിരുമുമ്പാകെയുള്ള നിഷ്കളങ്കതയും, വെടിപ്പും, വിശുദ്ധിയും വലിയ ബാവാ തിരിച്ചറിഞ്ഞു. അത് ജോസഫിനെപ്പറ്റിയുള്ള മതിപ്പ് വർദ്ധിക്കുവാനിടയാക്കി. അങ്ങനെ ജോസഫിന്റെ വിശ്വസ്തതയ്ക്ക് താമസംവിനാ അംഗീകാരമായി. പ. ബാവാ തിരുമേനിയെ രാവിലെതോറും പത്രം വായിച്ചു കേൾപ്പിക്കുന്നതും ദിവസവും വി. വേദപുസ്തകത്തിൽ നിന്നും 4 അദ്ധ്യായങ്ങൾ അക്ഷരത്തെറ്റു കൂടാതെ സ്ഫുടമായി വായിച്ചു കേൾപ്പിക്കുന്നതും ജോസഫിന്റെ ദൗത്യമായി. ദൗത്യനിർവഹണത്തിലെ കൃത്യതയും ചിട്ടയും പ. ബാവാ തിരുമേനിയെ സന്തോഷിപ്പിച്ചിരുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പിൻഗാമിയായ പ. ഔഗേൻ പ്രഥമൻ ബാവായുടെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചതും റമ്പാച്ചന്റെ ജീവിത വിശുദ്ധിക്ക് ആക്കം കൂട്ടുവാൻ പര്യാപ്തമായി. സഭാചരിത്രത്തിന്റെയും സുറിയാനി ഭാഷയുടെയും സാഹിത്യത്തിന്റെയും കുലപതിയായിരുന്ന പ. ബാവായോടൊപ്പമുള്ള വാസക്കാലം തന്റെ സുറിയാനി വിജ്ഞാനത്തിന്റെയും ആരാധനകളുടെ ആധികാരിക സ്വഭാവത്തിന്റെയും മാറ്റു വർദ്ധിപ്പിക്കുവാൻ ഏറെ സഹായിച്ചു. ഈടുറ്റ അനേക ഗ്രന്ഥങ്ങൾ വായിക്കുന്നതിനും തന്റെ ജ്ഞാനവും അറിവും വർദ്ധിപ്പിക്കുന്നതിനും റമ്പാച്ചന് സാധിച്ചു. എളിമയുടെയും വിനയത്തിന്റെയും മകുടമായിരുന്ന പ. ഔഗേൻ ബാവായുടെ കൂടെയുള്ള സഹവാസത്താൽ സ്വയം വിനയാന്വിതനായിരുന്ന റമ്പാച്ചന്റെ സ്വഭാവം അതിശ്രേഷ്ഠമായി. മുല്ലപ്പൂമ്പൊടി ഏറ്റു കിടക്കും കല്ലിനുമുണ്ടാം ഒരു സൗരഭ്യം എന്നാണല്ലോ കവിവാക്യം.

1967 മുതൽ 1975 വരെ പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായി

സേവനം അനുഷ്ഠിക്കാനുള്ള ഭാഗ്യം ജോസഫ് അച്ചനുണ്ടായി. സുറിയാനി അറിയാവുന്ന ഒരുവനെ തന്റെ ശിഷ്യനായി ലഭിച്ചതിലുള്ള സന്തോഷം പ. പിതാവിനും, ഭക്തനും സുറിയാനി പണ്ഡിതനുമായ പ. ഔഗേൻ ബാവാ യോടൊപ്പം കഴിഞ്ഞതിലുള്ള ആനന്ദവും ഭാഗ്യവും ജോസഫച്ചനും അനു ഭവിച്ചു വന്നു. ഈ കാലഘട്ടത്തിൽ 1967 ഡിസംബറിൽ ദേവലോകത്തു വെച്ച് പ. ഔഗേൻ ബാവാ ശെമ്മാശ്ശനായും 1970 ജൂലൈയിൽ പുതുപ്പള്ളി പള്ളിയിൽ വെച്ച് കോട്ടയം മെത്രാസനാധിപൻ പാറേട്ട് മാത്യൂസ് മാർ ഈവാ നിയോസ് വൈദിക പദവിയിലേക്കും ഉയർത്തി. ഉടനെതന്നെ എന്റെ മാതൃ ഇടവകയായ കൊല്ലാട് സെന്റ് പോൾസ് പള്ളിയുടെ ഉത്തരവാദിത്തം ജോസഫ് അച്ചന് കൈവന്നു. വളരെ അനുഗ്രഹകരമായി ശുശ്രൂഷ നിർവ ഹിക്കുന്ന നാളിൽ 1970 ഡിസംബറിലാണ് ഞാൻ സബ് ഡീക്കൻ പദവിയി ലേക്ക് കൊല്ലാട് സെന്റ് പോൾസ് പള്ളിയിൽ വെച്ച് വിളിച്ചു ചേർക്കപ്പെ ട്ടത്. പട്ടാഭിഷേക ശുശ്രൂഷയുടെ എല്ലാ ക്രമീകരണങ്ങളിലും റ്റി. ജി. സഖ റിയാ അച്ചനോടൊപ്പം ജോസഫ് അച്ചനും ശ്രദ്ധിച്ചിരുന്നു എന്നത് അങ്ങേ യറ്റം സന്തോഷത്തോടെ സ്മരിക്കുകയാണ്.

പ. ഔഗേൻ ബാവായുടെ കാലശേഷം 1976-ൽ ദേവലോകം മാനേജ രായി ചുമതലയേറ്റു. എന്നാൽ മാർ ഏലിയാ ചാപ്പലിൽ പ്രത്യേക സാഹ ചര്യത്തിൽ ഒരു വികാരിയെ കണ്ടെത്താനുള്ള വെല്ലുവിളിയിൽ കെ. വി. ജോസഫ് അച്ചനെയാണ് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ കണ്ടെത്തിയത്. ചാപ്പലിന്റെ തലത്തിൽ നിന്ന് കത്തീഡ്രൽ തലത്തിലേക്ക് ദേവാലയം ഉയർത്തപ്പെട്ടു. അതിമനോഹരമായ ഒരു ദേവാലയം കത്തീഡ്ര ലിന് യോജിച്ചവിധത്തിൽ പൂർത്തീകരിക്കാനും അച്ചന് സാധിച്ചു. ദീർഘ മായ 10 വർഷം കത്തീഡ്രൽ വികാരിയായി സേവനം അനുഷ്ഠിക്കുവാനും ഭാഗ്യമുണ്ടായി. സഭയുടെ പല സുപ്രധാനമായ സംഭവങ്ങളും ആ കാലയ ളവിൽ കത്തീഡ്രലിൽ വെച്ച് നടത്തപ്പെട്ടു.

തന്റെ പിതാവിന്റെ രോഗാധിക്യത്തിൽ പിതാവിനെ ശുശ്രൂഷിക്കുവാനുള്ള ഉത്തരവാദിത്തം ഏറ്റെടുത്ത് 1986-ൽ ഭവനത്തിലേക്ക് താമസം മാറി. ഈ കാലയളവിൽ കോട്ടയം മെത്രാസനത്തിലെ പല ഇടവകകളിൽ ശുശ്രൂഷ അനുഷ്ഠിച്ചു. കൊല്ലാട് ഇടവകയിലും രണ്ടാം പ്രാവശ്യം സേവനം അനു ഷ്ഠിക്കുകയുണ്ടായി. 1995-ൽ കോട്ടയം പഴയസെമിനാരിയുടെ മാനേജരാ യിട്ട് ചുമതലയേറ്റു. 11 വർഷം സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. കോട്ടയം പഴയസെമിനാരിയിൽ മാനേജരായി ജോസഫ് അച്ചൻ വിശിഷ്ട സേവനം അനുഷ്ഠിച്ചു. അക്കാലത്ത് വൈദിക സെമിനാരിയുടെ നാനാവി ധമായ പുരോഗതിക്കായി തന്നാലാവത് സ്തുത്യർഹമായ നിലയിൽ പ്രവർ ത്തിക്കുവാൻ അച്ചന് കഴിഞ്ഞുവെന്നത് ഏറെ പ്രശംസനീയമാണ്. സെമി നാരിയിലെ വൈദിക വിദ്യാർത്ഥി മാത്രമല്ല അതിപ്രഗത്ഭരായ അദ്ധ്യാപ

കർക്കും നോൺ റ്റീച്ചിംഗ് സ്റ്റാഫിനും വളരെ ഹൃദ്യമായി തുണയും സഹായിയും പ്രോത്സാഹനവുമായി വർത്തിപ്പാൻ അച്ചന് കഴിഞ്ഞുവെന്ന് പലരും സാക്ഷിക്കുന്നു. ഓർത്തഡോക്സ് വിശ്വാസം മുറുകെ പിടിച്ച് സത്യവിശ്വാസത്തിന്റെ ഉത്തമനായ ഒരു കാവൽഭടൻ എന്ന കണക്കെ ജീവിച്ച് മറ്റുള്ളവരുടെ ശ്രദ്ധയും ആകർഷണകേന്ദ്രവുമാകുവാൻ ജോസഫ് അച്ചന് സാധിച്ചത് ഏറെ അഭിമാനകരമാണ്.

2006 മുതൽ 2020 വരെ പരുമലയിൽ പ്രവർത്തിച്ചു. 2009 ഏപ്രിൽ 15-ന് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായിരുന്ന പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവായാൽ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. സന്യാസജീവിതത്തിന്റെ പൂർണ്ണ ആൾരൂപമായി കൂടുതൽ ശോഭിച്ച് പ്രവർത്തിച്ചു വരുന്നു. മലങ്കരസഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ സന്നിധിയിൽ ആവലാതികളും ഹൃദയവേദനകളും സങ്കടങ്ങളും പകർന്ന് ആശ്വാസം ലഭ്യമാകാൻ നാനാദേശത്തു നിന്നും അക്ഷരാർത്ഥത്തിൽ ഒഴുകിയെത്തുന്ന നാനാജാതിമതസ്ഥരായ തീർത്ഥാടകർ പ. പുണ്യവാന്റെ കബറിടത്തിലും പ. ദൈവാലയത്തിനുള്ളിലും കണ്ണുനീരൊഴുക്കി പ്രാർത്ഥിച്ച് ഗദ്ഗദത്തോടെ പുറത്തേക്ക് കടന്നുവരുമ്പോൾ, യാമപ്രാർത്ഥനകളുടെ സമയങ്ങൾ ഒഴിച്ച്, അല്ലാത്ത എല്ലാ സമയത്തും മുറ്റത്ത് സൗഹൃദത്തോടെ ഓരോരുത്തരേയും ആശ്വാസവാക്കുകളിലൂടെയും സ്നേഹത്തിന്റെ മധുര ഭാഷണങ്ങളിലൂടെയും ധൈര്യപ്പെടുത്തുവാൻ തക്കവണ്ണം കാത്തുനിന്നുപോന്ന ജോസഫ് റമ്പാച്ചന്റെ പ്രവർത്തനശൈലി അനേകായിരങ്ങൾക്ക് പറഞ്ഞറിയിക്കാൻ ആവാത്ത സമാധാനവും സംതൃപ്തിയും ആണ് പ്രദാനം ചെയ്തുവന്നിരുന്നത്. ആവശ്യപ്പെടുന്നവരുടെ തലയിൽ കൈവെച്ച് പ്രാർത്ഥിപ്പാനും മദ്ധ്യസ്ഥത നിറവേറ്റുവാനും മടി കാട്ടാതിരുന്ന റമ്പാച്ചൻ അതിവിശിഷ്ടമായ സേവനമാണ് ചെയ്തുവന്നിരുന്നത്. പ്രായാധിക്യത്തിന്റെ ക്ലേശമോ ബുദ്ധിമുട്ടോ വകവെയ്ക്കാതെ ഈ സത്പ്രവൃത്തികൾ ചെയ്യുന്നതിൽ റമ്പാച്ചൻ കാട്ടിയിട്ടുള്ള ചുറുചുറുക്കും ഉത്സാഹവും ദൈവാത്മപ്രേരിതം തന്നെയാണ്.

സ്വീകരിച്ച് ആദരിക്കേണ്ട അതിഥികളെ സ്നേഹാദരപൂർവ്വം ആദരിക്കുവാനും സൽക്കരിക്കുവാനും കുശലാന്വേഷണങ്ങൾ കൊണ്ട് വ്രണിത മാനസ്സർക്ക് ആശ്വാസം പകരുവാനും പ്രത്യേക സിദ്ധി നേടിയിട്ടുള്ള ഒരു അപൂർവ്വ വ്യക്തിത്വത്തിന്റെ ഉടമയാണ് റമ്പാച്ചൻ. പരുമലയിൽ എന്നും പെരുന്നാളിന്റെ തിരക്കും ജനക്കൂട്ടവും ഉണ്ട്. ദൈവികസ്നേഹവും സമാധാനവും അർഹിക്കുന്നവരും അന്വേഷിക്കുന്നവരുമായവരെ കണ്ടെത്തി അവർക്ക് വേണ്ടുവോളം സന്തോഷവും സംതൃപ്തിയും പകരുവാൻ റമ്പാച്ചനുള്ള കഴിവും സിദ്ധിയും വാക്കുകൾക്ക് അതീതമാണ്. ഒരു സത്യക്രിസ്ത്യാനിയുടെയും അതിലേറെ ദൈവഭയവും ദൈവിക ചിന്തയും സമൃദ്ധമായിട്ടുള്ള

ഒരു യഥാർത്ഥ വൈദികശ്രേഷ്ഠൻ എന്ന നിലയ്ക്കും വിശുദ്ധിയുടെയും ദൈവസ്നേഹത്തിന്റെയും ദൈവകരുണയുടെയും ഒരു തികഞ്ഞ ആൾരൂപമാകുവാൻ കഴിഞ്ഞത് തന്നെയാണ് റമ്പാച്ചന്റെ ജീവിത വിജയരഹസ്യം. ഉള്ളിന്റെ ഉള്ളിൽ നിന്നുമുള്ള ആത്മിക ശോഭയുടെ പ്രകാശനം മാത്രമാണ് റമ്പാച്ചന്റെ ജീവിതമാർഗ്ഗം. ആരെയും കാണിക്കാനോ ബാഹ്യപ്രകടനത്തിന് ബോധപൂർവ്വം ഉൾക്കൊള്ളുന്നതോ അല്ല റമ്പാച്ചന്റെ ആത്മിക ശക്തി എന്ന് ഏറെക്കുറെ അടുത്തറിഞ്ഞ പലർക്കും മനസ്സിലായിട്ടുണ്ടെന്നാണ് എന്റെ ഉറച്ച വിശ്വാസം. മലങ്കരസഭയ്ക്ക് ദൈവദാനമായി ലഭിച്ച ഒരു പുണ്യ വ്യക്തിയായി റമ്പാച്ചനെ കണ്ട് സഭാമക്കൾ ദൈവത്തെ സ്തുതിപ്പാൻ കടപ്പെട്ടിരിക്കുന്നു.

വളരെ സുപ്രധാനമായ ഉത്തരവാദിത്തങ്ങൾ തന്മയത്തോടും വിനയത്തോടും കൂടെ നിർവഹിക്കുവാൻ റമ്പാച്ചന് സാധിച്ചിട്ടുണ്ട്. പൗരോഹിത്യത്തിന്റെ അര നൂറ്റാണ്ട് പിന്നിടുമ്പോൾ സഭയുടെ പല നിർണ്ണായക സ്ഥാനങ്ങളിലും ഉത്തരവാദിത്തങ്ങളിലും സജീവമായ പങ്കാളിയാകുവാനും സഭയുടെ പ്രധാന മേലദ്ധ്യക്ഷന്മാരുടെ ശിഷ്യത്വം സ്വീകരിക്കുവാനും അവരെ ശുശ്രൂഷിക്കുവാനും ലഭിച്ച ഭാഗ്യം നിസ്സാരമല്ല. 85 വയസ്സായ റമ്പാച്ചൻ ഈ ഭാഗ്യകരമായ അനുഭവങ്ങളിലൊന്നും അഹങ്കരിക്കാതെ വിനീത ഹൃദയത്തോടെ തന്നെ ഏൽപ്പിച്ച ദൗത്യം പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നു എന്നത് വിശിഷ്ടവും മാതൃകാപരവുമാണ്. ശിഷ്ടായുസ്സ് കൂടുതൽ ദൈവാശ്രയത്തിലും ജീവിതനിഷ്ഠയിലും ക്രിസ്തീയ സാക്ഷ്യത്തിലും ഉയരുവാൻ ദൈവം തുടർന്നും അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

പ. പാമ്പാടി തിരുമേനിയോടും (കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്) തന്നെ പൗരോഹിത്യ സ്ഥാനത്തേക്ക് ഉയർത്തുകയും തന്നോടൊപ്പം അച്ചൻ ആയിരിക്കുമെന്ന് ആഗ്രഹിച്ച പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയോടും വളരെ കൂറും വിധേയത്വവുമുള്ള റമ്പാച്ചന്റെ വിശ്രമജീവിതം പാമ്പാടി ദയറായിൽ ആകുവാൻ സാധിക്കുന്നത് വളരെ ഭാഗ്യവും വിലപ്പെട്ട സാക്ഷ്യവുമായി ഉയർത്തിക്കാട്ടാൻ സാധിക്കുമെന്നതിൽ രണ്ടുപക്ഷമില്ല. തന്റെ തുടർന്നുള്ള നാളുകൾ ധ്യാനത്തിലും പ്രാർത്ഥനയിലും അനേകർക്കു വേണ്ടിയുള്ള മദ്ധ്യസ്ഥതയിലും ശോഭിക്കുവാൻ തക്കവണ്ണം ദൈവകൃപ ധാരാളമായി ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു. സകലത്തിലും പരിശുദ്ധാത്മാവ് വഴി നയിക്കട്ടെ. ആയുരാരോഗ്യത്തിനായി എല്ലാ മംഗളങ്ങളും ഹൃദയപൂർവ്വമായ പ്രാർത്ഥനകളും.



# ഗുരുസഹവാസം സുകൃതം

## ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

സന്യാസദീക്ഷ സ്വീകരിച്ച് ഒട്ടുനാൾ പിന്നിട്ടശേഷം, യോഗ്യതയുള്ളയാളാണെന്ന് കണ്ടെത്തിയാൽ ആജീവനാന്ത വ്രതവാഗ്ദാനം സ്വീകരിക്കുന്നതാണ്, സാമാന്യമായി, സംഘടിത സന്യാസ പാരമ്പര്യത്തിൽ അറിയപ്പെടുന്ന ഏറ്റവും ഉയർന്ന പദവി. അങ്ങനെയുള്ളവർ 'ഗുരു' സ്ഥാനീയരാണ്. ('റബി' എന്നാൽ ഗുരു; ഈ പദത്തിൽ നിന്നാണല്ലോ റമ്പാൻ എന്ന പദം ഉത്ഭവിച്ചത്). പൗരസ്ത്യ ഓർത്തഡോക്സ് സന്യാസ പാരമ്പര്യത്തിൽ അവരെ Elders എന്ന് വിളിക്കും. അവർ ഉത്തമ ജീവിത മാതൃകകളായ പരിത്യാഗികളും, ആർത്തന്മാർക്ക് ഉപദേശ സഹായം നൽകാൻ സമർത്ഥരും, ആത്മ സങ്കീർത്തനം ചൊരിയുവാൻ പ്രാപ്തരുമായിരിക്കും. 'റമ്പാൻ' സ്ഥാനം പട്ടത്വവുമായി ബന്ധപ്പെട്ട ഒന്നല്ല.

മലങ്കരസഭയിൽ, സന്യാസ ഭവനങ്ങളിൽ അംഗങ്ങളായ Elders അഥവാ ആജീവനാന്ത വ്രത വാഗ്ദാനം (Life Profession) സ്വീകരിച്ച റമ്പാന്മാരുണ്ട്. കൂടുതൽ സമയ പ്രാർത്ഥനയും ധ്യാനവും ജാഗരണവുമാണ് ഈ പദവിയുടെ മുഖമുദ്രയാകേണ്ടത്. ഇതല്ലാതെ, ഏതെങ്കിലും സന്യാസ ഭവനത്തിൽ ഉൾപ്പെടാത്തവരായ റമ്പാന്മാരുമുണ്ട്. ഇതിലേത് ഗണത്തിൽ ഉള്ളവരായാലും 'റമ്പത്വം' എന്ന പടി, അതിനുള്ള ഒരു ശുശ്രൂഷയിലൂടെ മാത്രം പൂർണ്ണമാകുന്ന ഒരു സംഗതിയല്ല. അവർ സന്യസനത്തിന്റെ കറതീർന്ന അവസ്ഥയിൽ, വളർന്നുകൊണ്ടിരിക്കുന്നവരായിരിക്കണം എന്നതാണ് സഭയുടെ ചിന്തയും പ്രതീക്ഷയും. എല്ലാ മേൽപ്പട്ടക്കാരും, റമ്പാന്മാർ കൂടെയാണെന്നതും വിസ്മരിച്ചു കൂടാ.

ആദരണീയനായ കെ. വി. ജോസഫ് റമ്പാച്ചൻ, ഔപചാരികമായി, ഏതെങ്കിലുമൊരു സന്യാസ ഭവനാംഗമല്ല എങ്കിലും, ഉത്തമനും, അകളങ്കിതനുമായ ഒരു നൈഷ്ഠിക സന്യാസിയാണ്. ലൗകികതയാലുള്ള കളങ്കമേശാതെ, ലോകത്തിൽത്തന്നെ, ലോകാതീതരായി ജീവിക്കുന്ന സന്യസ്തർക്ക്, സഭയുടെ വിശുദ്ധിയും, ചിട്ടയും സജീവമായി നിലനിർത്തുന്നതിൽ നിർണ്ണായകമായ ഒരു പങ്കു വഹിപ്പാനുണ്ട്. വാർദ്ധക്യത്തിലെത്തിയെങ്കിലും, ജോസഫ് റമ്പാച്ചൻ, യാതൊരു ആക്ഷേപത്തിനും അതൃപ്തിക്കും ഇട വരുത്താതെ "ദേവാലയം വിട്ടുപിരിയാതെ ഉപവാസത്തോടും പ്രാർത്ഥനയോടും കൂടെ രാവും പകലും ആരാധന ചെയ്തുപോന്ന" ഹന്ന എന്ന പ്രവാചികയെപ്പോലെ (ലൂക്കോസ് 2:37) ക്രമീകൃതമായ ജീവിതം നയിക്കു

ന്നയാളാണെന്ന്, അദ്ദേഹത്തിന്റെ സഹവാസികൾ സന്തോഷത്തോടെ സാക്ഷ്യപ്പെടുത്തുന്ന സംഗതിയാണ്. മനുഷ്യൻ എന്നും പൂർണ്ണതയിലേക്കു വളർന്നുകൊണ്ടിരിക്കുന്നയാളാണ്; പൂർണ്ണത എത്തിക്കഴിഞ്ഞിരിക്കുന്നു എന്ന് ആർക്കും പറയാനാവില്ല. അപ്രകാരം ജോസഫ് റമ്പാച്ചനും, അതേ പൂർണ്ണതയിലേക്ക് വളരാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നയാളാണ്.

അദ്ദേഹം, വിഖ്യാതനായ പ്രഭാഷകനോ, ഭരണനിപുണനോ, പേരെടുത്ത സംഘാടകനോ ഒന്നുമല്ല. അതിൽ അദ്ദേഹത്തിനു ഖിന്നതയുമില്ല. എന്നാൽ അദ്ദേഹം അക്ഷരാർത്ഥത്തിൽ 'ധനിക'നാണ്. കാരണം രണ്ടു സഭാ പിതാക്കന്മാരെ ശുശ്രൂഷിച്ചും, അവരോടൊപ്പം താമസിച്ചും, അവരിൽ നിന്നു പഠിച്ചതുമായ വലിയ ഒരു 'ആത്മനിക്ഷേപം' അദ്ദേഹത്തിനു കരുതൽ ധനമായുണ്ട്. അതാണ് അദ്ദേഹത്തിന്റെ യഥാർത്ഥ കരുത്തും സമ്പത്തും. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പ. ബസേലിയോസ് ഔഗേൻ പ്രഥമൻ എന്നീ സുകൃതാനുഷ്ഠാനകരായ പുണ്യ പിതാക്കന്മാരുടെ ശിഷ്യത്വം ആസ്വദിച്ചു വളരുന്നതിനിടയിൽ, ആംഗല സാഹിത്യത്തിൽ ബിരുദം നേടാൻ അദ്ദേഹത്തിന് കഴിഞ്ഞു. അതിലും വലിയ ഒരു യൂണിവേഴ്സിറ്റി ആയിരുന്നു ദേവലോകത്ത് ലഭിച്ച ഗുരു സഹവാസം!

കെ. വി. ജോസഫിനെ ദേവലോകം അരമനയിൽ താമസിക്കാൻ നിയോഗിച്ചത് പ. കല്ലാശ്ശേരിൽ ബാവാ ആയിരുന്നു. ആ അസുലഭ കാലഘട്ടത്തിലെ അനുഭവങ്ങളും ജോസഫിനെ ആഴത്തിൽ സ്വാധീനിച്ചു. കുറിച്ചി ബാവായോടൊപ്പമുള്ള വാസത്തെക്കുറിച്ച്, വാചാലമായി അയവിറക്കാൻ കഴിയുന്ന പലരുമുണ്ട്: ദേവലോകം അരമന മാനേജരായിരുന്ന ടി. സി. ജേക്കബ് അച്ചൻ, വിവിധ കാലഘട്ടങ്ങളിൽ ബാവായുടെ സെക്രട്ടറിമാരായിരുന്ന എം. സി. തോമസ് കത്തനാർ, പി. എസ്. സാമുവൽ കോറെപ്പിസ്ക്കോപ്പാ, ടി. എം. സഖറിയാ കോറെപ്പിസ്ക്കോപ്പാ, പി. വി. കോശി കോറെപ്പിസ്ക്കോപ്പാ, ഫാ. ടി. ജി. സഖറിയ മുതലായവർ. ആ മഹാ മുനിയുടെ നേരെ നിൽക്കാൻ അവർ ഭയപ്പെട്ടിരുന്നുവെങ്കിലും, അദ്ദേഹത്തെ ശുശ്രൂഷിക്കുന്നത് സുകൃതമായി അവർ നിനച്ചിരുന്നു. ഈ പരിശുദ്ധനെ ശുശ്രൂഷിച്ചുകൊണ്ട് ദേവലോകത്ത് താമസിക്കാനുള്ള ഭാഗ്യം കെ. വി. ജോസഫ് ശെമ്മാശനും ലഭിച്ചു.

1967 മുതൽ പ. ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായോടൊപ്പം ജോസഫ് റമ്പാൻ ദേവലോകത്ത് താമസിച്ചു. ഇക്കാലയളവിൽ അദ്ദേഹം ശെമ്മാശനായും തുടർന്ന് കശീശായായും പട്ടം കെട്ടപ്പെട്ടു. അദ്ദേഹത്തിന്റെ ശെമ്മാശ പട്ടംകൊട ശുശ്രൂഷയിൽ, പ. ഔഗേൻ ബാവായോടൊപ്പം നാല് മേൽപട്ടക്കാർ സംബന്ധിച്ചിരുന്നത്, കെ. വി. ജോസഫച്ചന് ലഭിച്ച വലിയ ഒരു അംഗീകാരമായിരുന്നു. പ. ഔഗേൻ പ്രഥമൻ ബാവാ, പരമ സാത്വികനും, സ്വതവേ വിനയാന്വിതനും, പണ്ഡിതനും, എന്നാൽ അങ്ങനെ ഭാവിക്കാത്തവനും, നിഷ്കളങ്കനുമായ ഒരു സഭാപിതാവായിരുന്നു.

മേല്പറഞ്ഞ രണ്ടു പുണ്യ പിതാക്കന്മാരെ ശുശ്രൂഷിച്ചുകൊണ്ട് അവരോടൊപ്പം താമസിക്കാൻ കഴിഞ്ഞത്, ജോസഫ് റമ്പാന്റെ ജീവിതത്തിലെ ഗണ്യമായ സുകൃതം തന്നെ. കൂടാതെ, പ. മാത്യൂസ് പ്രഥമൻ ബാവാ, പാറേട്ട് മാർ ഈവാനിയോസ് തുടങ്ങിയവരുടെ വാത്സല്യവാനുമായിരുന്നു അദ്ദേഹം.

ബഹു. ജോസഫ് റമ്പാച്ചൻ കശീശാപട്ടം സ്വീകരിച്ചിട്ട് അര നൂറ്റാണ്ട് തികയുകയാണ്. ഒരു വൈദികന്റെ, സന്യാസിയുടെ കൃതാർത്ഥത എന്താണ്? തന്നാലാവോളം ദൈവത്തെയും ദൈവജനത്തെയും ശുശ്രൂഷിച്ചു അച്ചടക്കത്തോടും പ്രത്യാശയോടും ജീവിച്ചു എന്നതല്ലാതെ മറ്റെന്താണ്!

പരിശുദ്ധ പിതാക്കന്മാരുടെ ആശീർവാദത്താൽ, സഭാ ശുശ്രൂഷ നിറപടിയായി നിർവ്വഹിക്കാൻ അദ്ദേഹത്തിന് കഴിയുന്നു. ജീവിത സായാഹ്നത്തിൽ, അല്പം ശാരീരികക്ലേശങ്ങൾ അനുഭവപ്പെടുന്നു എങ്കിലും, പരിശുദ്ധ പരുമല പുണ്യവാളന്റെ സമാധി സ്ഥാനത്ത് നിരന്തരം ശുശ്രൂഷിക്കാനുള്ള ഭാഗ്യവും അദ്ദേഹത്തിന് കൈവന്നു.

സ്വതവേ ശാന്തശീലനും ചിന്താബന്ധുരനുമായ ജോസഫ് റമ്പാച്ചൻ ആരാധനകളിലും ശുശ്രൂഷകളിലും 'ചിട്ട' പാലിക്കണമെന്നു നിർബന്ധമുള്ളയാളാണ്. സൗമ്യമായ സംഭാഷണവും, ഹൃദ്യമായ പെരുമാറ്റങ്ങളും നിഷ്കളങ്കമായ മന്ദഹാസവും അദ്ദേഹത്തെ ഏവർക്കും പ്രിയങ്കരനാക്കി കഴിഞ്ഞിട്ടുണ്ട്. പഴയ തലമുറയുടെ നിഷ്ഠാവൈഭവം, ഈ സന്യാസ പട്ടക്കാരനിൽ തെളിഞ്ഞു നിൽക്കുന്നുണ്ട്. ഇത്രത്തോളം നടത്തിയ ദൈവം തുടർന്നും അദ്ദേഹത്തെ കൃപയിൽ നടത്തട്ടെ.

മംഗളാശംസകളും പ്രാർത്ഥനകളും.



# ആത്മാർത്ഥതയുടെ ആൾരൂപം

## യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചനുമായിട്ടുള്ള ആത്മബന്ധത്തിന് നാലര പതിറ്റാണ്ടു പ്രായമായി. അഭിവന്ദ്യ വലിയ തിരുമേനിയുടെ (ഗീവർ ഗീസ് മാർ ഒസ്താത്തിയോസ്) കൂടെ കൂടിയ കാലം തൊട്ടുള്ളതാണീ അടുപ്പം. വലിയ തിരുമേനിയോട് റമ്പാച്ചന് വലിയ സ്നേഹവും ബഹുമാനവുമായിരുന്നു. അതുപോലെ തിരിച്ചും വാത്സല്യമായിരുന്നു. ഞങ്ങൾ പരസ്പരം അറിയുന്നതും അടുക്കുന്നതും ഈ അന്തരീക്ഷത്തിലാണ്. നാൾക്കുനാൾ ഈ ബന്ധം ദൃഢപ്പെട്ടു. അദ്ദേഹം പരുമല സെമിനാരിയുടെ ശുശ്രൂഷയിൽ വന്നപ്പോൾ ഞങ്ങൾ സഹപ്രവർത്തകരുമായി. ഈ അടുപ്പത്തിന്റെ അടിസ്ഥാനത്തിൽ ഞാൻ അദ്ദേഹത്തിൽ കാണുന്ന ഗുണവിശേഷങ്ങൾ എടുത്തു പറയട്ടെ.

### 1. ആത്മാർത്ഥതയുള്ള റമ്പാച്ചൻ (Man of Sincerity)

ഈ കാലത്ത് അതിവേഗം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു സൽസ്വഭാവമാണ് ആത്മാർത്ഥത. സ്വന്തം കാര്യങ്ങളിൽപോലും ആത്മാർത്ഥതയില്ലാത്തവരുടെ എണ്ണം പെരുകുകയാണ്. റമ്പാച്ചൻ എല്ലാ കാര്യങ്ങളിലും ആത്മാർത്ഥത നിലനിർത്തുന്നു. മനുഷ്യബന്ധങ്ങളിൽ മാത്രമല്ല, ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലുമെല്ലാം ഒന്നുപോലെ പഴയ തലമുറയുടെ അവശേഷിക്കുന്ന കണ്ണികളിലൊന്നാണ്. പരിശുദ്ധന്മാരായ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ, ഔഗേൻ ബാവാ, വട്ടക്കുന്നേൽ മാത്യൂസ് പ്രഥമൻ ബാവാ, മാത്യൂസ് രണ്ടാമൻ ബാവാ, ദിദിമോസ് ബാവാ മുതലായ സഭയുടെ നഭോമണ്ഡലത്തിൽ ജ്വലിച്ചു നിന്നിട്ടുള്ള അതികായന്മാരായ ആത്മീയ പിതാക്കന്മാരോടു കൂടിയുള്ള സഹവാസം, സഹകരണം എന്നിവ മൂലം ഒരുപാടു കാര്യങ്ങൾ കണ്ടും കേട്ടും പഠിക്കുവാൻ റമ്പാച്ചനു സാധിച്ചു. അതിൽ നിന്നൊരു അണുവിട വ്യതിചലിച്ചും, വ്യത്യാസപ്പെടുത്തിയും ഒരു കാര്യവും ചെയ്യുവാൻ ജോസഫ് റമ്പാച്ചനുണ്ടാകില്ല. അതെല്ലാം അതിന്റെ പൂർണ്ണ ചിട്ടയും നിഷ്ഠയും അനുസരിച്ച് മാത്രം. എല്ലാം ഒരു 'കാട്ടിക്കൂട്ടലിന്റെ' ഈ കാലത്ത് റമ്പാച്ചൻ വ്യത്യസ്തനായി വിളങ്ങുന്നു.

ആരാധനാപരമായ കാര്യങ്ങളിലുള്ള അദ്ദേഹത്തിന്റെ വ്യഗ്രത വേറിട്ടു നിൽക്കുന്ന അനുഭവമാണ്. വെളുപ്പിന് അഞ്ചു മണിക്കുള്ള രാത്രി നമസ്ക്കാരത്തിന് നാലര കഴിയുമ്പോൾ റമ്പാച്ചൻ പള്ളിയിലുണ്ട്. പരിശുദ്ധ പരുമല തിരുമേനിയുടെ കബറിങ്കലും വിശുദ്ധ മദ്ബഹായിലുമൊക്കെ

സമയം ചിലവിടുന്നത് ഒരു ചടങ്ങിനല്ല. അദ്ദേഹം ഒരു ഹൂസോയോ ആർക്കെങ്കിലും കൊടുത്താൽ അതിന് ഒരു അഞ്ചു മിനിറ്റ് എങ്കിലും എടുക്കും. സ്വീകർത്താവിന് അതൊരു അനുഗ്രഹമായിരിക്കണം എന്ന അടങ്ങാത്ത ആഗ്രഹമാണ് (ആത്മാർത്ഥത) അതിന് പിന്നിലുള്ളത്. തല പൊങ്ങുമെങ്കിൽ സമയബന്ധിതമായി എല്ലാ യാമപ്രാർത്ഥനകൾക്കും റമ്പാച്ചൻ പള്ളിയിലുണ്ടാകും.

## 2. നല്ല ശിക്ഷണമുള്ള റമ്പാച്ചൻ (Man of Discipline)

യഥാർത്ഥ ആത്മീയതയുടെ രണ്ടാമത്തെ അടയാളമാണ് ശിക്ഷണം എന്നത്. Its discipline that makes a disciple എന്ന് കേട്ടിട്ടുണ്ട്. എല്ലാറ്റിനും അദ്ദേഹത്തിനൊരു ടൈംടേബിൾ ഉണ്ട്. പ്രാർത്ഥനയ്ക്ക്, പത്രവായനയ്ക്ക്, വിശ്രമത്തിന്. അതുകൊണ്ട് പ. പത്രോസ് ശ്ലീഹാ ഉദ്ബോധിപ്പിക്കുന്നതുപോലെ തന്റെ വിളിയും തെരഞ്ഞെടുപ്പും ഉറപ്പാക്കുവാൻ അധികം ശ്രമിക്കുന്നു (2 പത്രോസ് 1.10).

## 3. താഴ്മയുടെ നിറകുടമായ റമ്പാച്ചൻ (Man of Humility)

ആത്മീയ മണ്ഡലത്തിൽ താഴ്മയ്ക്ക് അനേകം നിർവ്വചനങ്ങൾ ഉണ്ട്.

(a) Humility is the Casket of all the virtues (എല്ലാ സുകൃതങ്ങളുടെയും ചെപ്പ്).

(b) Humility is the Mother of all the virtues (എല്ലാ സുകൃതങ്ങളുടെയും അമ്മ).

(c) Humility is the Sign of divinity (ദൈവികതയുടെ അടയാളമാണ്).

സമാന അർത്ഥങ്ങളാണ് എല്ലാ നിർവ്വചനങ്ങളും ഉൾക്കൊള്ളുന്നത്. പൗരസ്ത്യ പിതാക്കന്മാരുടെ പഠിപ്പിക്കലുകളിൽ "Gentleness is a product of of humility and humility paves the way to gentleness" (താഴ്മയുടെ ഫലമാണ് സൗമ്യത. അല്ലെങ്കിൽ താഴ്മ, സൗമ്യതയ്ക്ക് പാത ഒരുക്കുന്നു). ക്രിസ്തു പാതയിലൂടെയുള്ള ചരിതാക്കൾക്കുള്ള മുഖ്യ ലക്ഷണവും താഴ്മ തന്നെ. അസ്സീസിയിലെ വിശുദ്ധ ഫ്രാൻസിസിനെക്കുറിച്ചുള്ള ഒരു നിരീക്ഷണം "അധികാരവും സമൃദ്ധിയുമല്ല, സ്നേഹവും എളിമയുമാണ് ആചാര്യന്റെ മുഖമുദ്രയെന്ന് അദ്ദേഹം കാട്ടിത്തന്നു." കെ. വി. ജോസഫ് റമ്പാച്ചന് ഏറ്റവും ചേരുന്ന ഒരു നിർവ്വചനമായി ഞാൻ അദ്ദേഹത്തിൽ നിന്ന് ഈ കാര്യങ്ങൾ വർഷങ്ങളായി അനുഭവിക്കുന്നു. ജ്ഞാനികളുടെ ജ്ഞാനിയായ ശലോമോന്റെ പ്രബോധനം സുപരിചിതമാണല്ലോ. "വിനയത്തിനും ദൈവഭക്തിക്കുമുള്ള പ്രതിഫലം സമ്പത്തും ജീവനും ബഹുമതിയുമാണ്" (സുഭാഷിതങ്ങൾ 22.4).

ആരോഗ്യപരമായ പല പ്രയാസങ്ങളും പ്രായത്തിന്റേതായ ചില ബുദ്ധി

മുട്ടുമൊക്കെയുണ്ടെങ്കിലും ദൈവികതയുടെ ഒരു ചൈതന്യം പകർത്തിക്കൊണ്ട് അദ്ദേഹം നമ്മുടെ ഇടയിൽ സന്തോഷവാനായി കഴിയുന്നു. അത് ദൈവം അനുവദിച്ചു കൊടുക്കുന്ന ആയുസ്സിന്റെ അന്ത്യം വരെയും അനുഗ്രഹമായി തുടരട്ടെ.





**പരുമല സെമിനാരി നൽകിയ യാത്രയയപ്പിൽ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പൊന്നാടയണിയിച്ച് ആദരിക്കുന്നു.**

# വിനയം കൊണ്ടു ആരാധ്യനായ ആത്മീയാചാര്യൻ

## യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ

ഞാൻ വളരെ ആദരിക്കുന്ന ഒരു വ്യക്തിത്വത്തിന് ഉടമയാണ് വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചൻ. അദ്ദേഹത്തിന് ഇപ്പോൾ 85 വയസ്സുണ്ട്. എനിക്ക് 65. തമ്മിൽ അല്പ പ്രായവ്യത്യാസം ഉണ്ടെങ്കിലും ഞങ്ങളുടെ പരസ്പര ബഹുമാനത്തിന് ഒട്ടും മൂല്യശോഷണം ഒരിക്കലും തട്ടിയിട്ടില്ല. കണ്ട അന്നു മുതൽ അത്രയ്ക്ക് ഹൃദ്യമാണ് അദ്ദേഹത്തിന്റെ പെരുമാറ്റം. 'ജോസഫ്' എന്ന വാക്കിന്റെ അർത്ഥം 'യഹോവ വർദ്ധിപ്പിക്കട്ടെ' എന്നാണല്ലോ. അദ്ദേഹവുമായിട്ടുള്ള എന്റെ അടുപ്പം 1970 മുതലാണെങ്കിലും 1978-ൽ യാക്കോബ് മാർ പോളിക്കാർപ്പോസ് തിരുമേനിയുടെ കൂടെ ഞാൻ ശെമ്മാശനായി നടന്നിരുന്ന കാലത്ത് കൂടുതലായി അടുക്കുവാൻ സാധിച്ചു. എം. എം. ജേക്കബ് അച്ചനും (പിന്നീട് യാക്കോബ് മാർ പോളിക്കാർപ്പോസ്) കെ. വി. ജോസഫ് അച്ചനും തമ്മിൽ വളരെ അടുപ്പത്തിലായിരുന്നു. എനിക്ക് തോന്നുന്നത് റമ്പാച്ചൻ ഏലിയാ കത്തീഡ്രലിൽ വികാരിയും ഫാ. എം. എം. ജേക്കബ് എം.ഡി. സെമിനാരി സ്കൂളിലെ ഹെഡ്മാസ്റ്ററും ആയിരുന്നതുകൊണ്ടുള്ള അടുപ്പമായിരിക്കും. കോട്ടയം ഭാഗം സന്ദർശിക്കുമ്പോൾ അവർ തമ്മിൽ കാണുമായിരുന്നു. കാരണവന്മാരുടെ ഭാഷയിൽ അവരുടെ 'പഴംകരുത്തം' പറഞ്ഞിരിക്കുന്നത് കേൾക്കാൻ സുഖവുമായിരുന്നു.

റമ്പാച്ചൻ 2009 ഏപ്രിൽ 15-നാണ് റമ്പാനായത്. റമ്പാൻ എന്ന വാക്കിനർത്ഥം 'വലിയ', 'ഗുരു', 'ശ്രേഷ്ഠൻ' എന്നൊക്കെയാണ്. വലിയത് ആകുമ്പോൾ കർത്താവിന്റെ ഭാഷയിൽ ചെറുതാകണമല്ലോ. അന്ത്യോഖ്യൻ സുറിയാനിക്കാർ റമ്പാൻ എന്ന വാക്കല്ല ഉപയോഗിക്കുന്നത്; 'ദയറോയോ' എന്നാണ്. ഇത് ഒരു വൈദിക പദവിയല്ല. അൽമായനും റമ്പാനാകാം. റമ്പാൻ ആയാൽ മെത്രാപ്പോലീത്താ ആകുമെന്ന ഒരു തെറ്റിദ്ധാരണ പലരുടെയും മനസ്സിലുണ്ട്. അത് ശരിയല്ല. ചില മഠങ്ങളിൽ കന്യാസ്ത്രീകളും മസ്നപ്സായും കറുത്ത ളോഹയും ധരിക്കുന്നത് കണ്ടിട്ടുണ്ടാകും. ഇതൊരു വ്രത വാഗ്ദാനമാണ്. ആ വ്രത വാഗ്ദാനത്തിൽ മൂന്ന് അടിസ്ഥാനശിലകളുണ്ട്; അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം. ഈ മൂന്നും റമ്പാച്ചനിൽ പേരു പോലെ യഹോവയാൽ വർദ്ധിപ്പിക്കപ്പെട്ടിട്ടുണ്ട്. താൻ ആയിരിക്കുന്ന അവസ്ഥ എന്തെന്ന് ആത്മീയമായി വായിച്ച് ഗ്രഹിച്ചറിഞ്ഞ് ജീവിക്കുവാൻ സാധിക്കുന്നതാണ് ഏറ്റവും വലിയ സുകൃതം.

ഇന്ന് 'സ്വർഗീയ മാധുര്യ'ക്കാർ അരങ്ങു തകർക്കുന്ന കാലഘട്ടമാണ്. ആരാധനയിൽ ദൈവം സ്വീകരിക്കുന്ന സ്വർഗീയ മാധുര്യം ഏതാണ്? അവന് ദൈവം നൽകിയ വായാകുന്ന കിന്നരം കൊണ്ട് എപ്പോഴും ദൈവത്തെ സ്തുതിച്ചുകൊണ്ടിരിക്കുക എന്നതല്ലേ. റമ്പാച്ചന് ശബ്ദമാധുര്യം അല്പം കുറവാണ്. എന്നാൽ ആ ശബ്ദം കൊണ്ട് ഹൃദയം നിറഞ്ഞ് ഒരു ദയറായക്കാരൻ ആയിരിക്കേണ്ട അവസ്ഥയിൽ ഇടതടവില്ലാതെ ദൈവത്തെ സ്തുതിക്കുന്നു. അത് ഈ പ്രായത്തിൽ ഒരു വലിയ ഭാഗ്യമാണ്. പ്രത്യേകിച്ച് ആരാധനാ സമയങ്ങളിൽ, ആരാധനയുടെ അദ്ഭുതാവസ്ഥയെ കുറിച്ചുള്ള ഗൗരവത്തോടെ രഹസ്യപ്രാർത്ഥനകളും പരസ്യ പ്രാർത്ഥനകളും മനസ്സിരുത്തി ചൊല്ലുവാൻ റമ്പാച്ചൻ പ്രത്യേകം ശ്രദ്ധിക്കുന്നു; അതിൽ കവിഞ്ഞ് എന്തു സൗന്ദര്യം ദൈവമുമ്പാകെ. തന്റെ ശബ്ദമാധുര്യത്തെക്കുറിച്ചു സങ്കടമേതുമില്ലാതെ, ശബ്ദമാധുര്യമുള്ളവരോട് പകയോ കുശുമ്പോ ഇല്ലാതെ, തന്നാലാവുംവിധം ഭംഗിയായി ഹൃദയത്തിന്റെ വെടിപ്പിലും വിശുദ്ധിയിലും ദൈവത്തെ സ്തുതിച്ച് ആരാധിച്ചിരുന്നു. നമ്മിൽ ചിലരുടെ മട്ടും ഭാവവും കണ്ടാൽ, ഞാനിമ്മിണി എന്തോ ആണെന്നുള്ള രീതിയിലാണ് നടപ്പും ഭാവവും പത്രാസും. അത് റമ്പാച്ചനെ തൊട്ടു തീണ്ടിയിട്ടില്ല. കാരണം, പരിശുദ്ധ പിതാക്കന്മാരായ ഗീവർഗീസ് ദ്വിതീയൻ ബാവായും ഔഗേൻ ബാവായും കാണിച്ചുകൊടുത്ത പാഠങ്ങൾ അദ്ദേഹത്തിലുണ്ട്. 'താണ നിലത്തേ നീരോടൂ, അവിടെ ദൈവം തുണയേകൂ' എന്ന ആപ്തവാക്യം നിറവേറ്റിയ ആളാണല്ലോ ഔഗേൻ ബാവാ. ആരാധന എങ്ങനെ വിശുദ്ധിയിലും വെടിപ്പിലും നടത്തണമെന്ന് ആ ഗുരുശ്രേഷ്ഠന്മാർ അദ്ദേഹത്തിന് കാണിച്ചുകൊടുത്തിട്ടുണ്ട്. പൗരോഹിത്യ ശുശ്രൂഷയിൽ കശ്ശീശാ പട്ടത്വശുശ്രൂഷയുടെ അമാലോഗ്യയിൽ ഇപ്രകാരം കാണുന്നുണ്ട്: "നിന്റെ മദ്ബഹായിലേക്കുള്ള പ്രവേശനം അഹങ്കാരത്തോടും നിഗളത്തോടും ദാർഷ്ട്യത്തോടും അരുത്." അത് അപ്രകാരം പാലിച്ചയാളാണ് റമ്പാച്ചൻ. പൗരോഹിത്യമേറ്റ് 50 വർഷമായിരിക്കുന്നു; കർത്താവിന്റെ തിരുശരീര രക്തങ്ങൾ ആഘോഷിക്കാൻ തുടങ്ങിയിട്ട് അര നൂറ്റാണ്ട്. തീർച്ചയായും അദ്ദേഹത്തിന്റെ ഹൃദയവും മനസ്സും ശരീരവും കരങ്ങളും ആ വിശുദ്ധ ശരീരത്തിൽ സ്പർശിച്ചിട്ട് പുണ്യം നേടിയിരിക്കുന്നു. എല്ലാ ആശംസകളും നേരുന്നു.



# A Spiritual Tree

## Dr. Joseph Mar Dionysius Metropolitan

We are indeed very happy to know that God Almighty has helped **Very Rev. K. V. Joseph Ramban** to celebrate the Golden Jubilee of his priestly ordination. We offer heartfelt congratulations to Very Rev. K. V. Joseph Ramban for the long and dedicated ministry, which has been successfully directed to the Glory of God, welfare of the people and development of the Church.

**Joseph Rambachan** is undoubtedly a warm and friendly person with a deep love of God. Simplicity can be pointed out as his foremost striking trait. If there is anything which surpasses his simplicity, it is nothing other than spirituality. We can vouch for the fact that Rambachen is a pious and deeply spiritual person. His spirituality stems out from the twin springs of asceticism and patristic traditions. Everyone knows that even before becoming a Ramban (Professed monk), he had been leading an austere ascetic way of life. He strives to 'be perfect as the Heavenly Father is perfect' and for this he has made his ascetic vows as perfect tools.

The second source of Rambachan's devoted life can be traced to the deep rooted patristic traditions or in other words, the spirituality handed over by the saintly Fathers of the Church. Being the Secretary of His Holiness Augen Bava had helped Joseph Rambachan to plant his spiritual tree on the banks of the river of the grate holy tradition of our spiritual Fathers. He nourished his spiritual tree with the pure water of devotion as portrayed by Augen Bava.

Rambachan has been serving the Church very diligently in various capacities such as Manager of Orthodox Theological Seminary (*Pazhaya Seminary*) Kottayam Sabha Managing Committee Member twice and Asst. Manager of *Parumala Seminary* apart from having served different parishes as Vicar. In spite of the various capacities he had held and his long experience in Church ministry, Rambachan is very humble and ensures that Bishops, priests and faithful are treated with utmost respect and care. We pray that the Church and Society continue to receive the selfless services of Rambachan for many decades to come and God Almighty to use him abundantly for His Ministry.



# നൈർമ്മല്യവും താഴ്മയും ഉരുകിച്ചേർന്ന വ്യക്തിത്വം

## ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ

പൗരോഹിത്യ ജീവിതത്തിൽ ദൈവകരുണയുടെയും, പരിപാലനത്തിന്റെയും 50 വർഷം പൂർത്തീകരിക്കുന്ന വന്ദ്യനായ എന്റെ കെ. വി. ജോസഫ് റമ്പാച്ചൻ. "എന്റെ" എന്ന സംബോധന റമ്പാച്ചനുമായുള്ള ദീർഘകാല സ്നേഹബന്ധത്തിൽ നിന്നും കരുതലിൽ നിന്നും ഉണ്ടായതാണ്. എപ്പോഴും ശാന്തമായി, ആരോടും ഒരു പരിഭവവും ഇല്ലാതെ ജീവിക്കുന്ന റമ്പാച്ചൻ എന്നും എനിക്ക് ഒരു അത്ഭുതമായി തോന്നിയിട്ടുണ്ട്. ഞാൻ 1987-ൽ വൈദികനായി പരുമലയിൽ താമസിക്കുന്ന കാലം മുതൽ ജോസഫ് അച്ചനുമായി എനിക്ക് അഭേദ്യമായ ബന്ധമുണ്ട്. എപ്പോഴും സ്നേഹത്തോടും, വാത്സല്യത്തോടും മാത്രം പെരുമാറുന്ന ഒരു വ്യക്തിത്വം. പ്രത്യേകമായി ഒന്നിനോടും ഒരു ആഗ്രഹമോ, മോഹമോ ഇല്ല. സന്തോഷമുണ്ടായാലും, സങ്കടമുണ്ടായാലും എല്ലാം ദൈവം തന്നതാണെന്ന് റമ്പാച്ചൻ എപ്പോഴും പറയുന്നത് എനിക്ക് ഒരു ദൈവകൃപയുടെ അടയാളമായിട്ടാണ് തോന്നിയത്.

റമ്പാച്ചനെ കൂടുതൽ അടുത്തറിയുന്നത് ഞാൻ പരുമല സെമിനാരിയിൽ മാനേജരായി ശുശ്രൂഷിച്ച കാലത്താണ്. പ്രായത്തിലും, പട്ടത്വത്തിലും എന്നേക്കാൾ ഏറെ അനുഭവമുള്ള റമ്പാച്ചൻ, ഒരിക്കൽപോലും അത് തന്റെ പെരുമാറ്റത്തിൽ കാണിച്ചിരുന്നില്ല. എപ്പോഴും ഒരു പിതാവിനെപ്പോലെ എന്നെ സ്നേഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്ന റമ്പാച്ചൻ ഇന്നും എന്റെ മനസ്സിൽ ദീപ്തമായ സ്മരണകൾ ഉണർത്തുന്നുണ്ട്. റമ്പാച്ചനെക്കുറിച്ച് ഓർക്കുമ്പോൾ രണ്ട് ജീവിത സുകൃതങ്ങൾ മനസ്സിലാക്കാം.

എ) പ്രാർത്ഥനയും പരിത്യാഗവും സമന്വയിച്ച ശ്രേഷ്ഠ വ്യക്തിത്വം

ബി) നിർമ്മലതയുടെയും, താഴ്മയുടെയും ഉത്തമ മാതൃകയായ പുരോഹിതൻ.

റമ്പാച്ചന്റെ ജീവിതത്തിൽ എല്ലാം ആരംഭിക്കുന്നതും അവസാനിക്കുന്നതും പ്രാർത്ഥനയിലാണെന്ന് വ്യക്തമായിരുന്നു. കാരണം, പരുമലയിൽ ഒട്ടധികം ആളുകൾ മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്കായി പേരുകൾ നൽകാറുണ്ട്. ചിലപ്പോൾ എല്ലാ പേരുകളും വി. കുർബാനയിൽ ഓർക്കുവാൻ സാധിക്കാതെ വരും. എന്നാൽ സൂത്താറാ പ്രാർത്ഥനയ്ക്കു ശേഷം റമ്പാച്ചൻ എല്ലാ പേരുകളുമായി തന്റെ മുറിയിലേക്ക് പോകുന്നത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ഒരിക്കൽ

ഇതിന്റെ കാരണം തിരക്കിയപ്പോൾ റമ്പാച്ചൻ പറഞ്ഞു, "പരുമല പുണ്യവാന്റെ സന്നിധിയിൽ വളരെ പ്രതീക്ഷയോടെയാണ് വിശ്വാസികൾ എത്തുന്നത്; ആ പ. പിതാവിന്റെ മദ്ധ്യസ്ഥതയാൽ ദൈവത്തിൽ നിന്ന് അനുഗ്രഹം പ്രാപിക്കുവാൻ. അതുകൊണ്ട് ഞാൻ ഇവിടെ ആയിരിക്കുന്നതും ആയവരെ നിരന്തരം ഓർത്ത് പ്രാർത്ഥിക്കുവാനാണ്." റമ്പാച്ചൻ എല്ലാ പേരുകളും വീണ്ടും മുറിയിൽ കൊണ്ടുപോയി കണ്ണുനീരോടെ പ്രാർത്ഥിക്കും. എത്ര ശാരീരിക അസ്വസ്ഥതകൾ ഉണ്ടെങ്കിലും വി. കുർബാനകളും യാമപ്രാർത്ഥനകളും മുടക്കുന്ന ഒരു പതിവ് റമ്പാച്ചനില്ല.

റമ്പാച്ചന്റെ ജീവിതത്തിന്റെ മറ്റൊരു സുകൃതമെന്നുള്ളത് അദ്ദേഹത്തിലെ താഴ്മയും നിഷ്കളങ്കതയുമാണ്. ആരോടും ഒരു പരാതിയും പരിഭവവും ഇല്ലാതെ പ. സഭ തന്നെ ഏൽപ്പിച്ച ഓരോ ദൗത്യവും വിശ്വസ്തതയോടും, പ്രാർത്ഥനയോടും റമ്പാച്ചൻ നിർവഹിച്ചു എന്നത് പ്രത്യേകം പ്രശംസനീയമാണ്. പൗരോഹിത്യത്തിന്റെ ജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ സർവ്വശക്തനായ ദൈവം കൂടുതൽ അനുഗ്രഹങ്ങളും കൃപയും റമ്പാച്ചന് നൽകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.



# എല്ലാവരും ഇഷ്ടപ്പെടുന്ന ജീവിതശൈലിയുടെ ഉടമ

## ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭാഗ്യനക്ഷത്രമായ പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവായുടെ ശിക്ഷണത്തിൽ വൈദിക ജീവിതമാരംഭിച്ച് ഇപ്പോഴത്തെ പ. കാതോലിക്കാബാവാ വരെയുള്ള പ. പിതാക്കന്മാരുടെ സ്നേഹവാത്സല്യങ്ങൾ ഏറ്റുവാങ്ങുവാൻ മലങ്കരസഭയിൽ ഭാഗ്യം ലഭിച്ച അപൂർവ്വം വൈദികസ്ഥാനികളിൽ മുൻനിരയിൽ നിൽക്കുന്ന ഒരാളാണ് ബഹുമാനപ്പെട്ട കെ. വി. ജോസഫ് റമ്പാച്ചൻ. അതുകൊണ്ടുതന്നെ ബഹു. റമ്പാച്ചനെപ്പറ്റി എഴുതുവാൻ ബലഹീനനായ എനിക്ക് ലഭിച്ച അവസരം അംഗീകാരമായിത്തന്നെ കാണുന്നു. പഴയ സെമിനാരിയിൽ അദ്ധ്യാപകനായി ഞാൻ പ്രവർത്തിക്കുന്ന കാലം മുതലേ റമ്പാച്ചനെ അടുത്തറിയുവാനും സ്നേഹവാത്സല്യങ്ങൾ അനുഭവിക്കുവാനും എനിക്ക് ഇടയായിട്ടുണ്ട്. ശാന്തനും സൗമ്യനുമായി കാണപ്പെടുന്ന റമ്പാച്ചൻ അടുത്ത് അറിയുന്നവർക്കും, ദൂരെ നിന്നു വീക്ഷിക്കുന്നവർക്കും ഒരുപോലെ ഇഷ്ടപ്പെടുന്ന ജീവിതശൈലിയുടെ ഉടമയാണ്. ദേവലോകം അരമന, കോട്ടയം ഏലിയാ കത്തീഡ്രൽ, കോട്ടയം പഴയസെമിനാരി, പരുമല സെമിനാരി മുതലായ സഭയുടെ പ്രധാന കേന്ദ്രങ്ങളിലെല്ലാം തന്റേതായ വ്യക്തിമുദ്ര പതിക്കുവാൻ റമ്പാച്ചനു ഭാഗ്യം ലഭിച്ചിട്ടുണ്ട്. അതുപോലെതന്നെ തങ്കലിപികളിൽ എഴുതപ്പെട്ടിരിക്കുന്ന മലങ്കരസഭയുടെ ചരിത്ര മുഹൂർത്തങ്ങൾക്ക് നേതൃത്വം കൊടുക്കുന്നതിനും, കൺകുളിർക്കെ കാണുന്നതിനും ദൈവം റമ്പാച്ചന് ഭാഗ്യം നൽകി. തികഞ്ഞ സഭാസ്നേഹിയും, പിതാക്കന്മാരോട് ഏറ്റവും ആദരവും ബഹുമാനവും കാണിക്കുന്ന സന്യാസിശ്രേഷ്ഠനും പ്രാർത്ഥനാ മനുഷ്യനുമായ റമ്പാച്ചനെ ദൈവം ഇന്നും ആരോഗ്യത്തോടെ സഭാ ശുശ്രൂഷകളിൽ ഉപയോഗിക്കുന്നു എന്നത് അദ്ദേഹത്തോടുള്ള ദൈവത്തിന്റെ സ്നേഹവും കരുതലുമായി കാണുവാൻ ആഗ്രഹിക്കുന്നു.

പഴയ തലമുറകളിൽ നിന്ന് കൈമാറി വന്ന ആചാര്യത്വ ശുശ്രൂഷയുടെ മഹത്വവും വിശുദ്ധിയും കാത്തുസൂക്ഷിക്കുന്നതിന് റമ്പാച്ചൻ വളരെ ശ്രദ്ധാലുവാണ്. ആധുനികതയുടെ അതിപ്രസരത്താലും വ്യക്തിപരമായ നമ്മുടെ ഉദാസീനതകളാലും അറിഞ്ഞോ അറിയാതെയോ കൈമോശം വന്നുപോകുന്ന ദൈവസാന്നിധ്യബോധം തിരികെപ്പിടിക്കാൻ റമ്പാച്ചനെ

പ്പോലെയുള്ള ആളുകളുടെ ജീവിതശൈലി കൊണ്ട് സാധിക്കും എന്നതിന് രണ്ടു പക്ഷമില്ല. പുതിയ തലമുറകളുടെ മൂല്യശോഷണവും ദൈവിക ബോധത്തെക്കുറിച്ചുള്ള തീക്ഷ്ണത ഇല്ലായ്മയും ഒരു പ്രതിസന്ധിയായി അഭിമുഖീകരിക്കുമ്പോൾ അവിടെയൊക്കെ പ്രതീക്ഷ നൽകുന്ന തുരുത്തുകളാണ് റമ്പാച്ചനെപ്പോലെയുള്ള നിസ്വാർത്ഥമതികളുടെ ജീവിതശൈലി. പിതാക്കന്മാരോടുള്ള അദ്ദേഹത്തിന്റെ സ്നേഹവും ബഹുമാനവും ആദരവും ഒക്കെത്തന്നെ അദ്ദേഹത്തിന്റെ ജീവിതശൈലിയുടെ പ്രകടമായ ഉദാഹരണങ്ങൾ മാത്രമാണ്. നാട്യങ്ങളും നടനങ്ങളും ആത്മീയതയിൽ കൂടിവരുന്ന ഇക്കാലത്ത് കൃശഗാത്രനായ ഈ സന്യാസിശ്രേഷ്ഠൻ ഒരു പക്ഷേ നാം കണ്ടുകൊണ്ടിരിക്കുന്ന പുതിയ ആത്മീയ ചുറ്റുപാടുകൾക്ക് ഒരു അപവാദമായിരിക്കാം.

സ്വരമാധുര്യത്തിനും, വേഷഭൂഷാദികൾക്കും അമിതപ്രാധാന്യം നൽകുമ്പോൾ റമ്പാച്ചനെപ്പോലുള്ള ആത്മീയ പിതാക്കന്മാരുടെ പ്രാർത്ഥനകൾക്കും ജീവിതശൈലികൾക്കും ഒരുപക്ഷെ ഷെയറുകളും ലൈക്കുകളും കുറവായിരിക്കാം. എന്നാൽ ദൈവമുഖത്തേക്ക് നോക്കിയുള്ള ഇത്തരം പ്രാർത്ഥനകൾക്ക് തീർച്ചയായും പ്രതിഫലം ലഭിച്ചിരിക്കുന്നുവെന്ന് നാം തിരിച്ചറിയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

പരിശുദ്ധ ബാവാമാരുടെ സെക്രട്ടറി, സഭാ മാനേജിംഗ് കമ്മിറ്റി അംഗം, പാമ്പാടി ദയറാ, പരുമലപ്പള്ളി മുതലായ സഭയുടെ സിരാകേന്ദ്രങ്ങളായ സ്ഥാപനങ്ങളുടെ പുനർനിർമ്മാണ കമ്മിറ്റി അംഗം എന്നിങ്ങനെ മലങ്കര സഭയുടെ സുപ്രധാന മേഖലകളിലെല്ലാം തന്റേതായ സാന്നിധ്യമറിയിക്കാൻ റമ്പാച്ചന് കഴിഞ്ഞു. ദൈവം അദ്ദേഹത്തെ അതിനായി തിരഞ്ഞെടുത്ത് ഉപയോഗിച്ചു. സ്ഥാനമാനങ്ങളോടു താൽപര്യമില്ലാതെ നിസ്വാർത്ഥമായും, ശുശ്രൂഷാനിരതനായും കാണപ്പെടുന്ന റമ്പാച്ചൻ പുതിയ തലമുറയ്ക്ക് അനുകരണീയമായ മാതൃകയാണ്.

റമ്പാച്ചന് പൗരോഹിത്യ ജൂബിലി നിറവിൽ എല്ലാവിധ ആശംസകളും പ്രാർത്ഥനകളും നേരുന്നു.



# പരുമലയിലെ സമാനതയില്ലാത്ത സൗമ്യ താപസൻ

## അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

പരുമല പള്ളിയിലേക്ക് ഓരോ തവണ കടന്നു ചെല്ലുമ്പോഴും അറിയാതെ മനസ്സു പരതുന്ന ഒരു മുഖമാണ് വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചന്റേത്. മിക്കപ്പോഴും ആരുടെയെങ്കിലും നെറുകയിൽ കൈവച്ച് പ്രാർത്ഥിച്ച് അനുഗ്രഹിച്ചുകൊണ്ടാവും റമ്പാച്ചൻ നിൽക്കുന്നത്. യഹോവയുടെ പ്രാകാരങ്ങളിൽ കഴിക്കുന്ന ഒരു ദിവസം വേറെ ആയിരം ദിവസത്തേക്കാൾ ഉത്തമം എന്നാണല്ലോ സങ്കീർത്തനക്കാരൻ പറയുന്നത്. അങ്ങനെയെങ്കിൽ ദൈവികാനുഗ്രഹത്തിന്റെ ഉറവയായ പരുമല പുണ്യവാളന്റെ കബറിടത്തോടു ചേർന്ന് ജീവിക്കുവാനുള്ള വലിയ ഭാഗ്യം കൊണ്ട് ധന്യമായ ജീവിതമാണ് ജോസഫ് റമ്പാച്ചന്റേത്. പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പവും പിന്നീട് ഔഗേൻ പ്രഥമൻ ബാവായോടൊപ്പവും ഉള്ള ജീവിതത്തിൽ നിന്നു സിദ്ധിച്ച നല്ല മാതൃകകളും ആ പിതാക്കന്മാരുടെ അനുഗ്രഹവും റമ്പാച്ചന്റെ ജീവിതത്തിലുണ്ട്. അതിന് പ്രത്യക്ഷമായ ഒരു ഉദാഹരണവുമുണ്ട്. ജോസഫ് റമ്പാച്ചന് 1960-ൽ ഒരു അപകടം ഉണ്ടായി. ആരോഗ്യത്തോടെ ജീവിതത്തിലേക്ക് തിരിച്ചുവരാൻ അദ്ദേഹത്തിന് സാധിക്കും എന്ന പ്രതീക്ഷ ഡോക്ടർമാർക്കു പോലും നഷ്ടമായിരുന്നു. ആ സമയത്ത് ഗീവർഗീസ് രണ്ടാമൻ ബാവാ തന്നെ വന്നു കണ്ടു പ്രാർത്ഥിച്ചത് അദ്ഭുതകരമായ സൗഖ്യത്തിന് കാരണമായതായി റമ്പാച്ചൻ ഉറച്ച് വിശ്വസിക്കുന്നു.

ജോസഫ് ശെമ്മാശ്ശൻ ഔഗേൻ ബാവായോടൊപ്പം ഉള്ള സമയത്താണ് കടമ്പനാട് നസ്രത്ത് കോൺവെന്റ് ആരംഭിക്കുന്നത്. അന്ന് കടമ്പനാട് കത്തീഡ്രൽ വികാരി ആയിരുന്നത് എന്റെ പിതൃസഹോദരനായ വട്ടയ്ക്കാട്ട് ജേക്കബ് അച്ചനായിരുന്നു. കോൺവെന്റിന്റെ തുടക്കം മുതലുള്ള കാര്യങ്ങളിൽ പങ്കാളിയും അതിന്റെ ചാപ്ലയിനും വട്ടയ്ക്കാട്ട് അച്ചൻ ആയിരുന്നു. അന്നുമുതലേ അച്ചനുമായി ജോസഫ് റമ്പാച്ചന് ഊഷ്മളമായ ബന്ധം ഉണ്ടായിരുന്നു. അതിന്റെ തുടർച്ചയെന്നോണം എനിക്കും റമ്പാച്ചനുമായി ഈ ഊഷ്മള സ്നേഹബന്ധം കാത്തുസൂക്ഷിക്കാൻ കഴിഞ്ഞിട്ടുണ്ട്.

ഒരു സന്ന്യാസിയുടെ ജീവിതനിഷ്ഠയെപ്പറ്റി ആദ്യം മുതലേ നമ്മുടെ മനസ്സിലേക്ക് വരുന്നത് ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നീ പ്രമാണങ്ങളെപ്പറ്റിയാണ്. എന്നാൽ അതിലും ശ്രേഷ്ഠമായി ഉത്തമ സന്യാസിമാരിൽ വിളങ്ങി നിൽക്കുന്നത് ക്രിസ്തുഭാവമായ സ്നേഹവും കരുതലും

വിനയവും ഒക്കെയാണ്. ഓരോ തവണ ജോസഫ് റമ്പാച്ചനെ കാണുമ്പോൾ മനസ്സിലേക്ക് ഓടിയെത്തുന്നതും അദ്ദേഹത്തിന്റെ ഈ ഭാവമാണ്. ഇത്ര സൗമ്യനായി ജീവിക്കുവാൻ ഒരാൾക്ക് എങ്ങനെ സാധിക്കുന്നു എന്നത് പലപ്പോഴും എന്നെ ചിന്തിപ്പിച്ചിട്ടുള്ള കാര്യമാണ്. ഏകാന്തതയിൽ മൗനി ആയിരിക്കുന്ന സന്യാസിവര്യന്മാരുണ്ട്. എന്നാൽ അതിനേക്കാളേറെ പരിശ്രമം വേണം ആരവങ്ങൾക്കിടയിൽ സൗമ്യനായും ദൈവമുഖത്ത് ഏകാഗ്രനായും ഇരിക്കുവാൻ. ഭാരതീയ സംസ്കൃതിയിലും പാരമ്പര്യത്തിലും ഒരു മനുഷ്യന് എത്തിച്ചേരാവുന്ന ഉയർന്ന അവസ്ഥയാണ് സന്യാസം. അത് സംതൃപ്തമായ ഒരു ജീവിതത്തിന്റെ അവസ്ഥയാണ്. ഒരു തത്വചിന്തകന്റെ ദൈവാന്വേഷണമല്ല, ഉള്ളിലെ ദൈവശബ്ദത്തിന് ചെവി കൊടുക്കുന്ന ഒരു തികഞ്ഞ ഭക്തന്റെ മാതൃകയാണ് ജോസഫ് റമ്പാച്ചനിൽ കാണാവുന്നത്. ഒരു സന്യാസിയെപ്പറ്റി കൈസര്യയിലെ വലിയ മാർ ബസേലിയോസ് പറയുന്നത്, അയാൾക്ക് ദൈവത്തോട് ഒരു അടിമയ്ക്ക് യജമാനനോടുള്ള ഭയവും, ഒരു മകന്റെ സ്നേഹവും ഉണ്ടാകണം എന്നാണ്.

ഒരു സന്യാസിയുടെ സംയമനം മാത്രം ആത്മീയ പക്വതയും ജോസഫ് റമ്പാച്ചന്റെ സംഭാഷണങ്ങളിൽ പ്രതിഫലിക്കുന്നുണ്ട്. വലിയ സന്തോഷങ്ങളുടെയും നേട്ടങ്ങളുടെയും വാർത്തകളുമായി അദ്ദേഹത്തിന്റെ അടുക്കൽ ചെന്നാലും അദ്ദേഹത്തിന്റെ പ്രതികരണം 'നല്ലത്', 'ദൈവം അനുഗ്രഹിക്കട്ടെ' എന്നീ വാക്കുകളിൽ മാത്രം ഒതുങ്ങും. പ്രശംസയുടെയോ, പുകഴ്ത്തലിന്റെയോ വാക്കുകൾ റമ്പാച്ചനിൽ നിന്ന് ഉണ്ടാവാറില്ല. അത് കേൾവിക്കാരന് പെട്ടെന്ന് സന്തോഷം നൽകുമെങ്കിലും അയാളുടെ ആത്മാവിന്റെ വളർച്ചയെ ബാധിക്കും എന്ന ബോധ്യം എപ്പോഴും റമ്പാച്ചനുണ്ട്.

പരിശുദ്ധ സഭയെപ്പറ്റിയുള്ള ചിന്ത എല്ലായ്പ്പോഴും ജോസഫ് റമ്പാച്ചന്റെ ഉള്ളിലുണ്ട്. ഏതെങ്കിലും വൈദികർ അദ്ദേഹത്തോട് സംസാരിക്കുമ്പോൾ അദ്ദേഹത്തിന്റെ ആദ്യ ചോദ്യം ആ ഭദ്രാസനത്തിലെ മെത്രാപ്പോലീത്താ സൗഖ്യമായിരിക്കുന്നുവോ എന്നതാണ്. സഭയിലെ പിതാക്കന്മാരോടുള്ള റമ്പാച്ചന്റെ ഭക്തിയും ബഹുമാനവും നമ്മളെയും കൂടുതൽ വിനയമുള്ളവരാകാൻ പ്രേരിപ്പിക്കുന്നതാണ്. കൊച്ചു കുഞ്ഞുങ്ങൾ കൈ മുത്താൻ വരുന്ന അതേ ഭക്തിയോടെയാണ് അദ്ദേഹം സ്ലീബാ മുത്തുന്നത്. അത് ഒരു തരി പോലും പ്രകടനാത്മകത ഇല്ലാതെ, ആത്മാർത്ഥമായുള്ള ഒരു പ്രതികരണവുമാണ്.

പരുമലപ്പള്ളിയിൽ കടന്നു വരുന്ന വിശ്വാസികളെ സംബന്ധിച്ചിടത്തോളം അവരുടെ ഹൃദയഭാരം ഒരു പ്രാർത്ഥനാ വിഷയമായി റമ്പാച്ചനോടു പറഞ്ഞു കഴിഞ്ഞാൽ മനസ്സിൽ വലിയ സംതൃപ്തിയും സമാധാനവുമാണ് അനുഭവിക്കുന്നത്. ജീവിതവിഷമങ്ങൾ അദ്ദേഹത്തോടു പറയുമ്പോഴും തന്റേതായ

വലിയ ഉപദേശങ്ങൾ നൽകുവാനോ, പരിഹാരം നിർദ്ദേശിക്കാനോ അദ്ദേഹം മുതിരാറില്ല. പകരം അതിലും വലിയ ഒരു ഉറപ്പാണ് തരുന്നത്. പ്രാർത്ഥിച്ചു കൊള്ളാം എന്ന്. ഒരു കൊച്ചുകുഞ്ഞിനോടു പോലും ഏറ്റവും ലാളിത്യത്തോടെ ഇടപെടുന്ന റമ്പാച്ചന്റെ ശരീരം മാത്രമല്ല മനസ്സും സന്യാസനിഷ്ഠയിൽ സ്ഫുടം ചെയ്തെടുത്തതാണ്.

ജോസഫ് റമ്പാച്ചൻ പൗരോഹിത്യത്തിന്റെ അമ്പത് വർഷങ്ങൾ പൂർത്തീകരിക്കുമ്പോൾ ഈ ഗ്രന്ഥം തയ്യാറാക്കുന്നത് ഒരു തലമുറയ്ക്ക് വേണ്ടിയാണ്. തങ്ങൾ പലപ്പോഴും കണ്ടിട്ടുള്ള, അടുത്തു ചെല്ലുമ്പോൾ നെറുകയിൽ കൈവച്ച് പ്രാർത്ഥിച്ച് അനുഗ്രഹിച്ചു വിടുന്ന ആ പുരോഹിതൻ ആരായിരുന്നു എന്ന് മനസ്സിലാക്കുന്നതിനുവേണ്ടി, അദ്ദേഹത്തിന്റെ നൈർമ്മല്യം മാതൃക ആക്കുന്നതിനുവേണ്ടി.



# A Tribute to
# An Exemplary Servant of God

## Dr. Youhanon Mar Demetrios Metropolitan

It is not frequent in life to establish a relationship with a person who is dedicated to God and sincerely affectionate to all his friends. Such a person is Very Revd. Ramban Joseph, currently serving as the Assistant Manager of the St. Paul's and St. Peter's Orthodox Church, Parumala who is celebrating the fiftieth sacerdotal anniversary on 4th July, 2020. I write this article as a personal tribute to Very Revd. Ramban Joseph's dedicated services to God and the Church during the past five decades and tender my prayers and wishes that Almighty God will continue to shower His blessings on him to enjoy His blessings in the many years to come.

It was in 1995 that I made my actual acquaintance with the then Fr. K.V. Joseph, as he assumed charge of the Old Seminary and its holdings as its Manager. It was only subsequent to my life at the Orthodox Theological Seminary, Kottayam that I had come to know the priests in Kottayam, which would explain why I had not made Fr. Joseph's acquaintance before. The year was a milestone in my life too, as I had been appointed as the Warden of the Seminary and therefore had to be closely involved with the Manager of the Old Seminary for various reasons. It was my happy experience to come to know Fr. Joseph better during the eleven years that he served as the OTS Manager, which relationship has been strengthened over the years as he remitted the managerial post at OTS to take on responsibilities at other important posts of the Church. This strong and affectionate relationship is attested by Ramban Joseph whenever I spend a day or two at the Parumala Seminary. The moment he comes to know of my arrival, he takes every effort to come to my room to enquire after my welfare. It is a visit I always treasure and look forward to whenever I visit Parumala.

I would like to share with the readers of this book why my relationship with Ramban Joseph is one I treasure. As noted above, it was his arrival at OTS, Kottayam that provided me the first opportunity to get to know him. It was impossible not to notice Fr. Joseph's dedication to God. For

him, that dedication was translated into how he conducted himself as Manager of OTS and conducted the services at the Seminary Chapel. It struck you that in terms of financial stewardship he belonged to a different school, careful in allocating the resources and produce of the OTS, even if it was for the requirements of the Seminary Mess. At that time, the sessions of the Holy Synod used to be conducted in the Chapel of the Sophia Centre. The members of the Holy Synod being fewer in those days, it was the duty of the OTS Manager to arrange the meals for the metropolitans. Here too his careful supervision ensured that while the food was good and tasty, lavish expenditure was curtailed. Some would even call him frugal. But Fr. Joseph had grown up in circumstances where financial constraints and questionable availability of food had taught him to be a good steward of resources, which he displayed during his tenure as Manager of OTS, Kottayam. For him it was better to err on the side of caution rather than to have surplus, especially when it came to food.

Perhaps, for me, that was one of the first traits of Fr. Joseph that caught my attention. Coming from a context where fiscal control was often overlooked when it came to arranging receptions for public events and Church meetings, it was an important lesson that I learned from him. I still recall his instructions as I made arrangements for the service to declare Vattesseril Mar Dionysius as a Saint of the Malankara Orthodox Church. I had been entrusted to make the necessary arrangements at the Seminary for the people who would be in attendance. After one of the preparatory meetings with the various representatives held at Sophia Centre, he told me very emphatically: "Achen, by all means do expend whatever is necessary, but do not be wasteful." It was a guiding principle that Fr. Joseph had adhered to all his life and one he imparted to me with the same care and commitment. As is obvious, I have never forgotten that important lesson.

That was the hallmark of how he allocated the Old Seminary resources for the OTS Mess. As a measure to control mess expenditure, it was the practise to provide coconuts and other produce to the students, albeit at subsidised rates. It was not easy task to get Fr. Joseph to provide them. And students approached him with trepidation to bring the mess requirements to his notice. Not only did be appear quite brusque but he

would chew out the students if they had not made the proper calculations. It was a good experience in management for the students as they were given on-the-job training as to how to utilise hard-earned resources.

But no one was fooled by this exterior appearance. There was not one single student who doubted his affection for the members of the OTS community, whether it was faculty, student or staff. You would hear a student recall his encounter with 'Manager Achen' but such recollections were usually concluded with an observation that all this hid an affectionate heart. Fr. Joseph could recall the names of most of the students, a feat that was difficult to replicate, even for the faculty who interacted with them on a closer basis. Even when he would chastise the students for raiding the mango trees, the jackfruit trees and the banana trees, it was with the reserve that revealed his belief that boys would be boys. So before he reprimanded the student, it would only be after he had addressed them by their first name. One fact clearly emerged-even while chastising, he did so with a heartfelt affection.

I corroborate this with an instance from my own experience. I had suffered a fracture of the tibia and fibula of my right leg in 2006. As a consequence, I was convalescing at home since I could not carry out my responsibilities at the Seminary. And this period was for a month, during which I was on crutches and limited movement. My activities involved reading and watching TV, the tedium of this which stood in stark contrast to the engagements and activities at the Seminary. It was while I was locked into this quite prosaic lifestyle, that one morning I saw Fr. Joseph arriving at my house in Kollam. It is a three-hour trip from Kottayam to Kollam by train, which meant he must have set out at least by 6:00 a.m. to have reached my house at 9:30 a.m. Having heard of my accident and need to rest at home, he had taken the trouble to come and pay me a visit. Of course, he had visited me at the hospital after my surgery; but this was in addition to that. While this was quite an unexpected visit, it was in complete conformity to the Fr. Joseph's affectionate nature. So, Fr.Joseph spent the better part of the day, updating me on the events at the Seminary and adding his prayers and best wishes for my speedy recovery and return to the Seminary. I cite this incident mainly to impress on the readers the depth of his affection for those he holds dear.

Fr. Joseph's dedication to God was yet another trait that was in evidence to all at the Seminary. It was not of the kind that was blatantly displayed, but one that coloured all he did, be it attendance at the prayers or the liturgy in the Seminary Chapel. Every morning he would appear with clock-work punctuality for the night prayers, raising his prayerful praise to God in his inimitable style and so was his participation in all the other services. More noticeable was his celebration of the holy liturgy, where one could see his dedication and commitment to God and the Church. Needless to say, one flowed from the other. Fr. Joseph could not be hurried into completing the liturgy by the demands of Sunday leisure. He would painstakingly prepare himself for the celebration with an extended *thuyobo* , offer the Eucharist in a most careful manner, especially recalling each person who had to be remembered and concluding with the *huthomo*. And then to top it off, there would be the announcements, a feature that he loved to do. But while most would fret at the time involved, for Fr. Joseph, this was all how he offered the Eucharist to God and somehow that sincerity rubbed off on the participants.

After his tenure at the Old Seminary, Fr. Joseph moved to his present position as an Assistant Manager at Parumala. As I had noted above, the moment he heard that I had arrived there, he would come over to ensure that all my requirements were attended to and to affectionately enquire after my health. And my visits to Parumala have been made all that more memorable because of the opportunity to see and meet once more this wonderful and dedicated Servant of God. After he assumed this position, Fr. Joseph was professed as a Ramban in 2009, a position for which he is eminently qualified, seeing that his entire life has been characterised by dedication to God, prayer and a style sustained only by what is necessary.



I thank God that He has brought into my life such an unforgettable Servant of God, a virtual treasure to the Malankara Orthodox Church. In the years to come, I continue to offer my prayers that God will abundantly shower His blessings on Very Revd. Ramban Joseph so that the Church and all those who love and cherish him will continue to derive joy and blessings from him.

# അസുലഭ അവസരങ്ങളുടെ അവകാശി

## ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ

കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെ വികാരി, പഴയസെമിനാരിയുടെ മാനേജർ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ മുതലായ നിലകളിൽ മലങ്കരസഭയ്ക്കു വേണ്ടി ഒരായുസ്സ് മുഴുവൻ വൈദിക ശുശ്രൂഷ നിറപടിയായി നിവർത്തിച്ച ഒരു പ്രമുഖ വൈദികനായിട്ടാണ് വന്ദ്യ ജോസഫ് റമ്പാച്ചനെ ഞാൻ കാണുന്നത്.

കോട്ടയം വൈദികസെമിനാരിയിൽ ഞാൻ പഠനം നിർവ്വഹിച്ചിരുന്ന 1982–86 കാലഘട്ടത്തിൽ ദേവലോകത്തും പഴയസെമിനാരിയിലും കബറടങ്ങിയിരിക്കുന്ന പരിശുദ്ധ പിതാക്കന്മാരുടെ ഓർമ്മപെരുന്നാളിൽ കൃത്യതയോടെ സംബന്ധിക്കുന്ന ജോസഫ് അച്ചനെ കണ്ടിരുന്നത് റമ്പാച്ചനെപ്പറ്റിയുള്ള എന്റെ ഓർമ്മയുടെ ഒരു ഭാഗം. അക്കാലത്ത് അത്ര അടുത്ത സൗഹൃദം സ്ഥാപിക്കാൻ സാധിക്കാതെ പോയത് ഞാൻ പ്രായത്തിൽ പിന്നിൽ ആയതുകൊണ്ട് മാത്രമാണ്.

ജീവിത വീക്ഷണങ്ങൾ, താൽപര്യങ്ങൾ, ജീവിതചര്യകളുടെ നിഷ്ഠകൾ ഒക്കെയാണല്ലോ വ്യക്തികളെ വ്യത്യസ്തരായി നിർത്തുന്നത്. ജോസഫ് റമ്പാച്ചൻ സഭാപിതാക്കന്മാരോടു പുലർത്തുന്ന ബഹുമാനാദരവുകൾ, ഇന്ന് എവിടെയൊക്കെയോ അറിയാതെ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നതും സഭാജീവിതത്തിൽ മാതൃകാപരമായി അനുകരിക്കേണ്ടതുമായ ഒന്നാണ് എന്നു ഞാൻ കരുതുന്നു.

വന്ദ്യ റമ്പാച്ചനുമായി വ്യക്തിപരമായ സംഭാഷണം നടത്തിയിട്ടുള്ള അവസരങ്ങളിൽ ആറു പതിറ്റാണ്ടിനപ്പുറത്തുള്ള പഴയസെമിനാരിയുടെ നാലുകെട്ടിലെ താമസവും പഠനവും ഇഹലോകം വിട്ടവരും ജീവിച്ചിരിക്കുന്നവരുമായ അന്നത്തെ സഹപാഠികളെപ്പറ്റിയുള്ള സ്മരണകളും അയവിറക്കുന്നത് കേൾക്കുമ്പോൾ റമ്പാച്ചൻ ഒരു നല്ല യുവാവായി മാറുന്നതായി നമുക്കനുഭവപ്പെടും.

മലങ്കരസഭയുടെ വലിയ മാർ ബസേലിയോസ് എന്ന് അറിയപ്പെടുന്ന മൂന്നാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ മുതൽ എട്ടാം കാതോലിക്കായാകുന്ന പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ വരെയുള്ള ആറു പ. കാതോലിക്കാ ബാവാമാരെ കാണുന്നതിനും

ആ പരിശുദ്ധ പിതാക്കന്മാരുടെ കല്പനപ്രകാരം സഭയുടെ വിവിധ ശുശ്രൂഷകളിൽ അർത്ഥവത്തായി പങ്കാളിത്തം വഹിക്കുന്നതിനും അവസരം സിദ്ധിച്ച അപൂർവ്വം ചില വൈദികരിലൊരാളായിട്ടാണ് റമ്പാച്ചനെ നമുക്ക് മനസ്സിലാക്കാൻ സാധിക്കുന്നത്.

വിശുദ്ധ മൂറോൻ കൂദാശയുടെ മുൻകൂട്ടിയുള്ള ഒരുക്കങ്ങൾ ഉൾപ്പെടെയുള്ള ആദ്ധ്യാത്മിക മേഖലകളിലും സഭയുടെ മാനേജിംഗ് കമ്മിറ്റി ഉൾപ്പെടെയുള്ള വിവിധ ഭരണസമിതികളിലും എല്ലാം റമ്പാച്ചന്റെ നിറ സാന്നിദ്ധ്യവും നേതൃത്വവും ഇക്കാലയളവിലെല്ലാം ലഭ്യമായിരുന്നുവെന്നുള്ളതും ഒരു പക്ഷേ അധികംപേർക്ക് അവകാശപ്പെടാൻ ഇല്ലാത്ത അസുലഭ ഭാഗ്യമായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്.

പൗരോഹിത്യത്തിന്റെ അമ്പതാം വാർഷികം ആഘോഷിക്കുന്ന റമ്പാച്ചന് എല്ലാ ദൈവാനുഗ്രഹങ്ങളും തുടർന്നും ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. നന്മകൾ നേരുന്നു. അനുഗ്രഹങ്ങൾ ആശംസിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.



# പുണ്യങ്ങൾ പൂവണിഞ്ഞ പുരോഹിത മരം

## ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്താ

പുരത്തിന്റെ ഹിതമറിയുന്നവനാണ് പുരോഹിതൻ എന്നൊരു വ്യാഖ്യാനം വായിച്ചിട്ടുണ്ട്. പുരത്തിന്റെ ഹിതം മാത്രം അറിഞ്ഞാൽ മതിയോ? പുരത്തിന്റെ ദൈവഹിതമെന്തെന്നറിയുന്നവനല്ലേ യഥാർത്ഥ പുരോഹിതൻ? ജനത്തെക്കുറിച്ചുള്ള ദൈവഹിതമെന്തെന്നറിഞ്ഞ് പൗരോഹിത്യ ജീവിതത്തിന്റെ 50 വർഷം പൂർത്തിയാക്കുകയാണ് ജോസഫ് റമ്പാച്ചൻ. എനിക്ക് 50 വയസ്സു മാത്രമേയുള്ളു. ഞാൻ ജനിച്ച കാലഘട്ടത്തിൽ തന്നെ റമ്പാച്ചൻ വൈദിക ജീവിതം ആരംഭിച്ചുവെന്ന് ഓർക്കുമ്പോൾ അത്ഭുതത്തോടെ വീക്ഷിക്കുകയാണ് ഞാൻ ആ ജീവിതത്തെ. വിശ്വാസശക്തിയുടെ – സന്യാസത്തിന്റെ – മിതത്വത്തിന്റെ – അച്ചടക്കത്തിന്റെ – എളിമയുടെ – പിതാക്കന്മാരോടുള്ള ആദരവിന്റെ ഒക്കെ പുണ്യങ്ങൾ പൂത്തുനിൽക്കുന്ന ഒരു പുരോഹിതമരമാണ് ജോസഫ് റമ്പാൻ. ആ മരം സുഗന്ധം പരത്തിയും തണലേകിയും ഇനിയും ഏറെനാൾ നിൽക്കട്ടെ എന്നാണ് എന്റെ പ്രാർത്ഥന. വെറുമൊരു ആഗ്രഹവും ആശംസയും മാത്രമല്ലത്. അനുഷ്ഠാനപരമായി തലനാരിഴ കീറി സമയം ചിലവിടുകയും ധനവാന്മാർക്കുവേണ്ടി മാത്രം നിലകൊള്ളുകയും കണക്കു പറഞ്ഞ് കൈമുത്ത് വാങ്ങുന്നവരാണ് പുരോഹിതരും മഹാപുരോഹിതന്മാരുമെന്ന് പരക്കെ ആക്ഷേപിക്കുകയും, പൗരോഹിത്യം ഹാസ്യവൽക്കരിക്കപ്പെടുകയും ചെയ്യുന്ന ഈ കാലഘട്ടത്തിൽ ഒരു പ്രതിസംസ്കാരത്തിന്റെ വെളിപാടായി നിൽക്കുവാൻ ചിലരുണ്ടാകണമെന്ന ആഗ്രഹം കൂടിയുണ്ട് ഇതിന്റെ പിന്നിൽ. ജീർണ്ണത ബാധിച്ചു തുടങ്ങിയിരിക്കുന്നു എന്ന് പലരും പരിഹസിച്ചു തുടങ്ങിയിരിക്കുന്ന പൗരോഹിത്യവഴിയിൽ കുന്തിരിക്കം മണക്കുന്ന പൗരോഹിത്യ ജീവിതത്തിന്റെ സംസ്കാരവും ഉയർത്തിപ്പിടിച്ച് ഇനിയും നിൽക്കട്ടെ ഈ വൃക്ഷം.

പുരോഹിതൻ ലോകത്തിൽ ക്രിസ്തുസാന്നിധ്യവും ക്രിസ്തു നടന്ന വഴിയിലൂടെ നടക്കുന്ന സഞ്ചാരിയുമാണ്. ക്രിസ്തു പറഞ്ഞതൊക്കെ ജീവിതത്തിൽ പ്രാവർത്തികമാക്കുമെന്ന പ്രതിജ്ഞ ചെയ്താരംഭിച്ചതാണ് എല്ലാ പുരോഹിത ജീവിതങ്ങളും. ഇറങ്ങിത്തിരിച്ച നാളുകളിലെ ബോധ്യവും ആവേശവും നഷ്ടപ്പെട്ടുപോയതിന്റെ കുറ്റബോധത്തിൽ ജീവിക്കുന്ന എന്നെപ്പോലെയുള്ളവരുടെ ഓർമ്മയെ ഉണർത്തി കർമ്മപഥത്തിലേക്ക് തിരികെ നടത്തുവാൻ പോന്ന വെളിച്ചമുണ്ട് ജോസഫ് റമ്പാനെപ്പോലെയുള്ള ചില പുരോഹിത നക്ഷത്രങ്ങൾക്ക്. വിശുദ്ധവും പാവനവും മഹത്വപൂർണവുമായ

ജീവിതം നയിക്കുവാൻ വൈദികരെ പ്രേരിപ്പിക്കും ജോസഫ് റമ്പാച്ചന്റെ ജീവിതവും ഇപ്പോൾ ഈ ജൂബിലി ആഘോഷവും.

ക്രിസ്തു ആരെയെങ്കിലും ഒഴിവാക്കി വിട്ടതായി വിശുദ്ധ സുവിശേഷങ്ങളിൽ കണ്ടിട്ടില്ല. ആതിഥ്യത്തിന്റെ വിരുന്നുശാലയായി ക്രിസ്തു മാറിയത് നാം ധാരാളം വായിക്കുന്നുണ്ട്. അവസാനം നമുക്ക് അപ്പമായി മുറിച്ചു നൽകിയാണ് ആ ആതിഥേയൻ ഈ ലോക ജീവിതം അവസാനിപ്പിക്കുന്നത്. ക്രിസ്തുവാകാൻ ജോസഫ് റമ്പാനും എനിക്കുമൊക്കെ കാതമേറെയുണ്ടിനിയും. എങ്കിലും മറ്റൊരു ക്രിസ്തുവാകാനുള്ള യാത്രയിൽ ജോസഫ് റമ്പാൻ അറിഞ്ഞോ അറിയാതെയോ ചെയ്തുപോരുന്ന ആതിഥ്യത്തിന്റെ സുഗന്ധം നാം അനുഭവിക്കുന്നുണ്ട്. ജോസഫ് റമ്പാച്ചന്റെ മുമ്പിൽ എത്തുന്ന, അദ്ദേഹത്തിന്റെ അരികിൽക്കൂടി കടന്നുപോകുന്ന ഒരാളെയും ഒരു പുഞ്ചിരിയെങ്കിലും സമ്മാനിക്കാതെ റമ്പാച്ചൻ വിടാറില്ല. പുരോഹിതൻ ക്രിസ്തുസാന്നിധ്യമായി മാറുന്നത് ക്രിസ്തു ചെയ്ത അത്ഭുതങ്ങൾ പ്രവർത്തിച്ചല്ല. പിന്നെയോ തന്റെ സാന്നിദ്ധ്യം ഒരാൾക്കു നൽകുന്ന സ്നേഹത്തിന്റെയും കരുതലിന്റെയും മറ്റും അംശങ്ങൾ കൊണ്ടാണ്. റമ്പാച്ചൻ നമുക്ക് നൽകുന്ന പുഞ്ചിരി എത്ര നിഷ്കളങ്കതയുള്ളതാണ്. ചുറ്റും നിൽക്കുന്നവരുടെ മുഖങ്ങളിൽ ഒരു ചിരി പടർത്തുവാനും അവരുടെ ഹൃദയങ്ങളിൽ പരിഗണിക്കപ്പെട്ടതിന്റെ സന്തോഷമുണർത്തുവാനും ഒക്കെ ആ ചിരിക്കു കഴിയുന്നുണ്ട്. പരുമലപ്പള്ളി പോലെ വളരെ തിരക്കുള്ള ഇടങ്ങളിൽ, കടന്നു വരുന്നവരെ പരിഗണിക്കുവാനും വേണ്ടവർക്ക് തലയിൽ കൈവെച്ച് പ്രാർത്ഥിക്കുവാനും റമ്പാച്ചനെപ്പോലെയുള്ള ഒരു പുരോഹിതൻ ഉണ്ടാവുക എന്നത് സന്തോഷകരമായ ഒന്നാണ്.

റമ്പാച്ചന്റെ ശബ്ദം ഒരു പക്ഷേ ഇമ്പകരമായി നമുക്ക് അനുഭവപ്പെടുന്നുണ്ടാകില്ല. എന്നാൽ റമ്പാച്ചന്റെ ആരാധനയിലുള്ള ആമഗ്നത എന്നെ വളരെയധികം ആകർഷിച്ചിട്ടുണ്ട്. ആരാധനകളിലും യാമപ്രാർത്ഥനകളിലുമൊക്കെ റമ്പാച്ചൻ സംബന്ധിക്കുമ്പോൾ തന്റെ ശരീരത്തെയും മനസ്സിനെയും ആത്മാവിനെയും സമന്വയിപ്പിച്ച് അതിൽ ലയിച്ചു നിൽക്കുന്നത് നമുക്ക് കാണാം. ചിലർ ആരാധനകളിൽ സംബന്ധിക്കുമ്പോൾ അവരുടെ ശരീരഭാഷയിൽ നിന്നറിയാം അവർ ആരാധനയിൽ ലയിക്കുന്നില്ലായെന്ന്. അലക്ഷ്യമായി, അലംഭാവത്തോടെ, എങ്ങനെയെങ്കിലും അവസാനിച്ചു കിട്ടിയാൽ മതി എന്ന വിചാരത്തോടെ, ചൊല്ലിത്തീർത്ത് തൃപ്തിയടയുന്ന വൈദികരുൾപ്പെടെയുള്ള ആരാധകരെ അതിശയിപ്പിച്ചുകൊണ്ടാണ് ഈ പ്രായത്തിലും റമ്പാച്ചൻ ആരാധനയിൽ സംബന്ധിക്കുന്നത്. ആരാധനാന്തരീക്ഷത്തെ തങ്ങളുടെ ശരീരം കൊണ്ടും ഊർജ്ജം കൊണ്ടും ചിലർ പവിത്രീകരിക്കുകയും ശക്തീകരിക്കുകയും ചെയ്യുന്നുണ്ട്. ദൈവകൃപയുടെ ഒഴുക്കിനൊപ്പം ആരാധകന്റെ വിശുദ്ധിയും ഊർജ്ജവും കലരുമ്പോഴാണ് ആരാധന അനുഭവമാകുന്നത്. അത്തരത്തിലുള്ള ഒരു സാന്നിധ്യമാണ് റമ്പാച്ചന്റേത്.

റമ്പാൻ എന്നാൽ സന്യാസി എന്നാണ്. റമ്പാനച്ചനിൽ സന്യാസവും പൗരോഹിത്യവും സമ്മേളിക്കുകയാണ്. കർമ്മാചരണത്തിന്റെ അനുഷ്ഠാനങ്ങൾ പാലിക്കുന്ന പുരോഹിതനും സമർപ്പിത കർമ്മമനുഷ്ഠിക്കുന്ന റമ്പാനും ഒത്തുചേരുന്നവനാണ് റമ്പാനച്ചൻ. ഇത് വളരെ ശ്രമകരമായ ഒന്നാണ്. ഇവ രണ്ടിനെയും ഒരുവനിൽ സമ്മേളിപ്പിക്കണമെങ്കിൽ ആ വ്യക്തിയിൽ അനതി സാധാരണമായ ദൈവകൃപയുണ്ടാകണം. അത് റമ്പാനച്ചന്റെ വിശുദ്ധി കൊണ്ടും പ്രാർത്ഥനാ ജീവിതം കൊണ്ടും മാത്രമേ സാധ്യമാകൂ. ഈ പ്രായത്തിലും യാമപ്രാർത്ഥനകൾ ഒന്നും മുടക്കാതെ ജോസഫ് റമ്പാച്ചൻ ദൈവസന്നിധിയിൽ അണഞ്ഞുകൊണ്ടിരിക്കുന്നത് ഇക്കാരണം കൊണ്ടാണ്. വല്ലപ്പോഴും പരുമലപ്പള്ളിയിൽ ആരാധിക്കുവാനും അന്തിയുറങ്ങുവാനും ഇടയാകുമ്പോഴൊക്കെ ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്, മണിയടിക്കുമ്പോഴേക്കും ദേവാലയത്തിൽ സന്നിഹിതനായി ആരാധനയ്ക്ക് തയ്യാറായി റമ്പാച്ചൻ നിൽക്കുന്നത്. അമ്പതു വർഷമായി മുടങ്ങാതെ ചെയ്യുന്ന ഇത്തരം തപസ്യകൾ റമ്പാച്ചനിലെ ദൈവസാന്നിധ്യത്തിന് ശക്തി പകർന്നുകൊണ്ടിരിക്കുന്നു. അമ്പത് വർഷമല്ല, അതിനൊക്കെ മുമ്പേ ആരംഭിച്ച ഈ പ്രാർത്ഥനാ ജീവിതം ഇന്നും മടുപ്പില്ലാതെ തുടരുന്നുവെങ്കിൽ അതിനർത്ഥം അദ്ദേഹം അത് ആസ്വദിക്കുന്നുണ്ട് എന്നു തന്നെയാണ്. ഇങ്ങനെ ജീവിക്കുന്ന ഒരാൾ തങ്ങളുടെ ചുറ്റുവട്ടങ്ങളിലേക്ക് അതിന്റെ പ്രകാശം പരത്തിക്കൊണ്ടിരിക്കും. അന്ധകാരത്തിലും മരണനിഴലിലും പാർത്ത കുറെപ്പേർക്കെങ്കിലും റമ്പാച്ചൻ തീർച്ചയായും ഒരു തിരിവെട്ടമെങ്കിലും ആയിട്ടുണ്ട്. വൈദികൻ എന്ന പദം 'വിദ്' എന്ന സംസ്കൃത ധാതുവിൽ നിന്ന് ഉരുത്തിരിഞ്ഞതാണ്. 'വിദ്' എന്നാൽ അറിയുക എന്നാണർത്ഥം. പരംപൊരുളിനെ അറിയുന്നവനാണ് വൈദികൻ. മലാഖി പ്രവചനത്തിൽ (4:7) പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതൻ ആകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വയ്ക്കേണ്ടതും ഉപദേശം അവനോട് ചോദിച്ചു പഠിക്കേണ്ടതും അല്ലോ എന്നു പറയുന്നുണ്ട്. പുരോഹിതൻ ദൈവാനുഭവമുള്ള, പരിജ്ഞാനമുള്ള, ധാർമ്മികതയും വിശുദ്ധിയുമുള്ള ഇടയനായി മാറുമ്പോൾ ജനത്തിന് അവൻ ക്രിസ്തുസാന്നിദ്ധ്യമായി ത്തീരും. കുഞ്ഞുണ്ണി മാഷ് പുരോഹിതനെ വിവക്ഷിക്കുന്നത് ഇങ്ങനെയാണ്:



"പാതി തിരിഞ്ഞാൽ പോരല്ലോ
പാതിയിൽ നിന്നും തിരിയേണം
പോരാ പോരാ പാതിരിയാവാൻ
തിരിയായ് കത്തണമെല്ലാവർക്കും."

ജോസഫ് റമ്പാൻ തുടർന്നും ഒരു തിരിയായി തെളിഞ്ഞു ലോകത്തിന് ക്രിസ്തുസാന്നിധ്യമായി തീരുവാൻ പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

# കെ. വി. ജോസഫ് റമ്പാച്ചന് മംഗളാശംസകളുടെ പൂമാല

## ഫാ. ഡോ. എം. ഒ. ജോൺ
### (മലങ്കരസഭാ വൈദികട്രസ്റ്റി)

ഞാൻ സെമിനാരി വിദ്യാർത്ഥിയായി കോട്ടയത്തു വന്ന കാലം മുതൽ എനിക്ക് ജോസഫ് റമ്പാച്ചനെ അറിയാം. അന്ന് അദ്ദേഹം ഏലിയാ കത്തീഡ്രൽ വികാരിയായിരുന്നു. കോട്ടയത്ത് വിവിധ ദേവാലയങ്ങളിലും സെമിനാരിയിലും ദേവലോകത്തുമൊക്കെ എന്ത് പരിപാടി ഉണ്ടെങ്കിലും അവിടെയെല്ലാം ജോസഫ് അച്ചന്റെ സാന്നിധ്യം ഉണ്ടാകാറുണ്ട്. എല്ലാവർക്കും പരിചിതനായ, എല്ലാവരോടും കുശലം അന്വേഷിക്കുന്ന പത്തു നാല്പതു വർഷം മുമ്പുള്ള ജോസഫ് അച്ചന്റെ മുഖം എന്റെ മനസ്സിൽ ഇപ്പോഴുമുണ്ട്.

സെമിനാരി വിദ്യാഭ്യാസം കഴിഞ്ഞ് ഞാൻ അവിടെ അദ്ധ്യാപകനായി വന്നപ്പോൾ ജോസഫ് അച്ചൻ പഴയസെമിനാരി മാനേജരായി. ആ സമയത്ത് അദ്ദേഹവുമായി കൂടുതൽ അടുത്ത് ഇടപെടുവാൻ സാധിച്ചു. ഞങ്ങൾ ഒന്നിച്ച് സെമിനാരിയിൽ താമസിക്കുകയായിരുന്നു. മിക്കവാറും എല്ലാ സമയങ്ങളിലും അവിടെ ഒന്നിച്ച് കാണും. അദ്ദേഹം മുമ്പ് പ. ഔഗേൻ ബാവാ തിരുമേനിയുടെ കൂടെ ആയിരുന്നതുകൊണ്ട് ആരാധനാ കാര്യങ്ങളിലൊക്കെ ബാവായിൽ നിന്ന് സ്വീകരിച്ച അച്ചടക്കവും ചിട്ടയും നിഷ്ഠയുമൊക്കെ വളരെ ഭംഗിയായി പുലർത്തിയിരുന്നു. വി. കുർബാനാർപ്പണവേളയിലും പെരുന്നാൾ ശുശ്രൂഷാവേളകളിലും ക്രമപ്രകാരം എല്ലാം കൃത്യമായി ചെയ്യുവാൻ അദ്ദേഹത്തിന്റെ സാന്നിധ്യവും നിർദ്ദേശവും അനുഗ്രഹകരവുമായിരുന്നു. എനിക്കറിയാൻ വയ്യാതിരുന്ന കാര്യങ്ങൾ ചിലത് റമ്പാച്ചൻ സ്നേഹവാൽസല്യത്തോടെ പറഞ്ഞു തന്നിട്ടുള്ളതും തെറ്റുകൾ തിരുത്തിത്തന്നിട്ടുള്ളതും നന്ദിയോടെ ഓർക്കുന്നു. യാതൊരു മടിയും കൂടാതെ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ഞാൻ സ്വീകരിച്ചിട്ടുമുണ്ട്. ആരാധനാകാര്യങ്ങളിലും പ്രാർത്ഥനാകാര്യങ്ങളിലും വളരെ ആത്മാർത്ഥതയോടു കൂടിയാണ് അദ്ദേഹം പങ്കെടുത്തിട്ടുള്ളതും നേതൃത്വം നൽകിയിട്ടുള്ളതും.

1951 മുതൽ മലങ്കരസഭയിൽ നടന്നിട്ടുള്ള എല്ലാ മൂറോൻ കൂദാശയിലും റമ്പാച്ചൻ സംബന്ധിച്ചിട്ടുണ്ടെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. മലങ്കര സഭയിൽ ഇതുവരെ 10 മൂറോൻ കൂദാശകളാണ് നടന്നിട്ടുള്ളത്. 1876-ൽ പത്രോസ് പാത്രിയർക്കീസ് ബാവായാണ് മലങ്കരയിൽ ആദ്യമായി വിശുദ്ധ മൂറോൻ കൂദാശ ചെയ്തത്. 1876 ഓഗസ്റ്റ് 27-ന് മുളന്തുരുത്തി മാർത്തോമൻ പള്ളിയിൽ വച്ചായിരുന്നു ആ മൂറോൻ കൂദാശ. 1911 ആഗസ്റ്റിൽ നടന്ന

രണ്ടാമത്തെ മൂറോൻ കൂദാശയും മുളന്തുരുത്തി പള്ളിയിൽ വച്ചായിരുന്നു. ഇഗ്നാത്തിയോസ് അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ ആയിരുന്നു പ്രധാന കാർമ്മികൻ. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായി. അതിനു ശേഷം 1932 ഏപ്രിൽ 22-നും 1951 ഏപ്രിൽ 20-നും പ. ഗീവർഗീസ് രണ്ടാമൻ ബാവാ മൂറോൻ കൂദാശ നടത്തി. 1951-ലെ മൂറോൻ കൂദാശയ്ക്ക് ബാലനായ ജോസഫ് കാഴ്ചക്കാരനായി എത്തിയിരുന്നു. പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ 1967 ഡിസംബർ 21-ന് മൂറോൻ കൂദാശ നടത്തുമ്പോൾ സഹായിയായി ജോസഫ് ശെമ്മാശൻ കൂടെയുണ്ടായിരുന്നു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ 1977 ഏപ്രിൽ ഒന്നിനും 1988 മാർച്ച് 25-നും മൂറോൻ കൂദാശ നടത്തുമ്പോഴും ജോസഫ് അച്ചൻ കൂടെയുണ്ടായിരുന്നു.

1999 മാർച്ച് 26-ന് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും 2009 ഏപ്രിൽ മൂന്നിന് പ. ദിദിമോസ് പ്രഥമൻ ബാവാ തിരുമേനിയും മൂറോൻ കൂദാശ നടത്തിയപ്പോഴും റമ്പാച്ചൻ ഹാജർ. 2018 മാർച്ച് 23-ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ ബാവാ മൂറോൻ കൂദാശ നടത്തിയപ്പോൾ റമ്പാച്ചന്റെ സാന്നിധ്യം കൂടുതൽ ശ്രദ്ധിക്കപ്പെട്ടു.

അതായത് മലങ്കരയിൽ നടന്ന പത്തു വി. മൂറോൻ കൂദാശകളിൽ ഏഴിലും സംബന്ധിക്കുവാനും ചിലതിൽ പ്രധാന പങ്കു വഹിക്കുവാനുമുള്ള ഭാഗ്യം റമ്പാച്ചനുണ്ടായി. അനുഗ്രഹകരമായ ഭാഗ്യമെന്നേ അതിനെ കുറിച്ചു പറയാനാവൂ.

കഴിഞ്ഞ 14 വർഷമായി അദ്ദേഹം പരുമലയിൽ താമസിക്കുകയാണ്. അവിടെ വരുന്ന എല്ലാവരോടും സ്നേഹത്തോടെ ഇടപെടുവാൻ അദ്ദേഹത്തിന് കഴിയുന്നുണ്ട്. വിവിധ ആവശ്യങ്ങൾ സമർപ്പിച്ചു പ്രാർത്ഥിക്കുവാൻ വരുന്നവരുടെ തലയിൽ കൈവച്ചു പ്രാർത്ഥിക്കുവാനും അനുഗ്രഹിക്കുവാനും അദ്ദേഹത്തിന് സാധിക്കുന്നു. അദ്ദേഹം നിർവ്വഹിക്കുന്ന വലിയൊരു ശുശ്രൂഷയാണ് അതെന്നതിന് സംശയമില്ല.

തന്റെ ആടുകളെ തിരിച്ചറിയുന്ന നല്ല ഒരു ഇടയൻ ആയിട്ടാണ് അദ്ദേഹത്തെക്കുറിച്ച് എനിക്ക് തോന്നിയിട്ടുള്ളത്. ഇപ്പോൾ കൂടുതൽ സമയം പരുമലയിൽ താമസമാണെങ്കിലും അദ്ദേഹത്തിന്റെ അറിവിൽപെട്ട ആരെങ്കിലും കോട്ടയത്ത് മരിച്ചാൽ അദ്ദേഹം ഓടിയെത്തും. അത് അദ്ദേഹത്തിന്റെ ശ്രേഷ്ഠമായ ഒരു സ്വഭാവവിശേഷമാണ്. ഏലിയാ കത്തീഡ്രൽ ഇടവകക്കാരായ പലരും അത് പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. പരിചയമുള്ള ആരെ കണ്ടാലും അദ്ദേഹം അവരുടെ വീട്ടുകാരെക്കുറിച്ചൊക്കെ അന്വേഷിക്കുന്നതു കേൾക്കുമ്പോൾ വ്യാപകമായ ബന്ധങ്ങൾ ഉണ്ടായിരുന്ന ആളും അത് കാത്തുസൂക്ഷിക്കുന്ന ആളുമായിട്ടാണ് റമ്പാച്ചനെ മനസ്സിലാക്കുവാൻ സാധിക്കുന്നത്.

വൈദിക ശുശ്രൂഷയിൽ തന്റെ ചുമതലയിൽ ഉണ്ടായിരുന്ന ആളുകളെ തിരിച്ചറിയാൻ സാധിക്കുന്നതും അവരെ ഓർമ്മയിൽ സൂക്ഷിക്കുവാൻ സാധിക്കുന്നതും വലിയ അനുഗ്രഹമാണ്.

നിഷ്ഠയുള്ള ഒരു ദയറാക്കാരനായി പരുമലയിൽ താമസിക്കുമ്പോഴും കുടുംബാംഗങ്ങളോടും സഹോദരങ്ങളോടും അവരുടെ മക്കളോടും സ്നേഹ വാത്സല്യങ്ങളോടെ പെരുമാറുവാനും അവരെ കരുതുവാനും അവരുടെ സ്നേഹത്തിൽ ജീവിക്കുവാനും റമ്പാച്ചന് സാധിക്കുന്നു.

മലങ്കരസഭയിലെ ഇപ്പോഴത്തെ കക്ഷിവഴക്ക് ആരംഭിക്കുന്ന സമയത്ത് അദ്ദേഹം പ. ഔഗേൻ ബാവാ തിരുമേനിയോടൊപ്പം ഉണ്ടായിരുന്നു. അന്ന് നടന്ന അടിയൊഴുക്കുകളൊക്കെ അറിഞ്ഞ് പ്രവർത്തിക്കുവാനും പരിശുദ്ധ ബാവാ തിരുമേനിയെ ധരിപ്പിക്കാനും അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്.

വന്ദ്യ റമ്പാച്ചന് എല്ലാ ഭാവുകങ്ങളും നേരുന്നു. ശിഷ്ടായുസ്സിൽ ഭംഗിയായി ദൈവശുശ്രൂഷയിൽ വ്യാപൃതനാകുവാൻ ദൈവം അനുഗ്രഹവും ആരോഗ്യവും നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# ആത്മചൈതന്യം പ്രസരിപ്പിക്കുന്ന പരിവ്രാജകൻ


## ബിജു ഉമ്മൻ

(മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറി)


കഴിഞ്ഞ ഒരു ദശാബ്ദത്തിലേറെയായി പരുമല സെമിനാരി എന്ന പുണ്യ സങ്കേതത്തിൽ എത്തുന്നവർക്കെല്ലാം അനുഭവവേദ്യമാകുന്ന ഒന്നാണ് ഉത്തമ സന്യാസത്തിന്റെ സൗരഭ്യം പരത്തുന്ന ഒരു പുരോഹിതശ്രേഷ്ഠന്റെ നിറസാന്നിദ്ധ്യം. ദിനംപ്രതി പ്രകാശം പരക്കുന്നതിനു മുമ്പ് രാത്രിനമസ്ക്കാ രത്തിനായി പരുമല പള്ളിയും കബർ മുറിയും തുറക്കുമ്പോൾ മുതൽ രാത്രി ശയന നമസ്ക്കാരശേഷം ദേവാലയ വാതിലുകൾ അടയും വരെ കറുത്ത കുപ്പായത്തിൽ പൊതിഞ്ഞ് ഇടക്കെട്ടുകെട്ടി, 13 കുരിശുകൾ തുന്നിയ ശിരോ വസ്ത്രവും ധരിച്ച ആ കൃശശരീരം ആ പരിസരത്തുണ്ടാവും. പ്രാർത്ഥന അർത്ഥിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിച്ച് അനുഗ്രഹം തേടുന്നവരെ അനുഗ്ര ഹിച്ച് ആ പുണ്യസങ്കേതത്തിൽ എപ്പോഴും വ്യാപരിക്കുന്ന പ്രകാശഗോപുര മാണ് പരുമല സെമിനാരിയുടെ അസിസ്റ്റന്റ് മാനേജർ കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാൻ.

കഴിഞ്ഞ 14 വർഷമായി വൃത്തിയുള്ള പരുക്കൻ കുപ്പായം ധരിച്ച് പരുമല പള്ളിയിലും കബറിടത്തിലും ധ്യാനമന്ദിരത്തിലും അവയുടെ പരിസരങ്ങ ളിലും സദാ കാണപ്പെടുന്ന, സൗഹൃദം ഒരു പുഞ്ചിരിയിലും അതിസൗഹൃദം ഏതാനും വാക്കുകളിലെ കുശലപ്രശ്നത്തിലും മാത്രം ഒതുക്കുന്ന, മൃദു ഭാഷിയും മിതഭാഷിയും ആയ ജോസഫ് റമ്പാച്ചൻ യഥാർത്ഥത്തിൽ ആരെന്ന് ഇക്കാലഘട്ടത്തിൽ പരുമല സെമിനാരിയിൽ അദ്ദേഹത്തോട് നേരിട്ട് സംവദിച്ചിട്ടുള്ളവരിൽ ബഹുഭൂരിപക്ഷത്തിനു പോലും അറിയില്ല എന്നതാണ് സത്യം.

പുതുപ്പള്ളി പള്ളി ഇടവകാംഗമായി ജനിച്ച് പുതുപ്പള്ളിയിൽ തന്നെ സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ബിരുദമെടുത്ത പൂർവാശ്രമവും തുമ്പമൺ ഇടവകയുടെ കുറിയാ ക്കോസ് മാർ ക്ലീമിസ് തിരുമേനിയോടൊപ്പം പ. വട്ടക്കുന്നേൽ ബാവായുടെ ശിക്ഷണത്തിൽ വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കിയതും ആരും അറിയ ണമെന്നില്ല.

പക്ഷേ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അന്തേവാസിയായിരുന്ന 1962-63 കാലഘട്ടവും, താൻ ശെമ്മാശുപട്ടമേറ്റ 1967 മുതൽ പ. ഔഗേൻ ബാവാ കാലം ചെയ്യുന്ന 1975 വരെ അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന

വസ്തുതയും, 1976 മുതൽ 1986 വരെ ഒരു പൗരസ്ത്യ കാതോലിക്കായുടെ സിംഹാസന ദേവാലയമായ കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെ വികാരിയും എം.ഡി. സെമിനാരിയുടെ മാനേജരും ആയിരുന്നതും, 1995 മുതൽ പതിനൊന്ന് വർഷം കോട്ടയം പഴയസെമിനാരിയുടെ മാനേജർ ആയി പ്രവർത്തിച്ചതും ബഹുജനം അറിയാത്തത് ആ നിശ്ശബ്ദപുരുഷൻ അവയെ പ്രഘോഷിക്കുകയോ പരസ്യപ്പെടുത്തുകയോ ചെയ്യാത്തതുകൊണ്ട് മാത്രമാണ്. ഇതിനിടയിൽ രണ്ടു വർഷം പഴയ സെമിനാരിയുടെ അസിസ്റ്റന്റ് മാനേജർ, ഒരു വർഷം ദേവലോകം അരമനയുടെ മാനേജർ, രണ്ടു പ്രാവശ്യം സഭാ മാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിൽ സേവനം അനുഷ്ഠിച്ചതും ഉത്തരവാദിത്വബഹുലമായ അനേക കമ്മിറ്റികളിൽ അംഗമായിരുന്നതും ഒരു പക്ഷേ റമ്പാച്ചൻ പോലും ഓർക്കുന്നുണ്ടാവില്ല. *എന്റെ സഭ, എന്റെ സഭ എന്നെ ഭരമേല്പിക്കുന്ന ചുമതലകൾ, അവയുടെ കാര്യക്ഷമമായ നിർവഹണം* എന്നതിലപ്പുറം വഹിച്ച സ്ഥാനങ്ങളെപ്പറ്റി ജോസഫ് റമ്പാച്ചൻ ചിന്തിക്കുന്നില്ല എന്നതാണ് അതിനു കാരണമെന്നാണ് റമ്പാച്ചനുമായുള്ള കുറെ വർഷങ്ങളിലെ പരിചയത്തിൽ നിന്നു ഞാൻ മനസ്സിലാക്കുന്നത്.

എന്താണ് റമ്പാച്ചന്റെ ഇത്തരമൊരു നിസംഗതയ്ക്ക് പിന്നിലെന്ന ചിന്ത എന്നെ നയിച്ചത് ജോസഫ് റമ്പാച്ചൻ താനുരുവിടുന്ന പ്രാർത്ഥനകളെ അക്ഷരാർത്ഥത്തിൽ പിൻപറ്റുന്ന ഒരു വ്യക്തിയാണ് എന്ന തിരിച്ചറിവിലേക്കാണ്. ഉദാഹരണങ്ങൾ എത്ര വേണമെങ്കിലും ചൂണ്ടിക്കാട്ടാൻ സാധിക്കും. എനിക്കു തോന്നുന്ന രണ്ടെണ്ണം മാത്രം ഇവിടെ സൂചിപ്പിക്കട്ടെ. വിശുദ്ധ കുർബാനയുടെ അവസാന ആശീർവാദത്തിൽ കാർമ്മികൻ ജനത്തോടു പറയുന്നു; *ഞാനോ ബലഹീനനും പാപിയുമായ ദാസൻ.* ജോസഫ് റമ്പാച്ചൻ പൂർണ്ണമായും അതിൽ വിശ്വസിക്കുന്നു. വീണ്ടും വിശുദ്ധ കുർബാനയുടെ അവസാന രഹസ്യ പ്രാർത്ഥനകളിൽ കാർമ്മികൻ ചൊല്ലുന്നു: *കർത്താവേ, നിന്റെ മഹത്വശബ്ദം കേൾക്കുവാനും, നിന്റെ വിസ്മയ കാര്യങ്ങൾ പ്രസ്താവിക്കുവാനും വേണ്ടി നിന്റെ ബലിപീഠത്തിനു ചുറ്റും ഞാൻ നടന്നു. കർത്താവേ, നിന്റെ ഭവനത്തിലെയും നിന്റെ തിരുനിവാസ സ്ഥലത്തെയും പരിചരണത്തിന് ഞാൻ ഇഷ്ടപ്പെട്ടു.* റമ്പാച്ചൻ അത് പ്രാവർത്തികമാക്കുന്നു. അവ ബയോഡേറ്റ എഴുതി പ്രചരിപ്പിക്കാനോ ഫാൻസ് ക്ലബ്ബുകളെക്കൊണ്ട് കൊട്ടിപ്പാടിക്കാനോ ജോസഫ് റമ്പാച്ചൻ തയ്യാറാവുന്നില്ല. അതല്ല തന്റെ ജീവിതദൗത്യം എന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഇതാണ് ഈ നിശ്ശബ്ദതയെപ്പറ്റിയുള്ള എന്റെ കാഴ്ചപ്പാട്.

പ. സഭ ഇതഃപര്യന്തം ഏൽപ്പിച്ച ഇതര ചുമതലകൾപോലെ തന്റെ ജീവിത സായാഹ്നത്തിൽ പ. പരുമല തിരുമേനിയുടെ കബറിടത്തിങ്കൽ, ആ പുണ്യപുരുഷന്റെയും അതിനുശേഷം മലങ്കരയിലെ അനേക വിശുദ്ധ

പിതാക്കളുടെയും പാദസ്പർശമേറ്റ മണ്ണിൽ, സ്ഥിരമായി താമസിച്ച്, വിശുദ്ധ കുർബാനയും പ്രാർത്ഥനകളും നിരന്തരമായി അർപ്പിക്കുവാനും അപ്പോസ്തോലിക അനുഗ്രഹങ്ങൾ പകർന്നു നൽകുവാനുമുള്ള നിയോഗവും ഒരു സേവനമായല്ല, ഒരു നിശബ്ദ കർത്തവ്യ നിർവ്വഹണമായാണ് ജോസഫ് റമ്പാച്ചൻ കരുതുന്നതെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. എന്നെങ്കിലും റമ്പാച്ചനെ പരുമല കണ്ടില്ലെങ്കിൽ മനസ്സിലാക്കാം, അന്ന് ഒന്നുകിൽ പ. സഭയുടെ പൊതു പരിപാടി, അല്ലെങ്കിൽ തനിക്കു കടപ്പെട്ട പെരുന്നാളുകളോ ദുഖ്റോനോകളോ, അതുമല്ലെങ്കിൽ അത്ര വേണ്ടപ്പെട്ടവരുടെ വിയോഗം. *പ്രോഗ്രാം പിടിച്ച് ഊരുചുറ്റുന്ന* സ്വഭാവം ഇല്ലാത്ത ജോസഫ് റമ്പാച്ചൻ എന്നെങ്കിലും പരുമല സെമിനാരിയിൽ ഇല്ലെങ്കിൽ അന്ന് ഇവയിലൊന്ന് ഉറപ്പ്.

ജോസഫ് റമ്പാച്ചന്റെ ജീവിതരേഖ ആരെങ്കിലും എഴുതുകയാണെങ്കിൽ അതിൽ ഭൂരിപക്ഷവും രേഖപ്പെടുത്തുക അദ്ദേഹത്തെ *പൊതുവിന്റെ ആൾ* ആയി ആകും. പക്ഷേ എന്റെ അറിവനുസരിച്ച് അദ്ദേഹം ഒരിക്കലും *മൂട് മറന്ന* വ്യക്തി ആയിരുന്നില്ല. കോട്ടയം ഭദ്രാസനത്തിനു വേണ്ടി 1970-ൽ പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കത്തനാരുപട്ടം കൊടുത്ത ജോസഫച്ചൻ അന്ന് പ. ഔഗേൻ ബാവായുടെ സെക്രട്ടറി ആയിരുന്നു. പ. സഭ അതിനെത്തുടർന്ന് ഏൽപ്പിച്ച വിവിധ പൊതുസ്ഥാപന ചുമതലകൾക്കിടയിലും ജോസഫ് അച്ചൻ 1987 മുതൽ ഏതാനും വർഷം കോട്ടയം മെത്രാസനത്തിലെ ഇടവകപട്ടക്കാരനായും സേവനമനുഷ്ഠിച്ചു. പലരും സ്ഥാനാവരോഹണമായി കണക്കാക്കുന്ന ചെറു ഇടവകകളിലെ അജപാലനവും ജോസഫ് റമ്പാച്ചൻ തന്റെ ആത്യന്തിക നിയോഗത്തിന്റെ ഭാഗമായി മാത്രമാണ് കണ്ടത് എന്ന് ഞാൻ വിശ്വസിക്കുന്നു.

ആത്മീയമായ അപൂർവ്വ ഭാഗ്യങ്ങൾ ഇതിനിടയിൽ ജോസഫ് റമ്പാച്ചനെ തേടി എത്തിയിട്ടുണ്ട്. ഉദാഹരണത്തിന്, 1951 മുതൽ പതിറ്റാണ്ടിലൊരിക്കൽ നടക്കുന്ന വിശുദ്ധ മൂറോൻ കൂദാശയിൽ എല്ലാം അദ്ദേഹം പങ്കെടുത്തിട്ടുണ്ട്. അന്ന് വെറും അവൈദികനായ കാഴ്ചക്കാരൻ ആയിരുന്നെങ്കിൽ പിന്നീട് കാപ്പയിട്ട സഹകാർമ്മികനായി. അതിലും ഉപരി, വി. മൂറേൻ തയ്യാറാക്കുന്ന ക്ലിഷ്ടവും വ്രതനിഷ്ടവുമായ ഒരുക്കങ്ങളുടെ മുഖ്യ കാര്യദർശിയുമായി. ആരും അറിഞ്ഞില്ല; ആരെയും അറിയിച്ചില്ല - അതാണ് കളപ്പുരയ്ക്കൽ റമ്പാച്ചൻ.

ഇതൊന്നും വെറുതെ അദ്ദേഹത്തെ തേടിയെത്തിയതാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. അവ തന്റെ വ്രതനിഷ്ടയ്ക്ക് ദൈവം കൊടുത്ത അനുഗ്രഹങ്ങളിൽ ചിലത് മാത്രമാണ് എന്ന് ഞാൻ വിശ്വസിക്കുന്നു. "വിളിക്കപ്പെട്ട വിളിക്കു യോഗ്യനാകാൻ" അദ്ദേഹം നടത്തുന്ന കഠിനാദ്ധ്വാനത്തിന്റെ ചെറിയ പ്രതിഫലം മാത്രം.

ആ കഠിനാദ്ധ്വാനം എന്തെന്ന് ഞാൻ നേരിൽ കണ്ട ഒരു ചെറിയ ഉദാഹരണം മാത്രം പറയാം. നമ്മുടെ പിതാക്കന്മാരും ഉത്തമ ദയറായക്കാരും യാത്രയിൽ ആയിരിക്കുമ്പോഴും അവർക്ക് കല്പിക്കപ്പെട്ടിരിക്കുന്ന യാമപ്രാർത്ഥനകൾ മുടക്കാറില്ല. കൃത്യസമയത്ത് അപ്പോൾ യാത്ര ചെയ്യുന്ന വാഹനങ്ങളിൽ ഇരുന്ന് അല്പസ്വല്പം വെട്ടിച്ചുരുക്കി ആണെങ്കിലും അവർ യാമപ്രാർത്ഥന തികയ്ക്കും. എം. ഡി. യോഹന്നാൻ റമ്പാൻ പരുമല സെമിനാരി മാനേജർ ആയിരിക്കുമ്പോൾ, സെമിനാരിയുടെ വിവിധ ആവശ്യങ്ങൾക്കായി യോഹന്നാൻ റമ്പാച്ചനും ജോസഫ് റമ്പാച്ചനും ഒപ്പം പല പ്രാവശ്യം കാറിൽ എനിക്ക് ദീർഘയാത്ര ചെയ്യേണ്ടി വന്നിട്ടുണ്ട്. യാമപ്രാർത്ഥന കൃത്യസമയത്ത് വാഹനത്തിലിരിക്കുന്നവർ നടത്തും. പക്ഷേ ജോസഫ് റമ്പാച്ചൻ കൂടെയുണ്ടെങ്കിൽ അത്തരം യാത്രാ നമസ്ക്കാരങ്ങളിൽ പൊതുവെ ഉപേക്ഷിക്കപ്പെടുന്ന *ശുബഹോയും... മെനവോലവും...* അടക്കം തീർച്ചയായും ഉണ്ടാകും. കൂടെയുള്ളവരെ കൂസാതെ അവ കൂടി ചൊല്ലി മാത്രമേ ജോസഫ് റമ്പാച്ചൻ നമസ്കാരം പൂർത്തീകരിക്കൂ.

അഹറോനു ദൈവം നൽകിയ പൗരോഹിത്യം തലമുറകൾ കൈമാറി യോഹന്നാൻ സ്നാപകൻ വഴി, കർത്താവ് വഴി, ശ്ലീഹന്മാർ വഴി, നാനാ സൃഷ്ടി വിഭാഗങ്ങളിലെയും പുരോഹിതരിലെത്തി എന്നു പ. സഭ പഠിപ്പിക്കുന്നു. കാനോനികമായ പിന്തുടർച്ച ലഭിച്ച ഈ പുരോഹിതർ ദൈവത്തിനും ജനത്തിനും മദ്ധ്യേ മദ്ധ്യസ്ഥത വഹിക്കുകയും, തന്റെ ജനത്തെ അനുഗ്രഹിക്കുകയും, അനുതപിക്കുന്നവർക്ക് പാപമോചനം നൽകുകയും ചെയ്യുന്നു. ചുരുക്കിപ്പറഞ്ഞാൽ യഥാർത്ഥ പുരോഹിതൻ ജനമദ്ധ്യേ ശബ്ദകോലാഹലങ്ങളില്ലാതെ പ്രകാശം പരത്തുന്നു. തിരിച്ചറിഞ്ഞില്ലെങ്കിലും പരുമല സെമിനാരിയിൽ ശാരീരികമായി ചെറുതായ ആ അവധൂതനെ കാണുമ്പോൾ ഒന്ന് മാത്രം ഓർക്കുക. അത് അഹറോന്യ പൗരോഹിത്യത്തിന്റെ തിരുശേഷിപ്പാണ്. പ. പരുമല തിരുമേനിയിൽ എത്തിയ അഹറോന്യ പൗരോഹിത്യ പാരമ്പര്യം പ. ഗീവർഗീസ് ദ്വിതീയൻ ബാവായിലൂടെ, പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിലൂടെ കൈമാറി കളപ്പുരയ്ക്കൽ ജോസഫ് റമ്പാനിൽ എത്തി ഇന്ന് പാമ്പാടിയിൽ പ്രകാശം പരത്തുന്നത് ഈ പരമ്പരയുടെ അനുഗ്രഹം തേടുന്ന സർവ്വർക്കും ആയിട്ടാണ്. അതിന് യോഗ്യമാകാൻവിധം സ്വയം ഒരുങ്ങിയാണ് ജോസഫ് റമ്പാൻ ഈ ദൗത്യം വഹിക്കുന്നതെന്നു നമുക്ക് നിസ്സംശയം പറയാം. ഈ വന്ദ്യ വൈദികന് ദീർഘായുസും, ആയുരാരോഗ്യവും, ദൈവകൃപയും കൂടുതലായി ലഭിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.



# രഹസ്യങ്ങളുടെ കാവൽക്കാരൻ

## എം. ഡി. യൂഹാനോൻ റമ്പാൻ

പുണ്യപുരാതന പുതുപ്പള്ളിപ്പള്ളി ഇടവകാംഗമായ കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാച്ചൻ 85-ാമത്തെ വയസ്സിൽ 2020 ജൂലൈ 4-ന് പൗരോഹിത്യ പദവിയിൽ 50 വർഷം ദൈവകൃപയാൽ പൂർത്തീകരിച്ചു. ജൂബിലി വന്ദ്യ റമ്പാച്ചനും കുടുംബാംഗങ്ങൾക്കും റമ്പാച്ചനെ സ്നേഹിക്കുന്ന എല്ലാവർക്കും അത്യധികം സന്തോഷം ഉളവാക്കി.

റമ്പാച്ചൻ ഒരു വലിയ ദൈവിക സാക്ഷ്യം എന്നോട് പറഞ്ഞിട്ടുള്ള ഒരു സംഭവം പെട്ടെന്ന് മനസ്സിലേക്ക് ഓടിയെത്തുന്നു. ഒരു യുവാവായിരിക്കെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തകനായി ഒരു കോൺഫറൻസിൽ പങ്കെടുക്കാൻ മുണ്ടക്കയത്തേക്കുള്ള ബസ് യാത്രയിൽ ഉണ്ടായ അപകടം. ദീർഘനാളുകൾ ആശുപത്രിയിൽ അബോധാവസ്ഥയിൽ കഴിഞ്ഞ ദിനങ്ങൾ. പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ ആശുപത്രിയിൽ എഴുന്നള്ളി പ്രാർത്ഥിച്ച ദിവസം. ഈ ദീപം അന്നു പൊലിഞ്ഞു പോയിരുന്നെങ്കിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് രഹസ്യങ്ങളുടെ ഒരു കാവൽക്കാരൻ നഷ്ടപ്പെടുമായിരുന്നു. അത് മലങ്കരസഭയ്ക്ക് ഒരു തീരാ നഷ്ടവും ആകുമായിരുന്നു. പൊന്നുതമ്പുരാൻ തന്റെ തൃക്കരങ്ങളാൽ ദൈവസ്നേഹിയായ ജോസഫിനെ കരുണയോടെ കാത്തു പരിപാലിച്ചു. പുതുജീവൻ നൽകി.

2009 ഏപ്രിൽ 15-ന് പരുമലപ്പള്ളിയിൽ വച്ച് പ. ദിദിമോസ് ബാവായുടെ തൃക്കരങ്ങളാൽ ജോസഫ് റമ്പാച്ചനോടൊപ്പം എനിക്കും റമ്പാൻ സ്ഥാനം സ്വീകരിക്കാൻ ഭാഗ്യം ലഭിച്ചു. ഇപ്പോഴത്തെ പ. ബാവാ തിരുമേനി ആണ് അന്ന് വിശുദ്ധ കുർബാന അർപ്പിച്ചത്.

കെ. വി. ജോസഫ് റമ്പാച്ചൻ മഹാഭാഗ്യവാനായ ഒരു പുരോഹിത ശ്രേഷ്ഠനാണ്. ഈ ലോകജീവിതത്തിൽ മലങ്കരസഭയിൽ ഒരു വൈദികനും കിട്ടാത്ത തരത്തിലുള്ള സൗഭാഗ്യങ്ങൾ ജോസഫ് റമ്പാച്ചനെ തേടിയെത്തിയിട്ടുണ്ട്. മൂന്നു ബാവാതിരുമേനിമാരോടൊപ്പം മലങ്കരസഭയുടെ സിരാകേന്ദ്രമായ ദേവലോകം അരമനയിൽ താമസിക്കുകയും മാനേജർ പദവി അലങ്കരിക്കുകയും ചെയ്തു. കാതോലിക്കാ ബാവായുടെ കത്തീഡ്രൽ ആയ കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വികാരി ആയിരിക്കുക. അതിന്റെ പുനർ നിർമ്മാണം അതിമനോഹരമായി നടത്തുക. മലങ്കരയിലെ വൈദികരുടെ പഠിത്ത വീടായ, ഏഷ്യയിലെ തന്നെ ഏറ്റവും പഴക്കം ചെന്ന പഴയസെമിനാരിയുടെ മാനേജർ പദവി അലങ്കരിക്കുക. അവസാനമായി മലങ്കരസഭയുടെ തീർത്ഥാടനകേന്ദ്രമായ പരുമലപ്പള്ളിയിൽ പൗരോഹിത്യ സുവർണ്ണ ജൂബിലിയുടെ നിറവിൽ 86-ാമത്തെ വയസ്സു വരെ ഏതാണ്ട് ഒന്നര പതിറ്റാണ്ടു കാലം

അസിസ്റ്റന്റ് മാനേജർ പദവിയിൽ ആയിരിക്കുക. മലങ്കരസഭയിൽ ഇന്നയോളം ഒരു വൈദികനും കിട്ടിയിട്ടില്ലാത്ത ഉന്നതിയുടെ പടവുകളാണിതെല്ലാം.

ഞാൻ ഒരു യുവാവായി പഴയസെമിനാരിയിൽ പഠിക്കുന്ന കാലം മുതൽ കെ. വി. ജോസഫ് അച്ചനെ ദൂരെ നിന്ന് കണ്ടിട്ടുണ്ട്. വല്ലപ്പോഴും സംസാരിച്ചിട്ടുണ്ട്. സത്യത്തിൽ അത്രമാത്രമേ അടുപ്പം ഉണ്ടായിരുന്നുള്ളു. ഹൃദയത്തിൽ പണ്ടേ വലിയ ബഹുമാനാദരങ്ങൾ ഉണ്ടായിരുന്നെങ്കിലും വളരെ ദൂരം നിന്ന് അറിയുകയും മനസ്സിലാക്കുകയും ചെയ്തിട്ടുള്ള സംഗതികൾ, അത് മനസ്സിലാക്കിയതിലും നൂറു മടങ്ങ് സത്യം തന്നെയാണെന്ന് ബോധ്യപ്പെട്ടത് ഞാൻ 2007-ൽ പരുമല സെമിനാരിയുടെ മാനേജർ പദവിയിൽ എത്തിയപ്പോഴാണ്. ഞാൻ അവിടെ ചുമതല ഏൽക്കുന്നതിനും ഒരു വർഷം മുമ്പേ കെ. വി. ജോസഫ് അച്ചൻ പരുമല സെമിനാരിയുടെ അസിസ്റ്റന്റ് മാനേജർ പദവിയിൽ ഉണ്ടായിരുന്നു. 2007 മുതൽ 2012 വരെ അഞ്ച് വർഷം ഞങ്ങൾ അവിടെ ഒരുമിച്ചായിരുന്നു. എന്റെ സ്വന്തം പിതാവിനു തുല്യമായ ബഹുമാനാദരങ്ങൾ ഞാനെന്നും ജോസഫ് റമ്പാച്ചന് നൽകിയിരുന്നു. ഒരു മകനെപ്പോലെ അദ്ദേഹം എന്നെ കാണുകയും സ്നേഹിക്കുകയും അതിലുപരി സെമിനാരിയുടെ മാനേജർ എന്ന നിലയിൽ ബഹുമാനിക്കുകയും ചെയ്തിട്ടുണ്ട്. അതൊന്നും എന്റെ ജീവിതത്തിൽ ഒരിക്കലും മറക്കാൻ പറ്റില്ല.

എന്റെ ഈ കുറിപ്പിന്റെ തലക്കെട്ടിൽ 'രഹസ്യങ്ങളുടെ കാവൽക്കാരൻ' എന്ന് നാമകരണം ചെയ്യാനുള്ള കാരണം കൂടി പറഞ്ഞുകൊണ്ട് നിർത്തട്ടെ. ജോസഫ് റമ്പാച്ചൻ ഒരമാനുഷനാണ്. രഹസ്യങ്ങളുടെ കാവൽക്കാരൻ. പക്ഷേ അത് അധികം ആർക്കും തന്നെ അറിയില്ല. ജോസഫ് റമ്പാച്ചന്റെ പക്കൽ വൈദികനായ കാലം മുതൽ ഇന്നയോളം (50 വർഷത്തെ) ഓരോ വർഷവും നടത്തിയിട്ടുള്ള എല്ലാ ശുശ്രൂഷകളുടെയും നോട്ട്സ് എഴുതി സൂക്ഷിച്ചിട്ടുണ്ട്. കല്ലാശ്ശേരി ബാവാ മുതൽ എല്ലാ പിതാക്കന്മാരും നടത്തിയ പ്രധാന ശുശ്രൂഷകളിൽ ജോസഫ് റമ്പാച്ചൻ പങ്കെടുത്തിട്ടുണ്ട്. അവയുടെയെല്ലാം കുറിപ്പെഴുതി സൂക്ഷിച്ചിരിക്കുന്നു! പരുമല സെമിനാരിയിൽ വെച്ചാണെങ്കിലും ഓരോ വർഷവും നടത്തുന്ന ഹാശാ ആഴ്ചയുടെയും അതുപോലെ മറ്റു മാറാനായ പെരുന്നാളുകളുടെയും സമയക്രമീകരണങ്ങളും, നടത്തുന്ന പുരോഹിതന്മാരുടെ ക്രമവും രീതികളും എഴുതി സൂക്ഷിക്കാറുണ്ട്. ആയതിനാൽ റമ്പാച്ചന് എല്ലാ കർമ്മങ്ങളുടെയും നടത്തിപ്പ് വളരെ ആധികാരികമായി പഠിപ്പിക്കാൻ കഴിയും. ഇതുപോലെ കൃത്യമായി ആരാധന നോട്ട്സ് എഴുതി സൂക്ഷിക്കുന്ന മറ്റൊരു വൈദികനെയും ഞാൻ ഇന്നയോളം കണ്ടിട്ടില്ല.



# സമർപ്പണ ജീവിതത്തിന്റെ സുവർണ്ണ ജൂബിലി


## എം. എസ്. യൂഹാനോൻ റമ്പാൻ
### (അസി. മാനേജർ, പരുമല സെമിനാരി)


പൗരോഹിത്യ ശുശ്രൂഷയിൽ 50 ദീർഘ വർഷങ്ങൾ പിന്നിടുന്ന സാത്വികനും നിസ്വാർത്ഥനുമായ ജോസഫ് റമ്പാച്ചന് എല്ലാവിധ ആശംസകളും അർപ്പിക്കുന്നു. ആ ജീവിതം മുഴുവനും ദൈവത്തിനും സഭയ്ക്കുംവേണ്ടി സമർപ്പിച്ചതാണ്. ഒരു വ്യക്തി ദൈവവിളി സ്വീകരിച്ച് കുടുംബത്തെയും കുലത്തെയും വിട്ടു പൂർണ്ണ സമയം ദൈവവേലയ്ക്കായി സമർപ്പിക്കുന്നത് ഏറ്റവും ആദരണീയമായ സംഗതിയാണ്. ഇങ്ങനെയുള്ള സമർപ്പിത ജീവിതത്തെ മഠയത്തരമായി കാണുന്ന ഈ കാലയളവിൽ ദൈവരാജ്യത്തിന്റെ കെട്ടുപണിക്കായി സമർപ്പിക്കുന്നവരെ എത്ര ശ്ലാഘിച്ചാലും മതിയാകില്ല.

ഒരിക്കൽ അനുഗൃഹീതയായ ഒരു ചിത്രകലാ വിദഗ്ധ കലാജീവിതം അവസാനിപ്പിച്ച് ആഫ്രിക്കയിലെ മൊറോക്കോയിൽ സുവിശേഷവേല ചെയ്യുവാൻ തീരുമാനിച്ചു. അവരുടെ പ്രൊഫസർ ഇങ്ങനെ പ്രതികരിച്ചു: "what a waste of talent." ഇങ്ങനെ ക്രിസ്തുവിനുവേണ്ടി സമർപ്പിത ജീവിതം നയിക്കുന്നത് ഒരു പാഴ്വേല ആയി കാണുന്നവരുണ്ടാകാം. മഗ്ദലക്കാരി മറിയം യേശുതമ്പുരാനെ വിലയേറിയ തൈലം പൂശിയപ്പോൾ യൂദ ഇതുപോലെ പ്രതികരിച്ചപ്പോൾ യേശുതമ്പുരാൻ നൽകിയ മറുപടി "അവൾ എങ്കൽ നല്ല പ്രവർത്തിയല്ലോ ചെയ്തത്" (മർക്കോസ് 14.7, യോഹന്നാൻ 12.4–7). കെ. വി. ജോസഫ് റമ്പാച്ചന്റെ സമർപ്പണം യേശുതമ്പുരാൻ വിലയേറിയതായി എണ്ണുമെന്നതിന് യാതൊരു സംശയവുമില്ല.

നമ്മുടെ ഏറ്റവും പ്രിയങ്കരനായ വന്ദ്യ ജോസഫ് റമ്പാച്ചൻ ഇപ്രകാരം എല്ലാ നന്മകളും നിറഞ്ഞ സമർപ്പണത്തിന്റെ മൂർത്തിമദ്ഭാവമായ ശ്രേഷ്ഠ പുരോഹിതനാകുന്നു. ബലഹീനനായ ഞാൻ നമ്മുടെ പഴയസെമിനാരിയിൽ വിദ്യാർത്ഥിയായിരിക്കുമ്പോൾ (1978–82) രണ്ടാം വർഷം ഹാശാ ആഴ്ചയിൽ ഏലിയാ കത്തീഡ്രലിൽ ജോസഫ് അച്ചനെ സഹായിക്കാനായി നിയോഗിക്കപ്പെട്ടു. അങ്ങനെയാണ് ഞാൻ ആദ്യമായി പരിചയപ്പെടുന്നത്. ആ ഹാശാ ആഴ്ചയിലെ ആരാധനയും അച്ചന്റെ ഒപ്പമുള്ള ശുശ്രൂഷകളും എന്നെ വളരെയധികം സ്വാധീനിച്ചു. നിഷ്ഠയും കാർക്കശ്യവും ഉള്ള യുവ വൈദികൻ. എല്ലാ ശുശ്രൂഷകളും വളരെ ഒരുക്കത്തോടെ ശുഷ്കാന്തിയോടെ, സമർപ്പണത്തോടെ നിർവ്വഹിച്ചിരുന്നത് ഓർക്കുന്നു. ഇപ്പോഴും ആ രീതികൾ, ഈ വാർദ്ധക്യത്തിലും അഭംഗം തുടരുന്നു. ദൈവിക സാന്നിധ്യം അനുഭവിച്ച്

നടത്തപ്പെടുന്ന റമ്പാച്ചന്റെ ആരാധന ഹൃദയാവർജകമാണ്. പിന്നീട് കോട്ടയം ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ സേവനം ചെയ്തു. പഴയ സെമിനാരി മാനേജരായി. ഇപ്പോൾ പരുമല സെമിനാരിയിൽ നിന്ന് പാമ്പാടി ദയറായിലേക്കു മാറി അവിടെ ശുശ്രൂഷ നിർവ്വഹിക്കുന്നു. ഈ പ്രായത്തിലും വെളുപ്പിനെ എല്ലാവരും എത്തുന്നതിനു മുമ്പ് പള്ളിയിൽ നമസ്ക്കാരത്തിന് ഉണ്ടായിരിക്കും. എല്ലാം നിഷ്ഠയോടെ നിർവ്വഹിക്കുന്നു. ഏതെങ്കിലും കാരണവശാൽ വരാൻ പറ്റിയില്ലെങ്കിൽ മുറിയിൽ ഉറക്കെ പ്രാർത്ഥിക്കും. വിനയവും പരസ്പര ബഹുമാനവും അദ്ദേഹത്തിന്റെ മുഖമുദ്രയാണ്. ഇന്നും നല്ല ഓർമ്മശക്തിയുണ്ട്. വളരെ മുമ്പ് പരിചയപ്പെട്ടവരുടെയും പേരുകൾ സഹിതം ഓർമ്മിക്കുകയും അവരെ കാണുമ്പോൾ വിശേഷങ്ങൾ തിരക്കുകയും അവർക്കെല്ലാം വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. ബന്ധങ്ങൾ അനുഗ്രഹകരമായി കാത്തുസൂക്ഷിക്കാനുള്ള നൽവരം തമ്പുരാൻ അധികമായി നൽകിയിരിക്കുന്നു.

പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന വന്ദ്യ റമ്പാച്ചന് ബലഹീനനായ എന്റെ എളിയ പ്രാർത്ഥനകളും ആശംസകളും അറിയിക്കുന്നു. നല്ല ആരോഗ്യത്തോടെ ദൈവംതമ്പുരാൻ തിരഞ്ഞെടുത്തിരിക്കുന്ന ഈ പാത്രത്തെ തുടർന്നും ദൈവം നന്മയ്ക്കായി ഉപയോഗിക്കട്ടെ.



# തപോനിഷ്ഠനായ സന്യാസിവര്യൻ

## ഔഗേൻ റമ്പാൻ
## (ഹോളി ട്രിനിറ്റി ആശ്രമം, റാന്നി)

ദൈവജനത്തോടു ചേർന്നു നിൽക്കുവാനും ജനത്തിനുവേണ്ടിയും, തനിക്കുവേണ്ടിയും ദൈവത്തോടു ചേർന്നു നിൽക്കുവാനും കഴിയുക – ഒരു പുരോഹിതന്റെ കർമ്മമാണ്, കടമയാണ്.

പൗരോഹിത്യ നൽവരത്തിന്റെ സുവർണ്ണ ജൂബിലി ആഘോഷിക്കുക ഒരു ഭാഗ്യമാണ്. അതിലുപരി ദൈവാനുഗ്രഹമാണ്. അഭിവന്ദ്യ ജോസഫ് റമ്പാച്ചന് ആ ഭാഗ്യത്തിന്റെയും അതിലുപരി ദൈവാനുഗ്രഹത്തിന്റെയും കഥകൾ ഒട്ടേറെ പറയാനുണ്ടാകും.

പ്രസന്നമായ മുഖഭാവവും, ശാന്തമായ വാക്കുകളും ആർദ്രമായ ഇടപെടലുകളും റമ്പാച്ചനുമായി സംവദിക്കുന്ന ആരുടെയും മനസ്സിൽ തറച്ചു നിൽക്കും.

2009–2015 കാലയളവിൽ പരുമല സെമിനാരിയുടെ അസിസ്റ്റന്റ് മാനേജരായും, മാനേജരായും പ്രവർത്തിച്ചിരുന്ന കാലയളവിലാണ് അഭിവന്ദ്യ റമ്പാച്ചനെ അടുത്തറിയുന്നത്. അതിനു മുമ്പ് ദേവലോകം അരമന മാനേജരായും, കോട്ടയം പഴയസെമിനാരി മാനേജരായും പ്രവർത്തിച്ചിരുന്ന കാലയളവിലും പരിചയം ഉണ്ടായിരുന്നു. പരുമല സെമിനാരി ജീവിതത്തിൽ വളരെ അടുത്തിടപഴകാൻ കഴിഞ്ഞിട്ടുണ്ട്. ആ അനുഭവത്തിൽ റമ്പാച്ചന്റെ ഒട്ടേറെ നന്മകൾ എന്റെ സ്മരണയിൽ തെളിയുന്നു.

### യാമപ്രാർത്ഥനകളിലെ നിഷ്ഠ

'ശൈശവത്തിലെ ഉത്സാഹവും, യൗവ്വനത്തിലെ ആശ്രയവും, വാർദ്ധക്യത്തിലെ സമാധാനവുമാണ് പ്രാർത്ഥന' എന്ന പരിശുദ്ധ പരുമല തിരുമേനിയുടെ ആപ്തവാക്യം അക്ഷരംപ്രതി റമ്പാച്ചന്റെ ജീവിതത്തിൽ തെളിഞ്ഞു കാണാം.

പൗരസ്ത്യ ആത്മീയതയുടെ കാതൽ ആരാധനാ ജീവിതമാണ്. പരസ്യമായ ആരാധനയോടൊപ്പം രഹസ്യമായ പ്രാർത്ഥനയും പരിശുദ്ധ സഭ പഠിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു. പൗരസ്ത്യ സഭയിലെ സന്യാസ പ്രസ്ഥാനങ്ങളുടെയും സന്യാസവര്യന്മാരുടെയും ജീവിതം പ്രാർത്ഥനയാൽ നിർഭരമാണ്. ലോകത്തെയും അതിന്റെ മോഹങ്ങളെയും ഉപേക്ഷിച്ച് സന്യാസി ദൈവത്തോടുള്ള ബന്ധത്തെ ഉറപ്പിക്കുന്നു. ദൈവത്തോ

ടുള്ള നിരന്തരമായ ബന്ധം നിലനിർത്തുന്നത് ആരാധനയിലൂടെയും പ്രാർത്ഥനയിലൂടെയും സൽപ്രവൃത്തികളിലൂടെയും ഒക്കെയാണ്.

ജോസഫ് റമ്പാച്ചനെ സംബന്ധിച്ച് ആരാധനാ ജീവിതം അദ്ദേഹത്തിന്റെ ജീവശ്വാസമാണ്. ശാരീരിക ബുദ്ധിമുട്ടുകൾ ഉണ്ടായാലും അത് വകവയ്ക്കാതെ കൃത്യമായി യാമപ്രാർത്ഥനകളിൽ സംബന്ധിക്കണമെന്നുള്ളതും അത് കുമ്പിട്ടു നമസ്ക്കരിക്കണം എന്നുള്ളതും അദ്ദേഹത്തിന് നിർബന്ധമായിരുന്നു. അതൊരു നിഷ്ഠയായിരുന്നു. യാമപ്രാർത്ഥനകൾക്ക് ശേഷം സ്വകാര്യ പ്രാർത്ഥനയിലും റമ്പാച്ചൻ ദീർഘസമയം ചെലവഴിക്കുന്നത് കണ്ടിട്ടുണ്ട്.

റമ്പാച്ചനു ലഭ്യമായ ഇത്തരം ദൈവാനുഗ്രഹത്തിന്റെ വേരുകൾ ചെന്നെത്തുക പരിശുദ്ധരും, ഗുരുശ്രേഷ്ഠരും, പിതാക്കന്മാരുമായ ശ്രേഷ്ഠ മഹാപുരോഹിതന്മാരുടെ കൂടെ സഹവസിച്ചതിന്റെ പുണ്യത്തിലാണ്. അത് അളക്കാൻ കഴിയുകയുമില്ല.

ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ ബാവ, ഔഗേൻ ബാവ, മാത്യൂസ് പ്രഥമൻ ബാവ മുതലായ പരിശുദ്ധ പിതാക്കന്മാരുടെ ശിഷ്യനായും സെക്രട്ടറിയായുമൊക്കെ പ്രവർത്തിച്ചതിന്റെ അനുഭവസമ്പത്ത് ഇന്നുള്ള മറ്റാർക്കെങ്കിലും അവകാശപ്പെടാം എന്ന് തോന്നുന്നില്ല. റമ്പാച്ചന്റെ പ്രാർത്ഥനാ ജീവിതവും സഭാ സ്നേഹവും പരിപോഷിപ്പിക്കാൻ ഈ പിതാക്കന്മാരുമായുള്ള ബന്ധം ശരിക്കും ഉപകരിച്ചു.

1951 മുതൽ നാളിതുവരെ നടന്നിട്ടുള്ള എല്ലാ മൂറോൻ കൂദാശയുടെയും ഒരു പ്രധാന നടത്തിപ്പുകാരൻ അഭിവന്ദ്യ റമ്പാച്ചൻ ആയിരുന്നു. കൃത്യതയോടെ ചേരുവകൾ തയ്യാറാക്കാനും പാകം വരുത്തുവാനും റമ്പാച്ചന്റെ സാന്നിധ്യം അനിവാര്യമായിരുന്നു.



# നിർമ്മല പൗരോഹിത്യത്തിന്റെ ജൂബിലി നിറവിൽ

## ഫാ. ഡോ. കെ. എം. ജോർജ്

നമുക്കെല്ലാം വളരെ ആദരണീയനും പ്രിയങ്കരനുമായ ബഹുമാനപ്പെട്ട കെ. വി. ജോസഫ് റമ്പാച്ചന് ഹൃദയപൂർവ്വമായ ആശംസകൾ നേർന്നു കൊണ്ട് ചുരുക്കം ചില കാര്യങ്ങൾ മാത്രം സൂചിപ്പിക്കട്ടെ.

റമ്പാച്ചനും ഞാനും തമ്മിലുള്ള ആത്മബന്ധത്തിന് ഇപ്പോൾ നാല് പതിറ്റാണ്ടുകളുടെ പഴക്കമുണ്ട്. അതിനു മുമ്പ് അദ്ദേഹത്തെ വൈദികനായി കണ്ടിട്ടുണ്ടെങ്കിലും ഞങ്ങൾ തമ്മിൽ അടുത്തു പരിചയപ്പെടുന്നത് 1980-ലാണ്. അന്ന് അദ്ദേഹം കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരിയാണ്. പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ എനിക്ക് കശ്ശീശാപട്ടം നൽകി. കോട്ടയം ഭദ്രാസനത്തിലായിരുന്നതുകൊണ്ട് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി വാകത്താനം യരുശലേം പള്ളിയിൽ എന്നെ വികാരിയായി നിയമിച്ചു. എന്നാൽ ഏതാണ്ട് മൂന്ന് മാസങ്ങൾക്കു ശേഷം ബാവാ തിരുമേനി കോട്ടയം സെൻട്രൽ ഭദ്രാസനത്തിലേക്ക് എന്നെ വിളിക്കുകയും മാർ ഏലിയാ കത്തീഡ്രലിൽ അസിസ്റ്റന്റ് വികാരിയായി നിയമിക്കുകയും ചെയ്തു. ഒന്നിടവിട്ട ഞായറാഴ്ചകളിൽ കെ. വി. ജോസഫ് അച്ചനെയും എന്നെയും പാത്താമുട്ടം സെന്റ് മേരിസ് ചാപ്പലിന്റെ ചുമതല ഏൽപ്പിക്കുകയും ചെയ്തു.

മാർ ഏലിയാ കത്തീഡ്രലിൽ ഞങ്ങൾ ഒരുമിച്ചു പ്രവർത്തിച്ചു തുടങ്ങിയപ്പോൾ പലരും സംശയം പ്രകടിപ്പിച്ചു. കാരണം ഞങ്ങൾ തമ്മിൽ കാര്യമായ പ്രായവ്യത്യാസമുണ്ട്. ജോസഫ് അച്ചൻ വളരെ അനുഭവജ്ഞാനമുള്ള ആളും ഞാൻ പുതിയ വൈദികനുമാണ്. രണ്ടു വൈദികർ ഒരുമിച്ചു പ്രവർത്തിക്കുന്ന പള്ളികളിലൊക്കെ അവർ തമ്മിൽ ചില പ്രശ്നങ്ങൾ ഉണ്ടാകാമെന്ന ഒരു പൊതു ധാരണയും ഉണ്ട്. ഇത് ഞങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങൾ ആണെങ്കിലും ഒരു പ്രധാനപ്പെട്ട സമാനതയും ഉണ്ടായിരുന്നു. ജോസഫ് അച്ചൻ പെട്ടെന്ന് കോപിക്കുന്ന ആളാണെന്ന ധാരണ ഇടവകക്കാരിൽ പടർന്നു. ഞാൻ ചുമതലയേറ്റു ചെന്നപ്പോൾ തന്നെ പ്രമാണിമാരായ ചിലർ അത് എന്നോട് സൂചിപ്പിക്കുകയും ചെയ്തു. എന്നെക്കുറിച്ചും ചില സഹപ്രവർത്തകരൊക്കെ മുൻശുണ്ഠിക്കാരനെന്നു വിശേഷിപ്പിക്കുമായിരുന്നു. 'അരവും അരവും കൂടിയാൽ കിന്നരം' എന്ന പഴമൊഴിയും ഉണ്ടല്ലോ. എന്നാൽ എനിക്ക് ദൈവസന്നിധിയിൽ വളരെ നന്ദിയോടും എന്റെ സീനിയർ വൈദികനായ ജോസഫ് അച്ചനോട് വളരെ കടപ്പാടോടും കൂടി

പറയുവാൻ സാധിക്കും, ഞങ്ങൾ തമ്മിൽ അഞ്ചു വർഷത്തെ ദൈവാലയ ശുശ്രൂഷയ്ക്കിടെ യാതൊരുവിധത്തിലുള്ള അസ്വാരസ്യങ്ങളോ, അഹിത മായ വാക്കുകളോ ഒരിക്കലും ഉണ്ടായിട്ടില്ല. നേരെ മറിച്ച് വളരെ സ്നേഹ മസൃണമായ പെരുമാറ്റമാണ് അച്ചനിൽ നിന്ന് എനിക്ക് ലഭിച്ചത്. എല്ലാ കാര്യങ്ങളിലും എന്നെ സ്വന്തം അനുജനായി കരുതി അദ്ദേഹം നല്ല മാതൃക കാണിച്ചുതന്നു. ആ ബന്ധത്തിന് പിന്നീട് ഒരാവർത്തനവും ഉണ്ടായി. പിൽക്കാലത്ത് ഞാൻ ഓർത്തഡോക്സ് സെമിനാരി വൈസ് പ്രിൻസിപ്പൽ, പ്രിൻസിപ്പൽ സ്ഥാനങ്ങൾ വഹിച്ചപ്പോൾ പഴയസെമിനാരി മാനേജരായി പതിനൊന്നു വർഷത്തോളം (1995–2006) ജോസഫ് അച്ചനും അവിടെ ഉണ്ടാ യിരുന്നു.

സെമിനാരിയിൽ പഠിച്ചിട്ടുള്ള എല്ലാവർക്കും അറിയാവുന്നപോലെ ചാപ്പൽ, ഭക്ഷണശാല, കാമ്പസ് തുടങ്ങിയ നിരവധി കാര്യങ്ങളിൽ പ്രിൻ സിപ്പലും മാനേജരും തമ്മിൽ നല്ല ബന്ധവും ആശയവിനിമയവും അത്യന്താ പേക്ഷിതമാണ്. ദൈവകൃപയാൽ ആ പതിനൊന്നു വർഷവും വളരെ സന്തോ ഷത്തിന്റെയും ഹൃദ്യമായ പാരസ്പര്യത്തിന്റെയും അനുഭവമായിരുന്നു. അപ്പോൾ മൊത്തം 16 വർഷം ഒരുമിച്ചു പ്രവർത്തിച്ചിട്ടും അരവും അരവും ചേർന്ന് ശരിക്കും കിന്നരമായി മാറി എന്നുള്ളത് പരിശുദ്ധാത്മാവിന്റെ ശക്തിയും ജോസഫ് അച്ചന്റെ ഉദാരവും നിർമ്മലവുമായ മനസ്സും മൂലമാണ്. അതുകൊണ്ടാണ് അച്ചനോട് ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു എന്ന് മുമ്പ് സൂചിപ്പിച്ചത്.

ഈ രണ്ടു കാലഘട്ടങ്ങളിലും പല സ്ഥലത്തും ഞങ്ങളെ തമ്മിൽ തെറ്റി ക്കാൻ പൊടി ആപ്പുകൾ സൃഷ്ടിച്ചവരുണ്ട്. പ്രത്യേക പിണക്കം കൊണ്ടു ഒന്നുമല്ല, വെറുതെ ചിലർക്ക് ഒരു മർക്കട കുതൂഹലം എന്ന് മാത്രം. നമ്മുടെ സ്ഥാപനങ്ങളിലും അരമനകളിലുമൊക്കെ ഇങ്ങനെയുള്ള അണിയറ നാടകങ്ങൾ അരങ്ങേറാറുണ്ടല്ലോ.

ജോസഫ് റമ്പാച്ചൻ ഓപ്പറേഷൻ കഴിഞ്ഞ് പരുമലയിൽ വിശ്രമിച്ചു കൊണ്ടിരുന്നപ്പോൾ ഞാൻ പോയിരുന്നു. ആരു ചെന്നാലും അതിഥി സൽ ക്കാരമാണ് അദ്ദേഹത്തിന്റെ മനസ്സിൽ ആദ്യം വരിക. ഞാൻ ചെന്നയുടനെ അവിടെയിരുന്ന മുന്തിരിങ്ങയും പഴവുമെല്ലാം എടുത്തു വയ്ക്കുകയും ചായ യുണ്ടാക്കാൻ ശ്രമിക്കുകയും ചെയ്തു. ഇതു ഞാൻ ഏലിയാ കത്തീഡ്രലിൽ വച്ചു തന്നെ കണ്ടിട്ടുള്ളതാണ്. സന്ദർശകർക്ക് എന്തെങ്കിലും തിന്നാനോ കുടിക്കാനോ കൊടുത്തെങ്കിലേ അദ്ദേഹത്തിന് തൃപ്തിയാകൂ.

സന്യാസിമാരെക്കുറിച്ച് പറയുന്ന നമ്മുടെ പഴയ പാരമ്പര്യങ്ങളിലെല്ലാം അവരുടെ ആതിഥ്യബോധം എടുത്തു പറയാറുണ്ട്. മരുഭൂമിയിൽ താമസി ക്കുന്ന കഠിനവ്രതക്കാരായ സന്യാസിമാർക്ക് ഭൗതികമായി ഒന്നും

കൊടുക്കാനില്ലായിരുന്നു. എങ്കിലും അല്പം ദാഹജലമോ അനുകമ്പയാൽ ആർദ്രമായ ഒരു വാക്കോ, സ്നേഹപൂർണ്ണമായ ഒരു പ്രാർത്ഥനയോ ഒക്കെ നൽകിയായിരിക്കും അവർ സന്ദർശകരെ സ്വീകരിക്കുക. ആതിഥ്യം ഒരു വലിയ നന്മയാണെന്ന് വേദപുസ്തകം പഠിപ്പിക്കുന്നതുപോലെ എല്ലാ സംസ്കാരങ്ങളിലും വിശ്വസിക്കപ്പെട്ടിരുന്നു. ആറാം നൂറ്റാണ്ടിൽ യൂറോപ്പിൽ ആദ്യമായി സന്യാസപ്രസ്ഥാനം ആരംഭിച്ച വിശുദ്ധ ബർണാൾഡ് സന്യാസി മാർക്കുവേണ്ടി എഴുതിയ ജീവിതനിയമത്തിൽ എടുത്തുപറയുന്നുണ്ട് 'സന്ദർശകരെ ക്രിസ്തുവിനെപ്പോലെ സ്വീകരിക്കണമെന്ന്.' ഭാരതീയരായ നമുക്ക് പെട്ടെന്ന് മനസ്സിൽ വരുന്നത് 'അതിഥി ദേവോ ഭവഃ' എന്ന ചൊല്ലാണ്. ഇത് ഇവിടെ എടുത്തു പറയാൻ കാരണം ജോസഫ് റമ്പാച്ചൻ ലോകപ്രകാരം വലിയ ആഡംബരമോ സമ്പത്തോ ഒന്നും ഉള്ള ആളല്ല. ഞാൻ ഇപ്പോഴും ഓർക്കുന്നു അദ്ദേഹം ഞങ്ങൾ ഒരുമിച്ച് പ്രവർത്തിക്കുന്ന സമയത്ത് ഇപ്പോഴത്തെ ഏലിയാ കത്തീഡ്രലിന് മുമ്പുള്ള ഏലിയാ ചാപ്പലിന്റെ തെക്കുവശത്തെ ചെറിയ ചായ്പ്പിലാണ് താമസിച്ചത്. ചായ്പ്പ് എന്ന് പറഞ്ഞാൽ നമുക്കറിയാമല്ലോ, പ്രധാന കെട്ടിടത്തോടു ചേർന്നു പണിയുന്ന താൽക്കാലിക സംവിധാനമാണ്. അവിടെ താമസിക്കുന്നുവെന്ന് പറഞ്ഞാൽ ഒരു തരത്തിൽ പ്രവാസിയായി കഴിയുക എന്നാണ്. അവിടെ ഒരു അതിഥിയെ സ്വീകരിക്കുക എന്ന് പറഞ്ഞാൽ പഴയ സന്യാസിമാരെപ്പോലെ ആണെന്ന് ചുരുക്കാം. നമ്മുടെ കാലത്ത് പ. പാമ്പാടി തിരുമേനി എത്ര ലാളിത്യത്തിലും പലപ്പോഴും ദാരിദ്ര്യത്തിലുമാണ് ജീവിച്ചിരുന്നതെന്ന് നമുക്ക് അറിയാം. എങ്കിലും അദ്ദേഹം എല്ലാവരെയും (അതിഥികളെയും മോഷ്ടാക്കളെയും ഉൾപ്പെടെ) അതിഥിയായി കണ്ടയാളാണ്. ദൈവത്തിന്റെ ആതിഥ്യം (Divine Hospitality) എന്ന് പറയുമ്പോൾ എന്താണ് ഉദ്ദേശിക്കുന്നത് എന്ന് നമ്മളെ ചിന്തിപ്പിച്ച ആളായിരുന്നു പാമ്പാടി തിരുമേനി.

ദൈവികമായ ആതിഥ്യം എന്നത് മനുഷ്യരെ മാത്രമല്ല എല്ലാ ജീവജാലങ്ങളെയും കരുണയോടെ കാണുന്നതും സ്നേഹത്തോടെ സ്വീകരിക്കുന്നതുമാണ്. അവിടെ വലിപ്പച്ചെറുപ്പമോ സാമൂഹികവും സാമ്പത്തികവുമായ വിവേചനമോ ഒന്നുമില്ല.

എപ്പോഴും ശുഭ്രമായ വസ്ത്രം ധരിക്കുകയും ആരാധനാകാര്യങ്ങളിൽ അങ്ങേയറ്റം നിഷ്ഠ പുലർത്തുകയും ചെയ്യുന്ന ആളാണ് ജോസഫ് അച്ചൻ. അദ്ദേഹത്തിന്റെ ആരാധന ദീർഘമായി പോകുന്നതായി ചിലരൊക്കെ സൂചിപ്പിക്കാറുണ്ട്. എന്നാൽ അച്ചൻ ശുശ്രൂഷയിലേക്ക് കടന്നാൽ അതിന്റെ അന്ത്യംവരെ പൂർണ്ണമായ ജാഗ്രതയോടും ഭക്തിയോടും കൂടി യാതൊരു അലക്ഷ്യതയുമില്ലാതെ അതു പൂർത്തീകരിക്കുന്നയാളാണ്. അതിനിടയിൽ വാച്ചു നോക്കുകയോ പേരിനു മാത്രം ആരാധനയിൽ സംബന്ധിക്കാൻ വരുന്നവരുടെ അക്ഷമയോ ഒന്നും പരിഗണിക്കുകയില്ല. എനിക്ക് അദ്ദേഹത്തിന്റെ

ഒരു സഹപ്രവർത്തകൻ എന്ന നിലയ്ക്ക് വളരെ കാര്യങ്ങൾ പറയാനുണ്ടെങ്കിലും ചുരുക്കുകയാണ്.

പൗരോഹിത്യത്തിന്റെ നൈർമ്മല്യവും അചഞ്ചലവുമായ ആരാധനാബോധവും സഭയിലെ ഇടയന്മാരോടും ചുമതല വഹിക്കുന്നവരോടും ഉചിതമായ ആദരവോടു കൂടി ഇടപെടുകയും ചെയ്യുന്ന ബഹുമാനപ്പെട്ട ജോസഫ് റമ്പാച്ചനെ അറിയുന്നതിനും സ്നേഹിക്കുന്നതിനും അദ്ദേഹത്തിൽ നിന്നു പഠിക്കുന്നതിനും ദൈവം എനിക്ക് അവസരം തന്നതിൽ വളരെ സന്തോഷമുണ്ട്. പൗരോഹിത്യത്തിന്റെ അമ്പതാം വാർഷികം ആഘോഷിക്കുന്ന റമ്പാച്ചൻ പരുമല തീർത്ഥാടനകേന്ദ്രത്തിൽ ശാന്തമായി വിശ്രമ ജീവിതം നയിച്ചു. ഇപ്പോൾ പാമ്പാടി ദയറായിൽ വിശ്രമജീവിതം നയിക്കുന്ന റമ്പാച്ചന് ദൈവം കൂടുതൽ ആരോഗ്യവും പ്രാർത്ഥനയ്ക്കായിട്ടുള്ള അവസരങ്ങളും നൽകട്ടെ എന്ന് വിനയപൂർവ്വം ആശംസിക്കുന്നു.



# സൗമ്യതയുടെ സൗന്ദര്യം

## ഫാ. ഡോ. ജേക്കബ് കുര്യൻ

പഴയസെമിനാരി, ദേവലോകം അരമന, പരുമല സെമിനാരി എന്നീ ആസ്ഥാന ദേവാലയങ്ങളുടെ പരികർമ്മികളായിരുന്നവർ മിക്കവരും തന്നെ സവിശേഷ വ്യക്തിത്വങ്ങളായിരുന്നു. ഈ മൂന്നു കേന്ദ്രങ്ങളിലും മാറിമാറി ശുശ്രൂഷിച്ചതിലൂടെയും, വ്യക്തിത്വ നൈർമ്മല്യത്തിന്റെ അനന്യ സാക്ഷ്യത്തിലൂടെയും, സവിശേഷ ശ്രദ്ധ പിടിച്ചുപറ്റിയ വന്ദ്യനായ കെ. വി. ജോസഫ് റമ്പാൻ പൗരോഹിത്യ സ്വീകരണത്തിന്റെ അമ്പതു വർഷം പൂർത്തീകരിക്കുമ്പോൾ അദ്ദേഹത്തിനുള്ള "സുവർണ്ണ" വിശേഷണം "സൗമ്യതയുടെ സൗന്ദര്യം" എന്നാകട്ടെ. ദൈവസ്നേഹം, സഭാസ്നേഹം, വിശുദ്ധ ജീവിതം, കർമ്മാനുഷ്ഠാനങ്ങളുടെ സൂക്ഷ്മത, മേലദ്ധ്യക്ഷതയോടുള്ള വിശ്വസ്ത വിധേയത്വം, വ്യക്തിബന്ധങ്ങളിലുള്ള വിനീത വിശ്വാസ്യത, ജീവിത ലാളിത്യം മുതലായ നിരവധി വിശേഷണങ്ങൾക്ക് ആ ജീവിതം അനുയോജ്യമാണ്. ഇവയിലെല്ലാം തെളിഞ്ഞു നിൽക്കുന്നത് ഒരു സൗമ്യതയുടെ സൗന്ദര്യമാണു താനും.

വന്ദ്യനായ ജോസഫ് റമ്പാച്ചന്റെ സഭാജീവിതത്തെ അടുത്തും അകന്നും നിന്നു കണ്ട കുടുംബാംഗങ്ങളും, സഹപാഠികളും, സഹപ്രവർത്തകരും ഒരേ സ്വരത്തിൽ സാക്ഷിക്കുന്ന അഞ്ച് കാര്യങ്ങൾ അദ്ദേഹത്തെ അനുസ്മരിച്ചു കുറിക്കുവാൻ ആഗ്രഹിക്കുന്നു.

### 1. ആരാധനയുടെ ആനന്ദം അനുഭവിച്ച ഒരു ദൈവശുശ്രൂഷകൻ

എവിടെയൊക്കെ ശുശ്രൂഷിച്ചുവോ അവിടെയൊക്കെ, ആരാധനയിലുള്ള കൃത്യമായ പങ്കാളിത്തം ജോസഫ് റമ്പാച്ചനെ എന്നും ശക്തീകരിച്ചു. കടപ്പെട്ട ശുശ്രൂഷകളും നമസ്ക്കാരങ്ങളും യഥാവിധി നിർവഹിക്കുവാനുള്ള റമ്പാച്ചന്റെ ഉത്സാഹവും നിഷ്കർഷയും പലരെയും വിസ്മയിപ്പിച്ചിട്ടുണ്ട്. അതുകൊണ്ടു തന്നെയാണ് ഓർത്തഡോക്സിയുടെ ഒരു കാവൽ പരിവേഷം അദ്ദേഹത്തിൽ കാണാൻ കഴിയുന്നത്. "ഓർത്തഡോക്സ്" എന്ന പദത്തിന്റെ തന്നെ സൂചന "സത്യാരാധന", "സത്യനമസ്കാരം", "സ്തുതി ചൊവ്വാകപ്പെട്ടത്" എന്നൊക്കെയാണല്ലോ. ആരാധനയിൽ ദൈവമക്കൾ സ്വർഗ്ഗീയ പിതാവിന്റെയടുക്കലെ ആനന്ദം ഒരു സ്വാതന്ത്ര്യ സാക്ഷാത്കാരമായി അനുഭവിക്കുന്നുവെന്നതാണല്ലോ ആരാധനാ വിജ്ഞാനീയത്തിലെ പ്രഥമ പാഠം. ആരാധിക്കുന്നത് മറ്റെന്തിനോ വേണ്ടിയാണെന്നുള്ള ധാരണയുടെ കാപട്യം, ആരാധിക്കുന്നത് ആരാധിക്കുവാൻ വേണ്ടിത്തന്നെയാണെന്നു വിശ്വസിക്കുന്ന റമ്പാച്ചനിൽ ഒട്ടുമില്ലെന്നതിന് ദൈവത്തിനു സ്തുതി.

### 2. ഭാരതീയ സന്യാസം മർമ്മം ഗ്രഹിച്ച യോഗി

വന്ദ്യനായ ജോസഫ് റമ്പാച്ചൻ, ക്രൈസ്തവ സന്യാസ ദർശനപ്രകാരവും ഭാരതീയ സന്യാസ ദർശനപ്രകാരവും, ഒരു സത്യ സന്യാസിയാണ്. ക്രൈസ്തവ സന്യാസ ചരിത്രത്തിൽ, സന്യാസ സമൂഹങ്ങളിലൂടെയും, ഏകാന്ത ജീവിതത്തിലൂടെയും, ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നിവ പാലിച്ച അനേകം സന്യാസികളുണ്ടായിട്ടുണ്ട്. ഭാരതീയ സന്യാസ ചരിത്രത്തിൽ ചതുരാശ്രമ പൂർണ്ണതയിലൂടെയും, ആജീവനാന്ത ബ്രഹ്മചര്യത്തിലൂടെയും, സന്യാസ സമൂഹങ്ങളിലൂടെയും, 'ശ്രേഷ്ഠ സമർപ്പണം' ("സന്യാസ") നടത്തിയവർ അനവധി. ഈ രണ്ട് പശ്ചാത്തലങ്ങളിലും, സന്യാസിയായി സ്വീകരണം ലഭിക്കുവാൻ സർവ്വദാ യോഗ്യനാണ് ജോസഫ് റമ്പാച്ചൻ. അഹിംസ, സത്യം, ആസ്തേയ, അപരിഗ്രഹ മുതലായ ഭാരതീയ സന്യാസ മർമ്മങ്ങൾക്ക്, ആ പുരോഹിതശ്രേഷ്ഠന്റെ വാക്കിലും നോക്കിലും എല്ലാം പ്രത്യേക സ്ഥാനമുള്ളതായി കാണാൻ കഴിയും. സ്വകാര്യ ദുഃഖങ്ങൾ നിശബ്ദമായി സ്വീകരിക്കുകയും ആരേയും വേദനിപ്പിക്കാതിരിക്കാൻ സൗമ്യഭാവത്തിലാഴ്ന്നിറങ്ങുകയും, ചെയ്വാൻ അദ്ദേഹത്തിനു പ്രത്യേക നൈപുണ്യം തന്നെയുണ്ട്.

### 3. ഗുരുത്വത്തിന്റെ ആൾരൂപം

പരുമല തിരുമേനിയിലും, പാമ്പാടി തിരുമേനിയിലും ഒക്കെ പരിലസിച്ച ഗുരുഭക്തി വന്ദ്യനായ ജോസഫ് റമ്പാച്ചനും ആവോളം സ്വാംശീകരിച്ചു. വൈദിക സെമിനാരിയിലേതുൾപ്പെടെ തന്റെ അദ്ധ്യാപകർ, പട്ടത്വം നൽകിയ പിതാക്കന്മാർ, സഭയെ നയിച്ച വൈദികസ്ഥാനികളും അത്മായ പ്രമുഖരുമായ ശ്രേഷ്ഠ വ്യക്തികൾ ഇവരെയൊക്കെ കാപട്യമില്ലാത്ത ആദരവോടെ കാണുന്ന മറ്റ് അധികം വ്യക്തികളെ ഇന്ന് കണ്ടുകിട്ടുകയില്ലെങ്കിലും, അസന്ദിഗ്ധമായി പറയാൻ പറ്റും, വന്ദ്യ ജോസഫ് റമ്പാച്ചൻ അങ്ങനെ ഒരാളാണെന്ന്. ഒരു പക്ഷേ ജോസഫ് റമ്പാച്ചൻ തന്റെ ഉള്ളിന്റെയുള്ളിൽ "മഹാഗുരു" സ്ഥാനത്ത് പ്രതിഷ്ഠിക്കുന്നത് അഞ്ചു പേരെ ആയിരിക്കും: പരുമല തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, പാമ്പാടി തിരുമേനി, ഗീവർഗീസ് ദ്വിതീയൻ ബാവ, ഔഗേൻ പ്രഥമൻ ബാവാ. ഇവരിൽ പ. ഔഗേൻ ബാവായുടെ പ്രത്യേക പരിചരണത്തിനായി തനിക്കു ലഭിച്ച അവസരത്തെ ജീവിതത്തിലെ അനർഘ സൗഭാഗ്യ നിമിഷങ്ങളായി അദ്ദേഹം കാണുന്നുണ്ടായിരിക്കും. പരുമല തിരുമേനിക്ക് ശരീരപ്രകാരം ശിഷ്യനാകുവാനുള്ള പ്രായമില്ലാതിരുന്നിട്ടും ആത്മീയപ്രകാരം ഗുരുവായി ജോസഫ് റമ്പാച്ചൻ സ്വീകരിച്ചതിന്റെ ഫലമാണ് പരുമലയിലേക്കുള്ള അദ്ദേഹത്തിന്റെ നിയോഗം. വട്ടശ്ശേരിൽ തിരുമേനിക്കും ശരീരപ്രകാരം ശിഷ്യനാകുവാനുള്ള പ്രായം ജോസഫ് അച്ചനില്ലാതിരുന്നിട്ടും ആത്മീയപ്രകാരം ഇഷ്ട ഗുരുവായി

ജോസഫ് അച്ചൻ സ്വീകരിച്ചതിന്റെ ഫലമാണ്, പ. പിതാവിന്റെ കബർ മുറി പുതുക്കിപ്പണിത് പരിശുദ്ധ പ്രഖ്യാപനം നടത്തുവാൻ 2003 കാലഘട്ടത്തിൽ പഴയസെമിനാരി മാനേജരായി അദ്ദേഹത്തിനു നിയോഗം ലഭിച്ചത്.

### 4. വ്യക്തിബന്ധങ്ങളുടെ അനന്യ സൗഭാഗ്യം

അയ്മേനിയായിരിക്കുമ്പോഴും, ശെമ്മാശനും വൈദികനും ആയിരിക്കുമ്പോഴും പിന്നീട് റമ്പാൻ ആയിക്കഴിഞ്ഞും വന്ദ്യ റമ്പാച്ചന് നേടാൻ കഴിഞ്ഞിട്ടുള്ളത് വലിയ സൗഹൃദ സമ്പത്താണ്. വ്യക്തിത്വത്തിലെ വിനയവും ലാളിത്യവുമാണ് ഈ മഹാ സമ്പാദ്യം നേടാൻ അദ്ദേഹത്തെ സഹായിച്ചത്. ഈ സൗഹൃദങ്ങളുടെ ഇഴകൾ നെയ്തിരിക്കുന്നത്, കറയറ്റ സഭാസ്നേഹത്തിന്റെ നെയ്ത്തുയന്ത്രത്തിലായതിനാൽ, ഇന്നു ജീവിച്ചിരിക്കുന്നവരിൽ നിന്ന് സമീപകാലത്തെ സഭാചരിത്രം അനേകം ഉപകഥകളോടെ രചിച്ചെടുക്കാൻ ആഗ്രഹമുള്ളവർക്ക് കെ. വി. ജോസഫ് റമ്പാച്ചൻ വലിയ വിവര സ്രോതസായിരിക്കും. നല്ല വ്യക്തിബന്ധങ്ങൾ കൈമുതലായുള്ളവർ അത് നേടിയിട്ടുള്ളത് വാചാലത കൊണ്ടല്ല, ക്ഷമയോടെ ചെവി കൊടുത്തിട്ടുള്ളതു കൊണ്ടാണ്.

### 5. കണ്ണീരുകൾക്ക് ഒരു കരുണാ സാന്നിധ്യം

വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചൻ, വർഷങ്ങളായി പരുമല ധ്യാന മന്ദിരത്തിന്റെ ചുമതലക്കാരനാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ ദിവ്യ സാന്നിധ്യത്തിലെത്തി തങ്ങളുടെ ദുഃഖവും രോഗവും ദുരിതവും കണ്ണീരിൽ ചാലിച്ചെഴുതുന്നവരെ ശ്രദ്ധിക്കുന്ന, തലോടുന്ന, ആശ്വസിപ്പിക്കുന്ന ഒരു കരുണാ സാന്നിധ്യമാകുവാൻ വന്ദ്യ റമ്പാച്ചന് നിയോഗം കിട്ടിയിരിക്കുന്നു. ആയിരക്കണക്കിനാളുകൾ അവരുടെ ആവശ്യങ്ങളും, ആവലാധികളുമായി എത്തുമ്പോൾ അവരെ കേൾക്കുവാൻ ആരെയെങ്കിലും അവർ അന്വേഷിക്കും. അവരെ കേട്ട്, അവരുടെ തലയിൽ കൈവെച്ച് പ്രാർത്ഥിച്ച് യാത്ര അയക്കുവാൻ വന്ദ്യ റമ്പാച്ചന് എന്നും എത്രയെത്ര അവസരങ്ങൾ! അതുമൂലം, പരുമല തിരുമേനിയുടെ ഒരു പ്രത്യേക സാന്നിദ്ധ്യമായി തീരുന്നത് എത്ര വലിയ ഭാഗ്യമാണെന്ന് വന്ദ്യ റമ്പാച്ചൻ ആത്മഗതം ചെയ്തിട്ടുണ്ടാവും. “ദൈവത്തിന്റെ ഹനനയാഗങ്ങൾ തകർന്നിരിക്കുന്ന മനസ്സ്; തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയത്തെ, ദൈവമേ, നീ നിരസിക്കുകയില്ല” (സങ്കീർത്തനം 51:17) എന്ന ദൈവവചനത്തിന്റെ എത്രയെത്ര അനുഭവ സാക്ഷ്യങ്ങളായിരിക്കണം ഇതിനോടകം വന്ദ്യ റമ്പാച്ചന് കേൾക്കാനിടയായിട്ടുള്ളത്. കണ്ണുനീരോടെ വിതച്ച് ആർപ്പോടെ കൊയ്യുന്ന സംഭവങ്ങൾ എത്രമാത്രമായിരിക്കും ആ ഓർമ്മച്ചെപ്പിൽ സൂക്ഷിച്ചു വെച്ചിരിക്കുന്നത്!

**ഉപസംഹാരം**

പൗരോഹിത്യത്തിന്റെ അമ്പതാം വാർഷികം എന്നു പറഞ്ഞാൽ, തിരു ശരീര രക്തങ്ങളെ കൈയിലെടുക്കാൻ തുടങ്ങിയിട്ട് അമ്പതു വർഷമായി യെന്നർത്ഥം. ദൈവം തമ്പുരാനെ കൈയിൽ എടുത്ത്, വാഴ്ത്തി, നുറുക്കി, അനേകർക്കായി നൽകപ്പെട്ട ഈ ജീവിതത്തിനായി ദൈവത്തിനു സ്തുതി. ആ നാവിൽ തുടർന്നും 'ലോകാസമസ്താ സുഖിനോഭവന്തു' എന്ന പ്രാർ ത്ഥനയും, ആ മനസ്സിൽ

"സ്തുതി മഹിമാ ദൈവത്തിന്നുയര-ത്തിൽ
ഭൂമിയതിൽ മനുജർക്കെല്ലാം നൽ ശരണം ശാന്തിയുമാക"
എന്ന മന്ത്രവും ഉരുവിടാൻ ഇടയാകട്ടെ.



# ആശ്രമസ്ഥനല്ലാത്ത സന്യാസി

## ഫാ. ഡോ. ഒ. തോമസ്

പൗരോഹിത്യത്തിന്റെ ഒന്നാം വാർഷികം മുതൽ ആഘോഷമാക്കുന്നതിൽ നിന്ന് വ്യത്യസ്തമായി അമ്പതാം വാർഷികത്തിൽ ഒരു സന്യാസശ്രേഷ്ഠനെക്കുറിച്ച് ചില അനുസ്മരണകൾ കോർത്തിണക്കി ഇത്തരത്തിലുള്ള ഒരു ഗ്രന്ഥം ഇറക്കുന്നതിൽ ഞാൻ അതീവ സന്തുഷ്ടനാണ്. യൗസേഫിനെ അറിയാത്ത തലമുറകളുള്ള ഈ കാലഘട്ടത്തിൽ ഭാര്യയും മക്കളുമില്ലാത്ത ഈ വന്ദ്യ പുരോഹിതനെക്കുറിച്ച് ഓർക്കുവാനുള്ള നല്ല കാര്യങ്ങൾ കോറിയിടുന്നത് ആർക്കെങ്കിലും പിൽക്കാലങ്ങളിൽ പ്രയോജനപ്പെടാം. സുകൃതങ്ങൾ ഉള്ള ചില അസാധാരണ ജീവിതങ്ങളെക്കുറിച്ചുള്ള അറിവ് അനേകം പേർക്കു നന്മയുടെ പ്രചോദനം ലഭിക്കുവാനും മുഖാന്തരമാവും.

കെ. വി. ജോസഫ് റമ്പാച്ചനുമായുള്ള ബന്ധത്തിന് എന്റെ വൈദിക സെമിനാരി ജീവിതത്തോളം പഴക്കമുണ്ട്. ഭാഗ്യസ്മരണാർഹനായ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയാണ് 1972-ൽ എന്നെ സെമിനാരി പഠനത്തിന് അയക്കുന്നത്. ആ വർഷം ഡിസംബർ മൂന്നിന് ആ പിതാവ് ദൈവസന്നിധിയിലേക്ക് കടന്നുപോയപ്പോൾ നിരണം ഭദ്രാസനത്തിന്റെ ചുമതല പ. ഔഗേൻ ബാവായിൽ നിക്ഷിപ്തമായി. ആ നിലയിൽ നിരണം ഭദ്രാസന വിദ്യാർത്ഥികൾ ഔഗേൻ ബാവാ തിരുമേനിയെ വല്ലപ്പോഴും പോയിക്കാണുമായിരുന്നു. പ. ബാവാ തിരുമേനിയുടെ സെക്രട്ടറിയായിരുന്ന ജോസഫ് അച്ചനെ ആ സമയത്താണ് പരിചയപ്പെടുന്നത്. പ. ബാവായുടെ വാർദ്ധക്യസഹജമായ ക്ഷീണം മൂലം വിദ്യാർത്ഥികൾക്ക് നിയുക്ത കാതോലിക്കായും പ. ബാവാ തിരുമേനിയുടെ അസിസ്റ്റന്റുമായിരുന്ന ബാഹ്യകേരളത്തിന്റെ അന്നത്തെ മെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസിയോസ് തിരുമേനിയാണ് (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) പട്ടം നൽകിയിരുന്നത്. 1974 ഡിസംബർ 31-ന് അപ്രകാരം എനിക്ക് ശെമ്മാശുപട്ടം കൊടുക്കണമെന്നുള്ള കത്ത് പ. ഔഗേൻ ബാവായിൽ നിന്ന് വാങ്ങിത്തന്നത് അന്നത്തെ സെക്രട്ടറി ജോസഫ് അച്ചനാണ്. ആ ബന്ധം കൂടുതൽ സുദൃഢമായത് 1980-82 ലായിരുന്നു. യുവജനപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായി ഏലിയാ കത്തീഡ്രലിന്റെ വടക്കുവശത്തുള്ള പഴയ ബാഹ്യകേരള ഭദ്രാസനത്തിന്റെ ഓഫീസിൽ ഞാൻ താമസിക്കുമ്പോൾ ജോസഫ് അച്ചൻ ഏലിയാ കത്തീഡ്രലിൽ വികാരിയായിരുന്നു. കാതോലിക്കായുടെ ആസ്ഥാന ദേവാലയത്തിന്റെ വികാരിയെന്നുള്ള യാതൊരു ഭാവവും അദ്ദേഹത്തെ ഏശിയിരുന്നില്ല. അങ്ങനെ എത്രയെത്ര പദവികൾ അദ്ദേഹം വഹിച്ചിട്ടുണ്ട്. പദവികളും സ്ഥാനങ്ങളും അദ്ദേഹത്തിൽ ഒരു മാറ്റവും അന്നും ഇന്നും വരുത്തിയി

ട്ടില്ല. അതുകൊണ്ടാണ് ആശ്രമസ്ഥനല്ലാത്ത സന്യാസി എന്ന് വിശേഷിപ്പിക്കാൻ ഞാൻ ആഗ്രഹിച്ചത്.

### നമ്മുടെ സഭയിലെ സന്യാസ പാരമ്പര്യം

സിറിയ, കോപ്റ്റിക്ക്, എത്യോപ്യൻ, ഗ്രീക്ക് പാരമ്പര്യങ്ങളിൽ വളർച്ച പ്രാപിച്ചതുപോലെയുള്ള ഒരു സന്യാസ പാരമ്പര്യം പുരാതനമെങ്കിലും നമ്മുടെ സഭയിൽ ഉണ്ടായിട്ടില്ലല്ലോ. സഭയുടെ പൗരസ്ത്യ സ്വഭാവം കൊണ്ട് അവിവാഹിത പട്ടക്കാരും അവരിൽ നിന്ന് മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുക്കുന്ന രീതിയും ഉണ്ടായിരുന്നെങ്കിലും പൗരസ്ത്യ പാരമ്പര്യത്തിലെ രണ്ടു തരത്തിലുള്ള സന്യാസിമാർ ഇവിടെ ഉണ്ടായിട്ടില്ല. വിശുദ്ധനായ അന്തോണിയോസിന്റെ പാരമ്പര്യത്തിലുള്ള ഏകാന്തവാസികളും, പിന്നീട് വി. ബസേലിയോസ് പിതാവ് തുടക്കമിട്ട സമൂഹ ആശ്രമ രീതിയും നമ്മുടെ സഭയിൽ കാര്യമായി ഉണ്ടായില്ല. പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം ദശകം കഴിഞ്ഞപ്പോഴാണല്ലോ ബഥനി ആശ്രമവും പിന്നീട് പത്തനാപുരം, തടാകം മുതലായ ആശ്രമങ്ങളും ഉണ്ടായത്. ഈ സമൂഹ ആശ്രമത്തോടൊപ്പം, ഏകാന്തവാസികളല്ലെങ്കിലും സ്വഭവനവുമായി ബന്ധപ്പെട്ടു ജീവിക്കുന്ന അനേകം അവിവാഹിത പട്ടക്കാർ നമ്മുടെ സഭയിൽ ഉണ്ടായി. ഈ കൂട്ടരിൽ നിന്നാണ് കൂടുതൽ മേൽപട്ടക്കാരും നമുക്കുണ്ടായത്. പൗരസ്ത്യ സഭകളിലെ ആശ്രമ പാരമ്പര്യത്തിൽനിന്ന് ഇത് വ്യത്യസ്തമാണെങ്കിലും സഭയ്ക്കും സമൂഹത്തിനും നല്ല സംഭാവനകൾ നൽകാൻ ഈ കൂട്ടത്തിൽ പ്രഗൽഭരായ ചിലർക്കു സാധിച്ചത് ഈ രീതിയുടെ നല്ല വശമാണെന്നു കാണേണ്ടിയിരിക്കുന്നു. അവരിൽ പലരും ഏതെങ്കിലും ആശ്രമത്തിൽ ഉൾപ്പെട്ടിരുന്നുവെങ്കിൽ അവരിൽ നിന്ന് ലഭിച്ച സംഭാവനകൾ ആ വിധത്തിൽ ഉണ്ടാവുമെന്നും തോന്നുന്നില്ല. ആശ്രമത്തിന്റെ ചുവരുകൾക്കുള്ളിൽ ജീവിച്ചില്ലെങ്കിലും സന്യാസത്തിന്റെ മൗലികമായ നന്മകളെ വെളിപ്പെടുത്തിയ ഒരു ശ്രേഷ്ഠ പുരോഹിതനാണ് കെ. വി. ജോസഫ് റമ്പാച്ചൻ. സന്യാസത്തിന്റെ വ്രതത്രയത്തോടൊപ്പം മറ്റു ചില ഉത്തമ മാതൃകകളും റമ്പാച്ചനിൽ കണ്ടെത്താൻ കഴിയും. അവയിൽ ചിലതിനെപ്പറ്റി സൂചിപ്പിക്കട്ടെ.

### 1. നാട്യങ്ങളില്ലാത്ത ജീവിതം

ഷേക്സ്പിയർ പറഞ്ഞിട്ടുണ്ട് "ലോകം ഒരു നാടകവേദിയും മനുഷ്യരെല്ലാം അതിലെ നടീനടന്മാരും ആണെന്ന്." അതിന്റെ അർത്ഥം പൂർണ്ണമായി ആരും മനസ്സിലാക്കിയിട്ടില്ല. ഭരണകർത്താക്കൾ, രാഷ്ട്രീയ നേതാക്കൾ, കലാകാരന്മാർ, കായികതാരങ്ങൾ മുതലായവർക്കൊക്കെയാണ് നാട്യമെന്നാണ് പലപ്പോഴും നാം വിചാരിക്കാറുള്ളത്. എന്നാൽ സൂക്ഷ്മ വിശകലനത്തിൽ ഒരു കാര്യം വ്യക്തമാകും. ആത്മീയ നേതാക്കൾ തുടങ്ങി സാധാരണ മനുഷ്യർ വരെ ഇന്ന് ഈ നാട്യത്തിൽ നിന്ന് വിമുക്തരല്ല.

അവസരങ്ങൾക്കൊത്ത് ആടിത്തിമിർക്കുന്നവരാണ് ഏറെയും. കൃത്രിമമായി പെരുമാറാനും ജീവിക്കാനും ആധുനിക ജീവിതശൈലി നിർബന്ധിക്കുന്നതിനാൽ നൈസർഗ്ഗികമായി ജീവിക്കാൻ സാധ്യമല്ലാതെ വരുന്നതിന്റെ വീർപ്പുമുട്ടൽ മനുഷ്യരിൽ മാനസിക സമ്മർദ്ദങ്ങളും ചിലപ്പോൾ മാനസികരോഗങ്ങൾ തന്നെ ഉണ്ടാക്കാൻ ഇടയാക്കുന്നു എന്ന് മനഃശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. ചുട്ടുപൊള്ളുന്ന വേനലിലും ത്രീപീസ് സ്യൂട്ടും ഷൂസും ഇടുവാൻ നിർബന്ധിതരാകുന്ന സ്കൂൾ കുട്ടികളുടെ അവസ്ഥയാണ് മിക്ക മനുഷ്യർക്കും. ലോകം സൃഷ്ടിക്കുന്ന ഈ കൃത്രിമ അന്തരീക്ഷത്തിൽ നിന്ന് ഒളിച്ചോടാനാണ് ചില സന്യാസിമാർ ഏകാന്തജീവിതം തെരഞ്ഞെടുത്തത്. ഇവിടെ ഒരു സന്യാസി, ലോകമയമായ അന്തരീക്ഷത്തിൽ ആയിരുന്നുകൊണ്ടുതന്നെ ആവുന്നതും നാട്യങ്ങളില്ലാതെ ജീവിക്കുന്നു. ഏത് അവസ്ഥയിലും സാധാരണക്കാരനായിരിക്കുവാൻ ദൈവ മനുഷ്യർക്കേ സാധ്യമാവൂ. ത്രിത്വത്തിൽ രണ്ടാമൻ, മനുഷ്യാവതാരം ചെയ്തപ്പോൾ അതാണല്ലോ സംഭവിച്ചത്. വേഷത്തിലും ഭാഷയിലും ചിന്തയിലും പെരുമാറ്റത്തിലും കർത്താവ് സാധാരണക്കാരിൽ ഒരുവനായിരുന്നുവല്ലോ. ജോസഫ് റമ്പാച്ചന് ജീവിതത്തിന്റെ ഏതു ഘട്ടത്തിലും നാട്യങ്ങളില്ലാതെ ജീവിക്കുവാൻ സാധിക്കുന്നു. ആത്മീയനായ ഒരു സന്യാസിക്കു മാത്രമേ ഈ അവസ്ഥ കൈവരിക്കാൻ സാദ്ധ്യമാവൂ.

## 2. ആന്തരിക സത്തയ്ക്ക് പ്രാധാന്യം നൽകിയ ജീവിതം

കർത്താവ് മാർത്തയോട് പറഞ്ഞു, “നീ പലതിനെ ചൊല്ലി ആകുലപ്പെടുന്നു. മറിയ നല്ല അംശം തെരഞ്ഞെടുത്തിരിക്കുന്നു” (ലൂക്കോസ് 10.42). ഭൗതിക ജീവിതത്തിലെ പ്രവർത്തനങ്ങൾ ആവശ്യമില്ലെന്നോ, മോശമാണെന്നോ കർത്താവ് അർത്ഥമാക്കിയിട്ടില്ല. എന്നാൽ അതിൽ മുഴുകിപ്പോകുമ്പോൾ ദൈവികബന്ധം നഷ്ടമാകുന്ന അവസ്ഥ ഉണ്ടാകരുതെന്ന് ഓർമ്മിപ്പിക്കുകയായിരുന്നു. ഈ ആന്തരിക-ബാഹ്യ സംഘർഷം ആത്മീയ ഗോളത്തിലും സന്യാസത്തിലും ഇന്നും നിലനിൽക്കുന്നുണ്ട്. ലോകത്തിന്റെ ശ്രദ്ധപിടിച്ചുപറ്റാൻ സന്യാസിമാർ ശ്രമിക്കാറുണ്ട്. പാണ്ഡിത്യം, പ്രഭാഷണം, ഇമ്പകരമായ ആരാധന, ജീവകാരുണ്യ പ്രവർത്തനങ്ങൾ, സംഘടനാപാടവം മുതലായ പലതും ഇതിനുള്ള ഉപാധികളായി ബോധപൂർവ്വം വളർത്തിയെടുക്കാറുണ്ട്. എന്നാൽ ക്രിസ്തുവിശ്വാസികൾ എല്ലാംതന്നെ ഈ ബാഹ്യമായ കാര്യങ്ങളേക്കാൾ ആന്തരിക സത്തയിലുള്ള ഗുണപരമായ വ്യതിയാനത്തിനാണ് പ്രാധാന്യം നൽകേണ്ടത്. പക്ഷേ ലോകത്തിന് അതാവശ്യമില്ല. ലോകം ബാഹ്യമായതിനെ കൂടുതൽ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്നു. ഈ പ്രലോഭനത്തെ ബോധപൂർവ്വം മാറ്റി ആന്തരികമായ സത്തയെ അഥവാ ഉണ്മയെ ദൈവോന്മുഖമാക്കുവാനാണ് യഥാർത്ഥ സന്യാസി ശ്രമിക്കേണ്ടത്. റമ്പാച്ചൻ വലിയ പണ്ഡിതനോ പ്രഭാഷകനോ

അല്ലായിരിക്കാം. പക്ഷേ ഒരു യഥാർത്ഥ സന്യാസിക്കുണ്ടാകേണ്ട ആന്തരിക ശോഭയിലേക്കുള്ള വളർച്ച കുറച്ചെങ്കിലും ആർജിക്കുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട് എന്ന് അടുത്ത് ഇടപെട്ട ആർക്കും ബോധ്യമാവും. “Being is more important than doing” എന്നാണല്ലോ പ്രമാണം.

### 3. അവകാശവാദങ്ങൾ ഒന്നും ഇല്ലാത്ത ജീവിതം

“ആരെങ്കിലും എന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ തന്നെത്തന്നെ ത്യജിച്ചു നാൾതോറും ക്രൂശു എടുത്തുംകൊണ്ടു എന്റെ പിന്നാലെ വരിക (ലൂക്കോസ് 9.23) എന്ന് കർത്താവ് അരുളിച്ചെയ്തതിന് ഒട്ടേറെ അർത്ഥങ്ങളുണ്ട്. അതിൽ പ്രധാനമായ ഒന്നാണ് സ്വന്തമായി ഒരു അവകാശവാദവും ഉന്നയിക്കാതിരിക്കുക എന്നത്. എന്തെങ്കിലും നന്മയായിട്ടുള്ളത് ചെയ്തിട്ടുണ്ടെങ്കിൽ അത് ദൈവത്തിന്റെ കൃപ ഒന്നുകൊണ്ടു മാത്രം. അധികാരത്തിന്റെ ഇടനാഴികളിൽ ജോസഫ് റമ്പാച്ചനെപ്പോലെ നടന്നവർ ഇന്ന് ജീവിച്ചിരിക്കുന്നവരിൽ മറ്റാരും ഉണ്ടെന്നു തോന്നുന്നില്ല. പ. ഔഗേൻ ബാവായുടെ സെക്രട്ടറി സ്ഥാനം മുതൽ ദേവലോകം, പഴയസെമിനാരി, പരുമല സെമിനാരി എന്നിവിടങ്ങളിലും മാനേജിംഗ് കമ്മിറ്റി തുടങ്ങി സഭയുടെ സുപ്രധാനമായ പല സമിതികളിലും ഏഴ് മൂറോൻ കൂദാശകളിൽ പങ്കെടുക്കുകയും ചെയ്ത റമ്പാച്ചനെപ്പോലെ സഭയുടെ ഉൾഭരണത്തിൽ ഇടപെട്ട മറ്റാരും തന്നെയില്ല. ചുരുങ്ങിയ സമയം ചില സമിതികളിൽ ഇരുന്നവർ പോലും പല അവകാശവാദങ്ങൾ ഉന്നയിക്കുന്നതു പരിഗണിക്കുമ്പോൾ എന്തെല്ലാം കാര്യങ്ങൾ റമ്പാച്ചന് പറയാനുണ്ടായിരിക്കും. സ്വകാര്യ സംഭാഷണങ്ങളിൽപോലും അത്തരത്തിലുള്ള ഒരു കാര്യവും അദ്ദേഹം പറയാറില്ല. ആരെങ്കിലും ചോദിച്ചാൽ മാത്രം കാര്യമാത്ര പ്രസക്തമായി ചില കാര്യങ്ങൾ പറയും. ആത്മപ്രശംസയും മറ്റുള്ളവരിൽ നിന്നുള്ള പുകഴ്ചയും ഒരിക്കലും ഒരു സന്യാസിയിൽ നിന്ന് ഉണ്ടാകരുതെന്ന് ഫിലോക്കാലിയ പോലുള്ള ഗ്രന്ഥങ്ങളിൽ സന്യാസനിഷ്ഠയെപ്പറ്റി ഊന്നിപ്പറഞ്ഞിട്ടുണ്ട്. വൈരുധ്യമെന്നു പറയട്ടെ, ലോകത്തോടു വിരക്തിയും നിസ്സംഗതയും പ്രഖ്യാപിക്കുന്ന റമ്പാൻ സ്ഥാനം പോലും, ലോകത്തിന്റെ പ്രശംസയും അംഗീകാരവും നേടാനുള്ള ഒരു മുഖാന്തരമായി തീർന്നിട്ടുണ്ട്. പാവം ജനങ്ങൾ മെത്രാൻ സ്ഥാനത്തിന്റെ ആദ്യ പടിയായി പോലും റമ്പാൻ സ്ഥാനത്തെ കാണുന്നു. അരമനകളിൽ ഒക്കെ അനേക നാളുകൾ പാർത്തെങ്കിലും കശ്ശീശാപട്ടമേറ്റ് 39 വർഷം കഴിഞ്ഞാണ് ജോസഫ് അച്ചൻ റമ്പാൻ സ്ഥാനം സ്വീകരിച്ചത്. ആത്മപ്രശംസയിൽ നിന്നും ലോകപ്രശംസയിൽ നിന്നും ആവുന്നതും ഒഴിഞ്ഞുനിൽക്കാൻ ഈ സന്യാസി ആഗ്രഹിക്കുന്നു.

### ചെറിയ കാര്യങ്ങളിൽ വിശ്വസ്തത പുലർത്തുന്ന ജീവിതം

മദർ തെരേസയുടെ ഒരു ശ്രദ്ധേയമായ ഉദ്ധരണി ഇപ്രകാരമാണ്: “നമ്മൾ

വലിയ കാര്യങ്ങൾ ചെയ്യുന്നതല്ലാ ചെറിയ കാര്യങ്ങൾ വിശ്വസ്തതയോടെ ചെയ്യുന്നതാണ് ഏറെ പ്രാധാന്യമുള്ളത്." അതുകൊണ്ടാണല്ലോ കർത്താവ് കല്പിച്ചത്, "എന്റെ നാമത്തിൽ ഒരു പാനപാത്രം വെള്ളം കുടിപ്പാൻ നൽകിയാൽ അതിന് പ്രതിഫലം കിട്ടാതെ പോവുകയില്ല" എന്ന്. ചെറിയ പള്ളിയിൽ വികാരിയാകുമ്പോൾ ചെറുതാകുകയും വലിയ പള്ളിയിൽ ആയിരിക്കുമ്പോൾ വലുതാവുകയും ചെയ്യുന്ന വൈദികരിൽ നിന്ന് ജോസഫ് റമ്പാച്ചൻ തികച്ചും വ്യത്യസ്തനാണ്. തികഞ്ഞ നിസ്സംഗതയോടെ ചെറുതും വലുതുമായ സ്ഥാനങ്ങൾ അദ്ദേഹം വഹിച്ചു. സ്ഥാനമാനങ്ങൾ അദ്ദേഹത്തെ ചെറുതാക്കിയിട്ടില്ല, വലുതാക്കിയതുമില്ല. പരുമലയിൽ ഞാൻ പലപ്പോഴും കണ്ടിട്ടുള്ള ഒരു കാര്യമുണ്ട്, തിരക്കുള്ള വെള്ളി, ശനി, ഞായർ ദിവസങ്ങളിൽ തലയിൽ കൈവച്ച് പ്രാർത്ഥിക്കാൻ ആഗ്രഹിക്കുന്നവരുടെ നീണ്ട നിര കാണും. ഒരു മുഷിപ്പും ഇല്ലാതെ പ്രാർത്ഥന വെട്ടിച്ചുരുക്കാതെ അവസാനത്തെ ആളിനെയും പ്രാർത്ഥിച്ചിട്ടേ അച്ചൻ ഭക്ഷണം കഴിക്കാനോ മറ്റോ പോകാറുള്ളു. പഴയസെമിനാരി മാനേജർ ആയിരിക്കുമ്പോഴും വിദ്യാർത്ഥികളെ കുമ്പസ്സാരിപ്പിക്കുവാൻ ഏത് സമയത്തും അദ്ദേഹം സന്നദ്ധനായിരുന്നു. ചട്ടക്കൂട്ടുള്ള ഒരു ആശ്രമ സമൂഹത്തിൽ അംഗമായില്ലെങ്കിലും സന്യാസത്തിന്റെ മൗലികമായ ചട്ടങ്ങൾ സ്വയം ജീവിതത്തിൽ സ്വാംശീകരിച്ച് ലഭിച്ചതിൽ പൂർണ സംതൃപ്തനായി, ആരോടും പരിഭവവും പിറുപിറുക്കലും ഇല്ലാതെ 85-ാം വയസ്സിൽ പൗരോഹിത്യ ശുശ്രൂഷയുടെ 50 നീണ്ട വർഷങ്ങൾ പൂർത്തിയാക്കുന്നു. ശിഷ്ടകാലവും കൂടുതൽ ശാരീരിക മാനസിക സ്വസ്ഥതയിലും ആത്മീയ ശോഭയിലും നിലനിൽക്കാൻ ദൈവത്തിന്റെ കൃപ ലഭിക്കട്ടെ എന്ന് പ്രാർത്ഥനാപൂർവ്വം ആശംസിക്കുന്നു.



# എന്നും താഴ്മയുടെ നിറകുടം

## ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

ഒരു റമ്പാൻ ലോകത്തിന് മരിച്ചവനും ആത്മീയ കാര്യങ്ങളിൽ മാത്രം തത്പരനും ആയിരിക്കണം എന്നതാണ് പിതാക്കന്മാരിൽ നിന്നും മനസ്സിലാക്കിയിട്ടുള്ളത്. സന്യാസ അവസ്ഥയുടെ ഏറ്റവും ഉന്നത സ്ഥാനമാണ് റമ്പാൻ സ്ഥാനം. ഒരു സ്ഥാനം എന്ന് തന്നെ അതിനെ വിളിക്കുന്നത് ശരിയാണെന്ന് തോന്നുന്നില്ല. സുറിയാനിയിൽ റബ്ബാൻ എന്നാൽ തലവൻ, ഗുരു എന്നെല്ലാമാണ് വാക്കിന്റെ അർത്ഥം. ഒരു റമ്പാൻ പട്ടത്വം ഉള്ളവൻ ആയിരിക്കണം എന്ന് നിർബന്ധമില്ല. ശെമ്മാശ റമ്പാന്മാരും, അൽമായ റമ്പാന്മാരും എല്ലാമുണ്ട് സഭയിൽ. മുൻ അന്ത്യോഖ്യ പാത്രിയർക്കീസ് യാക്കോബ് തൃതീയൻ മലങ്കരയിൽ (മഞ്ഞനിക്കരയിൽ) ഉണ്ടായിരുന്ന ആദ്യകാലങ്ങളിൽ ശെമ്മാശ റമ്പാനായിരുന്നു. ഉത്തമരായ സന്യാസിമാരിൽ നിന്നാവണം മേൽപ്പട്ടക്കാർ തിരഞ്ഞെടുക്കപ്പെടേണ്ടത് എന്നാണ് സിറിയൻ സഭയുടെ പാരമ്പര്യം. അതുകൊണ്ടാണ് നമ്മുടെ സഭയിൽ മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുക്കപ്പെടുന്നവർ റമ്പാന്മാരല്ല എങ്കിൽ, അവരെ ആദ്യം റമ്പാന്മാരാക്കുന്നത്. വാസ്തവത്തിൽ നേരെ തിരിച്ചാണ് ചെയ്യേണ്ടത്. നല്ല റമ്പാന്മാരിൽ നിന്നാണ് മേൽപ്പട്ടക്കാരെ തിരഞ്ഞെടുക്കേണ്ടത്; തിരഞ്ഞെടുപ്പ് കഴിഞ്ഞിട്ട് റമ്പാന്മാരാക്കുകയല്ല വേണ്ടത്. ഇടക്കാലത്ത് റമ്പാൻ സ്ഥാനം നൽകുന്ന പതിവ് ഏതാണ്ട് അസ്തമിച്ചിരുന്നതുകൊണ്ടാണ് റമ്പാന്മാരല്ലാത്തവരെ തിരഞ്ഞെടുത്ത്, തിരഞ്ഞെടുപ്പിന് ശേഷം അവരെ റമ്പാന്മാരാക്കുന്ന പതിവ് നിലവിൽ വന്നത്.

ഏതായിരുന്നാലും താഴ്മ, കരുണ, സ്നേഹം, സാഹോദര്യം, ഇന്ദ്രിയജയം, സൗമ്യത മുതലായ ഗുണങ്ങൾ വിളങ്ങി നിൽക്കുന്നവരാകണം റമ്പാന്മാർ. ജോസഫ് റമ്പാച്ചനെ സർവ്വവും തികഞ്ഞ റമ്പാൻ എന്നൊന്നും വിളിക്കാൻ ഞാൻ മുതിരുന്നില്ല. മാനുഷികമായ കുറ്റങ്ങളും കുറവുകളും എല്ലാവർക്കും ഉണ്ടാകുമല്ലോ. എന്നാൽ റമ്പാച്ചനെ കാണുവാൻ തുടങ്ങിയ നാൾ മുതൽ എനിക്ക് തോന്നിയിട്ടുള്ളതാണ്, മുന്നിലേക്ക് വന്ന് വ്യക്തിവൈഭവം എടുത്തു കാണിക്കാൻ ആഗ്രഹിക്കാത്ത, പിന്നിൽ ഒതുങ്ങിക്കൂടുന്ന താഴ്മയുടെ ഉദാഹരണമാണ് ജോസഫ് റമ്പാൻ എന്ന്. അത് സന്യാസിയിൽ ഉണ്ടാകേണ്ട ഒരു വലിയ ഗുണവുമാണ്.

പ. ഔഗേൻ ബാവായുടെ സന്തതസഹചാരിയായി റമ്പാച്ചനെ ഞാൻ കണ്ടിട്ടുണ്ട്. അത് ബാവായോടു ചേർന്നുനിന്ന് എന്തെങ്കിലും ആനുകൂല്യം പറ്റുന്നതിനുവേണ്ടിയോ അധികാരം പ്രയോഗിക്കുന്നതിനു വേണ്ടിയോ ആയിരുന്നില്ല. വാർദ്ധക്യകാലത്ത് തിരുമനസ്സിലെ പരിചരണം സമ്പൂർണ്ണമായി

ഏറ്റെടുക്കുകയാണ് ചെയ്തത്. എന്റെ പിതാവ് കോനാട്ട് അബ്രഹാം മല്പാനുമായി പ. ബാവാ തിരുമേനിക്കുണ്ടായിരുന്ന അടുപ്പം മനസ്സിലാക്കി എന്റെ പിതാവിനോടും അതു വഴി എന്നോടും വലിയ സ്നേഹം കാണിച്ചിരുന്നു. പഴയസെമിനാരിയിൽ മാനേജരായി റമ്പാച്ചൻ പ്രവർത്തിച്ചിരുന്ന കാലത്താണ് വളരെ അടുത്ത് ഇടപഴകാനുള്ള അവസരം ലഭിച്ചത്. ആ കാലത്തും അതിനുശേഷവും എപ്പോൾ കണ്ടാലും സൗഖ്യവിവരങ്ങൾ തിരക്കും. എന്റെയും എന്റെ കുടുംബാംഗങ്ങളുടെയും എല്ലാം കുശലം ചോദിക്കും. സഭയിലെ ഉന്നതരായ പിതാക്കന്മാരെല്ലാമായി അടുത്ത് ഇടപഴകാൻ അവസരം ലഭിച്ചിട്ടുള്ള ആളാണ് അദ്ദേഹം. പക്ഷേ അതിന്റെ അഹങ്കാരമൊന്നും അദ്ദേഹത്തിൽ കണ്ടിട്ടില്ല. എല്ലാത്തരത്തിലും ഒതുങ്ങി കഴിഞ്ഞിരുന്ന ഒരു ഉത്തമ സന്യാസിയാണ് അദ്ദേഹം.

മലങ്കരസഭയിൽ അനേകം സ്ഥാനങ്ങൾ അദ്ദേഹം വഹിച്ചിട്ടുണ്ട്. ദേവലോകം അരമന മാനേജർ, എം.ഡി. സെമിനാരി മാനേജരും ഏലിയാ കത്തീഡ്രൽ വികാരിയും, പഴയസെമിനാരി മാനേജർ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ, അനേകം കമ്മിറ്റികളിലും ആലോചനാ സമിതികളിലും അംഗം എന്നീ നിലകളിലെല്ലാം പ്രവർത്തിച്ച അദ്ദേഹം ഇപ്പോഴും 85-ാം വയസ്സിലും സഭ ഏൽപ്പിക്കുന്ന ഏതു കാര്യവും പൂർണ്ണമായ ആത്മാർത്ഥതയിൽ ചെയ്തുതീർക്കുവാൻ സന്നദ്ധനാണ്. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, പ. ഔഗേൻ ബാവാ എന്നിവരുടെ ശിക്ഷണത്തിൽ വളർന്നതിന്റെ ശ്രേഷ്ഠതയെല്ലാം അദ്ദേഹത്തിൽ ദൃശ്യമാണ്. അനേകർ വന്നുപോകുന്ന പരുമല സെമിനാരിയിൽ താമസിക്കുമ്പോൾ അവിടെ വരുന്നവരിൽ റമ്പാച്ചനെ അറിയാത്തവരും, റമ്പാച്ചൻ അറിയാത്തവരും ചുരുക്കമാണ്. ആർക്കും അദ്ദേഹത്തെക്കുറിച്ച് നല്ലത് അല്ലാതെ മറ്റൊന്നും പറയാൻ ഉണ്ടാവുകയില്ല.

പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന ജോസഫ് റമ്പാച്ചന് എല്ലാ മംഗളങ്ങളും നേരുന്നു. അനേകനാൾ ഇനിയും സഭയെയും ദൈവത്തെയും സേവിപ്പാൻ ആവശ്യമായ ആയുരാരോഗ്യ സൗഖ്യങ്ങൾ അദ്ദേഹത്തിന് ദൈവം നൽകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.



# മരണം കാണാത്ത ചില സ്മരണകൾ

## ഇഞ്ചക്കാട്ട് ഇ. കെ. ജോർജ് കോറെപ്പിസ്കോപ്പാ

പൗരോഹിത്യ ശുശ്രൂഷയിൽ 50 വർഷം പൂർത്തിയാക്കുവാൻ വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചനെ അനുവദിച്ച പരമകാരുണികനെ സ്തുതിക്കുന്നു. വൈദികരിൽ അപൂർവ്വം ചിലർക്ക് ലഭിക്കുന്ന ഒരു മഹാഭാഗ്യമാണത്.

എന്റെയും റമ്പാച്ചന്റെയും കുടുംബങ്ങൾ തമ്മിൽ ബന്ധമുണ്ട്. എന്റെ പിതാമഹൻ ഇഞ്ചക്കാട്ട് തൊമ്മൻ കുര്യൻ പുതുപ്പള്ളിയിൽ നിന്നും വെള്ളൂരേക്ക് മാറിത്താമസിച്ചതാണ്. പിതാമഹന്റെ പിതാവ് പുതുശ്ശേരിയിൽ പുത്തൻപുരയ്ക്കൽ കുടുംബത്തിന്റെ ഒരു ശാഖയിൽ നിന്ന് ഇഞ്ചക്കാട്ട് ദത്തു വന്നതാണ്.

ഞങ്ങൾ പുതുപ്പള്ളി വലിയപള്ളി ഇടവകക്കാരായിരുന്നു. എന്റെ പിതാമഹന്റെ പിതാവിനെ വരെ അടക്കം ചെയ്തിരുന്നത് പുതുപ്പള്ളി പള്ളിയിലാണ്. വെള്ളൂര് താമസമാക്കിയ കാലം മുതൽ ഞങ്ങൾ മണർകാട്ട് പള്ളി ഇടവകക്കാരായി. എന്റെ പിതാമഹന്റെ കബറിടം അവിടെയുണ്ട്.

1958-ൽ പ. പാത്രിയർക്കീസ് ബാവായും പ. കാതോലിക്കാ ബാവായും സമാധാന കൽപ്പനയിലൂടെ ഒന്നാകുന്നതുവരെ എനിക്ക് ഓർത്തഡോക്സ് വിഭാഗത്തിൽപെട്ട ഒരു വൈദികനെയും പരിചയമില്ലായിരുന്നു.

ഞാൻ 1934-ലും റമ്പാച്ചൻ 1935-ലുമാണ് ജനിച്ചത്. 1956-58-ൽ ഞാൻ മൂവാറ്റുപുഴ നിർമ്മലാ കോളജിൽ പഠിച്ചിരുന്നു. 1958-ൽ സമാധാനമുണ്ടാകുന്നതുവരെ ഞാൻ മൂവാറ്റുപുഴ അരമനപ്പള്ളിയിൽ പോയിരുന്നില്ല. അതിനുശേഷം തിരുമേനിയുടെ ഒരു സെക്രട്ടറിയും നിർമ്മലാ കോളജ് വിദ്യാർത്ഥിയുമായിരുന്ന പട്ടളാട്ട് ജോർജ് അച്ചൻ (അന്ന് ശെമ്മാശ്ശൻ) ക്ഷണിച്ചതനുസരിച്ച് മൂവാറ്റുപുഴ അരമനപ്പള്ളിയിൽ പോകുവാൻ തുടങ്ങുകയും പ. ഔഗേൻ ബാവായുമായി (അന്ന് മാർ തീമോത്തിയോസ്) പരിചയമാവുകയും അവിടെനിന്ന് പഠിത്തം തീർന്ന് പോരുന്നതുവരെ മദ്ബഹായിൽ ശുശ്രൂഷിക്കുകയും ചെയ്തിരുന്നു. ഞാൻ പോരുവാൻ യാത്ര പറഞ്ഞപ്പോൾ പട്ടം ഏൽക്കണമെന്ന് എന്നോട് തിരുമേനി ആവശ്യപ്പെട്ടു.

ഞാൻ ജോസഫ് റമ്പാച്ചനുമായി പരിചയപ്പെടുവാൻ ഉണ്ടായ കാരണം പ. ഔഗേൻ ബാവായുമായുള്ള അടുപ്പമാണ്. 1958-നു ശേഷം വെള്ളൂർ സെന്റ് തോമസ് പള്ളിയും സമാധാനത്തിന്റെ പാതയിൽ വന്നു. അപ്പോൾ

പല ആവശ്യങ്ങൾക്കായും ദേവലോകത്ത് പോകുകയും പ. ബാവായെ കാണുകയും ചെയ്തിരുന്നു. കൈക്കാരൻ മുതൽ ഓഡിറ്റർ വരെ പല ചുമതലകളും പള്ളിയിൽ വഹിച്ചിരുന്നു. ആ കാലത്ത് ജോസഫ് ശെമ്മാശ്ശൻ പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായിരുന്നു. ഞങ്ങളുടെ പരിചയവും സ്നേഹവും അന്ന് ആരംഭിച്ചതാണ്. അത് ഇപ്പോഴും അഭംഗം തുടരുന്നു.

റമ്പാച്ചൻ കോട്ടയം ഭദ്രാസനത്തിലെ ഒരു പുരോഹിതനാണെങ്കിലും റമ്പാച്ചന്റെ ശുശ്രൂഷയുടെ കൂടുതൽ കാലയളവും ദേവലോകവുമായി ബന്ധപ്പെട്ട് സെൻട്രൽ ഭദ്രാസനത്തിലായിരുന്നു.

ഒരു 10 വർഷത്തിനു മേൽ റമ്പാച്ചൻ മാർ ഏലിയാ കത്തീഡ്രലിന്റെ വികാരിയായി സേവനം അനുഷ്ഠിച്ചു. ഓർത്തഡോക്സ് വിഭാഗത്തിലെ കോട്ടയത്തെ പല പ്രമുഖർ കൂടുന്ന ഒരു ദേവാലയം ആണല്ലോ അത്. എല്ലാവരേയും പ്രശ്നങ്ങളൊന്നും ഇല്ലാതെ ഒരുമിപ്പിച്ച് കൊണ്ടുപോകുവാനുള്ള ഒരു കഴിവ് റമ്പാച്ചനുണ്ട്.

കോട്ടയം ഭദ്രാസനത്തിലെ പല ദേവാലയങ്ങളിലും റമ്പാച്ചൻ വികാരിയായി നല്ല സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഒരുപാട് പ്രത്യേകതകൾ റമ്പാച്ചനുണ്ട്. മാനേജിംഗ് കമ്മിറ്റി തൊട്ട് പല കമ്മിറ്റികളിൽ റമ്പാച്ചൻ അംഗമായിരുന്നിട്ടുണ്ട്. എല്ലാ കമ്മിറ്റികളിലും കൃത്യമായി സംബന്ധിക്കും. സംബന്ധിക്കുമ്പോൾ എന്നു മുതൽ ആ കമ്മിറ്റിക്കാരനായി ചുമതലയേറ്റുവോ അന്നു മുതലുള്ള അതിന്റെ സകല അറിയിപ്പുകളും കണക്കുകളും ഒരു ഫയലാക്കി റമ്പാച്ചന്റെ കൈവശം ഉണ്ടായിരിക്കും. പറയുവാനുള്ള കാര്യങ്ങൾ വളരെ ആധികാരികമായി പറയുകയും ചെയ്യും. സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ ഞങ്ങൾ ഒരേ കാലയളവിൽ ഉണ്ടായിരുന്നു.

റമ്പാച്ചന് ലഭിക്കുന്ന ഒന്നും നഷ്ടപ്പെടുത്തുകയില്ല. പലരും അവർക്ക് ലഭിക്കുന്ന എല്ലാ ഔദ്യോഗിക കടലാസ്സുകളും അവിടെത്തന്നെ ഉപേക്ഷിക്കും. റമ്പാച്ചൻ താമസിക്കുന്ന മുറിയിൽ ചെന്നാൽ മീറ്റിംഗുകൾക്ക് ലഭിക്കുന്ന ബാഡ്ജ് ഒരേ മുറിയിൽ അലങ്കാരമായി സൂക്ഷിക്കും. ലഭിച്ചിട്ടുള്ള സർവ്വ കല്പനകളും ഫയലാക്കി സൂക്ഷിക്കും.

റമ്പാച്ചന് ലഭിച്ചിട്ടുള്ള ഒരു ഉന്നത ഔദ്യോഗിക സ്ഥാനമാണ് പഴയസെമിനാരി മാനേജർ സ്ഥാനം. ചുമതലകൾ പൂർണ്ണമായി ഉൾക്കൊണ്ട് വളരെ ഭംഗിയായി ആ ചുമതല അദ്ദേഹം നിർവ്വഹിച്ചു. സെമിനാരി പുരയിടങ്ങളും കെട്ടിടങ്ങളും ഭംഗിയായി സൂക്ഷിച്ചു. അവിടെ വരുന്ന എല്ലാ അതിഥികളെയും അവരുടെ നിലയും വിലയും അനുസരിച്ച് സ്വീകരിച്ചിരുന്നു.

അവിവാഹിതൻ ആയ ഒരു പട്ടക്കാരൻ ആയിരുന്നതുകൊണ്ട് ഭവനത്തിൽ അധികം താമസിച്ചിരുന്നില്ല. എന്നാൽ പിതാവിനെയും മാതാവിനെയും സഹോദരങ്ങളെയും സ്നേഹിക്കുകയും കരുതുകയും ചെയ്തിരുന്നു.

ഞാൻ 1984-ൽ പുരോഹിതനായി. 1989 മുതൽ 2001 വരെ പുതുപ്പള്ളിപള്ളിയിൽ പൗരോഹിത്യ ശുശ്രൂഷ നിർവഹിച്ചു. വളരെ സങ്കീർണ്ണമായ ഒരു കാലഘട്ടമായിരുന്നു. പെരിയോർമറ്റത്തിൽ സഖറിയാ അച്ചനും ഞാനും വളരെ ശുഷ്കാന്തിയോടെ ഇടവകയെ ശുശ്രൂഷിച്ചു. ദൈവം 2001-ൽ ഫലപ്രാപ്തിയിൽ എത്തിച്ചു. ആ കാലയളവിൽ റമ്പാച്ചന്റെ ഒരു സഹോദരൻ ഗൾഫിൽ വെച്ച് നിര്യാതനായി. ആ കുടുംബത്തിന്റെ കാര്യങ്ങൾ റമ്പാച്ചൻ താൽപര്യത്തോടെ അന്വേഷിച്ചു. സഹോദര മക്കൾ റമ്പാച്ചനെ സ്നേഹിക്കുകയും കരുതുകയും ചെയ്യുന്നു. ആ കാലഘട്ടത്തിലാണ് റമ്പാച്ചന്റെ പിതാവും മാതാവും മരിച്ചതും.

റമ്പാച്ചൻ ഇഷ്ടപ്പെട്ടത് ദയറാ വാസമായിരുന്നു. പള്ളികളിൽ ശുശ്രൂഷ ചെയ്യുമ്പോൾ അവിടെയും പഴയസെമിനാരിയിലുമൊക്കെ താമസിച്ചും, നോമ്പും, നമസ്കാരവും ചിട്ടയായി ചെയ്ത് കൂദാശകൾ നിഷ്ഠയോടെ നിർവഹിച്ചു.

റമ്പാച്ചന് പരിചയമുള്ള ആരെയും എപ്പോഴും എവിടെവെച്ച് കണ്ടാലും കുശലം അന്വേഷിക്കുകയും അവരുടെ ആവശ്യങ്ങൾ ചോദിച്ചറിഞ്ഞ് വേണ്ടത് ചെയ്യുകയും ചെയ്യും.

ജീവിതസായാഹ്നം തന്റെ ആഗ്രഹംപോലെ പരുമലയിൽ ഒരു ദയറാക്കാരനായി കഴിച്ചുകൂട്ടുന്നു. താൻ ആയിരിക്കുന്ന സ്ഥാപനത്തിൽ ഒരു കാര്യത്തിനും ഒരു വിടവും ഉണ്ടാകാതെ അവിടെ വളരെ ശ്രദ്ധയോടെ ജീവിക്കുന്നു.

വാർദ്ധക്യത്തിന്റേതായ ക്ഷീണവും ബുദ്ധിമുട്ടുകളും രോഗവും ഒക്കെ ഉണ്ട്. എന്നാലും എത്തേണ്ട സ്ഥാനങ്ങളിൽ ഒക്കെ റമ്പാച്ചൻ യഥാസമയം എത്തിയിരിക്കും. ഈ 85-ാം വയസ്സിൽ ഒന്നു തിരിഞ്ഞുനോക്കിയാൽ താൻ ദൈവത്തിന്റെ കരങ്ങളിൽ ആയിരുന്നു എന്നും, കരുണയോടെ കാത്തുസൂക്ഷിച്ചു എന്നും, ഏൽപിച്ച ചുമതലകൾ കഴിവിനനുസരിച്ച് ഭംഗിയായി ചെയ്തുവെന്നും സമാശ്വസിക്കാം.



നാളിതുവരെയുള്ള റമ്പാച്ചന്റെ പൗരോഹിത്യ ശുശ്രൂഷകളെ എല്ലാം ദൈവം തമ്പുരാൻ അംഗീകരിക്കുവാൻ പ്രാർത്ഥിക്കുന്നു. ആരോഗ്യത്തോടെ ദീർഘായുസ് നൽകട്ടെ എന്നാശംസിക്കുന്നു.

# ദൈവത്തിന്റെ പുരോഹിതനായ ജ്ഞാനയോഗി

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

കാഞ്ഞിരപ്പള്ളി പാറത്തോട് ഗ്രേസി മെമ്മോറിയൽ സെന്റ് ജോർജ് പള്ളിയിലേക്ക് കോട്ടയം മേഖലയിലെ വിദ്യാർഥിപ്രസ്ഥാന പ്രവർത്തകരെയും കോണ്ട് 1960–ൽ പോകുവാൻ നേതൃത്വം ഏറ്റെടുത്തത് സെമിനാരി പഠനം കഴിഞ്ഞ പുതുപ്പള്ളി കളപ്പുരയ്ക്കൽ കെ. വി. ജോസഫ് ആയിരുന്നു.

കോട്ടയത്തെ പ്രധാന കോളജുകളായ സി.എം.എസ്., ബി.സി.എം., മൗണ്ട് കാർമൽ ട്രെയിനിംഗ് കോളജ്, വൈദിക സെമിനാരി എന്നിവിടങ്ങളിൽ നിന്നുള്ള വിദ്യാർത്ഥികളെയാണ് രണ്ട് ബസ്സിലും ആറ് കാറുകളിലുമായി കാഞ്ഞിരപ്പള്ളി കഴിഞ്ഞുള്ള പാറത്തോട്ടിലേക്ക് കൊണ്ടുപോയത്.

പ്രഗൽഭരായ വൈദികരും അദ്ധ്യാപകരും വിദ്യാർഥി നേതാക്കളും എല്ലാം കോൺഫ്രൻസിൽ പങ്കുചേരാൻ എത്തി. ഫാ. കെ. ഫിലിപ്പോസ്, ഫാ. എം. വി. ജോർജ്, ഫാ. കെ. എം. അലക്സാണ്ടർ, സി. ജെ. കുര്യൻ, കുര്യൻ ഉതുപ്പ്, ടി. പി. ഫിലിപ്പോസ്, മിസിസ് കെ. എം. മാത്യു തുടങ്ങി നിരവധി പേർ ബസിലും കാറിലുമായി യാത്ര ആരംഭിച്ചു.

ഒരു ബസിന്റെ ചവിട്ടുപടിയിൽ നിന്ന് കെ. വി. ജോസഫ് മറ്റു വിദ്യാർത്ഥികൾക്ക് നിർദ്ദേശം നൽകി. 'ആരും കയ്യും തലയും പുറത്തിടരുത്.' കാഞ്ഞിരപ്പള്ളിക്കു സമീപത്തുവെച്ച് പെട്ടെന്നായിരുന്നു അത് സംഭവിച്ചത്. ഒരു ലോറിക്ക് സൈഡ് കൊടുത്ത്, ബസ് റോഡരികു ചേർന്ന് പോയപ്പോൾ ചവിട്ടുപടിയിൽ നിന്ന കെ. വി. ജോസഫ് ഇലക്ട്രിക്ക് പോസ്റ്റിൽ തലയിടിച്ച് അബോധാവസ്ഥയിലായ കെ. വി. ജോസഫിനെ ഉടൻ കാഞ്ഞിരപ്പള്ളി ഗവൺമെന്റ് ആശുപത്രിയിലും തുടർന്ന് കോട്ടയം ജില്ലാ ആശുപത്രിയിലും എത്തിച്ചെങ്കിലും ബോധം തെളിഞ്ഞില്ല. സി. ജെ. കുര്യന്റെ കാറിലാണ് കോട്ടയത്ത് എത്തിച്ചത്. അന്ന് ജില്ലാ ആശുപത്രി ഒ.പി. യിൽ ഡോ. പി. എം. പൗലോസാണ് മുഖ്യ ചുമതല വഹിച്ചത്. വളരെ ഗുരുതരമായ മുറിവുകളുമായി എത്തിയ കെ. വി. ജോസഫിനെ ഓപ്പറേഷൻ തിയറ്ററിലേക്ക് കൊണ്ടുപോയി.

നട്ടെല്ലിലേക്ക് ഫ്ളൂയിഡ് ഇറങ്ങിയതിനാൽ രക്തം കട്ടി ആകാതിരിക്കാനായി ട്രിൽ ചെയ്തു. അതിൽ നിന്നും ആറ് ഔൺസ് ഫ്ളൂയിഡ് പുറത്തെടുത്തു. വിവിധ തരത്തിലുള്ള ചികിത്സ നൽകിയെങ്കിലും അബോധാവസ്ഥയിൽ മൂന്ന് ദിവസം കഴിഞ്ഞു.

കോട്ടയം ഏലിയാ കത്തീഡ്രൽ വികാരി ഫാ. കെ. മത്തായി (പിന്നീട് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ) എത്തി തൈലാഭിഷേകം നടത്തി. വെല്ലൂർ ആശുപത്രിയിലേക്ക് കൊണ്ടുപോകാനുള്ള ക്രമീകരണങ്ങൾ ചെയ്തു. ഇതറിഞ്ഞ് പ. ഗീവർഗീസ് രണ്ടാമൻ ബാവാ കോട്ടയം ജില്ലാ ആശുപത്രിയിൽ എത്തി. കെ. വി. ജോസഫിന്റെ രോഗവിവരങ്ങൾ ബന്ധു കൂടിയായ ഡോ. പി. എം. പൗലോസിനോട് ചോദിച്ചറിഞ്ഞു. ഡോക്ടർ കൂട്ടിച്ചേർത്തു: "ദൈവം തന്നെങ്കിൽ ഉണ്ട്. നാളെ വെല്ലൂർക്ക് കൊണ്ടുപോകും. ഞാനും കൂടെ പോകുന്നു." കുറെനേരം നിശബ്ദനായി നിന്ന പ. ഗീവർഗീസ് രണ്ടാമൻ ബാവാ കെ. വി. ജോസഫിന്റെ തലയിൽ കൈവെച്ച് പ്രാർത്ഥിച്ചു. പോകാൻ ഇറങ്ങിയപ്പോൾ ഡോ. പി. എം. പൗലോസിനെ അടുത്ത് വിളിച്ചിട്ട് പറഞ്ഞു: "ഡോക്ടർ ചികിത്സിക്ക്. ഞാൻ പ്രാർത്ഥിക്കാം. ചിന്തിച്ചു വേണ്ടത് ചെയ്യുക."

പിറ്റേദിവസം വെല്ലൂർക്ക് കൊണ്ടുപോകാനുള്ള ക്രമീകരണം ചെയ്തു കൊണ്ടിരുന്നപ്പോൾ ഡോ. പി. എം. പൗലോസ് എത്തി. "വെല്ലൂർക്ക് കൊണ്ടുപോകണ്ട. ഞാൻ ചികിത്സിച്ചുകൊള്ളാം" എന്നു പറഞ്ഞു.

കോട്ടയം ജില്ലാ ആശുപത്രിയിൽ 30 ദിവസത്തെ ചികിത്സയെ തുടർന്ന് മുറിവുകൾ ഉണങ്ങുകയും സൗഖ്യം നേടുകയും ചെയ്തു. തുടർന്ന് പ്രശസ്തനായ ആയുർവേദ ഡോക്ടർ വയസ്ക്കര മൂസ്സത് എണ്ണയും കുഴമ്പും നൽകി, തളം വെച്ച് കുളിപ്പിച്ചു. ഉറക്കം നഷ്ടപ്പെട്ട കെ. വി. ജോസഫ് പിന്നീട് ഉറങ്ങുവാൻ തുടങ്ങി. പൂർണ്ണ ആരോഗ്യത്തോടെ ഉണർന്ന് ജീവിതത്തിലേക്ക് തിരിച്ചെത്തിയ കെ. വി. ജോസഫാണ് 2020 ജൂലൈ നാലിന് പൗരോഹിത്യ സുവർണ്ണ ജൂബിലിയിൽ എത്തിയത്.

മലങ്കരസഭയിലെ ആറ് കാതോലിക്കാ ബാവാമാരോടൊപ്പം ദേവലോകം, പഴയസെമിനാരി, പരുമല സെമിനാരി, എം.ഡി. സെമിനാരി തുടങ്ങിയ സഭയിലെ പൊതു സ്ഥാപനങ്ങളുടെ മുഖ്യ സാരഥ്യം വഹിച്ച വന്ദ്യ കെ. വി. ജോസഫ് റമ്പാൻ, 86-ന്റെ നിറവിലായി. അജപാലന ശുശ്രൂഷയിൽ 50 വർഷവും പൂർത്തീകരിച്ചു. ജീവിതത്തിലേക്ക് തിരിഞ്ഞു നോക്കിയ കെ. വി. ജോസഫ് റമ്പാൻ പറയുന്നു:

കാഞ്ഞിരപ്പള്ളിയിൽ വച്ച് 1960 സെപ്റ്റംബർ 20-ന് ഉണ്ടായ അപകടത്തിൽ നിന്നും ജീവിതത്തിലേക്ക് ഞാൻ തിരിച്ചു വന്നത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേകമായ മധ്യസ്ഥ പ്രാർത്ഥനയും അനുഗ്രഹവും കൊണ്ടാണ്. വിദഗ്ധ ചികിത്സയ്ക്കായി വെല്ലൂർക്ക് കൊണ്ടുപോകണ്ട, കോട്ടയത്തു തന്നെ ചികിത്സിക്കുക എന്ന് ദൈവാത്മാവിൽ ആജ്ഞാപിക്കുവാനുള്ള ഇച്ഛാശക്തി പ. ബാവായ്ക്ക് ഉണ്ടായിരുന്നു.

1957 മുതൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പം ദേവലോകത്ത് താമസിച്ച കെ. വി. ജോസഫാണ് പിന്നീട് സഭാകേന്ദ്രങ്ങളുടെ മുഖ്യ കാര്യ ദർശിയായി വിവിധ നിലകളിൽ സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാൻ.

**ജീവിതരേഖ**

കോട്ടയം പുതുപ്പള്ളിയിൽ പുരാതന കുടുംബമായ കളപ്പുരയ്ക്കൽ ജോസഫ് വർഗീസിന്റെയും മീനടം തെക്കേക്കര അന്നമ്മ വർഗീസിന്റെയും മൂത്ത പുത്രനായി 1935 ഏപ്രിൽ 7-ന് ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം പുതു പ്പള്ളി സെന്റ് ജോർജ് ഹൈസ്കൂളിൽ നടത്തി. ഓർത്തഡോക്സ് സെമി നാരിയിൽ നിന്ന് വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കി (1953-57). കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ബി.എ. ബിരുദം (1958-62) കരസ്ഥമാക്കി.

പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ 1967 ഡിസം ബർ 16-ന് ദേവലോകം അരമന ചാപ്പലിൽ വച്ച് ശെമ്മാശുപട്ടവും, കോട്ടയം മെത്രാസനാധിപൻ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് 1970 ജൂലൈ 4-ന് പുതുപ്പള്ളി സെന്റ് ജോർജ് പള്ളിയിൽ വച്ച് വൈദിക പട്ടവും നൽകി. 2009 ഏപ്രിൽ 15-ന് പരുമല സെമിനാരിയിൽ വെച്ച് പ. ബസേലിയോസ് ദിദിമോസ് ബാവ റമ്പാൻ സ്ഥാനം നൽകി.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ശിഷ്യത്വം സ്വീക രിച്ച് (1962-64) സഭാ ശുശ്രൂഷയിൽ വ്യാപൃതനായി. വൈദിക സെമിനാരി പഠനം പൂർത്തിയാക്കി പത്തു വർഷം കഴിഞ്ഞാണ് ശെമ്മാശ പദവിയിലേക്ക് എത്തുന്നത്. പഴയസെമിനാരി മെസ് മാനേജരും അസിസ്റ്റന്റ് മാനേജരുമായി (1964-66) ചുമതല വഹിച്ചു. പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ യുടെ സെക്രട്ടറിയായി എട്ട് വർഷം പ്രവർത്തിച്ചു (1967-75). തുടർന്ന് ദേവ ലോകം കാതോലിക്കേറ്റ് അരമന മാനേജർ (1976).

കോട്ടയം ഏലിയാ കത്തീഡ്രൽ വികാരിയായി പത്തു വർഷം ശുശ്രൂഷിച്ചു (1976-86). ഇക്കാലത്ത് 55 അടി വീതിയിലും 80 അടി നീളത്തിലുമായി ഏലിയാ കത്തീഡ്രൽ പുതുക്കിപ്പണിതു കൂദാശയ്ക്കു നേതൃത്വം നൽകി.

കോട്ടയം ഭദ്രാസനത്തിലെ തോട്ടയ്ക്കാട് മാർ അപ്രേം, തോട്ടയ്ക്കാട് സെന്റ് മേരീസ് ബേത്‌ലഹേം, കൊല്ലാട് സെന്റ് പോൾസ്, വെള്ളുക്കുട്ട സെന്റ് തോമസ്, വാകത്താനം പുത്തൻചന്ത സെന്റ് ജോർജ്, ഞാലിയാകുഴി മാർ ഗ്രിഗോറിയോസ്, കോത്തല സെഹിയോൻ, പള്ളം കാരമൂട് സെന്റ് മേരീസ്, പാത്താമുട്ടം സെന്റ് മേരീസ്, മീനടം സെന്റ് ജോർജ്, പരിയാരം സെന്റ് തോമസ്, കുമ്മനം സെന്റ് ജോർജ് തുടങ്ങിയ പള്ളികളിൽ വികാരി യായി സേവനമനുഷ്ഠിച്ചു.

തുടർന്ന് കോട്ടയം പഴയസെമിനാരി മാനേജരായും (1995–2006) പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായും (2006–2020) പ്രവർത്തിച്ചു. 2020 ജൂലൈ ഒന്നു മുതൽ പാമ്പാടി ദയറായിൽ വിശ്രമ ജീവിതം.

മലങ്കരസഭയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ മുതൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ വരെയുള്ള ആറു കാതോലിക്കാബാവാമാരോടൊപ്പം സഭയുടെ വിവിധ ശുശ്രൂഷകളിൽ നിർണ്ണായക പങ്കാളിത്തം വഹിച്ചു. മലങ്കരസഭയിൽ 1951 മുതൽ നടന്ന ഏഴ് മൂറോൻ കൂദാശയ്ക്കും പ. ഔഗേൻ കാതോലിക്കാബാവാ മുതൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ വരെയുള്ള പ. കാതോലിക്കാബാവാമാരുടെ സ്ഥാനാരോഹണ ശുശ്രൂഷയിലും പങ്കാളിയായി.

കോട്ടയം സെൻട്രൽ, കോട്ടയം ഭദ്രാസനങ്ങളിൽ നിന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രൈബ്യൂണൽ അംഗം, കോട്ടയം ഭദ്രാസന കൗൺസിൽ അംഗം, പാമ്പാടി ദയറാ പള്ളി, പരുമല പള്ളി എന്നിവയുടെ പുനർ നിർമ്മാണ കമ്മിറ്റി അംഗം, കോട്ടയം ബസേലിയോസ് കോളജ്, പാമ്പാടി കെ. ജി. കോളജ് ഇവയുടെ ലോക്കൽ കമ്മിറ്റി അംഗം, എം.ഒ.സി. കോളജ് ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. മികച്ച സംഘാടകൻ, ധ്യാനഗുരു എന്നീ നിലകളിൽ സ്തുത്യർഹമായി സേവനം അനുഷ്ഠിക്കുന്നു.

വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചൻ അറിവും അനുഭവവും ഉൾക്കൊള്ളുന്ന മലങ്കരസഭയിലെ മഹത്തായ വ്യക്തിത്വമാണ്. ആ ജീവിതവും സാക്ഷ്യവും സ്വതസിദ്ധമായ ശൈലിയിൽ ഹൃദയത്തിൽ നിന്നും പങ്കുവയ്ക്കുന്നു:

**അദ്ധ്യാത്മിക രംഗത്തേക്ക് ആകൃഷ്ടനായത് എങ്ങനെ?**

ചെറുപ്രായത്തിൽ തന്നെ ആദ്ധ്യാത്മിക കാര്യങ്ങളിൽ വളരെ താല്പര്യം ഉണ്ടായിരുന്നു. കോട്ടയത്ത് മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ മധ്യവേനലവധിക്കാലത്ത് ബൈബിൾ ക്ലാസ്സുകൾ ഉണ്ടായിരുന്നു. അതിൽ പതിവായി പങ്കെടുക്കുമായിരുന്നു. അന്ന് എം. വി. ജോർജ് ശെമ്മാശൻ (ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ക്ലാസ് എടുക്കുവാൻ അവിടെ വരുമായിരുന്നു. പാറേട്ട് അച്ചൻ (മാത്യൂസ് മാർ ഈവാനിയോസ്) ഇടവകപള്ളിയായ പുതുപ്പള്ളി പള്ളിയിലെ വികാരിയായിരുന്നു. ആ ആരാധനയും പ്രബോധനവും എല്ലാം ആത്മീയ ജീവിതത്തിലേക്ക് വഴിതെളിച്ചു.

**കോട്ടയത്തെ വൈദിക പഠന അനുഭവങ്ങൾ എങ്ങനെ?**

ഞാൻ പഠിച്ചപ്പോൾ (1953–57) വൈദിക സെമിനാരി കോട്ടയം എം.ഡി. സെമിനാരിയിൽ ആയിരുന്നു. വളരെ ഹൃദ്യമായ അദ്ധ്യാപക-വിദ്യാർത്ഥി ബന്ധം അന്നുണ്ടായിരുന്നു. വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസി

യോസ് മെത്രാപ്പോലീത്തായാണ് (പ. മാത്യൂസ് പ്രഥമൻ ബാവ) പ്രിൻസിപ്പാൾ. അന്ന് പഠിപ്പിച്ച അദ്ധ്യാപകർ അധികവും മെത്രാപ്പോലീത്തന്മാരായി ഉയർത്തപ്പെട്ടു. ഫാ. എം. വി. ജോർജ് (ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഫാ. എൻ. എ. യൂഹാനോൻ മല്പാൻ (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. കെ. ഫിലിപ്പോസ് (ഫിലിപ്പോസ് മാർ തെയോഫിലോസ്), പോൾ വർഗീസ് (പൗലോസ് മാർ ഗ്രീഗോറിയോസ്) തുടങ്ങിയവർ സഭയെ നയിച്ച പിതാക്കന്മാരായി.

ഡോ. ടി. ജെ. ജോഷ്വാ അച്ചനും എന്റെ ഗുരുവാണ്. അന്നദ്ദേഹം ശെമ്മാശനായിട്ടാണ് സെമിനാരിയിൽ പഠിപ്പിക്കുവാൻ വന്നത്.

വൈദികസെമിനാരിയിൽ സഹപാഠിയാണ് കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ (തുമ്പമൺ ഭദ്രാസനം). അമേരിക്കയിലുള്ള ഫാ. ഡോ. സി. ഒ. വർഗീസ്, ടി. എം. സഖറിയ കോർഎപ്പിസ്കോപ്പാ, പരുമല സെമിനാരി മുൻ മാനേജർ ഫാ. പി. വി. എബ്രഹാം ഓതറ, ഫാ. ടി. എ. ജേക്കബ് അമയന്നൂർ എന്നിവരും സഹപാഠികളാണ്. വൈദികസെമിനാരി പഠനം പൂർത്തിയാക്കിയിട്ട് 2020-ൽ 63 വർഷം തികയുകയാണ്. ആറു പതിറ്റാണ്ടിന്റെ സ്മരണകളാണ് പഴയസെമിനാരിയുമായി എനിക്കുള്ളത്.

**പഴയസെമിനാരി മാനേജരായി പ്രവർത്തിച്ച കാലഘട്ടം എങ്ങനെ?**

പഴയസെമിനാരി എന്റെ ജീവിതത്തിലെ വളരെ പ്രധാനപ്പെട്ട അനുഭവങ്ങൾ പകരുന്ന ആദ്ധ്യാത്മിക കേന്ദ്രമാണ്. സെമിനാരി പഠനകാലത്ത് സെമിനാരിയിലെ കൃഷി ഡയറക്ടറായി പ്രവർത്തിച്ചിട്ടുണ്ട്. പിന്നീട് 1964-66-ൽ പഴയസെമിനാരി മെസ് മാനേജരായും അസിസ്റ്റന്റ് മാനേജരായും ചുമതല വഹിച്ചു. അന്ന് ഫാ. കെ. ഫിലിപ്പോസ് ആയിരുന്നു മാനേജർ.

നിരവധി വർഷങ്ങൾക്ക് ശേഷം പഴയസെമിനാരി മാനേജരും ചാപ്ലയനുമായി 11 വർഷം പ്രവർത്തിച്ചു (1995-2006). അന്ന് പ്രിൻസിപ്പൽ കഴിഞ്ഞാൽ വിദ്യാർത്ഥികൾക്ക് മാനേജരാണ് മുഖ്യൻ. ചാപ്ലയനുമായിരുന്നതിനാൽ അദ്ധ്യാപകരും വിദ്യാർത്ഥികളുമായി വളരെ സൗഹൃദപരവും ഹൃദ്യവുമായ വ്യക്തിബന്ധം നിലനിർത്തിയിരുന്നു. അക്കാലത്തെ വിദ്യാർത്ഥികളെ പേരുചൊല്ലി വിളിക്കുവാൻ ഇപ്പോഴും എനിക്ക് സാധിക്കാറുണ്ട്.

പഴയസെമിനാരി മാനേജരായിരുന്ന കാലത്താണ് പ. വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി 2003 ഫെബ്രുവരി 23-ന് പ്രഖ്യാപിക്കുന്നത്. 'പരിശുദ്ധ പദ പ്രഖ്യാപന ശുശ്രൂഷ'യ്ക്ക് ആവശ്യമായ ക്രമീകരണങ്ങളും നടത്തിപ്പും യാതൊരു ഭംഗവും കൂടാതെ നിർവഹിക്കുവാൻ ദൈവം കൃപ ചൊരിഞ്ഞു. ഈ അത്യപൂർവ്വമായ സന്ദർഭം ജീവിതത്തിൽ ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല.

**സഭയുടെ പൊതു സ്ഥാപനങ്ങളിൽ എല്ലാം പ്രവർത്തിക്കുവാൻ കഴിഞ്ഞതു എന്തുകൊണ്ടാണ്?**

ദൈവത്തിന്റെ കൃപ ഒന്നുകൊണ്ട് മാത്രമാണ് സഭയുടെ പൊതു സ്ഥാപനങ്ങളിൽ പ്രവർത്തിക്കാൻ കഴിഞ്ഞത്. ദേവലോകം അരമന മാനേജർ, പഴയസെമിനാരി മാനേജർ, എം. ഡി. സെമിനാരി മാനേജർ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ. ഇതെല്ലാം ദൈവം തന്ന അനുഗ്രഹം മാത്രം. ദേവലോകം, പഴയസെമിനാരി (1995–2006), പരുമല സെമിനാരി (2006–2020), എം.ഡി. സെമിനാരി (1976–86), പാമ്പാടി ദയറാ തുടങ്ങിയ സഭയുടെ അഞ്ച് പൊതുസ്ഥാപനങ്ങളിലും പ്രവർത്തിക്കുവാൻ സാധിച്ചു. ഇതിൽ പഴയസെമിനാരിയിൽ പതിനൊന്ന് വർഷവും പരുമല സെമിനാരിയിൽ പതിനാല് വർഷവും സേവനമനുഷ്ഠിച്ചു. സഭ ഏൽപ്പിക്കുന്ന ഉത്തരവാദിത്വങ്ങൾ കൃത്യമായും ഭംഗിയായും വിശ്വസ്തതയോടെ നിർവ്വഹിക്കുക എന്നതാണ് എന്റെ രീതി. ഇത് പ്രാരംഭം മുതൽ ഇന്നുവരെയും അഭംഗുരം നടക്കുന്നു. സഭ ഏൽപ്പിക്കുന്ന ഏത് ഉത്തരവാദിത്വവും എന്റെ കഴിവും പ്രാപ്തിയും അനുസരിച്ച് പരമാവധി ഭംഗിയായി നിർവ്വഹിക്കുവാൻ സാധിച്ചു.

പരുമല സെമിനാരിയിൽ ധ്യാനമന്ദിരത്തിന്റെ ചുമതല നിർവ്വഹിച്ചതിനാൽ മഹാപരിശുദ്ധനായ പരുമല തിരുമേനിയുടെ കബറിടത്തിൽ പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും ദൈവം കൂടുതൽ അവസരം നൽകി. എല്ലാ യാമപ്രാർത്ഥനകളിലും ആരാധനകളിലും പതിവായി സംബന്ധിക്കും. പരുമലയിലെ ജീവിതം ഒരു പ്രത്യേകമായ ആദ്ധ്യാത്മിക അനുഭവം ആയിരുന്നു.

**ഏതെല്ലാം സുപ്രധാന സംഭവങ്ങൾക്കാണ് സാക്ഷ്യംവഹിച്ചത്?**

അമ്പതു വർഷത്തെ പൗരോഹിത്യ ജീവിതത്തിൽ ഒട്ടനവധി ചരിത്ര സംഭവങ്ങൾക്ക് സാക്ഷ്യം വഹിക്കുവാൻ കഴിഞ്ഞു. വൈദികനായത് 1970–ൽ ആണെങ്കിലും സെമിനാരി പഠനം കഴിഞ്ഞ് 1957 മുതൽ ദേവലോകത്ത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പം താമസിച്ചതിനാൽ നിരവധി നിർണ്ണായക സംഭവങ്ങളിൽ പങ്കുചേരുവാൻ സാധിച്ചു.

എന്റെ ഓർമ്മയിലെ ഏറ്റവും പ്രധാന സംഭവം പഴയസെമിനാരിയിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവ 1951 ഏപ്രിൽ 20–ന് നടത്തിയ വി. മൂറോൻ കൂദാശയാണ്. അന്ന് ഞാൻ എട്ടാം ക്ലാസ് വിദ്യാർത്ഥിയായിരുന്നു. മലങ്കരസഭയ്ക്ക് എതിരായി 1951–ൽ ഹൈക്കോടതി വിധി പ്രഖ്യാപിച്ചപ്പോൾ 'സത്യം ജയിക്കും. ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട' എന്ന് പ്രസ്താവിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ അടൂർ മുതൽ കോട്ടയം എം.ഡി. സെമിനാരിയിലേക്ക് സ്വീകരിച്ച് ആനയിച്ച സ്വീകരണ ഘോഷയാത്രയും അവിസ്മരണീയമായി എന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നു.



**മലങ്കരസഭയിലെ റമ്പാന്മാർ പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായ്ക്കൊപ്പം.**



**പുതുപ്പള്ളി പെരുന്നാൾ പ്രദക്ഷിണത്തിൽ.**

എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി 1956 ഒക്ടോബർ 31-ന് പഴയസെമിനാരി സന്ദർശിച്ചപ്പോൾ ഞാൻ സെമിനാരി വിദ്യാർത്ഥിയായിരുന്നു. ചക്രവർത്തിയുടെ പഴയസെമിനാരി, ദേവലോകം സന്ദർശനത്തിൽ പ. ബാവായോടൊപ്പം പങ്കുചേരാൻ കഴിഞ്ഞു.

ഓർമ്മയിൽ പച്ചപിടിച്ചു നിൽക്കുന്ന സുന്ദര മുഹൂർത്തമായിരുന്നു 1958 ഡിസംബർ 16-ന് പഴയസെമിനാരിയിൽ നടന്ന സഭാ സമാധാന സമ്മേളനം. അന്ന് വൈദിക വിദ്യാഭ്യാസം ഞാൻ പൂർത്തിയാക്കിയിരുന്നു. 1962-ൽ നിരണത്തു വച്ച് ഔഗേൻ തിരുമേനിയെ, യോജിച്ച സഭയുടെ കാതോലിക്കാ ആയി തിരഞ്ഞെടുക്കുമ്പോഴും പ. ഗീവർഗീസ് രണ്ടാമൻ ബാവായോടൊപ്പം ഞാൻ ഉണ്ടായിരുന്നു.

പ. മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ശതാബ്ദിയാഘോഷം (1972), കാതോലിക്കേറ്റ് സപ്തതി ആഘോഷം (1982), കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന പ. വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ സുവർണ്ണ ജൂബിലി ആഘോഷം (1984), ജോൺ പോൾ മാർപാപ്പായുടെ കോട്ടയം സന്ദർശനം (1986), പുനർ നിർമ്മിച്ച പരുമല പള്ളിയുടെ കൂദാശ (2000), പ. വട്ടശ്ശേരിൽ തിരുമേനിയുടെ പരിശുദ്ധ പ്രഖ്യാപന ശുശ്രൂഷ (2003), കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം (2012) തുടങ്ങിയ എത്രയോ സമ്മേളനങ്ങളിൽ വിവിധ നിലകളിലും സംഘാടക രംഗത്തും പ്രവർത്തിച്ചു. പ. ഔഗേൻ ബാവാ മുതൽ പ. പൗലോസ് ദ്വിതീയൻ ബാവ വരെയുള്ള അഞ്ച് ബാവാമാരുടെ സ്ഥാനാരോഹണ ശുശ്രൂഷകളിൽ സംബന്ധിച്ചു. ഔഗേൻ ബാവായുടെ സ്ഥാനാരോഹണം എം.ഡി. സെമിനാരിയിൽ ആയിരുന്നു. മാത്യൂസ് പ്രഥമൻ ബാവായുടേത് പഴയസെമിനാരിയിൽ വച്ചും. പിന്നീട് എല്ലാം നടന്നത് പരുമലയിലും. സഭയുടെ എല്ലാ പൊതു പരിപാടികളിലും മുടങ്ങാതെ പങ്കുചേരുവാൻ പ്രത്യേകം ശ്രദ്ധിക്കാറുണ്ട്.

**പരുമലയിലെ ജീവിതവും താമസവും ആരാധനയും എങ്ങനെയായിരുന്നു?**

പ. പരുമല തിരുമേനിയുടെ അനുഗ്രഹത്താൽ അവിടുത്തെ ജീവിതം ആത്മീയ സന്തോഷം പകരുന്നതായിരുന്നു. രാവിലെ 4.30-ന് ആരംഭിക്കുന്ന ജീവിതം സമാപിക്കുന്നത് വൈകിട്ട് 9 മണിയുടെ സൂത്താറ നമസ്ക്കാരത്തോടെയാണ്. എന്നും രാവിലെ അഞ്ചു മണിക്ക് പ്രാർത്ഥന. 10 മണിക്ക് അപേക്ഷ പ്രാർത്ഥന. 12 മണിക്ക് ഉച്ച നമസ്കാരം. 3 മണിക്ക് ഒമ്പതാം മണി നമസ്ക്കാരം. 6 മണിക്ക് സന്ധ്യാനമസ്കാരം. 9-ന് സൂത്താറ എന്നിങ്ങനെയാണ് ആരാധനാ ക്രമീകരണം. ഇതോടൊപ്പം വിശുദ്ധ കുർബാന, പ്രത്യേക ശുശ്രൂഷകൾ എന്നിവയിലും മാനേജരുടെ നിർദ്ദേശമനുസരിച്ച് പങ്കുചേരും. എല്ലാ വെള്ളിയാഴ്ചയും ധ്യാനപ്രസംഗവും മധ്യസ്ഥ പ്രാർത്ഥനയും ഉണ്ട്.

പരുമല പെരുന്നാൾ എന്നും ഓർത്തിരിക്കാൻ കഴിയും. ഒക്ടോബർ അവസാനം ആരംഭിക്കുന്ന 'പരുമല പെരുന്നാൾ തീർത്ഥാടനവാരം' എത്രയെത്ര പദ്ധതികൾക്കാണ് സാക്ഷ്യം വഹിക്കുന്നത്. നവംബർ ഒന്നിന് എത്തുന്ന പദയാത്രാ സംഘങ്ങളും തീർത്ഥാടകരും അക്ഷരാർത്ഥത്തിൽ പരുമലയെ പുണ്യ നഗരമാക്കി തീർക്കുന്നു. പ്രധാന പെരുന്നാൾ ദിനമായ നവംബർ രണ്ടിന് എത്തുന്നത് നാനാജാതിമതസ്ഥരായ വിശ്വാസികളുടെ സമൂഹമാണ്. എന്നും പരുമലയിലെ ജീവിതാനുഭവങ്ങൾ ഹൃദയത്തിൽ വർണാഭമായി നിലനിൽക്കും.

**വിശുദ്ധ മൂറോൻ കൂദാശകൾക്ക് പങ്കാളിത്തം വഹിച്ചത് എങ്ങനെ?**

മലങ്കരസഭയിലെ ആറു കാതോലിക്കാബാവാമാർ നടത്തിയ വിശുദ്ധ മൂറോൻ കൂദാശയിൽ പങ്കുചേരുവാൻ അവസരം ലഭിച്ചു. പഴയസെമിനാരിയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ നടത്തിയ മൂറോൻ കൂദാശയാണ് ആദ്യം ഓർമ്മയിൽ എത്തുന്നത്. പഴയസെമിനാരിയിൽ പ. ഔഗേൻ ബാവാ 1967 ഡിസംബർ 21-നു മുറോൻ കൂദാശ നടത്തുമ്പോൾ ഞാൻ ശെമ്മാശനായി ആരാധനയിൽ പങ്കുചേർന്നു. വൈദികസെമിനാരി പഠനം കഴിഞ്ഞ് പത്തു വർഷത്തോളം ദേവലോകത്ത് താമസിച്ചുവരികയായിരുന്നു. മൂറോൻ കൂദാശ ആ വർഷം നടന്നതിനാലാണ് ഡിസംബർ 16-ന് ശെമ്മാശുപട്ടം ഏറ്റത്.

പ. മാത്യൂസ് പ്രഥമൻ ബാവാ, പഴയസെമിനാരിയിലും (1978) ദേവലോകത്തും (1988) നടത്തിയ വിശുദ്ധ മൂറോൻ കൂദാശയിലും പിന്നീട് ദേവലോകത്ത് പ. മാത്യൂസ് ദ്വിതീയൻ ബാവാ (1999) പ. ദിദിമോസ് ബാവാ (2009), പ. പൗലോസ് ദ്വിതീയൻ ബാവാ (2018) എന്നിവർ നടത്തിയ വി. മൂറോൻ കൂദാശയിലും നേതൃത്വം നൽകി. വി. മൂറോൻ തയ്യാറാക്കുന്ന സ്ഥാനികളിൽ പല പ്രാവശ്യവും അംഗമായി നേതൃത്വം നൽകിയിട്ടുണ്ട്. ആറു കാതോലിക്കാബാവാമാർ നടത്തിയ ഏഴ് വി. വി. മൂറോൻ കൂദാശകളിൽ പങ്കുചേരാൻ ദൈവം അവസരവും ആരോഗ്യവും നൽകിയതിൽ ദൈവത്തെ സ്തുതിക്കുന്നു.

**ഇടയശുശ്രൂഷയിൽ അര നൂറ്റാണ്ട് പിന്നിട്ടല്ലോ. വയസ്സ് 86 ഉം ആയല്ലോ. ജീവിതം അങ്ങയെ എന്തു പഠിപ്പിച്ചു?**

1. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും പ. ഔഗേൻ പ്രഥമൻ ബാവായും ജീവിതത്തിൽ വളരെ സ്വാധീനിച്ചിട്ടുണ്ട്. ഈ പിതാക്കന്മാർ പകർന്ന ആദ്ധ്യാത്മിക പാഠം നോമ്പ്, ഉപവാസം, പ്രാർത്ഥന, ധ്യാനം, ദാനധർമ്മം എന്നിവയിൽ കേന്ദ്രീകൃതമായിരുന്നു. എന്റെ ജീവിതത്തിലും ഇവ ജീവിതപാഠമായി തീർന്നു.

2. 'സഭ എന്റേതാണ്. ഞാൻ സഭയുടേതാണ്. സഭ ദൈവത്തിന്റെ ശരീരമാണ്. സഭയ്ക്കു വേണ്ടി ജീവിക്കുക' എന്ന സിദ്ധാന്തമാണ് എനിക്കുള്ളത്. സഭ ഏല്പ്പിക്കുന്ന ഉത്തരവാദിത്വങ്ങൾ പൂർണ വിശ്വസ്തതയോടെ പരിപാലിക്കുവാൻ കഴിയണം.

3. മലങ്കരസഭയുടെ കാതലായ വിശ്വാസസത്യങ്ങൾ ജീവിതത്തിന്റെ അവസാന ശ്വാസം വരെയും സംരക്ഷിക്കുവാൻ കഴിയണം. കാതോലിക്കേറ്റും ഭരണഘടനയും ദേശീയതയും സ്വയംശീർഷകത്വവും ഏവരും കാത്തുസൂക്ഷിക്കണം.

4. ഇടവക ശുശ്രൂഷയിൽ ഏവരുമായി ആഴമായ ബന്ധം നിലനിർത്തണം. വിശ്വാസികളുടെ ആത്മീയ ആവശ്യങ്ങൾ കൃത്യമായി നിർവ്വഹിക്കണം. പ്രതിസന്ധികളിൽ വിശ്വാസികളുടെ ഭവനങ്ങൾ സന്ദർശിച്ച് ആശ്വാസം പകർന്നു പ്രാർത്ഥിക്കണം. വിശുദ്ധ കുർബ്ബാനയിൽ അവരുടെ പേരുകൾ വായിക്കുമ്പോൾ 'നെഞ്ചോട് ചേർത്തു പ്രാർത്ഥിക്കുമ്പോൾ' അവർക്ക് അതിന്റെ അനുഭവം ഉണ്ടാകും.

5. ദൈവ വിശ്വാസത്തോടൊപ്പം സഭാ വിശ്വാസവും സഭാപിതാക്കന്മാരോടുള്ള ആദരവും ബഹുമാനവും നിലനിർത്തണം. ഭാവിതലമുറയ്ക്ക് അത് മാതൃകയാക്കി പകരുവാനും കഴിയണം. ജീവിതത്തിൽ സങ്കടവും പ്രതിസന്ധിയും കഷ്ടനഷ്ടങ്ങളും ഉണ്ടാകുമ്പോൾ പരുമലയിൽ വന്നു പ്രാർത്ഥിക്കുന്ന പതിവ് നമ്മുടെ പൂർവ്വിക പിതാക്കന്മാർ കാണിച്ചു തന്നു. അത് പിന്തുടരുവാൻ ഏവരും ശ്രദ്ധിക്കണം. വൈദികശ്രേണിയിലെ ഓരോ സ്ഥാനിയും ഞാൻ എന്താണ്, എന്റെ ശുശ്രൂഷ എങ്ങനെ ആയിരിക്കണം എന്ന് വിലയിരുത്തണം. സ്നേഹത്തിന്റെയും സേവനത്തിന്റെയും കരുണയുടെയും തീർത്ഥാടനയാത്ര സമ്യക്കായി നിർവഹിക്കുവാനുള്ള ഊർജ്ജം - പരിശുദ്ധാത്മദാനം - പ്രാപിക്കുന്നതിനായി അപേക്ഷിക്കണം.

**ഉപസംഹാരം**

കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാന്റെ ജീവിതവും സാക്ഷ്യവും സുതാര്യമാണ്. വന്ദ്യ കെ. വി. ജോസഫ് റമ്പാന് സഭാചരിത്രത്തിന്റെ അകവും പുറവും ഏഴ് പതിറ്റാണ്ടായി ഹൃദിസ്ഥമാണ്. ജീവിതയാത്രയിൽ 86-ന്റെ നിറവിലും സഭാചരിത്രത്തിലെ ഏതൊരേടും കൃത്യമായി അടയാളപ്പെടുത്തുന്നു. സ്ഥലകാല വിവരങ്ങൾക്ക് സ്ഫടിക തിളക്കമാണ്. വ്യക്തികളുടെയും പിതാക്കന്മാരുടെയും ജീവിതവും കാലവും ദർശനവും അനർഗളമായി ഏതു നിമിഷവും പ്രവഹിക്കും. അത്രമാത്രം മലങ്കരസഭാ ചരിത്രത്തോട് ബന്ധപ്പെട്ടതാണ് 1953 മുതലുള്ള ജീവിതം. പുതുപ്പള്ളി, കോട്ടയം, പരുമല വഴി പാമ്പാടി ദയറായിൽ കെ. വി. ജോസഫ് റമ്പാൻ എത്തിയപ്പോൾ ആധുനിക മലങ്കരസഭാ ചരിത്ര സംഗ്രഹമാണ് ആ ജീവിതം സാക്ഷിക്കുന്നത്.

അടിയുറച്ച ദൈവവിശ്വാസം, പ്രാർത്ഥനാജീവിതം, സുസ്ഥിരമായ സഭാസ്നേഹം, സഭാപിതാക്കന്മാരോടുള്ള വിശ്വസ്തത, നൈർമ്മല്യം നിറഞ്ഞ ആത്മീയ ജീവിതം, പരിപക്വമായ ഇടയപരിപാലനം... വന്ദ്യ കെ. വി. ജോസഫ് റമ്പാൻ ദൈവകൃപയുടെ നീർച്ചാലുകൾ അനുഭവിച്ചറിഞ്ഞ അപൂർവ്വ പ്രതിഭയാണ്. പ്രശാന്തമായ ജീവിതസായാഹ്നത്തിലേക്ക് പാമ്പാടി ദയറാക്കുന്നുകൾ കയറുന്ന ഈ ജ്ഞാനയോഗിയിൽ ദിവ്യജ്ഞാനത്തിന്റെ ഓജസ്സും തേജസ്സും സമന്വയിച്ചിരിക്കുന്നു. യഥാർത്ഥമായും ദൈവത്തിന്റെ പുരോഹിതനായ ജ്ഞാനയോഗി.






**വി. ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പിനരികിൽ ജോസഫ് മാർ ദീവന്നാസ്യോസിനോടൊപ്പം.**

# കുരിശിന്റെ പാതയിലെ ഒരുത്തമ സന്യാസ പഥികൻ

## പോൾ മത്തായി

(മുൻ അസോസിയേഷൻ സെക്രട്ടറി)

ചില വ്യക്തികളെ കണ്ടുമുട്ടുന്നത് നമ്മുടെ ജീവിതത്തിൽ വഴിത്തിരിവാകും. അങ്ങനെയുള്ള ഒരു നല്ല വ്യക്തിത്വമാണ് വന്ദ്യ ജോസഫ് റമ്പാച്ചൻ. തന്നെ സമീപിക്കുന്നവർക്ക് അദ്ദേഹം നല്ല ഉപദേശങ്ങൾ നൽകും. ആത്മാർത്ഥമായി പ്രാർത്ഥിക്കും. മറ്റുള്ളവരെ പരമാവധി പ്രോത്സാഹിപ്പിക്കും. സങ്കടങ്ങൾ പങ്കിടുന്നവരോട് റമ്പാച്ചൻ പറയും, "നിരന്തരമായി പ്രാർത്ഥിക്കുക. ദൈവം വഴി കാണിച്ചു തരും. പ്രതിസന്ധികൾ ജീവിതത്തിൽ വഴിത്തിരിവാകും." ദൈവരാജ്യത്തിനുവേണ്ടി കുരിശിന്റെ ശിക്ഷണത്തിന് വിധേയനായി ജീവിക്കുന്ന ഉത്തമ സന്യാസിയാണ് കെ. വി. ജോസഫ് റമ്പാച്ചൻ.

"യോബേൽ" എന്ന ഹീബ്രു വാക്കിൽ നിന്നാണ് ജൂബിലി എന്ന പദം ഇംഗ്ലീഷിൽ വന്നത്. യോബേൽ എന്നാൽ 'ആടിന്റെ കൊമ്പ്' എന്നാണർത്ഥം. കാഹളം ഊതുവാൻ യഹൂദന്മാർ ആടിന്റെ വളഞ്ഞ കൊമ്പ് ഉപയോഗിച്ചിരുന്നു. തങ്ങളുടെ ദൗത്യം നിറവേറ്റുന്നതിൽ എത്രമാത്രം വിജയിച്ചു എന്ന് ലോകത്തെ കാഹളമൂതി അറിയിക്കുന്ന അവസരമാണ് ജൂബിലി. ഭക്തനായ ജോസഫ് റമ്പാച്ചന്റെ നിഷ്കാമ കർമ്മങ്ങൾ തന്റെ പൗരോഹിത്യ കനക ജൂബിലി വർഷത്തിൽ നാം സമൂഹത്തെ അറിയിക്കണം. ശുദ്ധീകരിക്കപ്പെടുകയും പ്രതിഷ്ഠിക്കപ്പെടുകയും ചെയ്യുന്ന അവസരം കൂടിയാണ് ജൂബിലി.

മലങ്കരസഭയോടും അതിന്റെ ശ്രേഷ്ഠ പൈതൃകത്തോടും ആത്മാർത്ഥ സ്നേഹമുള്ള ഭക്തനാണ് റമ്പാച്ചൻ. ആറ് കാതോലിക്കാ ബാവാമാരുമായി ഉറ്റബന്ധം പുലർത്തുന്നതിന് അദ്ദേഹത്തിന് അവസരം ലഭിച്ചു. ദശാബ്ദങ്ങളായി സഭയുടെ നേതൃസ്ഥാനികളുമായിട്ടും അദ്ദേഹം ആത്മബന്ധം പുലർത്തുന്നു. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ, പഴയസെമിനാരി, ദേവലോകം അരമന, പരുമല സെമിനാരി എന്നിങ്ങനെ സഭയുടെ ഏറ്റവും പ്രമുഖ സ്ഥാപനങ്ങളിൽ സ്തുത്യർഹമായ സേവനമനുഷ്ഠിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. സഭാനേതൃത്വം ഏൽപ്പിക്കുന്ന ഏതു ജോലിയും മടി കൂടാതെ അദ്ദേഹം ഏറ്റെടുക്കും. സ്ഥാനമാനങ്ങൾക്കോ പുകഴ്ചയ്ക്കോ പരക്കം പായുന്ന സ്വഭാവമില്ല.

നേരായ മാർഗ്ഗം എപ്പോഴും പിന്തുടരുന്ന വ്യക്തിയാണ് റമ്പാച്ചൻ. "ഇവൻ സാക്ഷാൽ ഇസ്രായേല്യൻ. ഇവനിൽ കപടമില്ല" എന്ന് നഥാനിയേലിനെക്കുറിച്ച് ക്രിസ്തു പറഞ്ഞത് ഇദ്ദേഹത്തിനും ചേരും.

സഭയുടെ ആചാരങ്ങളും അനുഷ്ഠാനങ്ങളും സംരക്ഷിക്കുന്നതിൽ ബദ്ധശ്രദ്ധനാണ് റമ്പാച്ചൻ. ആരാധനയിൽ അദ്ദേഹം ആനന്ദം അനുഭവിക്കുന്നു. വള്ളി പുള്ളി വ്യത്യാസമില്ലാതെ പ്രാർത്ഥനകളും ഗീതങ്ങളും ചൊല്ലും. ലാളിത്യത്തിന്റെ പര്യായമാണദ്ദേഹം. ഉയർന്ന ധാർമ്മിക നിലവാരവും സൽസ്വഭാവവും പുലർത്തുന്നു. പ്രലോഭനങ്ങൾക്ക് വിധേയനാകാത്ത വ്യക്തിത്വം. സ്വാർത്ഥതയുടെ ഒരംശം പോലും ഇല്ലാത്ത സുകൃത ജീവിതം.

വ്യക്തിപരമായി റമ്പാച്ചനുമായി അടുത്ത ബന്ധം പുലർത്താൻ എനിക്കും കുടുംബത്തിനും കഴിഞ്ഞിട്ടുണ്ട്. ഞങ്ങൾ വളരെ ബഹുമാനിക്കുന്ന ആത്മീയ ശ്രേഷ്ഠനാണ് റമ്പാച്ചൻ. ആ പുണ്യ ജീവിതത്തെപ്രതി നമുക്ക് ദൈവത്തെ സ്തുതിക്കാം. പ്രാർത്ഥനയിൽ സമർപ്പിക്കാം. പൗരോഹിത്യ ശുശ്രൂഷയുടെ കനക ജൂബിലി ആഘോഷവേളയിൽ എല്ലാവിധ ആശംസകളും നേരുന്നു. ആയുരാരോഗ്യ സൗഭാഗ്യങ്ങൾക്കായി പ്രാർത്ഥിക്കുന്നു. ശേഷിക്കുന്ന കാലം സമാധാനത്തോടും ആത്മസന്തോഷത്തോടും കൂടി ജീവിക്കുവാൻ ദൈവം റമ്പാച്ചനെ ശക്തിപ്പെടുത്തട്ടെ.



# വജ്രശോഭയുള്ള ആചാര്യ ശ്രേഷ്ഠൻ



## ഡോ. അലക്സാണ്ടർ കാരയ്ക്കൽ

(മുൻ വൈസ് ചാൻസിലർ, കണ്ണൂർ യൂണിവേഴ്സിറ്റി)


ഏവർക്കും പ്രിയങ്കരനായിരിക്കുന്ന കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാൻ സ്നേഹവും വാത്സല്യവും കാരുണ്യവും കഠിനപ്രയത്നവും എല്ലാം കലർന്ന ഒരു വലിയ ഹൃദയത്തിന്റെ ഉടമയാണ്. ഞങ്ങൾ തമ്മിലുള്ള സ്നേഹബന്ധത്തിനും ഇപ്പോൾ അമ്പത് തികയുന്നു. അര നൂറ്റാണ്ട് മുമ്പ് ഞാൻ സഭാ മാനേജിംഗ് കമ്മിറ്റിയിൽ ഒരംഗമായി പ്രവർത്തിച്ച നാൾ മുതൽ ഇന്നുവരെയും ഒരു പോറൽപോലും ഞങ്ങളുടെ ആത്മബന്ധത്തിന് ഉണ്ടായിട്ടില്ല. എല്ലാ അർത്ഥത്തിലും നല്ലവനായ ഒരു മനുഷ്യസ്നേഹിയുടെ ജീവിതം, വരുംതലമുറയ്ക്ക് മനസ്സിലാക്കുന്നതിന് ഈ പൗരോഹിത്യ സുവർണ്ണ ജൂബിലി വേളയിൽ ഒരു ഗ്രന്ഥം പുറത്തിറക്കുന്നത് എന്തുകൊണ്ടും സ്വാഗതാർഹമാണ്.

ഏതു വിഭാഗത്തിൽപെടുന്ന ആളായാലും വ്യക്തിബന്ധം കൊണ്ട് സ്നേഹവലയം സൃഷ്ടിക്കുന്ന റമ്പാച്ചൻ എന്റെ പ്രവർത്തനങ്ങളിലും സന്തോഷിച്ചിരുന്നു. സഭയുടെ ഒരു സ്റ്റേജിലും റമ്പാച്ചനെ സാധാരണ കാണാറില്ല. അത് റമ്പാച്ചന്റെ ഒരു രീതിയായിരുന്നു. അണിയറയിൽ നിന്ന് ആളുകളെ ഒരുക്കി രംഗത്ത് അവതരിപ്പിക്കുന്നതിലായിരുന്നു റമ്പാച്ചൻ ആനന്ദം കണ്ടിരുന്നത്. സ്നേഹമില്ലാത്ത ജീവിതം വെറും മരുഭൂമി തന്നെ എന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. പ്രവർത്തനരഹിതമായ ഒരു യന്ത്രം വൈദ്യുതി കിട്ടുമ്പോൾ എങ്ങനെ ശബ്ദമുണ്ടാക്കി ചലിക്കുന്നുവോ, അതേ രൂപത്തിലായിരുന്നു റമ്പാച്ചന്റെ സ്നേഹത്തോടെയുള്ള ഇടപെടൽ മറ്റുള്ളവരിൽ ചലനം സൃഷ്ടിക്കുന്നത്. ആരോടും അദ്ദേഹം ദേഷ്യപ്പെടുകയോ കോപിച്ചു സംസാരിക്കുകയോ ചെയ്യാറില്ല. അത്ര കണ്ട് ഒരു തുറന്ന മനസ്സിന്റെ ഉടമയാണ്.

വ്യക്തിബന്ധങ്ങൾക്ക് ഏറ്റവും കൂടുതൽ ക്ഷതം സംഭവിച്ചു കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. എന്നാൽ ധന്യമായ ജീവിതംകൊണ്ടും പെരുമാറ്റംകൊണ്ടും ജനഹൃദയങ്ങൾ കീഴടക്കിയ റമ്പാച്ചൻ വ്യക്തിബന്ധങ്ങൾ ഊട്ടിഉറപ്പിക്കുന്നതിൽ അങ്ങേയറ്റം താല്പര്യം കാണിക്കുന്നു. പ്രലോഭനങ്ങളുടെയും പ്രതികൂല സാഹചര്യങ്ങളുടെയും മുമ്പിൽ മുട്ടുമടക്കാതെ സർവ്വശക്തന്റെ വരദാനങ്ങളിലും, വഴികാട്ടലിലും ആശ്രയിച്ചുകൊണ്ട് അദ്ദേഹം കടന്നുപോകുന്ന എല്ലാ വഴിത്താരകളിലും ഇന്നും വെളിച്ചം വിതറുന്നു.

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒരു ശിഷ്യനായി 1962–63 കാലഘട്ടത്തിൽ സഭാപ്രവർത്തനം ആരംഭിച്ച

റമ്പാച്ചൻ 1967–75 കാലത്ത് പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായി വിശ്വസ്ത സേവനമർപ്പിച്ചു. 2009 ഏപ്രിൽ 15–ന് പ. ദിദിമോസ് ബാവായിൽ നിന്ന് പരുമല സെമിനാരിയിൽ വച്ച് റമ്പാൻ സ്ഥാനം സ്വീകരിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ സുപ്രധാന സംഭവമെന്ന് വിശേഷിപ്പിക്കാവുന്ന മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ചരമ ശതാബ്ദി 1972–ൽ ഒരു വർഷത്തെ പരിപാടികളോടു കൂടി ഗംഭീരമായി ആഘോഷിച്ചു. ഇതിന്റെ ജനറൽ കൺവീനറായി പ്രവർത്തിക്കുവാൻ അവസരം ലഭിച്ച എനിക്ക്, ഔഗേൻ ബാവായുടെ സെക്രട്ടറിയെന്ന നിലയിൽ കെ. വി. ജോസഫ് അച്ചനിൽ നിന്ന് പൂർണ്ണ സഹകരണം ലഭിച്ചു എന്നുള്ളത് ഈ അവസരത്തിൽ ഓർക്കുന്നു.

വിവിധ കാലഘട്ടങ്ങളിൽ പഴയസെമിനാരി മാനേജർ, കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വികാരി, സഭാ മാനേജിംഗ് കമ്മിറ്റി മെമ്പർ, അസോസിയേഷൻ ട്രൈബ്യൂണൽ അംഗം, ദേവലോകം അരമന മാനേജർ, എം.ഒ.സി. കോളജ് ഗവേണിംഗ് ബോർഡ് മെമ്പർ, പരുമലപള്ളിയുടെ പുനർ നിർമ്മാണ കമ്മിറ്റിയംഗം മുതലായ നിലകളിൽ റമ്പാച്ചൻ സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഞാൻ സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ച കാലത്ത് റമ്പാച്ചനുമായി ഏറ്റവും നല്ല ബന്ധമാണ് പുലർത്താൻ സാധിച്ചത്.

ഇന്ന് പരുമലയിൽ വരുന്ന ഏതൊരു വ്യക്തിക്കും കുളിർമ്മയുടെ അനുഭവം നൽകുവാൻ റമ്പാച്ചന്റെ സാന്നിധ്യം ഉപകരിക്കുന്നു എന്ന് പറഞ്ഞാൽ അതിൽ ഒട്ടും അതിശയോക്തിയില്ല. റമ്പാച്ചൻ തലയിൽ കൈവച്ച് പ്രാർത്ഥിച്ചാൽ ലഭിക്കുന്ന അനുഭൂതി, അതനുഭവിച്ചിട്ടുള്ളവർ പങ്കുവച്ചിട്ടുള്ളത് ഈ ലേഖകന് നേരിട്ട് അറിയുവാൻ കഴിഞ്ഞിട്ടുണ്ട്.

ഒരു ശരാശരി മനുഷ്യന് ആറു ലക്ഷം മണിക്കൂർ മാത്രമാണ് ഈ ലോകത്തിൽ ജീവിക്കാൻ ലഭിക്കുകയുള്ളു എന്ന് കവി പൂന്താനം പറയുന്നു. ഇതിൽ പകുതി അലസമായും ഉറങ്ങിയും ചെലവിടുന്നു. ബാക്കി സമയം മനുഷ്യൻ കടിപിടി നടത്തി ജീവിക്കുന്നു. എന്നാൽ ജോസഫ് റമ്പാച്ചനെ സംബന്ധിച്ചിടത്തോളം ഈ പ്രസ്താവനയ്ക്ക് ഒരു വിയോജനക്കുറിപ്പ് ചേർക്കാൻ ഞാൻ ആഗ്രഹിക്കുന്നു. റമ്പാച്ചൻ പൂർണ്ണ സമയവും പ്രാർത്ഥനയ്ക്കും ധ്യാനത്തിനും മറ്റുള്ളവരെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നതിനും പരുമല പള്ളിയിൽ ചെലവിടുന്നു.



ഈ പൗരോഹിത്യ സുവർണ്ണ ജൂബിലിയെ റമ്പാച്ചൻ സഭയ്ക്കും സമൂഹത്തിനും

നൽകിയിട്ടുള്ള സേവനങ്ങൾ സമാഹരിച്ച് വരുംതലമുറയ്ക്ക് ഹൃദ്യമായ ഒരു ശാശ്വത പാരിതോഷികമായി സമർപ്പിക്കാനുള്ള സുവർണാവസരമാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. റമ്പാച്ചന്റെ ഭാവി കൂടുതൽ ശോഭനമാക്കാൻ എന്റെ എല്ലാ ആശംസകളും സഹർഷം നേരട്ടെ.



**പുതുപ്പള്ളി പെരുന്നാൾ കൊടിയേറ്റിൽ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിനൊപ്പം.**

# ദൈവം കൈ പിടിച്ചു നടത്തിയ ശ്രേഷ്ഠ പുരോഹിതൻ

## പ്രൊഫ. ഡോ. കെ പി. ജോയി

അമ്പതു വർഷത്തെ വൈദിക ജീവിതം പൂർത്തിയാക്കുന്ന ഞങ്ങളുടെ പ്രിയപ്പെട്ട കെ. വി. ജോസഫ് റമ്പാച്ചനെക്കുറിച്ച് ഒരു ചെറു കുറിപ്പ് എഴുതാൻ ഭാഗ്യം ലഭിച്ചത് ഒരു ദൈവനിയോഗമായി ഞാൻ കാണുന്നു. ചെറുപ്രായം മുതൽ അഭംഗമായി തുടരുന്ന ഒരു ആത്മബന്ധത്തിന്റെ കഥയാണിത്.

കെ. വി. ജോസഫ് റമ്പാച്ചൻ ജീവിതയാത്രയുടെ 85 വർഷം പിന്നിട്ടിരിക്കുന്നു. ജീവിക്കുന്നത് മുന്നോട്ടാണെങ്കിലും അത് മനസ്സിലാക്കേണ്ടതു പിന്നോട്ടാണെന്ന് പറഞ്ഞത് ഒരു വലിയ തത്വചിന്തകനായ ഡോ. സോറൻ കീർക്കെ ഗാഡ് ആണ്. പിന്നോട്ടുള്ള ഈ നോട്ടത്തിൽ ജോസഫ് റമ്പാൻ വെളിപ്പെടുത്തുന്ന ജീവിത യാഥാർത്ഥ്യങ്ങൾ അനേകംപേർക്ക് പ്രചോദനവും ആത്മവിശ്വാസവും ആത്മീയ നിറവും പകർന്നു കൊടുക്കുന്നു. ദൈവത്തിന്റെ അദൃശ്യകരങ്ങളാൽ വലയം ചെയ്യപ്പെട്ട അനുകരണീയമായ ജീവിത മാതൃകയാണത്.

ലളിതവും ആത്മീയവുമായ ജീവിതചര്യയുള്ള ജോസഫ് അച്ചൻ മേൽപ്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെടണമെന്ന് പലരും ആഗ്രഹിച്ചെങ്കിലും, സ്ഥാനമാനങ്ങളോട് എന്നും വിമുഖത കാണിച്ച അദ്ദേഹം അതിൽ നിന്നെല്ലാം ഒഴിഞ്ഞു മാറുകയാണുണ്ടായത്. എങ്കിലും അനേകരുടെ നിർബന്ധങ്ങളും പ്രാർത്ഥനകളും മാനിച്ച് 2009 ഏപ്രിൽ 15-ന് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് കാതോലിക്കാ ബാവാ പരുമല സെമിനാരിയിൽ വച്ച് ജോസഫച്ചനെ റമ്പാനായി ഉയർത്തി. 2006 മുതൽ 14 വർഷം ജോസഫ് റമ്പാൻ പരുമല സെമിനാരിയുടെ അസിസ്റ്റന്റ് മാനേജരായി സ്തുത്യർഹമായി സേവനം ചെയ്തു.

വൈദികവൃത്തിയുടെ 50 വർഷം പൂർത്തിയാക്കുന്ന 2020 ജൂലൈ നാലിനോടടുക്കുമ്പോൾ ജോസഫ് റമ്പാച്ചന്റെ ജീവിതം ത്യാഗപൂർണ്ണവും ക്ലേശകരവുമായ അനുഭവങ്ങളുടെ സാക്ഷാത്ക്കാരവുമാണ്. തന്റെ പ്രിയ സഹോദരന്റെ വിദേശത്തു വച്ചുള്ള മരണവും, സി.എം.എസ്. കോളജിൽ പഠിച്ചു കൊണ്ടിരുന്നപ്പോഴുണ്ടായ ഒരു വലിയ വാഹനാപകടവും ശാരീരിക ക്ഷീണവും അടുത്ത കാലത്ത് പരുമല ആശുപത്രിയിൽ വച്ച് നടത്തിയ ഓപ്പറേഷനും 85-ാമത്തെ വയസ്സിലും അദ്ദേഹത്തെ തളർത്തിയില്ല. “നീതിമാന്റെ അനർത്ഥങ്ങൾ അനവധിയായിയാണ്; അവ എല്ലാറ്റിൽ നിന്നും ദൈവം

അവനെ വിടുവിക്കുന്നു" എന്ന വേദവാക്യം റമ്പാച്ചനെ സംബന്ധിച്ചിടത്തോളം അർത്ഥവത്താണ്. വിവിധ പ്രതിസന്ധികളിലും വൈതരണി കളിലും കൂടി നടന്നു കയറിയപ്പോളുള്ള ദാവീദിന്റെ ജീവിതാനുഭവങ്ങൾ അദ്ദേഹത്തിന് ഉന്മേഷം പകർന്നിരുന്നു. മാത്രമല്ല ഏത് ജീവിതാവസ്ഥയിലും ദുഃഖത്തിലും കഷ്ടപ്പാടിലും കഴിയുന്നവരെ സാന്ത്വനപ്പെടുത്താനും റമ്പാച്ചൻ ശ്രമിച്ചു. തന്റെ ജീവിതത്തിൽ സംഭവിക്കുന്നതെല്ലാം നന്മയ്ക്കായിട്ടു മാത്രമാണെന്നദ്ദേഹം വിശ്വസിക്കുന്നു. ആശ്വാസത്തിനും സൗഖ്യത്തിനും ഉപദേശത്തിനും ജോസഫ് റമ്പാച്ചനെ അന്വേഷിച്ച് പരുമല സെമിനാരിയിൽ എത്തുന്നവർക്ക് അദ്ദേഹം സസന്തോഷം ആശീർവ്വാദവും പ്രതീക്ഷയും പകർന്നു കൊടുക്കുന്നതായി പലരും സാക്ഷ്യപ്പെടുത്തുന്നു.

മാതൃകകൾ സമൂഹത്തിൽ കുറഞ്ഞുവരുന്നു എന്നതാണ് ഇന്നത്തെ വലി ഒരു ദുരന്തം. കണ്ടുപഠിക്കാൻ ആളില്ല. രാഷ്ട്രീയക്കാരിൽ മാത്രമല്ല ആത്മീയ പ്രവർത്തകരിൽപോലും കള്ളനാണയങ്ങൾ ധാരാളം. ഇവിടെയാണ് ജോസഫ് റമ്പാച്ചന്റെ പ്രസക്തി. അനേകർക്ക് ഒരു റോൾ മോഡലായി അദ്ദേഹം നിലകൊള്ളുന്നു. കുഞ്ചൻനമ്പ്യാരുടെ ഒരു മൊഴി ഉണ്ട്. 'ലക്ഷം മാനുഷർ കൂടുമ്പോളതിൽ ലക്ഷണമൊത്തവർ ഒന്നോ രണ്ടോ.' ലക്ഷണമൊത്ത ഒരു ശ്രേഷ്ഠ വ്യക്തിത്വത്തിന്റെ ഉടമയായി അദ്ദേഹം ഇനിയും അനേക വർഷം ജീവിച്ചിരിക്കാൻ നമുക്ക് പ്രാർത്ഥിക്കാം.

ഓരോ ജീവിതവും ഒരോ നിയോഗമാണ്. ആ നിയോഗം കൊണ്ട് എത്ര പേർക്ക് ആശ്വാസവും നന്മയും ലഭിക്കുന്നുവെന്നതാണ് ജീവിത വിജയത്തിന്റെ അളവുകോൽ. വിനയത്തിന്റെയും സൗമ്യതയുടെയും ആൾരൂപമായ ജോസഫ് റമ്പാച്ചൻ തന്നോട് ബന്ധപ്പെടുന്ന എല്ലാവരുടെയും സ്നേഹം പിടിച്ചു പറ്റുന്നു. "സൗമ്യത ഉള്ളവർ ഭാഗ്യവാന്മാർ. അവർ ഭൂമിയെ കൈവശമാക്കും" എന്ന ഗിരിപ്രഭാഷണ വാക്യം ഈ പുണ്യപുരുഷന്റെ ജീവിതത്തിൽ യാഥാർത്ഥ്യമാണ്. തന്നെ സമീപിക്കുന്ന മനുഷ്യഹൃദയങ്ങളെ സൗമ്യതയിലും സ്നേഹത്തിലും കൈവശമാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിരിക്കുന്നു. സൗമ്യനാണെങ്കിലും സഭയുടെ വിശ്വാസപ്രമാണങ്ങളുടെ സംരക്ഷണത്തിന് ധീരമായ നിലപാട് അദ്ദേഹം കൈക്കൊണ്ട എത്രയോ സന്ദർഭങ്ങൾ ഉണ്ടായി. കൺവൻഷൻ മീറ്റിംഗുകളിലും ധ്യാനയോഗങ്ങളിലും ശബ്ദമാധുര്യത്താലും വാക്ധോരണിയാലും കേൾവിക്കാരെ കീഴടക്കുവാൻ അദ്ദേഹം ശ്രമിച്ചിട്ടില്ലെങ്കിലും, കുർബാനകളിലും പ്രാർത്ഥനകളിലും വിശ്വാസപ്രമാണങ്ങളിലും ഒരു വരി പോലും വിട്ടുപോകുവാൻ അദ്ദേഹം തയ്യാറായിട്ടില്ല. ഒരു വ്യക്തിയുടെ നോട്ടം, നടപ്പ്, സംസാരം, ജീവിതരീതി, വീക്ഷണം എന്നിവയാണ് ഏറ്റവും വലിയ പ്രസംഗം. അതിൽ സമ്പന്നനായ ജോസഫ് റമ്പാച്ചൻ ഇനിയും അനേക വർഷം ജീവിച്ചിരുന്ന് തന്നോട് ബന്ധപ്പെടുന്നവർക്കെല്ലാം ആശ്വാസം നൽകട്ടെ എന്ന് പ്രാർത്ഥിക്കാം.

കളപ്പുരയ്ക്കൽ കുടുംബത്തിന്റെ ആത്മീയ ചൈതന്യമായി ബഹു. ജോസഫ് റമ്പാച്ചൻ നിലകൊള്ളുന്നു. വിവാഹമോ പ്രാർത്ഥനാ സംഗമമോ മരണമോ അങ്ങനെ കുടുംബാംഗങ്ങളുടെ ഏതാവശ്യത്തിനും മറ്റെല്ലാ തിരക്കുകളും മാറ്റിവച്ച് ഓടിയെത്തുന്ന ജോസഫ് റമ്പാൻ 50 വർഷം വൈദിക ജീവിതം പൂർത്തീകരിക്കുന്ന ഈ വേളയിൽ എല്ലാ കളപ്പുരയ്ക്കൽ കുടുംബാംഗങ്ങളുടെയും പ്രാർത്ഥനയും ആശംസകളും അർപ്പിക്കാൻ കൂടി ഈ അവസരം ഉപയോഗിക്കട്ടെ.





# നൈർമല്യത്തിന്റെ പ്രതീകം

## തോമസ് ജോൺസൺ കോറെപ്പിസ്കോപ്പാ

പൗരോഹിത്യ ജീവിതത്തിൽ 50 വർഷം പിന്നിടുന്ന ജോസഫ് റമ്പാച്ചന് സ്നേഹപൂർവ്വം ആശംസകളും പ്രാർത്ഥനകളും നേരുന്നതിൽ അനൽപ്പമായ സന്തോഷമുണ്ട്. കഴിഞ്ഞ നാൽപ്പതിൽപ്പരം വർഷത്തെ ബന്ധവും സ്നേഹവും വളരെ ഊഷ്മളമായി മനസ്സിൽ പൂത്തുലഞ്ഞു നിൽക്കുന്നു.

ശെമ്മാശ്ശനായും വൈദികനായും റമ്പാനായും സഭയുടെ വിവിധ രംഗങ്ങളിലും സ്ഥാനങ്ങളിലും വിശ്വസ്തതയോടും അർപ്പണ മനോഭാവത്തോടും പ്രവർത്തിക്കുവാനും ഏവരുടെയും സ്നേഹബഹുമാന ആദരങ്ങൾ ആർജ്ജിക്കുവാനും അദ്ദേഹത്തിന് ദൈവം അവസരം നൽകി.

പ. കാതോലിക്കാ ബാവാമാരുടെ സന്നിധിയിൽ പൂർണ്ണ വിധേയത്വത്തോടു കൂടി പ്രവർത്തിച്ചു. ഇന്നത്തെ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനിയും അതീവ വാത്സല്യത്തോടും കരുതലോടും കൂടി റമ്പാച്ചനെ സ്നേഹിക്കുന്നു.

റമ്പാച്ചനെ സ്ഥാനമാനങ്ങളോ, ആഡംബരമോ, സുഖലോലുപത്യമോ ഒന്നും ആഗ്രഹിക്കാത്ത ഒരാളായിട്ടാണ് മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുള്ളത്. കാപട്യമോ, വിദ്വേഷമോ പുലർത്താതെ എല്ലാവരെയും ഒരുപോലെ സ്നേഹിക്കുവാൻ സാധിക്കുന്ന മിതഭാഷിയായിട്ടും നമുക്ക് മനസ്സിലാക്കാം. നൈർമ്മല്യവും, താഴ്മയും, പ്രാർത്ഥന, നോമ്പ്, വിശ്വസ്തത, സത്യസന്ധത, സുതാര്യത ഇവയും റമ്പാച്ചന്റെ മുഖ്യ ഗുണങ്ങളാണ്.

സഭയുടെ മേലദ്ധ്യക്ഷന്മാരോടും സ്ഥാനികളോടും വൈദികരോടും ശെമ്മാശന്മാരോടും വൈദിക വിദ്യാർത്ഥികളോടും ജനങ്ങളോടും അവരവർ അർഹിക്കുന്ന ബഹുമാനവും ആദരവും സ്നേഹവും എന്നും പുലർത്തുന്നു. ആരുടെയും കാര്യങ്ങളിൽ ഇടപെടുന്നതിനോ ആരോടും കൂടുതൽ മമത കാണിക്കുവാനോ മുതിരാത്ത വ്യക്തിത്വം. ചുരുങ്ങിയ വാക്കുകളിൽ ഒതുക്കുന്ന കുശലാന്വേഷണം. ശിഷ്ടായുസ്സ് അനുഗ്രഹമായി സഭയെ ശുശ്രൂഷിക്കുവാനും ആയുരാരോഗ്യത്തോടെ കഴിയുവാനും ദൈവം കൃപ നൽകട്ടെ.



# മരിക്കാത്ത സുവർണ്ണ സ്മരണകൾ


## ഫാ. പി. ഐ. വർഗീസ് പല്ലാട്ട്

### (വികാരി, സെന്റ് ജോർജ് പള്ളി, പാലാരിവട്ടം)


ഔന്നത്യമേറിയ പൗരോഹിത്യ പദവിയുടെ ആത്മസത്തയെ തൊട്ടറിഞ്ഞ ഒരു ശ്രേഷ്ഠ വൈദികനാണ് കെ. വി. ജോസഫ് റമ്പാച്ചൻ. പരിശുദ്ധാത്മാവിലൂടെ വന്നുചേരുന്ന ദൈവവിളി, 'അരുളിച്ചെയ്യണമേ അടിയൻ കേൾക്കുന്നു' എന്ന മനോഭാവത്തിൽ തിരിച്ചറിഞ്ഞ് ഉദാത്തമായ നൈർമ്മല്യത്തോടും വിശുദ്ധിയോടും കൂടി അതിനെ സ്വീകരിക്കുമ്പോഴാണ്, ഒരു വ്യക്തി ആ പദവിക്ക് യോഗ്യനായിത്തീരുന്നത്. ആത്മീയ പൗരോഹിത്യ ശുശ്രൂഷകളിൽ ഉത്തമ മാതൃകകളായി നാം നിരീക്ഷിക്കുന്നവരിൽ, ജീവിത വിശുദ്ധി, ആരാധനയിലെ ശുഷ്ക്കാന്തി, ഇടവക പരിപാലനം, ഉത്തരവാദിത്വങ്ങളോടുള്ള അഭിനിവേശം, സർവ്വോപരി തികഞ്ഞ സമർപ്പണം ഇവയെല്ലാം നിരന്തരം ശ്രദ്ധിക്കപ്പെടുന്നവയാണ്. ഈ കാര്യങ്ങളോട് ബന്ധപ്പെട്ട് മനുഷ്യരുടെ സാക്ഷ്യവും വിലയിരുത്തലും എപ്പോഴും നിർണ്ണായകവുമാണ്.

ദൈവത്തിന്റെ സീമാതീതമായ കാരുണ്യം, ഒരു വ്യക്തിയെ പുരോഹിത സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുത്ത് അവരോധിക്കുമ്പോൾ, അനുസ്യൂതമായ കൃപാപ്രവാഹം ഉണ്ടാവുക സഹജമാണ്. അങ്ങനെയുള്ള ദൈവാത്മ നിറവിലാണ് പൗരോഹിത്യത്തിലെ ഉത്തമ മാതൃകകൾ ജന്മംകൊള്ളുന്നത്. അപ്രകാരം പൗരോഹിത്യ സഞ്ചാരപഥത്തിൽ ആത്മീയത, സൂക്ഷ്മതയോടെ പരിപാലിക്കുന്ന നിഷ്ഠയുള്ള ഒരു ആചാര്യൻ എന്ന നിലയിലാണ് ഞാൻ റമ്പാച്ചനെ ആദരിക്കുന്നത്.

പരിശുദ്ധ സഭയിൽ പൗരോഹിത്യ ശുശ്രൂഷ അനുഷ്ഠിച്ച് അര നൂറ്റാണ്ട് പൂർത്തീകരിക്കുന്ന ജോസഫ് റമ്പാച്ചനെ സംബന്ധിച്ച് ഒരു ഗ്രന്ഥം തയ്യാറാക്കുന്നു എന്നറിയുന്നത് തികച്ചും സന്തോഷകരമാണ്. ഈ സന്ദർഭത്തിൽ എന്റെ മനസ്സിൽ കൂടി കടന്നുപോകുന്ന ഏതാനും സ്മരണകൾ ആത്മാർത്ഥമായി കുറിക്കുവാനാണ് എനിക്ക് ഏറെ ഇഷ്ടം. പ. ഔഗേൻ പ്രഥമൻ ബാവായുടെ സെക്രട്ടറി ആയിരുന്ന കാലം മുതൽ ഞങ്ങൾ പരിചിതരാണ്. പാമ്പാടി മാർ യൂഹാനോൻ വലിയപള്ളിയുടെ ഒരു കുരിശുംതൊട്ടി കൂദാശയ്ക്ക് എത്തിച്ചേർന്ന പ. ബാവാ തിരുമേനിയുടെ തൊട്ടടുത്തു നിന്ന് ശുശ്രൂഷയിൽ സഹായിക്കുന്ന കെ. വി. ജോസഫ് ശെമ്മാശനെ അന്നാണ് ഞാൻ ആദ്യം കാണുന്നത്.

ആത്മീയാനുഷ്ഠാനങ്ങളുടെ മർമ്മതലങ്ങൾ ജീവിതത്തിൽ സാർത്ഥകമാക്കുകയും, സുറിയാനി, മലയാള ഭാഷകളിലെ അസാമാന്യ പാണ്ഡിത്യം

കൊണ്ട് ഓർത്തഡോക്സ് സഭയുടെ ആരാധനക്രമങ്ങളിൽ നല്ലൊരു പങ്ക് മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി ചിരസ്മരണീയനായി തീർന്ന പ. ഔഗേൻ പ്രഥമൻ ബാവായോടൊപ്പമുള്ള വാസം റമ്പാച്ചന്റെ സഭാജീവിതത്തെ സാരമായി സ്വാധീനിച്ചു എന്നത് ഒരു വസ്തുതയാണ്.

പുതുപ്പള്ളി സെന്റ് ജോർജ് വലിയപള്ളിയിൽ വച്ച് പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയിൽ നിന്ന് കശ്ശീശ സ്ഥാനം പ്രാപിക്കുന്ന കെ. വി. ജോസഫ് ശെമ്മാശന്റെ പട്ടംകൊട ശുശ്രൂഷയിൽ, ഒരു വൈദിക വിദ്യാർത്ഥി ആയിരുന്ന ഞാൻ തിരുമേനിയോടൊപ്പം സംബന്ധിച്ചതാണ് മറ്റൊരു സുപ്രധാന സംഭവം. മെത്രാപ്പോലീത്തന്മാരടക്കം വലിയ ഒരു വൈദിക സമൂഹം ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നതായി ഓർക്കുന്നു.

തുടർന്ന് കോട്ടയം മെത്രാസനത്തിലെ പല ഇടവകകളുടെ ചുമതലകൾ സ്വീകരിച്ചുകൊണ്ട് അജപാലനരംഗത്ത് തനതായ ശൈലിയിൽ കൃത്യതയോടെ പ്രവർത്തിച്ചുപോന്നു. എന്റെ ഇടവകപ്പള്ളിയായ മീനടം സെന്റ് ജോർജ് പള്ളിയുടെ വികാരിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഈ കാലയളവിലും കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരിയായിരുന്നപ്പോഴും നിരന്തരം കാണുവാനും സൗഹൃദം പുതുക്കുവാനും കഴിഞ്ഞിരുന്നു.

എന്റെ ഓർമ്മയിൽ വ്യക്തമായി തെളിയുന്ന മറ്റൊരു ചിത്രം പഴയസെമിനാരി മാനേജർ എന്ന ചുമതലയിൽ കഴിയുന്ന കാലമാണ്. അദ്ധ്യാപകരും വിദ്യാർത്ഥികളും ഒരുമിച്ച് താമസിക്കുന്ന വൈദികസെമിനാരി ആണ് അവിടുത്തെ പ്രത്യേക ശ്രദ്ധാകേന്ദ്രം. താൻ ഒരു വൈദിക വിദ്യാർത്ഥിയായി സെമിനാരിയിൽ പഠിച്ചിരുന്ന കാലഘട്ടം അയവിറക്കുവാൻ ഈ നിയമനം സഹായിച്ചു.

സ്തുത്യർഹമായ സേവനത്തിനുശേഷം അവിടെ നിന്നും പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായി അവിടെയുള്ള വിവിധ പ്രവർത്തനങ്ങളോട് ബന്ധപ്പെട്ടുള്ള കാര്യനിർവഹണങ്ങളിലേക്ക് സഭാകേന്ദ്രം റമ്പാച്ചനെ പരിഗണിച്ചു. ചാപ്പൽ, ആശുപത്രി, ധ്യാനമന്ദിരം തുടങ്ങി വിവിധ പ്രവർത്തന മേഖലകൾ അവിടെ ഉള്ളതിനാൽ ആ കാര്യങ്ങളിലെല്ലാം എപ്പോഴും വ്യാപൃതനായി കഴിഞ്ഞു. പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പുണ്യസ്ഥലത്ത് താമസിക്കുവാനും ആ ദേവാലയത്തിൽ നിത്യവും ആരാധിക്കുവാനും കഴിഞ്ഞതുതന്നെ റമ്പാച്ചന് ലഭിച്ച പ്രത്യേക ദൈവാനുഗ്രഹത്തിന്റെ പ്രതിഫലമായിട്ടേ കാണാൻ കഴിയൂ.

ഒരു വ്യക്തി മനുഷ്യഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടുന്നത് ജീവിത ശൈലിയും, പെരുമാറ്റരീതികളും സ്നേഹാർദ്ര ഭാവങ്ങളും കൊണ്ടാണ്. റമ്പാച്ചന്റെ വർത്തനശൈലി ആ നിലയിൽ തികച്ചും മാതൃകാപരമാണ്. എനിക്കും കുടുംബാംഗങ്ങൾക്കും കുറഞ്ഞു പോകാത്ത ആദരവും

സ്നേഹവുമാണ് റമ്പാച്ചനോടുള്ളത്. ഏതു സ്ഥലത്തും വച്ച് കണ്ടാലും എല്ലാവരെയും ചോദിച്ചുകൊണ്ടുള്ള റമ്പാച്ചന്റെ സ്നേഹാന്വേഷണങ്ങൾ വളരെ ശ്ലാഘനീയമാണ്.

ഓരോരുത്തരുടെയും പേരു ചൊല്ലിയുള്ള കുശലാന്വേഷണങ്ങളും, ഓർമ്മശക്തിയിലെ കൃത്യതയും ഹൃദ്യതയോടെ ഓർത്തിരിക്കുന്നതും ഇമ്പമുള്ളവയുമാണ്.

അങ്ങനെ ഓർമ്മകളുടെ ഒരു പരമ്പര തന്നെ ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യ ജീവിതത്തെ സമ്പന്നമാക്കുന്നു. തുടർന്നും ദൈവാനുഗ്രഹങ്ങളുടെ നിറവിൽ ആരോഗ്യത്തോടെ സഭാസേവനം തുടരുവാൻ സർവ്വശക്തൻ കൃപാവരങ്ങൾ ചൊരിയട്ടെ എന്ന് ആശംസിക്കുന്നു.



# മലങ്കരസഭയുടെ പ്രദീപ്തമായ വിളക്ക്

## ഫാ. ഡോ. എം. പി. ജോർജ്

ക്രൈസ്തവ സഭയുടെ ചരിത്രത്തിൽ സഭയുടെ വളർച്ചയ്ക്കും കെട്ടുപണിക്കും ആധാരമായി കാണുന്നത് സന്യാസ പ്രസ്ഥാനങ്ങളും, ആദ്ധ്യാത്മിക ലോകത്തെ അതികായന്മാരായ സന്യാസിശ്രേഷ്ഠന്മാരുമാണ്. പുരാതന സഭകളുടെ ചരിത്രം പരിശോധിച്ചാൽ സഭയുടെ വിശ്വാസം, ആചാരാനുഷ്ഠാനങ്ങൾ, ആരാധനാ സാഹിത്യം, സംഗീതം, ദൈവവിജ്ഞാനം, ചരിത്രം മുതലായ സമസ്ത മേഖലകളുടെയും ആരംഭവും വളർച്ചയും ആശ്രമ പ്രസ്ഥാനങ്ങളിൽ നിന്നായിരുന്നു എന്ന് കാണാം. സുറിയാനി സഭയുടെ ശ്രേഷ്ഠ മല്പാനും ഗാനരചയിതാവും സംഗീതജ്ഞനുമായ മാർ അപ്രേം (306–373 എ.ഡി.) ഒരു യീഹീദായക്കാരൻ അല്ലെങ്കിൽ ഏകാന്തവാസിയായ സന്യാസിശ്രേഷ്ഠൻ ആയിരുന്നു. തുടർന്ന് സഭാ വൈജ്ഞാനിക രംഗത്ത് തനതായ വ്യക്തിമുദ്ര പതിച്ച മാർ അത്താനാസിയോസും, കപ്പദോക്യൻ പിതാക്കന്മാരായ വലിയ മാർ ബസേലിയോസും നിസ്സായിലെ ഗ്രിഗോറിയോസും, മാബൂഗിലെ പീലക്സീനോസുമെല്ലാം, സഭകൾക്ക് പ്രദാനം ചെയ്ത വിശ്വാസ, ആചാരാനുഷ്ഠാനങ്ങളുടെ അടിസ്ഥാന രേഖകൾ അവരുടെ ആത്മീയ ജീവിതത്തിന്റെ ഉറവയിൽ നിന്നാണ്. ആശ്രമ പ്രസ്ഥാനങ്ങളുടെ സംഭാവനകൾ സുറിയാനി സഭയ്ക്ക് മാത്രമല്ല എല്ലാ ക്രൈസ്തവ സമൂഹത്തിന്റെയും സിരകളാണെന്ന് ചരിത്രം സാക്ഷിക്കുന്നു.

മലങ്കരസഭയുടെ ചരിത്രത്തിലും ലോകത്തെ ഉപേക്ഷിച്ചും ദൈവത്തിൽ ആശ്രയിച്ചും ജീവിതം നയിച്ച പിതാക്കന്മാരാണ് നമ്മുടെ പ. പരുമല തിരുമേനിയും, പ. വട്ടശ്ശേരിൽ തിരുമേനിയും, വലിയ ബാവാ എന്നറിയപ്പെടുന്ന ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായും, പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുമെല്ലാം. ഈ പിതാക്കന്മാരെ ജനങ്ങൾ ആദരിക്കുകയും അവരുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിക്കുകയും ചെയ്യുന്നു. എന്നാൽ ഇതുപോലെ ആത്മീയ വിശുദ്ധിയിൽ ജീവിച്ച അനേകം വൈദികരും അൽമായരും വിസ്മരിക്കപ്പെട്ടു പോകുന്നു. അങ്ങനെയുള്ള ഗണത്തിൽപെട്ട ആളാണ് മലങ്കരസഭയുടെ ഒരു പ്രധാന താപസ ശ്രേഷ്ഠനായ കെ. വി. ജോസഫ് റമ്പാൻ.

കോട്ടയം പഴയസെമിനാരിയിൽ 1995 മുതൽ 2006 വരെ മാനേജരായി സ്തുത്യർഹമായ സേവനം ചെയ്ത സമയത്താണ് എനിക്ക് റമ്പാച്ചനുമായി അടുത്തിടപഴകാൻ സാധിച്ചത്. സെമിനാരി ചാപ്പലിലെ കാനോനിക

നമസ്ക്കാരത്തിന് ഞങ്ങൾ ഒരുമിച്ച് നിന്ന് പ്രാർത്ഥിച്ച കാലങ്ങൾ എന്റെ സ്മരണയിൽ അലതല്ലുന്നു.

വൈദികൻ ആകുന്നതിനു മുമ്പു തന്നെ അസി. മാനേജരായി പ്രവർത്തിച്ച റമ്പാച്ചന്റെ ആദ്ധ്യാത്മിക ജീവിതത്തിലേക്ക് ഒന്ന് നോക്കട്ടെ. പൗരോഹിത്യ ജീവിതത്തിലേക്കു പ്രവേശിച്ചതിന്റെ 50 വർഷം പൂർത്തിയാകുമ്പോൾ ദൈവത്തിൽ ആശ്രയിച്ചു ജീവിച്ച, ദൈവസ്നേഹിയായ ഒരു സന്യാസിയുടെ ജീവചരിത്രം കൂടിയാകും എഴുതി ചേർക്കപ്പെടുന്നത്. വിനയം, ലാളിത്യം, ബ്രഹ്മചര്യം തുടങ്ങിയ സദ്ഗുണങ്ങളോടെ ഇന്ന് ജീവിച്ചിരിക്കുന്ന ഒരു മഹത് വ്യക്തിയാണ് റമ്പാച്ചൻ.

ഇന്ന് 85 വയസ്സിൽ നിൽക്കുന്ന ഈ യോഗാചാര്യൻ പ്രാർത്ഥനയുടെയും നോമ്പിന്റെയും മാധുര്യവും സുഗന്ധവും ആത്മീയ ഗുരുക്കന്മാരായ വലിയ ബാവായുടെയും (ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ) ഔഗേൻ ബാവായുടെയും കൂടെ ജീവിച്ച നാളുകളിൽ അവരിൽ നിന്നു പകർന്നെടുത്തിട്ടുണ്ട്. സന്യാസ ജീവിതത്തിന്റെ ആഴം, പരപ്പ്, ഉന്നതി എല്ലാം ഒരു ദാർശനിക ഭാവത്തിൽ ദർശിക്കുവാൻ സാധിച്ചു. തന്മൂലം 3 കാര്യങ്ങളിലേക്ക് അദ്ദേഹത്തിന്റെ മനസ്സ് ചാഞ്ഞു.

ഒന്നാമതായി, ദൈവത്തോടുള്ള അചഞ്ചല സ്നേഹം. ഒരു ദൈവസ്നേഹി ആയ വ്യക്തിക്ക് മാത്രമേ ലോകത്തെ ത്യജിക്കുവാനും ദൈവത്തോടു കൂടി ആയിരിക്കുവാനും സാധിക്കുകയുള്ളു. ഒരു ദൈവസ്നേഹിക്കു മാത്രമേ പ്രാർത്ഥനയിൽ മുഴുകി ഇരിക്കുവാനും വിശുദ്ധ ഗ്രന്ഥങ്ങളിൽ ലയിക്കുവാനും സാധിക്കുകയുള്ളു. ഇപ്രകാരം പ്രാർത്ഥനയും ഉപവാസവും വിശുദ്ധ ഗ്രന്ഥ പാരായണവും കൈമുതലാക്കി ദൈവത്തെ യഥാർത്ഥമായി അറിഞ്ഞ ഒരു സന്യാസശ്രേഷ്ഠൻ ആണ് കെ. വി. ജോസഫ് റമ്പാൻ.

രണ്ടാമതായി, ഒരു നല്ല സഭാസ്നേഹി. സഭയുടെ വിശ്വാസവും ആചാരങ്ങളും അണുവിട തെറ്റാതെ പാലിക്കുന്ന ഒരു സഭാസ്നേഹി ആണ് റമ്പാച്ചൻ. വി. കുർബാന അർപ്പിക്കുമ്പോൾ സാധാരണ വൈദികരിൽ നിന്നു വ്യത്യസ്തമായ അർപ്പണരീതിയാണ് റമ്പാച്ചൻ അവലംബിക്കുന്നത്. ലോകപ്രകാരം ആരെയും 'സുഖിപ്പിക്കുവാൻ' അദ്ദേഹം ശ്രമിക്കാറില്ല. പ്രത്യുത വളരെ ഒരുക്കത്തോടു കൂടിയ അർപ്പണത്തിലൂടെ ദൈവിക കൃപകളെ ആവാഹിച്ചു എടുക്കുന്ന ഒരു നല്ല കാർമ്മികനാണ് റമ്പാച്ചൻ. സ്വരമാധുര്യം അല്ല, പ്രത്യുത ഹൃദയശുദ്ധിയാണ് റമ്പാച്ചന്റെ മുഖമുദ്ര.

സഭയുടെ പ്രധാന ശുശ്രൂഷ ആയ വിശുദ്ധ മൂറോൻ കൂദാശയ്ക്കു മുമ്പായി വിശുദ്ധ മൂറോന്റെ ചേരുവകൾ കൂട്ടുന്ന കാര്യങ്ങളിൽ റമ്പാച്ചന്റെ സഹകരണം എന്നും ഉണ്ട് എന്നുള്ളത് സ്മർത്തവ്യം ആണ്. സഭയുടെ കല്പനകൾ ആചരിക്കുക എന്നതും റമ്പാച്ചന് വളരെ പ്രാധാന്യമുള്ളതാണ്.

സഭയിലെ പിതാക്കന്മാരെ ഏറ്റവും ഉചിതമായ രീതിയിൽ ബഹുമാനിക്കുന്നതും അവരുടെ നിർദ്ദേശങ്ങൾക്ക് ഗൗരവം കൊടുക്കുന്നതും എന്നെ ഏറെ സ്പർശിച്ചിട്ടുണ്ട്.

മൂന്നാമതായി, ഒരു നല്ല മനുഷ്യസ്നേഹിയാണ് അദ്ദേഹം. ദൈവത്തെ യഥാർത്ഥമായി സ്നേഹിക്കുന്നവന് മാത്രമേ മനുഷ്യനെയും അങ്ങനെ സ്നേഹിക്കാൻ കഴിയുകയുള്ളു. നിർമ്മലമാനസന്റെ മുഖമുദ്രയാണ് പുഞ്ചിരി. റമ്പാച്ചന്റെ മുഖം എപ്പോഴും പ്രസന്നമായിരിക്കും. ക്രോധഭാവം ആ മുഖത്ത് വിരിയാറില്ല. ഏവരെയും പ്രോത്സാഹന വചനം കൊണ്ട് ധന്യമാക്കുന്ന ശൈലിയാണ് അദ്ദേഹത്തിനുള്ളത്. അതുകൊണ്ട് എത്രമാത്രം വിഷമഘട്ടത്തിലൂടെ കടന്നുപോകുന്നവനും റമ്പാച്ചന്റെ സമീപത്ത് അല്പ സമയം ചെലവഴിച്ചാൽ എല്ലാ പ്രയാസങ്ങളും മാറി പ്രസന്നവദനരായി മടങ്ങുന്നു. റമ്പാച്ചന്റെ ഈ വിലയേറിയ സ്വഭാവത്തെ അനുകരിക്കുവാൻ ഞാനും ശ്രമിച്ചിട്ടുണ്ട്. അദ്ദേഹം ആരുടെയും കുറ്റം പറയാറില്ല. ആരുടേയും കുറ്റം കേൾക്കാറുമില്ല. റമ്പാച്ചനെക്കുറിച്ച് ഏറെ കാര്യങ്ങൾ പ്രതിപാദിക്കാനുണ്ട്. എന്നാൽ ഇവിടെ എല്ലാം കൂടി എഴുതുവാൻ സാധിക്കുകയില്ലല്ലോ.

പരുമല ദേവാലയത്തിൽ ചെല്ലുന്ന ഏതൊരു ഭക്തനും റമ്പാച്ചന്റെ സാമീപ്യം ഒരു അനുഗ്രഹമാണ്. എല്ലാവരുടെയും തലയിൽ കൈവച്ച് പ്രാർത്ഥിച്ചു അവരെ അനുഗ്രഹിക്കുന്നതിൽ റമ്പാച്ചൻ ഏറെ ഉത്സുകനാണ്. പരുമലയുടെ ആദ്ധ്യാത്മിക ചൈതന്യത്തിന് മാറ്റ് കൂട്ടുന്നതാണ് റമ്പാച്ചന്റെ സാന്നിധ്യം. പരുമല അങ്കണത്തിൽ 'ദാരിദ്രം, ബ്രഹ്മചര്യം, അനുസരണം' എന്നീ സന്യാസതത്വങ്ങൾക്ക് ഏറെ പ്രാധാന്യം നൽകിക്കൊണ്ടുള്ളതായ താപസചര്യകളാണ് അദ്ദേഹത്തിനുള്ളത്.

കൂടാതെ ഒരു നല്ല കുമ്പസാര പിതാവാണ് അദ്ദേഹം. മാനസിക വിഷമം അനുഭവിക്കുന്നവർക്ക് റമ്പാച്ചന്റെ ആത്മീയ വചസ്സുകൾ ഏറെ ആശ്വാസം നൽകുന്നു. വേദശാസ്ത്രത്തിലോ, കൗൺസിലിങ്ങിലോ അവഗാഹമായ പരിശീലനം ലഭിച്ചിട്ടുണ്ടെങ്കിലും ഇല്ലെങ്കിലും ഈ കാര്യങ്ങളിൽ തികഞ്ഞ പ്രാർത്ഥനയും നിസ്വാർത്ഥമായ സേവന തല്പരതയും അദ്ദേഹത്തിൽ ദർശിക്കാം. വ്യക്തിപരമായി 1995 മുതൽ റമ്പാച്ചന്റെ അടുത്തു കുമ്പസാരിക്കാൻ സാധിച്ചുവെന്നത് ഞാൻ ഏറെ അനുഗ്രഹമായി കാണുന്നു.

ഭക്തിയിലും വിശ്വാസത്തിലും നിരന്തരമായ പ്രാർത്ഥനയിലും ജാഗരണത്തിലും നിസ്വാർത്ഥമായ സേവനത്തിലും വിശുദ്ധ ഗ്രന്ഥ പാരായണത്തിലും റമ്പാച്ചൻ വേറിട്ട വഴിയിലൂടെ സഞ്ചരിക്കുന്നു. റമ്പാച്ചന്റെ ആത്മീയ ജീവിത ശൈലി എല്ലാ വൈദികഗണങ്ങൾക്കും മാതൃകയാണ്. സ്നേഹവും സൗമ്യതയും വിനയവും സമന്വയിപ്പിച്ച് പരിശുദ്ധാത്മാവിന്റെ നവ ഫലങ്ങളെ വഹിക്കുന്ന ശക്തമായ വൃക്ഷമായി ദൈവം ജോസഫ് റമ്പാച്ചനെ ആക്കി

ത്തീർക്കട്ടെ. പൗരോഹിത്യ ജൂബിലി ആഘോഷിക്കുന്ന ഈ അമ്പതാം വർഷത്തിൽ ഹൃദയത്തിന്റെ ഭാഷയിൽ പറയുന്നു "വന്ദ്യ റമ്പാച്ചൻ പ. സഭയുടെ വിളക്കാണ്." അത് മലമേൽ ശോഭിക്കുന്ന ദീപസ്തംഭം ആയിത്തീരട്ടെ. ആശം.സകൾ.





**ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ പിതാക്കന്മാരുടെ കബറിങ്കൽ.**

# ഞാനറിയുന്ന ജോസഫ് റമ്പാച്ചൻ

## ഡോ. ജോർജ് ചെറിയാൻ മണലൂർ

മഹാരഥന്മാരും പ്രഗല്ഭമതികളും ആയിരുന്ന മലങ്കരസഭാ പിതാക്കന്മാരുടെ കീഴിൽ സഭയെ ദീർഘകാലം സേവിച്ച പുരോഹിതശ്രേഷ്ഠൻ. ആഡംബരഭ്രമം തൊട്ടുതീണ്ടിയിട്ടില്ലാത്ത വിനയാന്വിതനായ മുനിവര്യൻ. എപ്പോൾ എവിടെവച്ച് കണ്ടാലും സ്നേഹവും കരുതലും സമഞ്ജസിക്കുന്ന ഊഷ്മളമായ കുശലാന്വേഷണം ശീലമാക്കിയ ആചാര്യൻ. അനാരോഗ്യം വകവെയ്ക്കാതെ വേദന കടിച്ചിറക്കി പരുമല സെമിനാരി പള്ളിയിൽ വിശ്വാസികൾക്ക് ഹൂസോയോ നൽകുന്ന റമ്പാച്ചൻ. പ. മൂറോൻ കൂദാശയുടെ ക്രമീകരണങ്ങളിൽ വ്യാപൃതനായിരിക്കെ തുടർ ചികിത്സയ്ക്ക് വെല്ലൂർ മെഡിക്കൽ കോളജ് ആശുപത്രിയിൽ പോകണമെന്ന് നിർബന്ധപൂർവം ആവശ്യപ്പെടുമ്പോൾ മനസ്സില്ലാമനസ്സോടെ സമ്മതിച്ചു യാത്രക്കൊരുങ്ങിയശേഷം എനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിച്ച റമ്പാച്ചൻ.

ഒരു ക്രൈസ്തവ പുരോഹിതൻ എങ്ങനെ ആയിരിക്കണം എന്നതിന്റെ മകുടോദാഹരണമാണ് റമ്പാച്ചൻ. മാർ ഏലിയാ കത്തീഡ്രലിൽ ആത്മീയ ഗുരു ആയിരിക്കുമ്പോഴാണ് ദീർഘമായ ബന്ധം ഉടലെടുത്തത്. പള്ളിക്കാര്യങ്ങളിൽ വലിയ കണിശക്കാരൻ. ലളിതമായ ജീവിതശൈലി. എപ്പോഴും സമീപിക്കാവുന്ന വ്യക്തിത്വം. ജോസഫ് അച്ചനെ എന്നിലേക്ക് ആകർഷിച്ചത് ഈ ഗുണഗണങ്ങളാണ്.

ലാളിത്യവും വിനയവും മുഖമുദ്ര ആക്കിയിരുന്ന ജോസഫ് അച്ചൻ എല്ലാവരുടെയും ശ്രദ്ധയും സ്നേഹവും പിടിച്ചുപറ്റി. പള്ളിപണി നടക്കുന്ന സമയം. സാമ്പത്തിക ബുദ്ധിമുട്ടും മറ്റു പ്രയാസങ്ങളും. എങ്കിലും പുതിയ പള്ളിയുടെ മുഖവാരവും ഹൈക്കലായും പണി പൂർത്തിയാക്കുവാൻ കഴിഞ്ഞു. ഹൈക്കലായുടെ കൂദാശയും ആ സമയത്താണ് നടന്നത്. എന്റെ സഹപാഠിയും സുഹൃത്തുമായ ഡോ. കെ. എം. ജോർജ് അച്ചൻ അഞ്ചു വർഷത്തോളം സഹ വികാരിയായി ഉണ്ടായിരുന്നു.

കെ. എം. ജോർജ് അച്ചൻ ഡൽഹിയിലേക്ക് സ്ഥലംമാറി പോകുന്നതുവരെ മുഴുവൻ സമയവും ജോസഫച്ചനും ജോർജച്ചനും വളരെ യോജിപ്പോടെ ഇടവകയുടെ ഉന്നമനത്തിനു വേണ്ടി പ്രവർത്തിച്ചു. മറ്റു പള്ളികളിൽ കാണുവാൻ സാധിക്കാത്ത സ്നേഹ പ്രതിഭാസം.

ജോസഫ് അച്ചന്റെ ലളിതമായ ജീവിതശൈലിയും പ്രാർത്ഥനാ ജീവിതവും ക്രൈസ്തവസഭയുടെ പൗരോഹിത്യത്തിന് ഒരു മുതൽക്കൂട്ടും അനുകരണീയവുമാണ്. സംഭവബഹുലവും തിരക്കേറിയതുമായ ദിവസങ്ങൾ,

സഭയ്ക്കുവേണ്ടി മാത്രം ചിലവിട്ട ദിനരാത്രങ്ങൾ, എല്ലാറ്റിനും ശേഷം പ. പാമ്പാടി തിരുമേനിയുടെ ഭൗതികശരീരം കുടികൊള്ളുന്ന ദയറായിൽ ശിഷ്ട ജീവിതം തുടരുവാൻ എടുത്ത തീരുമാനവും പ്രശംസനീയമാണ്.

പിതൃപുത്ര പരിശുദ്ധാത്മാവേ, വെടിപ്പോടും വിശുദ്ധിയോടും കൂടെ അങ്ങയുടെ വിശുദ്ധ ബലിപീഠത്തിൻ മുമ്പാകെ നിന്നുകൊണ്ട് ജീവനുള്ളതും ആത്മീയവുമായ ബലികളെ സത്യവിശ്വാസപൂർവ്വം ഇപ്പോഴും എപ്പോഴും എന്നേയ്ക്കും അണയ്ക്കുവാൻ ജോസഫ് റമ്പാച്ചനെ അനുഗ്രഹിക്കണമേ എന്ന് പ്രാർത്ഥിച്ചുകൊള്ളുന്നു.





**പാമ്പാടി ദയറായിൽ ആരംഭിച്ച താബോർ ഗാർഡൻസ് & നഴ്സറിയുടെ പ്രവർത്തനോദ്ഘാടനത്തിൽ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസിനൊപ്പം.**

# സമാനതയില്ലാത്ത സമുന്നത സഭാ ശുശ്രൂഷകൻ

## ഫാ. ഡോ. ജോർജ് കോശി

1964. മലങ്കരസഭയുടെ ആധുനിക ചരിത്രത്തിൽ പ്രത്യേക പ്രാധാന്യമുള്ള വർഷമാണത്. അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയൻ ബാവാ, മലങ്കരസഭയുടെ ക്ഷണപ്രകാരം വന്നെത്തി സഭാ സുന്നഹദോസിന്റെ അദ്ധ്യക്ഷനായി പ. ഔഗേൻ ബാവായുടെ സ്ഥാനാരോഹണത്തിനു നേതൃത്വം നൽകിയത് ആ വർഷം മെയ് മാസത്തിലായിരുന്നു. സഭയിൽ സംസ്ഥാപിക്കപ്പെട്ട സമാധാനത്തിനെതിരായി മേലിൽ പ്രവർത്തിക്കുന്നവർ ഉപ്പുതൂണാകുമെന്നു നാടുനീളെ പ്രസംഗിച്ചതും മറക്കാതെ ഓർക്കുന്നുണ്ട്. പ്രവചനവരം അദ്ദേഹത്തിന് ഇല്ലാതെപോയത് ഭാഗ്യം. അല്ലെങ്കിൽ, ഭസ്മാസുരവധം പോലെ, സഭയിൽ അസമാധാനത്തിന് വിത്തുപാകിയ പാത്രിയർക്കീസും അതിനു വെള്ളവും വളവും വെളിച്ചവും തക്കത്തിൽ നൽകി പരിപോഷിപ്പിച്ച പാത്രിയർക്കീസ് വിഭാഗവും എന്തായിത്തീരുമായിരുന്നുവെന്ന് ഓർക്കാതിരിക്കയാണ് ഭേദം.

ജോസഫ് റമ്പാച്ചന്റെ വൈദിക ജൂബിലിയും 1964-മായി എന്തു ബന്ധമെന്നു ചിന്തിച്ചേക്കാം. അന്നാണ് ഈ ലേഖകൻ കെ. വി. ജോസഫിനെ ആദ്യമായി കാണുന്നതും അടുത്ത് ഇടപെടുന്നതും. ആദ്യം കണ്ട അവസരം മുതൽ മനസ്സിൽ ഇടം ഒരുക്കി അദ്ദേഹം നിലകൊള്ളുന്നു. കാതോലിക്കാവാഴ്ചയുടെ പിറ്റേ മാസം ജൂണിലാണ് പഴയസെമിനാരിയിൽ എന്റെ വൈദികാഭ്യസനം ആരംഭിക്കുന്നത്. സെമിനാരി പഠനം വളരെ മുമ്പു പൂർത്തിയാക്കിയ അദ്ദേഹം, ആ മാസം ആദ്യം പഴയസെമിനാരിയുടെ അസിസ്റ്റന്റ് മാനേജരായി ചുമതലയേറ്റു. ചരിത്രമുറങ്ങുന്ന സെമിനാരിയുടെ സംരക്ഷകൻ മാത്രമല്ല, സെമിനാരി അദ്ധ്യാപകദ്ധ്യേതാക്കൾക്കു ഭക്ഷണം ഒരുക്കുന്ന മെസ്സിന്റെ ചുമതലയുമുണ്ടായിരുന്നു അദ്ദേഹത്തിന്. അമ്മമാരൊരുക്കുന്ന അന്നപാനീയങ്ങൾ രുചിച്ചു പരിചയിച്ച വിദ്യാർത്ഥികൾ, പ്രത്യേകിച്ചും പുതുവർഷ വിദ്യാർത്ഥികൾ, ആ അസാന്നിദ്ധ്യത്തിന്റെ നോവും നൊമ്പരവും ഒരളവു വരെ തിരിച്ചറിയാതെ അവ ക്രമീകരിക്കുന്നതിൽ അദ്ദേഹം വിജയിച്ചു. വച്ച് വിളമ്പുന്നവർ ഉത്തരവാദിത്വത്തോടെയും കൃത്യതയോടെയും അവരുടെ ചുമതലകൾ നിർവഹിക്കണമെന്നു അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നതും മറക്കാതെ കുറിക്കുന്നു.

സാധാരണയിൽ കവിഞ്ഞ ഇത്തിരി ഗൗരവഭാവം സ്വന്തം സത്തയുടെ ഭാഗമായി ആ മുഖത്ത് ദർശിക്കാം. സ്വയം സൃഷ്ടിച്ചതല്ല, ദൈവിക

ദാനമാണത്. അയ്മേനിയും അച്ചനുമായിരുന്ന കാലത്തെക്കുറിച്ചുള്ള കാഴ്ച പ്പാടാണത്. എനിക്കു ചിരപരിചിതവും ആ കാലം തന്നെ. അയ്മേനിയാ യിരുന്നപ്പോഴും ലക്ഷണമൊത്ത സന്യാസിയെപ്പോലെ കളിചിരികളിൽ അത്ര കമ്പം കാണിച്ചിരുന്നില്ല. ശണ്ഠയുണ്ടാക്കാൻ ഇടയില്ലാത്ത ശുണ്ഠി യും അൽപ്പമൊക്കെ ഇല്ലാതിരുന്നില്ലായെന്ന് തോന്നുന്നു. എന്തായാലും, അറിയുന്നവർക്കു, പ്രത്യേകിച്ചു അടുത്തറിയുന്നവർക്കു ആ ഹൃദയത്തിന്റെ ലോലഭാവവും ഉള്ളിലെ നന്മയും കരുണയും കനിവും കരുതലും ആവോളമ നുഭവിക്കാൻ അവസരമുണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല.

തുടർന്ന് ജോസഫ് ശെമ്മാശ്ശനായി. സെമിനാരി വിട്ടു പ. ഔഗേൻ ബാവാ യുടെ സെക്രട്ടറിയായി ദേവലോകത്തു വാസമുറപ്പിച്ചു. അദ്ദേഹത്തിന്റെ ശെമ്മാശ്ശ, കശീശ്ശാ പട്ടംകൊട ശുശ്രൂഷകളിൽ ഈയുള്ളവൻ സംബന്ധി ച്ചിരുന്നു. സഭയുടെ സുപ്രധാന സിരാകേന്ദ്രങ്ങളിലായി പഴയതുപോലെ പിന്നെയും അദ്ദേഹത്തിന്റെ സഭാസേവന കർമ്മകാണ്ഡം. ഇന്ന് അവയുടെ യെല്ലാം മകുടമായി പരുമല സെമിനാരിയിൽ, പരിശുദ്ധന്റെ കബറിങ്കൽ വ്രതജപ ധ്യാനങ്ങളിലൂടെ തപസ്സ് അനുഷ്ഠിക്കുന്നു; സന്യാസിയുടെ ദീപ്ത ശോഭയോടെ ശാന്ത, സൗമ്യ ജീവിതം തുടരുന്നു.

റമ്പാച്ചൻ വൈദികനായി പട്ടമേറ്റതു പുതുപ്പള്ളി വലിയപള്ളിയിൽ വച്ചാണ്. രണ്ടു കാരണങ്ങൾ കൊണ്ട് ആ പട്ടംകൊട പ്രത്യേകതയുള്ളതായി മാറി. ഒന്ന്, ശുശ്രൂഷയ്ക്കു നേതൃത്വം നൽകിയത് കോട്ടയം ഇടവകയുടെ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ആയിരുന്നു. പട്ടംകൊട ശുശ്രൂഷകൾ അത്യപൂർവ്വമായിട്ടു മാത്രമേ അദ്ദേഹം നടത്തിയി ട്ടുള്ളു. നടത്തിയവ തന്നെ വിരലിലെണ്ണാമെന്നു തോന്നുന്നു. സെമിനാരി വിദ്യാഭ്യാസം പൂർത്തീകരിച്ചവർക്കു പട്ടം ഏൽക്കണമെന്നുണ്ടെങ്കിൽ ഏതെ ങ്കിലും മേല്പട്ടക്കാരനു കത്തു നൽകി പറഞ്ഞയക്കുകയാണ് അദ്ദേഹ ത്തിന്റെ പതിവ്. ശെമ്മാശനോടുള്ള പ്രത്യേക താൽപര്യവും സ്വന്തം ഇടവക ക്കാരനാണ് എന്നുള്ള പരിഗണനയുമായിരിക്കണം ആ പട്ടാഭിഷേകത്തിന് അദ്ധ്യക്ഷസ്ഥാനത്താകുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. മറ്റൊന്ന്, ആ അഭിഷേകത്തിൽ പങ്കെടുത്ത മേല്പട്ടക്കാരുടെ എണ്ണമാണ്. മാത്യൂസ് മാർ അത്താനാസിയോസ് (പ. മാത്യൂസ് പ്രഥമൻ ബാവ), ക്നാനായ മെത്രാസ നത്തിന്റെ എബ്രഹാം മാർ ക്ലീമിസ് എന്നിവരുൾപ്പെടെ അന്നുണ്ടായിരുന്ന ഏറെക്കുറെ എല്ലാ മേല്പട്ടക്കാരും അവിടെ സന്നിഹിതരായിരുന്നു. മലങ്കര സഭയിൽ മേല്പട്ടക്കാരുടെ എണ്ണം വളരെ പരിമിതമായ കാലഘട്ടത്തിലാണ് പട്ടംകൊടയ്ക്കു സഭയിലെ നല്ലൊരുപങ്കും ഒത്തുകൂടിയത്. അതിനു പ്രധാന നിദാനം അന്നുണ്ടായിരുന്ന പിതാക്കന്മാരുമായി അദ്ദേഹത്തിനുണ്ടായിരുന്ന അടുപ്പവും സ്നേഹവും തന്നെ.

അഞ്ച് പതിറ്റാണ്ട് നീണ്ട വൈദിക ശുശ്രൂഷയും അതിനു മുമ്പു അയ്മേനിയും ശെമ്മാശ്ശനുമായുള്ള സഭാസേവനവും അനുപമം എന്നു ആ സേവന സരണിയെക്കുറിച്ചു സുപരിചിതരായവർ വിലയിരുത്തിയാൽ അതിശയിക്കേണ്ടതില്ല. ഒന്നു, സൂചിപ്പിച്ചതുപോലെ സഭയുടെ സുപ്രധാന സ്ഥാപനങ്ങളിൽ, മർമ്മസ്ഥാനങ്ങളിൽ (പഴയസെമിനാരി, ദേവലോകം, മാർ ഏലിയാ കത്തീഡ്രൽ, പരുമല സെമിനാരി) പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് അവസരം ലഭിച്ചു. ഈ പവിത്ര വേദികളിലെല്ലാം ശുശ്രൂഷ അനുഷ്ഠിക്കുവാൻ ഭാഗ്യം ലഭിച്ച, വരം സിദ്ധിച്ച മറ്റൊരാൾ സഭാചരിത്രത്തിലുണ്ടെന്ന് കരുതുന്നില്ല. ആ കാര്യത്തിൽ അസാധാരണവും അസുലഭവുമായ ഭാഗ്യമാണ് റമ്പാച്ചന് കൈവന്നത്.

മറ്റൊന്ന്, പ. ഗീവർഗീസ് ദ്വിതീയൻ ബാവാ മുതൽ ഇന്നത്തെ സഭാദ്ധ്യക്ഷൻ പ. പൗലോസ് ദ്വിതീയൻ ബാവാ വരെയുള്ള സഭയുടെ പ്രധാന സാരഥികളോടു കൂടി പ്രവർത്തിക്കുവാൻ റമ്പാച്ചനു അവസരം ലഭിച്ചുവെന്നുള്ളതാണ്. ഇവരെയെല്ലാം അറിയുന്നവരും ഇവരിൽ പലരുമൊരുമിച്ചു പ്രവർത്തിച്ചവരും ഉണ്ടാകും. അവരിൽ നിന്ന് വേറിട്ടു, ഇവരെല്ലാവരോടും തൊട്ടുനിന്നു പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചു. പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കു കെ. വി. ജോസഫിനോട് പ്രത്യേക വാത്സല്യം ഉണ്ടായിരുന്നുവെന്നു കേട്ടറിവുണ്ട്. പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായി നീണ്ട വർഷങ്ങൾ അദ്ദേഹം സേവനമനുഷ്ഠിച്ചു. പ്രത്യേകിച്ചും അദ്ദേഹം പ്രായാധിക്യത്തിലായിരുന്ന നാളുകളിൽ ജോസഫ് അച്ചൻ ചെയ്ത സേവനങ്ങൾ മറക്കാനാവില്ല. അത് ഈ ലേഖകനു കേട്ടറിവല്ല, കണ്ടറിവാണ്. പ. മാത്യൂസ് പ്രഥമൻ ബാവായാണ് പല സ്ഥാനങ്ങളിലേക്കും അദ്ദേഹത്തെ നിയമിച്ചത്. റമ്പാച്ചന്റെ ഗുരു കൂടിയായ ബാവായ്ക്ക് അച്ചനോടുണ്ടായിരുന്ന സ്നേഹവാത്സല്യങ്ങൾ ഈയുള്ളവനു നേരിട്ടറിയാം. തുടർന്നുള്ള സഭാദ്ധ്യക്ഷന്മാർക്കും റമ്പാച്ചനോടുള്ള സ്നേഹവാത്സല്യത്തിനു കുറവുണ്ടാകുവാൻ കാരണമില്ല. ആ കാലങ്ങളിൽ കരകളും കടലുകളും ഈ ലേഖകനു അകലം സൃഷ്ടിച്ചതുകൊണ്ടു നേരിട്ടറിവില്ല. ഇപ്പോഴത്തെ പരിശുദ്ധ പിതാവിനു സ്നേഹത്തോടൊപ്പം ആദരവുമുണ്ടാകാനാണിട. അദ്ദേഹം അയ്മേനിയായി സെമിനാരിയിൽ പഠിക്കുന്ന കാലം മുതൽ അടുത്തറിയാവുന്നയാളാണ് റമ്പാച്ചൻ.

ആധുനിക മലങ്കരസഭയിൽ ഇന്നു ജീവിച്ചിരിക്കുന്നവരിൽ റമ്പാച്ചനൊപ്പം സഭയിലെ സുപ്രധാന സംഭവങ്ങൾക്കു സാക്ഷ്യം വഹിക്കുകയും ഒരു പരിധി വരെ ഭാഗഭാക്കാകുകയും ചെയ്ത മറ്റൊരാൾ ഉണ്ടോ എന്നറിയില്ല. പ്രധാന സംഭവങ്ങളെല്ലാം തന്നെ അരങ്ങേറുന്നതും അരങ്ങേറിയിട്ടുള്ളതും മേൽപ്പറഞ്ഞ സഭാകേന്ദ്രങ്ങളിൽ വച്ചാണല്ലോ. അവയിൽ പലതിന്റെയും നടത്തിപ്പുകാരനെന്ന നിലയിലും അതിലേറെ പ. ഔഗേൻ ബാവായുടെ പ്രധാന

സെക്രട്ടറിയെന്ന നിലയിലും അദ്ദേഹത്തിനു പലതിലും പങ്കുകൊള്ളേണ്ടി വന്നിട്ടുണ്ട്. അവയെക്കുറിച്ച് നേരിട്ടു സാക്ഷിയായിരുന്നുവെന്നുള്ള ഭാവം നടിക്കുകയോ മേനി പറയുകയോ ചെയ്തതായിട്ടറിവില്ല. മഹത്തായ സേവനം മറഞ്ഞിരുന്നു ചെയ്യുകയെന്നുള്ളത് ആ വ്യക്തിത്വത്തിന്റെ പ്രത്യേകതയായിരിക്കണം.

നീണ്ട അര നൂറ്റാണ്ടു കാലം വിശുദ്ധ ബലിപീഠത്തിൽ ശുശ്രൂഷ അനുഷ്ഠിക്കുവാൻ നിയോഗം ലഭിച്ച വന്ദ്യ റമ്പാച്ചനെ ഹാർദ്ദമായി അനുമോദിക്കുന്നതു അതീവ ആഹ്ലാദത്തോടെയാണ്. ഉടയതമ്പുരാൻ ഇവിടെ അനുവദിക്കുന്ന കാലംവരെ ഉയിരോടെ, ഉണർവോടെ, ഉർവരതയോടെ ദൈവത്തെയും അവിടുത്തെ സഭയേയും സേവിക്കുന്നതിനു അദ്ദേഹത്തിനു ഭാഗ്യം ലഭിക്കട്ടെയെന്നു പ്രാർത്ഥിക്കുന്നു. റമ്പാച്ചനെ അറിയേണ്ടതുപോലെ അറിഞ്ഞവരുടെ തലമുറകൾ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുകയാണല്ലോ. ഇന്ന്, അങ്ങനെയുള്ളവരുടെ ദീപ്ത സ്മരണകൾക്ക് അച്ചടിമഷി പുരളുന്നതു അവ മറവിരോഗത്തിലൂടെ കാലഹരണപ്പെടാതിരിപ്പാൻ ഇടയാക്കുമെന്ന് കരുതുന്നു. ഒപ്പം വരുംതലമുറയ്ക്കും തലമുറയിലുള്ള സഭാ സ്നേഹികൾക്കും അവ പ്രചോദനമേകുമെന്നു പ്രതീക്ഷിക്കാം. അരുമയാർന്ന ആ ഓർമ്മകളുടെ ചുരുളുകൾ അല്പമൊക്കെ അഴിച്ചു അക്ഷരത്തിലാക്കാൻ അവസരം ലഭിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു.

പതിറ്റാണ്ടുകൾ പലതും നീണ്ട സഭാസേവനത്തിനു നമോവാകം.



# നേരിന്റെ വഴിയിൽ അമ്പത് വർഷം

## ഫാ. ഡോ. വർഗീസ് വർഗീസ് മീനടം

(ഓർത്തഡോക്സ് സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ)

നേരിന്റെ വഴിയിൽ വൈദിക ശുശ്രൂഷയ്ക്ക് മാതൃകയും പ്രചോദനവും ആയിരിക്കുന്ന വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി വേളയിൽ സവിനയം നമ്രശിരസ്ക്കനായി ആദരാഭിനന്ദനങ്ങൾ സമർപ്പിക്കുന്നു.

റമ്പാച്ചൻ വൈദിക ശുശ്രൂഷയിൽ പ്രവേശിച്ചതിന്റെ അമ്പതാം വർഷ മാണ്. ഈ സുവർണ്ണ ജൂബിലിയുടെ നിറവിൽ നിൽക്കുന്ന റമ്പാച്ചന്റെ പൗരോഹിത്യ ശുശ്രൂഷയെ പ്രതി ദൈവത്തെ മഹത്വപ്പെടുത്തുന്നു.

**ഞാൻ ശിഷ്യനാണ്**

ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി സന്ദർഭത്തിൽ വിശദീകരിക്കപ്പെടേണ്ട വ്യക്തിപരമായ എന്റെ ബന്ധം പൗരോഹിത്യ ശുശ്രൂഷയിൽ അദ്ദേഹം എന്റെ ഗുരുവാകുന്നു എന്നതാണ്. 1987-ൽ ഗ്രാജുവേഷനു ശേഷം രാഷ്ട്രീയവും പള്ളിസേവനവുമായി നടക്കുന്ന കാലത്ത് വൈദിക സെമിനാരിയിലേക്ക് എന്നെ കൊണ്ടുവന്നത് റമ്പാച്ചനാണ്. ആ കാലഘട്ടത്തിൽ അദ്ദേഹം ഞങ്ങളുടെ ഇടവകപ്പള്ളിയായ മീനടം സെന്റ് ജോർജ് ദേവാലയത്തിൽ വികാരിയായിരുന്നു.

യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ തന്നാണ്ടത്തെ പള്ളിഭരണം ഞങ്ങൾ കൈക്കലാക്കി. വികാരി കെ. വി. ജോസഫ് അച്ചൻ. കൈക്കാരനായി അന്ന് 22 വയസ്സ് തികയാത്ത ഞാനും.

പള്ളിഭരണവും ശുശ്രൂഷയും മുമ്പോട്ടു പോയി. സാവധാനം എന്നോടു അച്ചന് വലിയ ഇഷ്ടമായി. ഒരു ഇടവക എങ്ങനെ ഭംഗിയായി നയിക്കണമെന്നും, ശുശ്രൂഷകൾ എപ്രകാരം ആത്മാർത്ഥമായി നിർവ്വഹിക്കണമെന്നും ജോസഫ് അച്ചനിൽ നിന്ന് പഠിക്കുവാനുള്ള സുവർണ്ണാവസരമായി ആ സന്ദർഭങ്ങൾ പരിണമിച്ചു. പള്ളിയിൽ കൈക്കാരനായി ഒരു വർഷം തികയ്ക്കുവാൻ എനിക്ക് സാധിച്ചില്ല. അതിനു മുമ്പ് വൈദിക സെമിനാരിയിൽ എനിക്ക് പ്രവേശനം ക്രമീകരിക്കുകയും, എന്നെ അനുഗ്രഹിച്ച് കത്തു നൽകി സെമിനാരിയിലേക്ക് അയക്കുകയും ചെയ്തു. എന്റെ ജീവിതത്തിന്റെ വഴിത്തിരിവിനും, നേരായ വഴിയിലേക്കുള്ള പ്രയാണത്തിനും പ്രചോദനവുമായി റമ്പാച്ചൻ ഇപ്പോഴും നിലകൊള്ളുന്നു.

## ഒരു ശുബഹോയും ചൊല്ലാതെ പോകില്ല

ആരാധന സമയദൈർഘ്യം കൂടുതലായതുകൊണ്ട് റമ്പാച്ചന്റെ ആരാധനാശൈലി പലർക്കും പ്രയാസമായി തോന്നാറുണ്ട്. എന്നാൽ അദ്ദേഹം നിർവ്വഹിക്കുന്ന ആരാധനയുടെ ആത്മാർത്ഥത ആസ്വദിക്കുന്നവർ ആണ് അധികവും. അദ്ദേഹത്തെ മാത്രം വിളിച്ച് ഭവന കൂദാശയും പ്രാർത്ഥനയും നടത്തുന്ന അനേകർ ഇന്നുമുണ്ട്.

വിവിധ സന്ദർഭങ്ങളിൽ റമ്പാച്ചനോടൊപ്പം ശുശ്രൂഷയിൽ സംബന്ധിച്ചിട്ടുണ്ട്. ഒരു ശുശ്രൂഷയും കൂദാശയും ഗൗരവമില്ലാതെയോ, ശ്രദ്ധയില്ലാതെയോ അദ്ദേഹം നിർവ്വഹിച്ചു കണ്ടിട്ടില്ല. ഒരു ഭവനത്തിൽ വച്ച് നിർവ്വഹിക്കുന്ന പ്രാർത്ഥന മുതൽ വി. മൂറോൻ കൂദാശ വരെ... ആരാധനയുടെ വിവിധ സന്ദർഭങ്ങൾ പൂർണ്ണ ആത്മാർത്ഥതയോടെ നിർവ്വഹിക്കുന്നു എന്നതാണ് പൗരോഹിത്യ ശുശ്രൂഷയിൽ റമ്പാച്ചൻ നൽകുന്ന മാതൃക. 1967 മുതൽ മലങ്കരസഭയിൽ നടന്ന എല്ലാ വിശുദ്ധ മൂറോൻ കൂദാശയിലും പ. ബാവാമാർ റമ്പാച്ചന്റെ പങ്കാളിത്തം പ്രയോജനപ്പെടുത്തിയത് അദ്ദേഹം നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന ആരാധനാജീവിതത്തിന്റെ മഹത്വം മനസ്സിലാക്കിയതുകൊണ്ടാണ്. പ. ഗീവർഗീസ് രണ്ടാമൻ ബാവായുടെ ശിഷ്യനായും, പ. ബസേലിയോസ് ഔഗേൻ ബാവായുടെ സെക്രട്ടറിയായും (1967–1975) പ്രവർത്തിച്ചു. പത്തു വർഷം പ്രശസ്തമായ കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരിയായിരുന്നു.

## ജയ് ജയ് കാതോലിക്കോസ്

പതറിയ ശബ്ദത്തിൽ ചങ്കിന്റെ ഉള്ളിൽനിന്ന് ജോസഫ് അച്ചൻ വിളിച്ചുതന്നെ "ജയ് ജയ് കാതോലിക്കോസ്" സഭാസ്നേഹത്തിന്റെ പ്രതിധ്വനിയായി കാതോലിക്കാ ദിനത്തിൽ രാവിലെ പതാക ഉയർത്തുന്നതു മുതൽ വലിയ പ്രാധാന്യത്തോടെയായിരുന്നു അച്ചൻ ഞങ്ങളുടെ പള്ളിയിൽ കാതോലിക്കാ ദിനാഘോഷം നടത്തിയിരുന്നത്. വിശുദ്ധ കുർബാനയ്ക്കിടയിൽ പ്രത്യേകം തയ്യാറാക്കിയ പ്രാർത്ഥന മുഴുവൻ ചൊല്ലും. അതിനുശേഷം പ്രതിജ്ഞ ചൊല്ലിക്കൊടുക്കും. അവസാനത്തെ "ജയ് ജയ് കാതോലിക്കോസ്" ചങ്കിൽ കൊള്ളുന്നതാണ്. ശരിയാണ്, റമ്പാച്ചൻ വലിയൊരു സഭാസ്നേഹിയും, കാതോലിക്കേറ്റിന്റെ നിസ്വാർത്ഥ സേവകനുമാണ്. മലങ്കരസഭയുടെ നിലനിൽപ്പിനും സ്വാതന്ത്ര്യത്തിനും കാതോലിക്കേറ്റിന്റെ അനിവാര്യത ശ്രദ്ധാപൂർവ്വം മനസ്സിലാക്കി ധീരമായി റമ്പാച്ചൻ നിലകൊള്ളുന്നു.

## മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം നീണാൾ വാഴട്ടെ

1995 മുതൽ 2006 വരെ റമ്പാച്ചൻ പഴയസെമിനാരി മാനേജരായിരുന്നു. മലങ്കരസഭാ കേസിലെ രണ്ടാം സുപ്രീംകോടതി വിധി വന്നതും (1995)

അതിനുശേഷം സഭാ സമാധാന ശ്രമങ്ങൾ പലതും നടന്നതും ഈ കാലയളവിലായിരുന്നുവല്ലോ. കോട്ടയത്തെ പ്രമുഖരായ സമ്പന്നരും പ്രമാണിമാരും രാഷ്ട്രീയക്കാരും കൂടി വിപുലമായ ആലോചനകൾ നടത്തി.

ഒരു ദിവസം സന്ധ്യാനമസ്ക്കാരത്തിനുശേഷം റമ്പാച്ചന്റെ ഒരു ഫോൺ കോൾ എനിക്ക് ലഭിച്ചു. റമ്പാച്ചൻ പറഞ്ഞു, "സമാധാന സമിതികൾ എല്ലാം കൂടെ ഒരു തീരുമാനത്തിലേക്ക് വരുന്നു എന്ന് കേൾക്കുന്നു. 'മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന' എന്ന കാതോലിക്കോസിന്റെ വിശേഷണം കാതോലിക്കാ ബാവായുടെ ലെറ്റർ ഹെഡ്ഡിൽ നിന്ന് നീക്കം ചെയ്ത്, ഒരു നീക്കുപോക്കിനു വേണ്ടി, ലെറ്റർ ഹെഡ്ഡിലെ മുദ്രയ്ക്കകത്ത് ചെറിയ അക്ഷരത്തിൽ വായിക്കുവാൻ സാധിക്കാത്ത രീതിയിൽ വട്ടത്തിൽ എഴുതുവാനും തീരുമാനിച്ചിരിക്കുന്നു" എന്ന് പറഞ്ഞു. കൂടാതെ കോട്ടയത്ത് പത്രം ഓഫീസിൽ പുതിയ സീൽ ഉണ്ടാക്കാനുള്ള ശ്രമം ആരംഭിച്ചു എന്ന് അറിയിച്ചു. റമ്പാച്ചൻ വളരെ ദുഃഖത്തോടെ നിർദ്ദേശിച്ചു: "ഇത് നടക്കരുത്. എങ്ങനെയും എതിർക്കണം. ഇതിന്റെ പിന്നാമ്പുറത്ത് പ്രമുഖ വൈദിക സ്ഥാനികളും രാഷ്ട്രീയക്കാരും ഉണ്ടായിരുന്നെങ്കിലും സമയോചിതമായ ഇടപെടൽകൊണ്ട് റമ്പാച്ചൻ ഉൾപ്പെടെ ചിലരുടെ ശക്തമായ എതിർപ്പു കൊണ്ടും പദ്ധതി പൊളിഞ്ഞു പോയി. യഥാർത്ഥത്തിൽ അന്ന് മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം മുദ്രയ്ക്കകത്ത് വട്ടത്തിൽ ആക്കിയിരുന്നെങ്കിൽ ഇന്നും പാത്രിയർക്കീസിന്റെ നുകം മലങ്കര സഭയുടെ മുതുകത്ത് ഇരിക്കുമായിരുന്നു. മലങ്കരസഭയുടെ അപ്പോസ്തോലിക പാരമ്പര്യവും മാർത്തോമ്മൻ പാരമ്പര്യവും അക്ഷരാർത്ഥത്തിൽ ഹൃദയത്തിൽ താലോലിക്കുന്ന വന്ദ്യ പുരോഹിതനാണ് റമ്പാച്ചൻ.

### സാക്ഷാൽ ഇസ്രായേല്യൻ, ഇവനിൽ കപടമില്ല

പരുമല സെമിനാരി ഭക്തിസാന്ദ്രമാണ്. എപ്പോഴും വലിയ ജനത്തിരക്ക്. റമ്പാച്ചനെ അന്വേഷിച്ചാൽ പലപ്പോഴും അദ്ദേഹം ചാപ്പലിൽ ആയിരിക്കും. പ്രാർത്ഥന ആവശ്യപ്പെടുന്നവരുടെ ശിരസ്സിൽ കൈവെച്ച് പ്രാർത്ഥിക്കുകയാണ്.

കണ്ടുമുട്ടിയാൽ ഉടൻ പേരെടുത്ത് അന്വേഷിക്കും. "അനിയൻകുഞ്ഞിന് സുഖമാണോ?" അച്ചാച്ചൻ മുതൽ സർവ്വരുടെയും സുഖാന്വേഷണം. ബന്ധുക്കളും സ്നേഹിതരും എല്ലാം അന്വേഷണ പരിധിയിൽ വരും. പ്രാർത്ഥനയിൽ ഓർക്കുന്നതുകൊണ്ടാണ് സംഭാഷണത്തിൽ ഓർമ്മയിൽ വരുന്നതെന്നത് ഒരു യാഥാർത്ഥ്യമാണ്.

അത്തിയുടെ ചുവട്ടിൽ ഇരുന്ന് പ്രാർത്ഥിച്ചുകൊണ്ടിരുന്ന നഥനയേലിനെക്കുറിച്ച് (യോഹന്നാൻ 1.47) യേശു പറഞ്ഞ വിശേഷണം 'സാക്ഷാൽ ഇസ്രായേല്യൻ. ഇവനിൽ കപടമില്ല' എന്നുള്ളത് റമ്പാച്ചനിൽ അന്വർത്ഥ

മാണ്. ഭക്തിയും സ്നേഹവും കരുതലും പ്രകടിപ്പിക്കുവാനും, പ്രശംസ പിടിച്ചുപറ്റുവാനും അദ്ദേഹം ശ്രമിക്കുന്നില്ല. അനുഭവസമ്പത്ത് അധികമുണ്ടെങ്കിലും അധികാര സമ്പാദ്യ ഉപാധിയായി അത് ഉപയോഗിക്കുന്നില്ല.

'നല്ലതുപോലെ അറിയാമെങ്കിലും' ഒന്നുമറിയാത്തവനെപ്പോലെ ആർക്കും ഒരു ഉപദ്രവവും ഉണ്ടാക്കാതെ സൗമ്യമായി ജീവിക്കുന്നു. അപ്പോസ്തോലനായ അന്ത്രയോസിനെപ്പോലെ 'മുൻനിരയിൽ' വരുവാൻ മറ്റാരേക്കാളും യോഗ്യതയും അവകാശവും ഉണ്ടായിരുന്നിട്ടും അതിനു ശ്രമിക്കാതെ, യോഗ്യരായവരെ മുൻനിരയിൽ എത്തിക്കുവാൻ ഇന്നും പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. ബഥാന്യയിലെ 'മറിയ'യെപ്പോലെ 'നല്ല അംശം' തിരഞ്ഞെടുത്ത വന്ദ്യ റമ്പാച്ചൻ ആ 'ഉപനിധി' കാത്തു ആരോഗ്യത്തോടെ ശിഷ്ടായുസ്സ് കഴിക്കാൻ പ്രാർത്ഥിച്ചുകൊണ്ട് ഉപസംഹരിക്കുന്നു.



# സൗമ്യതയുടെ അണയാത്ത ദീപം

## ഫാ. പി. എ. ഫിലിപ്പ്

### (ഡപ്യൂട്ടി സെക്രട്ടറി, മാനവ ശാക്തീകരണ വിഭാഗം)

വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചനുമായി അര നൂറ്റാണ്ടോളമുള്ള പരിചയവും ബന്ധവും എനിക്കുണ്ട്. എന്റെ വീടിന് അടുത്തുള്ള പെരുനാട് ബഥനി ആശ്രമത്തിൽ പിതാക്കന്മാരുടെ ഓർമ്മപ്പെരുനാളുകൾക്കും മറ്റും വന്നിട്ടുള്ളപ്പോഴാണ് ആദ്യമായി അദ്ദേഹത്തെ കണ്ടത്. പിന്നീട് വർഷങ്ങൾക്കു ശേഷം കോട്ടയം ബസേലിയോസ് കോളജിൽ 1983–86 കാലഘട്ടത്തിൽ ഒരു വിദ്യാർത്ഥിയായിരിക്കുമ്പോഴാണ് റമ്പാച്ചനുമായി കൂടുതൽ അടുത്ത ബന്ധം സ്ഥാപിക്കുവാൻ സാധിച്ചത്. അന്ന് കോളജിന് തൊട്ടടുത്തുള്ള മാർ ഏലിയാ കത്തീഡ്രൽ വക മുറിയിലിരുന്നാണ് ഞാൻ ഉച്ചഭക്ഷണം കഴിച്ചിരുന്നത്. ബസേലിയോസ് കോളജിൽ ബോട്ടണി അദ്ധ്യാപകനായിരുന്ന ബഹു. പി. എം. കുറിയാക്കോസ് അച്ചൻ (ഇപ്പോഴത്തെ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ കുര്യാക്കോസ് മാർ ക്ലീമ്മിസ് തിരുമേനി) ഒരുമിച്ചായിരുന്നു ഉച്ചഭക്ഷണം കഴിച്ചിരുന്നത്. മാർ ഏലിയാ കത്തീഡ്രൽ വികാരിയായിരുന്ന ജോസഫ് അച്ചനും ഞങ്ങൾക്കൊപ്പം തീൻമേശയിൽ കൂടുമായിരുന്നു. ഏലിയാ ചാപ്പലിനോട് ചേർന്ന് തെക്കു വശത്തായി ഒരു ചെറിയ കെട്ടിടം ഉണ്ടായിരുന്നു. ആ കെട്ടിടത്തിന്റെ ഒരു മുറിയിലാണ് കളപ്പുരയ്ക്കൽ കെ. വി. ജോസഫ് അച്ചൻ താമസിച്ചിരുന്നത്. കോളജിൽ പഠിച്ചിരുന്ന മൂന്നു വർഷം ജോസഫ് അച്ചനുമായും സഹവികാരി ആയിരുന്ന കെ. എം. ജോർജ്ജച്ചനുമായും ഒരു നല്ല ബന്ധം സ്ഥാപിച്ചെടുക്കാൻ കഴിഞ്ഞു. ഞായറാഴ്ചകളിൽ പാത്താമുട്ടം സെന്റ് മേരീസ് ചാപ്പലിൽ ഒന്നിടവിട്ട ഞായറാഴ്ചകളിൽ വിശുദ്ധ ബലി അർപ്പിച്ചിരുന്ന ഈ അച്ചന്മാരോടൊപ്പം ശുശ്രൂഷയിൽ സംബന്ധിക്കുവാനും കഴിഞ്ഞിരുന്നു. മലങ്കരസഭയിലെ തന്നെ ഉന്നതശീർഷരായ ഈ വൈദികശ്രേഷ്ഠർക്ക് ഒപ്പം മൂന്നു വർഷങ്ങൾ ദൈവ ശുശ്രൂഷ ചെയ്യുവാൻ കഴിഞ്ഞതോർത്ത് ദൈവത്തെ സ്തുതിക്കുന്നു. കേവലം ഒരു കോളജ് വിദ്യാർത്ഥിയായിരുന്ന എന്നെ വളരെയധികം പ്രോത്സാഹിപ്പിക്കുകയും വളർത്തുകയും ചെയ്തിട്ടുണ്ട് പ്രിയ റമ്പാച്ചൻ. പള്ളിയിലെ ഞായറാഴ്ച പ്രസംഗങ്ങൾക്കും ആദ്ധ്യാത്മിക സംഘടനകളുടെ യോഗങ്ങളിലെ ക്ലാസ്സുകൾക്കും പ്രഭാഷണങ്ങൾക്കും എല്ലാം കേവലം ഒരു കോളജ് വിദ്യാർത്ഥിയായിരുന്ന എനിക്ക് റമ്പാച്ചൻ അവസരം തന്നിരുന്നു.

പൗരോഹിത്യ പാതയിൽ 50 സുവർണ്ണ വർഷങ്ങൾ പിന്നിടുന്ന റമ്പാച്ചനെപ്പറ്റി ഒന്ന് രണ്ട് കാര്യങ്ങൾ കുറിക്കട്ടെ.

## വിട്ടുവീഴ്ചയില്ലാത്ത പ്രാർത്ഥനാ ജീവിതവും നിഷ്ഠയും

വന്ദ്യ ജോസഫ് റമ്പാച്ചന്റെ പ്രാർത്ഥനാ ജീവിതത്തെപ്പറ്റി ഞാൻ എഴുതാതെ തന്നെ ഏവർക്കും അറിവുള്ളതാണ്. യാമ നമസ്ക്കാരങ്ങളും പ്രാർത്ഥനകളും യഥാസമയം നടത്തുന്ന കാര്യത്തിൽ ഒരു വിട്ടുവീഴ്ചയ്ക്കും റമ്പാച്ചൻ തയ്യാറല്ല. പ്രായത്തിന്റെ അലട്ടലുകളും അവശതകളും ഒക്കെയുള്ള ഈ എൺപതുകളിലും എല്ലാ നമസ്ക്കാരങ്ങളും പള്ളിയിൽ വന്നു തന്നെ നടത്തണമെന്ന നിർബ്ബന്ധബുദ്ധിയുണ്ട് അദ്ദേഹത്തിന്. കഴിയുന്നിടത്തോളം കുമ്പിട്ടു തന്നെ പ്രാർത്ഥിക്കണം. എല്ലാ പ്രാർത്ഥനകളും അക്ഷരം വിടാതെ ചൊല്ലണം. കൂടെ പ്രാർത്ഥിക്കുന്നവർ ഏതു വേഗത്തിലായാലും റമ്പാച്ചൻ തന്റെ സ്വതസിദ്ധമായ ശൈലിയിലും വേഗത്തിലും മാത്രമേ ചൊല്ലൂ. വി. കുർബാന അർപ്പിക്കുമ്പോൾ ഒരുക്ക ശുശ്രൂഷയ്ക്ക് അദ്ദേഹം എടുക്കുന്നത് മറ്റുള്ളവർ എടുക്കുന്നതിൽ അധികം സമയമാണ്. പ്രഭാത നമസ്ക്കാരത്തിന്റെ സിംഹഭാഗവും (എത്രോ വരെ വായിച്ചശേഷം) കഴിഞ്ഞേ തൂയോബോയ്ക്ക് പ്രവേശിക്കൂ. പിന്നീടുള്ള നമസ്കാര ഭാഗം ശുശ്രൂഷക്കാർ വളരെ നീട്ടിച്ചൊല്ലിയിട്ട് പിന്നെ പഴയനിയമ വായന; അതും തീർന്നു കഴിഞ്ഞാൽ 'വെളിവുനിറഞ്ഞോരീശോ' എന്ന ഗീതം മുഴുവൻ പലവുരു ചൊല്ലിയാലും റമ്പാച്ചന്റെ തൂയോബോ തീരില്ല. "ഇത് എപ്പോഴാണ് ഒന്നു തീരുക" എന്നുപോലും കൂടെ നിൽക്കുന്നവർ ചിന്തിച്ചുപോകും. എന്നാൽ അതൊന്നും റമ്പാച്ചന് ഒരു വിഷയമേ അല്ല. പ്രാർത്ഥനകളും കർമ്മാനുഷ്ഠാനങ്ങളും വരവണ്ണം തെറ്റാതെ അനുഷ്ഠിക്കണമെന്ന താൽപര്യവും നിർബന്ധബുദ്ധിയുമാണ് ജോസഫ് റമ്പാച്ചനെ വ്യത്യസ്തനാക്കുന്നത്. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ എന്നീ ബാവാമാരോടൊത്തുള്ള വാസവും അവരുടെ ശിക്ഷണവും ആയിരിക്കണം റമ്പാച്ചനെയും ഒരു പ്രാർത്ഥനാ ഗോപുരമാക്കി മാറ്റിയത്. പ്രകടനപരത ഒട്ടുമില്ലാത്ത കർക്കശമായ പ്രാർത്ഥനാജീവിതം ഇന്നത്തെ ഇളം തലമുറയിൽ കാട്ടിക്കൊടുക്കാൻ ദൈവം ശേഷിപ്പിച്ചിരിക്കുന്ന ഒരു അതുല്യ വ്യക്തിത്വം തന്നെയാണ് റമ്പാച്ചൻ. ഒരു സന്യാസാശ്രമ അംഗം അല്ലെങ്കിലും ഒരു തികഞ്ഞ സന്യാസിയുടെ മെയ്യടക്കവും, നാവടക്കവും നിഷ്ഠയും വിശുദ്ധിയും അദ്ദേഹം കാത്തുപരിപാലിക്കുന്നു. റമ്പാച്ചന്റെ മുഖത്തു വിരിയുന്ന നിഷ്കളങ്കമായ ചിരി ആ മനസ്സിന്റെ ദർപ്പണമാണെന്ന് എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. ഈ സാത്വികഭാവത്തോടു ചേർത്തു വായിക്കേണ്ട ഒന്നാണ് അദ്ദേഹം ജീവിതത്തിൽ കാത്തുസൂക്ഷിക്കുന്ന ലാളിത്യം. ഒരർത്ഥത്തിൽ ഒരു സാത്വികന്റെ മുഖമുദ്ര തന്നെയാണല്ലോ ലാളിത്യം. ഒരു ഉത്തമ സന്യാസിക്കും ഒരു നല്ല വൈദികനും അവശ്യംവേണ്ട ലാളിത്യത്തിന്റെ (ദാരിദ്ര്യത്തിന്റെ) ഭാവം റമ്പാച്ചനിൽ നിന്നു കണ്ടു പഠിക്കേണ്ടതാണ്.

## വ്യക്തിബന്ധങ്ങളിലെ സുദൃഢതയും സുതാര്യതയും

തികഞ്ഞ ഒരു സാത്വികനാണ് വന്ദ്യ ജോസഫ് റമ്പാച്ചൻ. ക്രിസ്തീയ സ്നേഹത്തിന്റെയും കരുതലിന്റെയും ഒരു പ്രത്യേക വരം തന്നെ റമ്പാച്ചന് ലഭിച്ചിട്ടുണ്ട്. നിർവ്യാജവും നിഷ്ക്കപടവുമായ സ്നേഹം, ഒരു ക്രിസ്ത്യാനിയുടെ മുഖമുദ്രയാണല്ലോ. അദ്ദേഹത്തിന്റെ സ്നേഹം കറകളഞ്ഞതാണെന്ന് അദ്ദേഹത്തോട് ബന്ധപ്പെട്ടിട്ടുള്ളവർക്ക് എല്ലാവർക്കുമറിയാം. അതുകൊണ്ടു തന്നെ സഭയാകമാനം അനേക ആയിരങ്ങളുടെ മനസ്സിൽ ഒരു ഇടം നേടുവാൻ റമ്പാച്ചന് കഴിഞ്ഞിട്ടുണ്ട്. അത് അദ്ദേഹത്തിന്റെ ആരാധനയുടെ സ്വരമാധുരികൊണ്ടോ, പ്രസംഗചാതുര്യം കൊണ്ടോ, ദൈവശാസ്ത്ര പരിജ്ഞാനം കൊണ്ടൊ ഒന്നുമല്ല. വ്യക്തിബന്ധങ്ങളിൽ നിലനിറുത്തുന്ന നേരും നൈർമ്മല്യവും ജോസഫ് റമ്പാച്ചനെ വേറിട്ട ഒരു വ്യക്തിത്വമാക്കുന്നു. വ്യക്തിബന്ധങ്ങൾ സ്ഥാപിക്കുന്നതിൽ മാത്രമല്ല, അത് സജീവമായി നിലനിറുത്തുന്നതിനും അദ്ദേഹത്തിന് സവിശേഷ സിദ്ധി തന്നെയുണ്ട്. ഓരോരുത്തരുടെയും പേര് ഓർത്തിരിക്കാനും പേര് ചൊല്ലി വിളിക്കാനുമുള്ള റമ്പാച്ചന്റെ കഴിവ് അപാരം തന്നെ.

മനുഷ്യരോടുള്ള അകളങ്കമായ ആ സ്നേഹവും കരുതലും നേരിട്ടറിഞ്ഞ ഒരു സംഭവം എഴുതുകയാണ്. 2008-ൽ ഞാൻ പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളജിന്റെ ചുമതല വഹിക്കുന്ന സമയം. പുതിയ ബാച്ചിന്റെ അഡ്മിഷനാണ്. അക്കാലത്ത് അഡ്മിഷന് വളരെ തിരക്കായിരുന്നതിനാൽ അപേക്ഷിക്കുന്നവർക്ക് എല്ലാവർക്കും സീറ്റ് കൊടുക്കുവാൻ വിഷമം. റമ്പാച്ചൻ ഒരു കുട്ടിയെ ശുപാർശ ചെയ്തിട്ടുണ്ട്. അന്വേഷണത്തിൽ മനസ്സിലായത് റമ്പാച്ചനുമായി നേരിട്ട് ബന്ധമോ ഒന്നുമില്ലാത്ത ഒരു പാവപ്പെട്ട കുട്ടിയാണെന്നാണ്. ആരും ശുപാർശ ചെയ്യാനില്ലാത്ത ആ കുട്ടിക്കു വേണ്ടി റമ്പാച്ചൻ ഒരു നൂറു തവണയെങ്കിലും ഫോണിൽ വിളിച്ചിട്ടുണ്ട്. ഒരു കാര്യം സാധിക്കുന്നതിനു വേണ്ടി ഏതറ്റം വരെ പോകാനും റമ്പാച്ചൻ റെഡിയാണ്. ഇതാണ് അദ്ദേഹത്തിന് മറ്റുള്ളവരോടുള്ള കരുതൽ.

പൈതൃകമായ സ്നേഹം ഹൃദയത്തിൽ സൂക്ഷിക്കുന്ന ഒരു നല്ല ദൈവമനുഷ്യനു മാത്രമേ ഈ വിധത്തിൽ ചിന്തിക്കാനും പ്രവർത്തിക്കാനുമാവൂ. അദ്ദേഹം ശുശ്രൂഷിച്ചിട്ടുള്ള ഇടവകകളിലെ ആബാലവൃദ്ധം ജനങ്ങളെയും ഈ വിധത്തിൽ കരുതുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടു തന്നെ അതുല്യമായ ഒരു സ്ഥാനം മനുഷ്യമനസ്സുകളിൽ സ്ഥാപിക്കുവാൻ റമ്പാച്ചന് സാധിച്ചിട്ടുണ്ട്. എത്ര പണം സമ്പാദിച്ചുവെന്നതിന്റെയോ എന്തെല്ലാം പദവികളും സ്ഥാനമാനങ്ങളും നേടി എന്നതിന്റെയോ അടിസ്ഥാനത്തിലല്ല ഒരു മനുഷ്യന്റെ ജീവിതമൂല്യം വിലയിരുത്തപ്പെടേണ്ടത്. തന്റെ ചുറ്റുമുള്ള സമൂഹത്തെ ഗുണപരമായി എത്ര സ്വാധീനിക്കാൻ കഴിഞ്ഞിട്ടുണ്ട്

എന്നതിലാണ്. ആ വിധത്തിൽ ഒരു പൂർണ്ണ വിജയം തന്നെയാണ് റമ്പാച്ചന്റെ ജീവിതം.

മറ്റുള്ളവരോടുള്ള ബന്ധത്തിൽ മാത്രമല്ല, കുടുംബ ബന്ധങ്ങളിലും ഈ നേർമ്മ അദ്ദേഹം നിലനിറുത്തിയിട്ടുണ്ട്. മാതാപിതാക്കളോടുള്ള റമ്പാച്ചന്റെ സ്നേഹവും ബഹുമാനവും ഞാൻ നേരിട്ട് കണ്ടിട്ടുള്ളതാണ്. പിതാവും മാതാവും വാർദ്ധക്യസഹജമായ അസുഖങ്ങളെ തുടർന്ന് കിടപ്പിലായപ്പോൾ ജോസഫ് അച്ചൻ മിക്കവാറും ദിവസങ്ങളിൽ അവിടെ പോവുകയും അവർക്ക് വേണ്ടതെല്ലാം വളരെ ക്ഷമയോടെ ചെയ്തുകൊടുക്കുകയും ചെയ്തിരുന്നു. കുടുംബത്തിൽ താമസിച്ചിരുന്ന ഇളയ സഹോദരൻ കൊച്ചായൻ അവരെ അതീവ ശ്രദ്ധയോടും സ്നേഹത്തോടും പരിചരിച്ചിരുന്നെങ്കിലും ഒരു മകനെന്ന നിലയിലുള്ള തന്റെ ഉത്തരവാദിത്വം റമ്പാച്ചൻ നിർവ്വഹിച്ചിരുന്നു. കൂടാതെ, മറ്റൊരു സഹോദരൻ ജോയിച്ചായൻ അകാലത്തിൽ പൊലിഞ്ഞു പോയപ്പോൾ പറക്ക മുറ്റാത്ത ആ മക്കളെയും റമ്പാച്ചൻ വാത്സല്യപൂർവ്വം തന്റെ സ്നേഹ ചിറകിൻകീഴിൽ സൂക്ഷിച്ചു. അതിഥികളെ സൽക്കരിക്കുന്ന കാര്യത്തിലും റമ്പാച്ചൻ എല്ലാ വൈദികർക്കും ഒരു മാതൃക തന്നെയാണ്.

അനേകം അമൂല്യ പാഠങ്ങൾ ഉൾക്കൊള്ളുന്ന ഒരു പാഠപുസ്തകമാണ് ജോസഫ് റമ്പാച്ചൻ. ദൈവസ്നേഹവും മനുഷ്യസ്നേഹവും ചാലിച്ചു ചേർത്ത ലാളിത്യത്തിന്റെയും സൗമ്യതയുടെയും ഒരു ആൾരൂപം! സൗമ്യതയുടെ ഈ വിളക്കുമരം ചിരകാലം പ്രകാശിക്കുവാൻ ഇടയാകട്ടെ.



# ആത്മജ്ഞാനം പകരുന്ന ഉത്തമയോഗി

## ഫാ. എം. സി കുര്യാക്കോസ്

(മാനേജർ, പരുമല സെമിനാരി)

ദൈവത്തിന്റെ കൃപയും ഗുരുക്കന്മാരുടെ അനുഗ്രഹവും ഒരു വ്യക്തിയുടെ ജീവിതത്തിൽ ഉണ്ടായാൽ അതൊരു ശ്രേഷ്ഠമായ ജീവിതം തന്നെയായിരിക്കും. ദൈവിക വരപ്രസാദങ്ങളും ഗുരുകൃപാ കടാക്ഷങ്ങളും അനുസ്യൂതം ലഭിച്ച മഹത്തായ വ്യക്തിത്വമാണ് വന്ദ്യ കെ. വി. ജോസഫ് റമ്പാൻ.

മലങ്കരസഭയുടെ ശ്രേഷ്ഠരായ ഗുരുക്കന്മാരുടെ ശിക്ഷണത്തിൽ ആത്മീയ ജീവിതം പടുത്തുയർത്തുവാൻ ഭാഗ്യം സിദ്ധിച്ച വ്യക്തിയാണ് ജോസഫ് റമ്പാച്ചൻ. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ് അദ്ദേഹത്തിന്റെ ആത്മീയ ജീവിതത്തിന്റെ പ്രഥമ ഗുരുവും വഴികാട്ടിയും. രണ്ടു വർഷക്കാലം ഒരു യുവാവായി പ. ഗീവർഗീസ് ദ്വിതീയൻ ബാവാതിരുമേനിയോടൊപ്പം  കഴിയുവാനും ആത്മീയ പരിശീലനം നേടുവാനും ഭാഗ്യം ലഭിച്ചു. ആത്മീയ ജീവിതത്തിൽ ഉത്തമ വഴികാട്ടികളെയും ഗുരുക്കന്മാരെയും ലഭിക്കുക എന്നത് വലിയ ദൈവിക കൃപയാണ്.

മലങ്കരസഭയുടെ താപസ പിതാവായ പ. ഔഗേൻ ബാവായുടെ കൂടെ പത്തു വർഷത്തോളം താമസിച്ച് ആത്മീയ ഊർജ്ജം പ്രാപിക്കുവാനുള്ള ഭാഗ്യവും ലഭിച്ചു. ആ പുണ്യപിതാവാണ് ഇദ്ദേഹത്തെ ശെമ്മാശ്ശ പദവിയിലേക്ക് ഉയർത്തിയത്. പ. വട്ടക്കുന്നേൽ ബാവായുടെ ശിക്ഷണത്തിൽ വൈദിക വിദ്യാഭ്യാസം പൂർത്തീകരിക്കുവാൻ സാധിച്ചു. പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയുടെ കൈകളാൽ വൈദിക പദവിയിലേക്ക് ഉയർത്തപ്പെട്ടു. ശ്രേഷ്ഠരായ ഈ ഗുരുക്കന്മാരുടെ പ്രാർത്ഥനാജീവിതവും ആരാധനാജീവിതവും കൗദാശിക അനുഷ്ഠാന മാർഗ്ഗങ്ങളും അടുത്തറിഞ്ഞ് മനസ്സിലാക്കാൻ സാധിച്ചതുകൊണ്ടാകണം പിൽക്കാലത്ത് അദ്ദേഹത്തിന്റെ ശുശ്രൂഷകളിൽ തീക്ഷ്ണതയും ഊഷ്മളതയും കൈവെടിയാതെ അനുഷ്ഠിക്കുന്നതായി കാണുവാൻ സാധിക്കുന്നത്.

കെ. വി. ജോസഫ് റമ്പാച്ചനെ എന്റെ വൈദിക സെമിനാരി വിദ്യാഭ്യാസ കാലം മുതൽ തന്നെ വളരെ വ്യക്തിപരമായി അടുത്ത് അറിയുവാനും ഇടപെടുവാനും സാധിച്ചിട്ടുണ്ട്. പഴയസെമിനാരി മാനേജരായി  സാക്ഷ്യമുള്ള ആത്മീയജീവിതം പകർന്നത് ഒരു മാതൃകയായിരുന്നു. വൈദിക സെമിനാരി വിദ്യാർത്ഥികളുടെ പേരുകൾ റമ്പാച്ചന് വളരെ നിശ്ചയമായിരുന്നു. ഓരോരുത്തരുടെയും പേരുകൾ വിളിച്ച് കുടുംബവിശേഷങ്ങൾ ചോദിച്ചറിയുന്ന റമ്പാച്ചനോട് വിദ്യാർത്ഥികൾക്ക് ആദരവും സ്നേഹവും ആയിരുന്നു. വേദശാസ്ത്ര

പഠനം പൂർത്തിയാക്കിയശേഷം പഴയസെമിനാരി സന്ദർശിക്കുന്ന വൈദികരേയും ശെമ്മാശ്ശന്മാരേയും വളരെ ഹൃദ്യമായി സ്വീകരിച്ച് സംഭാഷണങ്ങൾ നടത്തിയിരുന്നു. പഴയസെമിനാരി സന്ദർശിക്കുന്നവരും റമ്പാച്ചനെ കണ്ടതിനുശേഷമേ മടങ്ങിപ്പോകാറുള്ളു.

കെ. വി. ജോസഫ് റമ്പാച്ചന്റെ പിൻഗാമിയായിട്ടാണ് പഴയസെമിനാരി മാനേജരായി ഞാൻ 2006-ൽ ചുമതലയേൽക്കുന്നത്. തുടർന്ന് പരുമല സെമിനാരി മാനേജരായി പരുമലയിൽ ചുമതലയേൽക്കുമ്പോൾ ജോസഫ് റമ്പാച്ചന്റെ സജീവ സാന്നിധ്യം പരുമലയിൽ ഉണ്ടായിരുന്നു. ഒരു പിതാവിന്റെ സ്ഥാനം നൽകി ആദരിച്ചാണ് എക്കാലത്തും ഞാൻ അദ്ദേഹത്തെ കണ്ടിട്ടുള്ളതും ഇടപെട്ടിട്ടുള്ളതും. പരുമലയിലെ എന്റെ എല്ലാ പ്രവർത്തനങ്ങൾക്കും കെ. വി. ജോസഫ് റമ്പാച്ചൻ നൽകിയ ഉപദേശങ്ങളും നിർദ്ദേശങ്ങളും ഒത്തിരി സഹായകരമായിരുന്നു. അതുപോലെ പരുമലയിൽ എത്തിച്ചേരുന്ന അനേകം വിശ്വാസികൾക്ക് റമ്പാച്ചന്റെ സാന്നിധ്യവും ആത്മീയ പ്രബോധനവും അനുഗ്രഹവും ആശ്വാസവുമായിരുന്നു.

പ്രാർത്ഥനയിലൂടെയും ആരാധനയിലൂടെയും ഉപദേശങ്ങളിലൂടെയും വിവിധ പ്രയാസങ്ങളുമായി എത്തുന്ന വിശ്വാസികൾക്ക് റമ്പാച്ചന്റെ സാന്നിധ്യം ഒരു കുളിർമഴയായിരുന്നു. പ്രാർത്ഥന സ്വീകരിക്കാനും ഉപദേശം കേൾക്കുവാനും പലപ്പോഴും വിശ്വാസികളുടെ ഒരു നീണ്ട നിര തന്നെ ഉണ്ടാകും. ഇത് പരുമലയിലെ ഒരു നിത്യകാഴ്ചയായിരുന്നു. അവസാന വ്യക്തിയുടെയും പ്രാർത്ഥന പൂർത്തീകരിച്ച ശേഷമേ റമ്പാച്ചൻ പള്ളിയിൽ നിന്ന് പോകുകയുള്ളു. പ്രായത്തിന്റേതായ പ്രയാസങ്ങളും ബുദ്ധിമുട്ടുകളും കൂടാതെ ദൈവം ഏൽപ്പിച്ച താലന്തുകളെ ആത്മാർത്ഥമായി പ്രാബല്യത്തിൽ വരുത്തുവാൻ റമ്പാച്ചൻ ശ്രദ്ധിക്കാറുണ്ട്. പൗരസ്ത്യ ആദ്ധ്യാത്മികതയുടെ അടിസ്ഥാനം ക്രിസ്തുകേന്ദ്രീകൃതമായ ജീവിത ക്രമീകരണമാണ്. ആരാധനാജീവിതാനുഭവത്തിൽ (Liturgical Life) മുന്നേറുവാൻ കഴിയുന്ന ദർശനത്തിൽ ജീവിക്കുന്നതാണ് യഥാർത്ഥ ഓർത്തഡോക്സി. അർത്ഥപൂർണ്ണമായ ആരാധനാജീവിതമാണ് ലക്ഷ്യം. ആരാധനാ ജീവിതമില്ലാത്ത പ്രസംഗങ്ങൾക്കോ മറ്റ് ആത്മീയ പ്രവർത്തനങ്ങൾക്കോ പൗരസ്ത്യസഭയുടെ ജീവിതശൈലിയിൽ വലിയ സ്ഥാനമില്ല. ആരാധന, പ്രാർത്ഥന, ഉപവാസം, മൗനം, ദാനധർമ്മം എന്നിവ ആദ്ധ്യാത്മികതയുടെ അടിത്തറയാണ്. കെ. വി. ജോസഫ് റമ്പാച്ചൻ പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതശൈലി സ്വായത്തമാക്കിയ കർമ്മയോഗിയായ ആത്മിക ആചാര്യനാണ്.

ജോസഫ് റമ്പാച്ചന്റെ സന്യാസജീവിതത്തെ രണ്ട് ഘട്ടങ്ങളായി തിരിക്കാം. ഒന്നാമതായി ക്രിയാത്മക സന്യാസത്തിന്റെ കാലഘട്ടം. രണ്ട് ആത്മജ്ഞാനത്തിൽ നിറഞ്ഞ സന്യാസത്തിന്റെ കാലഘട്ടം. ഒന്നാം കാല

ഘട്ടത്തിൽ ഇടവകയുടെ ശുശ്രൂഷയിൽ കർമ്മനിരതനും സംഘടനാ പ്രവർത്തനങ്ങളിൽ വ്യാപൃതനുമായ റമ്പാച്ചനായാണ് കാണുന്നത്. കോട്ടയം, കോട്ടയം സെൻട്രൽ ഭദ്രാസനങ്ങളിൽ ദേവാലയങ്ങളുടെ ചുമതല വഹിച്ച് നടത്തിയ ഇടയശുശ്രൂഷയുടെ ആ കർമ്മകാണ്ഡം വളരെ പ്രകാശം പരത്തുന്ന കാലമായിരുന്നു. കോട്ടയത്തെ പ്രമുഖ ദേവാലയമായ ഏലിയാ കത്തീഡ്രലിന്റെ വികാരിയായിരിക്കെ അത് മനോഹരമായി പൂർത്തിയാക്കുവാൻ നടത്തിയ ത്യാഗോജ്വലമായ സേവനം അതിശ്രേഷ്ഠമാണ്. തുടർന്ന് ദേവലോകം അരമന മാനേജർ, പഴയസെമിനാരി മാനേജർ, എം.ഡി. സെമിനാരി മാനേജർ എന്നീ നിലകളിൽ വഹിച്ച നേതൃത്വവും സഭയുടെ പ്രധാന ശുശ്രൂഷകളായ മേൽപട്ടസ്ഥാനാരോഹണം, മൂറോൻ കൂദാശ, കാതോലിക്കാ സ്ഥാനാരോഹണം തുടങ്ങിയവയിൽ റമ്പാച്ചന്റെ സാന്നിധ്യവും വളരെ ശ്രേഷ്ഠവും സജീവവുമായിരുന്നു. ദീർഘ വർഷക്കാലം സഭാ മാനേജിംഗ് കമ്മിറ്റി അംഗമായും വിവിധ ആലോചനാ സമിതികളിൽ ക്ഷണിതാവായും റമ്പാച്ചൻ പ്രവർത്തിച്ചിട്ടുണ്ട്. ഈ കാലഘട്ടങ്ങളിൽ ഉത്തമ സന്യാസത്തിന്റെ ജീവിതക്രമീകരണത്തിൽ ഉറച്ചുനിന്നു സഭയുടെ വികസനത്തിനും സാമൂഹിക നന്മയ്ക്കും ശക്തമായ നിലപാടുകൾ സ്വീകരിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

ജോസഫ് റമ്പാച്ചന്റെ ജീവിതത്തിന്റെ രണ്ടാം ഘട്ടം 2006-ൽ അസി. മാനേജരായി പരുമലയിൽ ചുമതലയേറ്റതു മുതലാണ്. ഇത് ആത്മജ്ഞാനത്തിന്റെ പ്രകാശം പരത്തിയ കാലഘട്ടമാണ്. പരുമലയിൽ താമസിച്ചു ഒരു ധ്യാനാത്മക യോഗി ജീവിതമാണ് റമ്പാച്ചൻ നയിച്ചത്. ഈ കാലഘട്ടത്തിൽ പൗരസ്ത്യ ആദ്ധ്യാത്മികതയുടെ നിഷ്ഠമായ ജീവിതത്തിലൂടെ തന്റെ ജീവിതത്തെ ദൈവത്തിങ്കലേക്ക് ഉയർത്തുവാനാണ് റമ്പാച്ചൻ പരിശ്രമിച്ചത്. പരുമല സെമിനാരിയിലെ യാമ നമസ്കാരവും ആരാധനയും പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും ഈ ധ്യാനാത്മക ജീവിതത്തിന് വളരെയേറെ സഹായകരമായി. ഇക്കാലത്ത് റമ്പാച്ചന്റെ പ്രാർത്ഥനകൊണ്ട് സഭയ്ക്കും സമൂഹത്തിനും വളരെയധികം നന്മ ലഭിച്ചു എന്ന് ഞാനും വിശ്വസിക്കുന്നു. പുണ്യ ഭൂമിയായ പരുമലയിലെ പതിനാലു വർഷത്തെ ജീവിതം കൊണ്ട് ആത്മീയ നിറവിൽ എത്തിച്ചേരുവാൻ കഴിഞ്ഞു. ആ ആത്മീയ പ്രകാശം മറ്റുള്ളവരിലേക്ക് പകരുവാനും സാധിച്ചു. പരുമലയിൽ വെച്ച് അനേകായിരം വിശ്വാസികളുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കുവാൻ ദൈവം അദ്ദേഹത്തിന് അവസരം നൽകി. ഈ കാലഘട്ടം റമ്പാച്ചന്റെ ധ്യാനാത്മക ജീവിതത്തിന്റെ മഹത്തായ വളർച്ചയുടെ പ്രകാശ തലമായിരുന്നു. സന്യാസത്തിന്റെ മാതൃകാ ജീവിതം നയിക്കുന്ന ഈ കർമ്മയോഗി വൈദികർക്കും വിശ്വാസികൾക്കും ഫലപ്രദമായ ഒരു സാക്ഷ്യം തന്നെയാണ്. അഭിവന്ദ്യ പിതാക്കന്മാരും വൈദികരും കുമ്പസാരിക്കുവാൻ വരുന്നത് കെ.

വി. ജോസഫ് റമ്പാച്ചന്റെ സമീപത്താണ്. ഉത്തമ സന്യാസിയും കുമ്പസാര പിതാവുമായി അദ്ദേഹം അറിയപ്പെടുന്നു. ജോസഫ് റമ്പാച്ചനോട് അനേക വൈദികരും പിതാക്കന്മാരും പ്രത്യേകമായ പ്രാർത്ഥന ആവശ്യപ്പെട്ടിരുന്നു. ഇത് എനിക്ക് വ്യക്തിപരമായി അറിയാവുന്നതാണ്.

പൗരസ്ത്യ സന്യാസത്തിന്റെ ധ്യാനാത്മകവും യോഗാത്മകവുമായ ജീവിതം നയിക്കുന്നവരുടെ പ്രത്യേകതയാണ് സമൂഹത്തിന്റെ പ്രയാസങ്ങളെയും ബുദ്ധിമുട്ടുകളെയും സ്വന്തം പ്രയാസമാക്കി ദൈവസന്നിധിയിൽ പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നത്. റമ്പാച്ചന്റെ പ്രാർത്ഥന ആവശ്യപ്പെട്ടു വരുന്നവർക്ക് പ്രാർത്ഥിക്കുക മാത്രമല്ല എന്തെങ്കിലും സാമ്പത്തികമായ പ്രയാസം ഉണ്ടെന്നറിഞ്ഞാൽ അവർക്ക് ആവശ്യമായ സാമ്പത്തിക സഹായം നൽകുന്നതും ഞാൻ കണ്ടിട്ടുണ്ട്.

താപസശ്രേഷ്ഠനായ പ. പാമ്പാടി തിരുമേനിയുടെ സന്നിധിയിലാണ് കെ. വി. ജോസഫ് റമ്പാച്ചന്റെ ഇനിയുള്ള വിശ്രമ ജീവിതം. ഇത് അദ്ദേഹത്തിന്റെ സന്യാസ ജീവിതത്തിന്റെ വളർച്ചയുടെ മൂന്നാം ഘട്ടത്തിലേക്കുള്ള പ്രവേശനമായി ഞാൻ കാണുന്നു. ഭാരതീയ ചിന്തയിൽ രണ്ടു ദർശനങ്ങളുണ്ട്. മർക്കിട വാദവും മാർജാര വാദവും. അതായത് കുരങ്ങിന്റെ കുഞ്ഞ് വയറ്റിൽ കടിച്ചുതൂങ്ങി കിടന്നാണ് യാത്ര ചെയ്യുന്നത്. പൂച്ച തന്റെ കുഞ്ഞിനെ കടിച്ചുപിടിച്ചുകൊണ്ടാണ് നടക്കുന്നത്. ഇതുപോലെ ദൈവം സ്നേഹിക്കുന്നവരും ദൈവത്തെ സ്നേഹിക്കുന്നവരും ഉണ്ട്. വന്ദ്യനായ റമ്പാച്ചൻ ദൈവം സ്നേഹിച്ച ശ്രേഷ്ഠ വ്യക്തിത്വത്തിന്റെ ഉടമയാണ്. അദ്ദേഹത്തിന്റെ ജീവിതം ദൈവം വഴിനടത്തുന്നത് എത്രയോ അനുഗ്രഹകരമായിട്ടാണ് എന്ന് നാം പഠിക്കേണ്ടിയിരിക്കുന്നു.

ജോസഫ് റമ്പാച്ചൻ യുവാവായിരുന്നപ്പോൾ മരണകാരണമായേക്കാവുന്ന വലിയ അപകടം ഉണ്ടായപ്പോൾ ദൈവം അനന്തമായ കൃപയാൽ അദ്ദേഹത്തെ ജീവിതത്തിലേക്ക് കൈപിടിച്ചുയർത്തിക്കൊണ്ടുവന്നു. തുടർന്നുള്ള ഓരോ കാലഘട്ടത്തിലും ദൈവത്തിന്റെ കൈയൊപ്പും നടത്തിപ്പും ഉണ്ടായിരുന്നു. തന്റെ ബലഹീനതകളിൽ ദൈവം കൂടെയിരുന്ന് ശക്തീകരിച്ചു. പരുമലയിൽ വന്നപ്പോഴും വിവിധ രോഗങ്ങൾ അദ്ദേഹത്തെ അലട്ടിയിരുന്നു. ആ സമയങ്ങളിൽ അത്ഭുതകരമായി രോഗത്തിൽ നിന്ന് വിടുതൽ പ്രാപിക്കുന്നതായി എനിക്ക് നേരിട്ട് കാണുവാൻ സാധിച്ചിട്ടുണ്ട്.

'വിളക്ക് കത്തിച്ച് പറയിൻകീഴിലല്ല, തണ്ടിന്മേലത്രേ വയ്ക്കേണ്ടത്. അപ്പോൾ അത് വീട്ടിലുള്ള എല്ലാവർക്കും പ്രകാശിക്കുന്നു. അങ്ങനെ തന്നെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിനെ മഹത്ത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ' (മത്തായി 5:15, 16).

വിളക്ക് തണ്ടിന്മേൽ വെച്ച് അനേകർക്ക് പ്രകാശം നൽകുന്ന ശ്രേഷ്ഠനായ കെ. വി. ജോസഫ് റമ്പാച്ചൻ ദൈവകൃപയാൽ അമ്പത് വർഷത്തെ പൗരോഹിത്യശുശ്രൂഷ 2020 ജൂലൈ നാലിന് പൂർത്തിയാക്കി. ഈ അമ്പത് വർഷക്കാലം സഭയ്ക്കും സമൂഹത്തിനും പ്രകാശമായ മാതൃകാപരമായ ജീവിതത്തിന്റെ ഉത്തമ സാക്ഷ്യമാണ് കെ. വി. ജോസഫ് റമ്പാച്ചൻ. യഥാർത്ഥ സന്യാസത്തിന്റെ സൗമ്യതയും ലാളിത്യവും നിഷ്ഠയായ ജീവിതക്രമീകരണവും കർക്കശമായ കൗദാശിക നിലപാടുകളും സ്വീകരിച്ചു. തുടർന്നും സന്യാസത്തിന്റെ പൂർണ്ണതലത്തിൽ എത്തുവാൻ ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

പൗരോഹിത്യ സുവർണജൂബിലി ആഘോഷിക്കുന്ന ഈ ഘട്ടത്തിൽ ആത്മജ്ഞാനം പകരുന്ന ഉത്തമയോഗിവര്യനായ ജോസഫ് റമ്പാച്ചന് സർവ്വവിധ പ്രാർത്ഥനയും ആശംസയും നേരുന്നു. ദൈവത്തെയും സഭയെയും സേവിപ്പാൻ ദീർഘനാൾ അദ്ദേഹത്തിന് ആയുരാരോഗ്യവും സൗഖ്യവും ദൈവം നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# ആറ്ററികത്തെ ഫലവൃക്ഷം


## ഫാ. എം. സി. പൗലോസ്

### (സി.ഇ.ഒ., സെന്റ് ഗ്രീഗോറിയോസ് മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, പരുമല)


"യഹോവയുടെ ന്യായപ്രമാണം ധ്യാനിക്കുന്നവൻ ആറ്ററികത്തു നട്ടിരിക്കുന്നതും തക്ക കാലത്ത് ഫലം കായിക്കുന്നതും ഇല വാടാത്തതുമായ വൃക്ഷം പോലെ ഇരിക്കും" (സങ്കീർത്തനങ്ങൾ 1.3).

വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചൻ പൗരോഹിത്യ കനക ജൂബിലി ആഘോഷത്തിൽ തങ്കപ്രഭയോടെ തിളങ്ങി നിൽക്കുന്നു. തിരിഞ്ഞുനോക്കുമ്പോൾ ജോസഫ് റമ്പാച്ചൻ ചാരിതാർത്ഥ്യത്തിന്റെയും, സമർപ്പണത്തിന്റെയും സുവർണ്ണ ശോഭയിൽ പിന്നിട്ട 50 വർഷങ്ങളിൽ ഒളിമങ്ങാതെ നിറഞ്ഞു നിൽക്കുന്നു.

**സ്നേഹബന്ധങ്ങളുടെ ഊഷ്മളത പാലിക്കുന്ന ശ്രേഷ്ഠ വ്യക്തി**

അജപാലന ശുശ്രൂഷയിൽ വൈദികന് വേണ്ടത്, തന്റെ ഇടവകയിലെ അംഗങ്ങളെ വ്യക്തിപരമായി മനസ്സിലാക്കുക എന്നതത്രേ. അവരുടെ സുഖദുഃഖങ്ങളിൽ അവരെ കരുതുന്ന, സ്നേഹിക്കുന്ന ഒരു വൈദികൻ. ഞായറാഴ്ച ആരാധനകളിൽ സ്ഥിരമായി കാണാതെ വരുമ്പോൾ അവരെ അന്വേഷിച്ചു ചെല്ലുന്ന നേതൃത്വം. ഇന്ന് എപ്പോഴും എല്ലാത്തിനും തിരക്ക് ഭാവിക്കുകയും വെമ്പലോടെ ഓടി നടക്കുകയും ചെയ്യുന്ന നമുക്ക് മാതൃകയാകേണ്ട ജീവിതമാണ് ജോസഫ് റമ്പാച്ചന്റേത്. പണക്കാരോടും പാവപ്പെട്ടവരോടുമെല്ലാം ഒരു ശൈലി മാത്രം. ക്ലാസ് തിരിവോ വർണ്ണ, വർഗ്ഗ വ്യത്യാസങ്ങളോ ഇല്ലാതെ എല്ലാവരെയും ഒരുപോലെ കരുതുന്ന ജീവിതശൈലി. ഒരു വ്യക്തിയെ കണ്ട് സൗഹൃദം സ്ഥാപിച്ചാൽ വർഷങ്ങൾ ഏറെ കഴിഞ്ഞാലും മറക്കാതെ പേര് ചൊല്ലി വിളിക്കുന്ന, പുഞ്ചിരിയോടെ ആ വ്യക്തിയുടെ മുഴുവൻ കാര്യങ്ങളും കുടുംബാംഗങ്ങളുടെ ക്ഷേമാന്വേഷണങ്ങളും ചോദിക്കുവാൻ കാണിക്കുന്ന നല്ല മനസ്സ്. ഇത് റമ്പാച്ചന്റെ മാത്രം പ്രത്യേകതയാണ്.

**പ്രാർത്ഥനാപൂരിതമായ ജീവിതം**

സന്യാസി എന്ന് പറയുമ്പോൾ ഒരു വ്യത്യസ്ത ജീവിതമാണത്; തന്റെ നടപ്പിലും ഭാവത്തിലും സ്വഭാവത്തിലും ജീവിതത്തിലും എവിടെയും. കൂടുതൽ സമയം പ്രാർത്ഥനാജീവിതം നയിക്കുന്നവരാകണം സന്യാസിമാർ. ജോസഫ് റമ്പാച്ചന്റെ ജീവിതം നാം പഠിക്കുമ്പോൾ യാമപ്രാർത്ഥനകൾ കൃത്യനിഷ്ഠയോടെ നടത്തുന്നത് കാണാം. കേവലം ഒരു കർമ്മമോ,

ആചാരമോ അല്ല, തന്റെ ജീവിതത്തിൽ ശരീരവും മനസ്സും ലയിച്ച ഒരു അവസ്ഥ. ആരൊക്കെയുണ്ടെങ്കിലും റമ്പാച്ചൻ മാത്രം തലയിൽ കൈ വച്ച് പ്രാർത്ഥിച്ചാൽ മതിയെന്നാണ് ഒരു പറ്റം വിശ്വാസികൾ ശഠിക്കുന്നതെങ്കിൽ, അത് ആ ജീവിതത്തിന്റെ പ്രത്യേകത ഒന്നു മാത്രം. ഏതെങ്കിലും ആവശ്യങ്ങൾക്കായി പ്രാർത്ഥിക്കുവാൻ റമ്പാച്ചനെ സമീപിച്ചാൽ പ്രത്യേകം കാര്യങ്ങൾ മനസ്സിലാക്കി ദൈവസന്നിധിയിൽ കണ്ണുനീരോടെ നമ്മുടെ ആവശ്യങ്ങൾ സമർപ്പിക്കുന്ന നല്ല മദ്ധ്യസ്ഥൻ. കേവലം വാക്കുകളിലൂടെയുള്ള വിപ്ലവമല്ല, ജീവിതത്തിൽ യാഥാർത്ഥ്യങ്ങളായ സത്യങ്ങളത്രെ ഇത്.

റമ്പാച്ചന്റെ ജീവിതം പഠിക്കുമ്പോൾ ഒട്ടനവധി ശ്രേഷ്ഠ ഗുണങ്ങൾ നമുക്ക് ഉൾക്കൊള്ളുവാൻ കഴിയുന്നതാണ്. അദ്ദേഹത്തിന്റെ സംഘടനാ പാടവം, വിനയം, വർഷങ്ങൾ എത്ര കഴിഞ്ഞാലും മറക്കാതെ മനസ്സിൽ സൂക്ഷിക്കുവാൻ തക്ക ഓർമ്മശക്തി ഇങ്ങനെ പോകുന്നു.

പരുമല ആശുപത്രിയുടെ ശിലാസ്ഥാപന ശുശ്രൂഷകൾക്ക് 1975 സെപ്റ്റംബർ 11-ന് പ. ഔഗേൻ പ്രഥമൻ കാതോലിക്കാബാവായോടൊപ്പം ജോസഫ് ശെമ്മാശൻ പങ്കെടുത്തിരുന്നു. ഇന്നും പരുമല ആശുപത്രിയുടെ വളർച്ചയ്ക്കും അഭ്യുന്നതിക്കും വേണ്ടി റമ്പാച്ചൻ നിരന്തരം പ്രാർത്ഥിക്കുന്നു.

പ്രായത്തിൽ, തന്നേക്കാൾ വളരെ ചെറുപ്പമായ തിരുമേനിമാരോടും അച്ചന്മാരോടും വളരെ സ്നേഹത്തോടും ബഹുമാനത്തോടും ആദരവോടും കൂടെ പെരുമാറാൻ അദ്ദേഹത്തിന് കഴിയുന്നു.

കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരിയായിരിക്കെ തന്നെ പാത്താമുട്ടം സെന്റ് മേരീസ് ചാപ്പലിന്റെയും ചുമതല അദ്ദേഹം വഹിച്ചിരുന്നു. അന്ന് റമ്പാച്ചനുമായി തുടങ്ങിയ സൗഹൃദം ഇന്നും കാത്തുസൂക്ഷിക്കുന്നു. വൈദിക വിദ്യാഭ്യാസത്തിനായി സെമിനാരിയിലേക്ക് അയച്ചതും എല്ലാം എന്നേക്കാൾ റമ്പാച്ചൻ ഓർമ്മകളുടെ ചെപ്പിൽ ഇന്നും സൂക്ഷിക്കുന്നു.



യഹോവയുടെ ന്യായപ്രമാണം ധ്യാനിക്കുന്നവൻ ആറ്ററികത്തു നട്ടിരിക്കുന്നതും തക്ക കാലത്ത് ഫലം കായ്ക്കുന്നതും ഇല വാടാത്തതുമായ വൃക്ഷം പോലെ ഇരിക്കും എന്ന് സങ്കീർത്തനക്കാരൻ വിശേഷിപ്പിച്ചിരിക്കുന്നത് റമ്പാച്ചന്റെ ജീവിതം തന്നെ. ആറ്ററികത്ത് സ്വയം ഒതുങ്ങിക്കഴിയുന്ന 50 വർഷം മലങ്കര സഭയിൽ പ്രഭ പരത്തിയ ജോസഫ് റമ്പാച്ചൻ ദീർഘായുസ്സോടെ ഈ സഭയിൽ ശുശ്രൂഷിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.

# അതുല്യവും അർത്ഥവത്തുമായ പൗരോഹിത്യ ജീവിതം


## ഫാ. അലക്സാണ്ടർ ഏബ്രഹാം

(പരുമല സെമിനാരി)


പുതുപ്പള്ളി കളപ്പുരയ്ക്കൽ ബഹുമാനപ്പെട്ട കെ. വി. ജോസഫ് റമ്പാച്ചൻ വൈദികനായിട്ട് അമ്പതു വർഷം പിന്നിടുകയാണല്ലോ. ഈ അവസരത്തിൽ കുടുംബാംഗങ്ങളോടും മിത്രങ്ങളോടും ചേർന്ന് സഭ ആകമാനവും ദൈവത്തെ മഹത്വപ്പെടുത്തുന്നു. വിവിധ നിലകളിലുള്ള ആത്മനിർഭരമായ അദ്ദേഹത്തിന്റെ ജീവിതരീതി കാണുമ്പോൾ വി. ലൂക്കോസിന്റെ സുവിശേഷം 2.25 ഓർക്കുന്നത് ഉചിതമാണ്. യെരുശലേമിൽ ശിമയോൻ എന്ന് പേരുള്ള ഒരു മനുഷ്യനുണ്ടായിരുന്നു. ഈ മനുഷ്യൻ നീതിമാനും ഇസ്രായേലിന്റെ ആശ്വാസത്തിനായി കാത്തിരിക്കുന്നവനും ആയിരുന്നു. പരിശുദ്ധാത്മാവ് അവന്റെമേൽ ഉണ്ടായിരുന്നു (ലൂക്കോസ് 2.25). ഭാഗ്യവാന്മാരായ മനുഷ്യർക്ക് ലഭിക്കുന്ന വലിയ അനുഗ്രഹമാണ് ശ്രേഷ്ഠരായ ഗുരുക്കന്മാരുടെ വാത്സല്യ ശിഷ്യരായി തീരുവാനുള്ള ഭാഗ്യം. സർവ്വാദരണീയരായ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും പ. ഔഗേൻ ബാവായുടെയും പ. മാത്യൂസ് പ്രഥമൻ ബാവായുടെയും വിശ്വസ്ത ശിഷ്യനായി ഏറെനാൾ പ്രവർത്തിക്കുവാൻ റമ്പാച്ചന് സാധിച്ചു. അൽമായക്കാരനായും ശെമ്മാശനായും വൈദികനായും പ. ഔഗേൻ ബാവായുടെ പ്രൈവറ്റ് സെക്രട്ടറിയായി സേവനം ചെയ്തു. വിശുദ്ധന്മാരോടും സത്ജനങ്ങളോടും സഹവസിക്കുവാനും അവരെ സേവിക്കുവാനും കിട്ടുന്ന ഭാഗ്യം, നീതിനിഷ്ഠമായ ജീവിതത്തെ ദൈവം മാനിക്കും എന്നുള്ളതിന്റെ ഉത്തമ ഉദാഹരണമാണ്. സഭയിൽ പല സ്ഥലങ്ങളിൽ പ്രവർത്തിക്കുന്ന എല്ലാവർക്കും അദ്ദേഹത്തിന്റെ ജീവിതത്തിൽ നിന്നും പഠിക്കുവാനുള്ള ഒരു വലിയ സന്ദേശമുണ്ട്. സഭയിൽ നിന്ന് എന്ത് ലഭിച്ചുവെന്നതല്ല, എനിക്ക് എന്തെല്ലാം സഭയ്ക്കുവേണ്ടി ചെയ്യുവാനും നൽകുവാനും കഴിഞ്ഞു എന്നതാണ് അദ്ദേഹം നൽകുന്ന ജീവിതസന്ദേശം.

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ മുതൽ ഇപ്പോഴത്തെ പ. പൗലോസ് ദ്വിതീയൻ ബാവാ വരെയുള്ള കാതോലിക്കാ ബാവാമാരെ ശുശ്രൂഷിക്കുവാൻ റമ്പാച്ചന് ഭാഗ്യം ലഭിച്ചു. തനിക്ക് വൈദിക പദവി നൽകിയ ഇടവക മെത്രാപ്പോലീത്താ മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയോടുള്ള ഭക്തി ബഹുമാന ആദരങ്ങൾ വളരെ പ്രശംസനീയമായിരുന്നു. പ. കാതോലിക്കാ ബാവാമാരോടും മേൽപ്പട്ടക്കാരോടും അദ്ദേഹത്തേക്കാൾ പ്രായം

കുറഞ്ഞവർ എന്നോ കൂടിയവരെന്നോ വ്യത്യാസമില്ലാതെ പരിപൂർണ്ണ വിധേയത്വവും ആദരവും പ്രകടമാക്കിയിരുന്നു. പുതിയ തലമുറയ്ക്ക് കൈമോശം വന്നുപോകുന്ന ഉത്തമ ക്രൈസ്തവ സേവനത്തിന്റെ ലളിതവും വിനയം നിറഞ്ഞതുമായ ആ മാതൃക റമ്പാച്ചൻ ജീവിതത്തിലുടനീളം കാത്തു സംരക്ഷിച്ചു. എല്ലാ വൈദികരോടും പുലർത്തുന്ന ആദരവും എല്ലാ മനുഷ്യരോടും പ്രകടിപ്പിക്കുന്ന സ്നേഹവും സഭയോടുള്ള കൂറും ദൈവത്തോടുള്ള ഭക്തിയും എടുത്തു പറയേണ്ട സ്വഭാവ സവിശേഷതകളാണ്.

ശിമയോൻ ഇസ്രായേലിന്റെ നന്മയ്ക്കായി കാത്തിരുന്നപോലെ സഭയിൽ ദൈവത്തിന്റെ പ്രവൃത്തി വിളങ്ങിക്കാണുവാൻ ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്ത വ്യക്തിയാണ് റമ്പാച്ചൻ. സമ്പത്തായാലും, സഭയുടെ സ്വാഭിമാനമായാലും, സത്കീർത്തിയായാലും സഭയ്ക്ക് അവ ഒന്നും ഒരിക്കലും നഷ്ടമാകരുത് എന്ന് ആഗ്രഹിക്കുകയും പരിശ്രമിക്കുകയും ചെയ്ത ശ്രേഷ്ഠ വൈദികനാണ് അദ്ദേഹം. സഭയെ ശ്ലൈഹികമായി വഴിനടത്തുന്ന വന്ദ്യ പിതാക്കന്മാരെ ശക്തിപ്പെടുത്തുക എന്നതാണ് ഇക്കാലമത്രയും തന്റെ ജീവിതംകൊണ്ട് കാണിച്ചു തന്നത്. ജീവിതത്തിൽ ശ്രേഷ്ഠരായ വ്യക്തികളോടുള്ള സഹവാസവും അതിൽ നിന്ന് ആർജ്ജിച്ച കഴിവും പരിചയവും തന്റെ ജീവിത പന്ഥാവിൽ പ്രാവർത്തികമാക്കാൻ പരിശ്രമിച്ച കർമ്മയോഗിയാണ് റമ്പാച്ചൻ. അതുകൊണ്ട് വെളിപാട് 22.11 വാക്യത്തിൽ പറയുന്നപോലെ "നീതിമാൻ ഇനിയും നീതി ചെയ്യട്ടെ, വിശുദ്ധൻ ഇനിയും തന്നെ വിശുദ്ധീകരിക്കട്ടെ" എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ജീവിതത്തിൽ ഇന്നയോളം വഴിനടത്തിയ മശിഹാ തമ്പുരാൻ റമ്പാച്ചനെ ഇനിയും കൂടുതൽ കൃപയിൽ പരിപാലിക്കുകയും ആയുരാരോഗ്യ സൗഖ്യങ്ങളാൽ നിറയ്ക്കുകയും ചെയ്യട്ടെ.



# വൈദിക സമൂഹത്തിലെ സൗമ്യഭാവം


## ഫാ. അലക്സാണ്ടർ ഡാനിയേൽ

(മാനേജർ, വള്ളിക്കാട്ട് ദയറ)


വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചനെ മുകളിൽ പറഞ്ഞ ഈ ഒറ്റ വാക്കിൽ നിർവചിക്കാനാണ് ഇഷ്ടം. 1995-ൽ പഴയസെമിനാരിയിലെ അവസാന വർഷ വിദ്യാർത്ഥിയായിരിക്കുമ്പോഴാണ് ജോസഫ് അച്ചൻ അവിടെ മാനേജരായി വരുന്നത്. അന്ന് മുതൽ അദ്ദേഹവുമായി വളരെ അടുത്ത് ഇടപെടുവാനുള്ള പല അവസരങ്ങൾ ഉണ്ടായി. 2012 മുതൽ 2015 വരെ പരുമല സെമിനാരിയിൽ അദ്ദേഹത്തോടൊപ്പം സഹ പട്ടക്കാരനായി പ്രവർത്തിച്ചിട്ടുള്ള അവസരത്തിൽ എന്റെ നിർവചനം തികച്ചും ശരിയെന്ന് സസന്തോഷം ഞാൻ രേഖപ്പെടുത്തുകയാണ്. വാക്കിലും ചിന്തയിലും പ്രവൃത്തിയിലും തികഞ്ഞ ആത്മാർത്ഥത, മറയില്ലാത്ത സ്നേഹപ്രകടനം, ആരോടും വൈരാഗ്യമില്ലാത്ത ഇടപെടൽ, തികഞ്ഞ മാന്യതയോടെ എല്ലാവരോടും ഇഴുകിച്ചേരാനുള്ള സന്മനോഭാവം മുതലായ മൂല്യങ്ങൾ ജോസഫ് റമ്പാച്ചനിൽ അല്ലാതെ ഇന്നത്തെ തലമുറയിലെ പലരിലും അധികം ദർശിക്കുവാൻ സാധ്യമല്ല.

വൈദികവൃത്തിയിൽ 50 വർഷം പ്രതിസന്ധികളെ അഭിമുഖീകരിച്ചുകൊണ്ടാണ് ഇന്ന് ഈ ഉന്നതസ്ഥാനത്ത് ജോസഫ് റമ്പാച്ചൻ എത്തിയിരിക്കുന്നത്. വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കി സമർത്ഥനായ ഒരു വിദ്യാർത്ഥി പ്രസ്ഥാന പ്രവർത്തകനായി മുന്നോട്ട് പോകുമ്പോഴാണ് പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ശിഷ്യത്വം സ്വീകരിക്കുന്നത്. പിന്നീട് പരിശുദ്ധ ഔഗേൻ ബാവായുടെ സെക്രട്ടറിയായി ചുമതല ഏറ്റു. പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയുടെ അനുഗ്രഹത്തോടുകൂടി പരിശുദ്ധ ഔഗേൻ ബാവായെ അവസാന നാളുകളിൽ ഏറ്റവും ശ്രേഷ്ഠമായി ശുശ്രൂഷിച്ചു. തുടർന്ന്, പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ആദ്യത്തെ റെക്കോർഡിംഗ് സെക്രട്ടറിയായും പ്രവർത്തിച്ചു. ഈ കാലഘട്ടത്തിലെല്ലാം സഭയുടെ പ്രധാന വേദികളിൽ ഒരു സൂക്ഷിപ്പുകാരനായി നിലകൊണ്ടു. ആ പദവികളൊന്നും സ്വാർത്ഥതയോടെ ചൂഷണം ചെയ്യാതെ സഭാശുശ്രൂഷകളിൽ ജോസഫ് അച്ചൻ മുഴുകി.

കോട്ടയം സെൻട്രൽ, കോട്ടയം ഭദ്രാസനങ്ങളിലെ പ്രധാനപ്പെട്ട പള്ളികളിലെ വൈദികൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ ശുശ്രൂഷക്കാലം ഇന്നും പലരുടെയും ഓർമ്മകളിൽ തെളിഞ്ഞു നിൽക്കുന്നു. കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെ വികാരി എന്ന നിലയിൽ ഇന്ന് കാണുന്ന കത്തീഡ്രൽ പുതുക്കി പണിയുന്നതിന് അദ്ദേഹം കാണിച്ച നേതൃപാടവം വളരെ അനുപമം തന്നെ.

കോട്ടയം ഭദ്രാസനത്തിലെ പ്രശ്നസങ്കീർണ്ണങ്ങളായ വിവിധ ഇടവകക ളിൽ വികാരി എന്ന നിലയിൽ ഇടവക അംഗങ്ങളെയും ഭദ്രാസന മെത്രാപ്പോലീത്തായെയും തമ്മിൽ സംയോജിപ്പിച്ച് ശുശ്രൂഷ നടത്തുവാൻ അദ്ദേഹം കാണിച്ചിട്ടുള്ള മെയ്വഴക്കം ഇന്നത്തെ തലമുറയിലെ വൈദിക വൃന്ദത്തിന് പ്രചോദനം ആകേണ്ടതാണ്. പുതുപ്പള്ളി പള്ളിയുടെ വികാരി യായി പാറേട്ട് മാർ ഈവാനിയോസ് നിയമിച്ചു. എന്നാൽ രൂക്ഷമായ കക്ഷി വഴക്കിന്റെ പശ്ചാത്തലത്തിൽ പള്ളിയിൽ പ്രവേശിച്ച് വിശുദ്ധ കുർബാന അർപ്പിക്കാൻ സാധിച്ചില്ല. ഇടവകയിൽ സമാധാന അന്തരീക്ഷം ഉണ്ടാകണം എന്നുള്ള വിശാല കാഴ്ചപ്പാടിൽ കല്പനയ്ക്ക് ഭംഗം വരാതെയും സഭയുടെ അന്തസ്സിനു കോട്ടം വരുത്താതെയും അച്ചൻ തൽക്കാലം പിൻവാങ്ങി. ഇതു മൂലം ഒരു പക്ഷേ പുതുപ്പള്ളി പള്ളിയിൽ അന്ന് ഉണ്ടാകാമായിരുന്ന വലിയ ഒരു സംഘർഷ അന്തരീക്ഷം ഒഴിവാക്കാനായി.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ജോസഫച്ചന്റെ ജീവിതത്തിൽ പുതിയൊരു വഴി തുറന്നു. പഴയ സെമിനാരി മാനേജരായി നിയമിച്ചു. തുടർന്ന് പ. ദിദിമോസ് ബാവാ പരുമല സെമിനാരിയുടെ അസിസ്റ്റന്റ് മാനേജർ സ്ഥാനവും നൽകി. പരുമല സെമി നാരിയിൽ ആത്മീയശോഭ പരത്തിക്കൊണ്ട് ആ ശുശ്രൂഷ അഭംഗം തുട ർന്നു.

പ്രാർത്ഥനയ്ക്കായി പള്ളിയിൽ വരുന്ന എല്ലാ വിശ്വാസികളും വന്ദ്യ റമ്പാച്ചന്റെ അനുഗ്രഹവും ആശീർവാദവും സ്വീകരിച്ചു സംതൃപ്തിയോടെ പോകുന്നത് എനിക്ക് നേരിട്ട് ബോധ്യം ഉള്ളതാണ്. ഒരു വൈദികനിൽ നിന്നു നാം പ്രതീക്ഷിക്കുന്ന പല ഗുണങ്ങളാൽ സമ്പന്നമാണ് റമ്പാച്ചന്റെ ജീവിതം. തന്നെ സമീപിക്കുന്ന ഏവർക്കും സ്നേഹം, സന്തോഷം, സമാധാനം എന്നീ ഗുണങ്ങളെ പ്രദാനം ചെയ്യുന്ന വാക്കുകൾ മാത്രമേ ലഭിക്കുകയുള്ളു. പിതാ ക്കന്മാരോടുള്ള വിധേയത്വം, ആദരവ് എന്നിവ പലപ്പോഴും നമ്മെ അത്ഭുത പ്പെടുത്തും.



വന്ദ്യനായ റമ്പാച്ചന്റെ ധന്യമായ ജീവി തവും സംസ്ക്കാര സമ്പന്നമായ സൽപെരുമാ റ്റവും ഒട്ടധികംപേരെ സ്വാധീനിച്ചിട്ടുണ്ട്. ദൈവ ത്താൽ തിരഞ്ഞെടുക്കപ്പെട്ട ഒരു പുരോഹി തൻ എന്ന നിലയിൽ തന്റെ ശുശ്രൂഷയുടെ ഔന്നത്യമാണ് ഈ അനുഗൃഹീത സൗമ്യ പ്രകൃതം സമ്മാനിച്ചത്.

# പൗരോഹിത്യത്തിന്റെ പരിമളം


## ഫാ. മത്തായി ഒ.ഐ.സി.

### (ബഥനി ആശ്രമം)


ദൈവ-മനുഷ്യ ബന്ധത്തിൽ വന്നുകൂടിയ വീഴ്ചകളെ ദുരീകരിക്കുവാൻ സ്രഷ്ടാവ് നടത്തിയ ആത്മബലി തുടർന്നുകൊണ്ടുപോകുവാൻ വിളിച്ചു വേർതിരിക്കപ്പെട്ട വ്യക്തിയാണ് 'പുരോഹിതൻ.' ഈ ദൗത്യ നിർവ്വഹണ ത്തിനായി ദൈവം ആ വ്യക്തിയെ തിരഞ്ഞെടുക്കുന്നു. ജനം അത് അംഗീക രിച്ചുകൊണ്ട് സഭയിലെ ഒരംഗവും, പ്രതിനിധിയുമായി അദ്ദേഹത്തെ സ്വീക രിക്കുന്നു. എന്നാൽ ഒരു നേതൃസ്ഥാനത്തിന്റെയും അധികാരത്തിന്റെയും ദൗത്യം തന്നിൽ നിക്ഷിപ്തമായിട്ടുണ്ടെങ്കിലും എല്ലാ മനുഷ്യരുടെയും ശാരീ രികവും ആത്മീയവും മാനസികവുമായ പ്രശ്നങ്ങളിൽ താങ്ങും തണലും സഹായിയുമായി കൂടെയുള്ള ആൾ ആയിരിക്കണം പുരോഹിതൻ. കൂടാതെ സർവ്വ മനുഷ്യരുടെയും വിമോചകനായ യേശുവിന്റെ സമർത്ഥനായ സാക്ഷിയും പ്രതിനിധിയും ആയിരിക്കണം പുരോഹിതൻ. ദൈവവും മനു ഷ്യനും തമ്മിലുള്ള ബന്ധം അതിന്റെ എല്ലാ തലത്തിലും പ്രതിഫലിക്കുവാൻ ശ്രദ്ധയോടെ പ്രവർത്തിക്കുന്ന ഒരു വ്യക്തിക്കു മാത്രമേ യേശുക്രിസ്തുവിന്റെ സാക്ഷിയായി നിലനിൽക്കുവാൻ സാധിക്കുകയുള്ളു. ആശയറ്റതും മനു ഷ്യത്വരഹിതവുമായ സാഹചര്യങ്ങളുടെ മദ്ധ്യേ യേശുവിന്റെ വിടുവിക്കുന്ന ഇടപെടലിനെ കാണിച്ചുകൊടുക്കുവാൻ ഒരു പുരോഹിതന് കഴിയണം.

സഹനത്തിന്റെ സാഹചര്യങ്ങളിലൂടെ നീന്തിത്തുടിക്കുന്ന മനുഷ്യവർ ഗ്ഗത്തോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുക എന്നതാണ് പുരോഹിത ധർമ്മം. തങ്ങളുടെ മോചനത്തിനുവേണ്ടി ജീവനെ തന്ന ജീവദാതാവിന്റെ സ്നേഹം നിറഞ്ഞതും കരുതുന്നതുമായ മാനസിക അവസ്ഥയോട് ചേർന്നു നിന്നു കൊണ്ട്, ഒരേ ആത്മാവിൽ, മർദ്ദിതർക്കും ചൂഷകർക്കും വേണ്ടി പൊരുതുക എന്നത് പൗരോഹിത്യത്തിന്റെ രൂപാന്തരപ്പെട്ട ധർമ്മമായി നാം കരുതണം. അധികാരത്തിന്റെ വാളും തൂലികയുമായി നിൽക്കുന്ന പൗരോഹിത്യം അല്പം കൂടി ആഴത്തിലും താഴ്മയിലും ചിന്തിക്കേണ്ട കാലം കഴിഞ്ഞു പോയില്ലേ എന്ന് സംശയിക്കുന്നു. കാരണം, ദൈവജനം മുഴുവനും ഒരു പുരോഹിത ജനതയാണ്. സാധാരണക്കാരോടുള്ള അവഗണന ദൈവത്തെ അകറ്റി നിർത്തുന്നതിന് തുല്യമാണ്. സാധാരണക്കാരെ അകറ്റി നിർത്താതെ അടുത്തു നിർത്തി, ആത്മീയതയുടെ ചങ്ങലകളാൽ ബന്ധിച്ച് ഒരേ ലക്ഷ്യ ത്തിലേക്ക് നയിക്കാൻ സാധിക്കുമ്പോഴാണ് വിമോചകനായ ദൈവത്തിന്റെ ദൗത്യം പുരോഹിതനിലൂടെ സാക്ഷാത്ക്കരിക്കപ്പെടുന്നത്.

മുറിവുകെട്ടാൻ വന്ന മുറിവേറ്റവൻ സാധാരണക്കാരന്റെ മുറിവിന്റെ

ആഴവും വേദനയും മനസ്സിലാക്കി. മരപ്പണിക്കാരൻ ജനങ്ങളുടെ അധ്വാനത്തിന്റെ വിലയും ആവശ്യവും കണ്ടപ്പോൾ മരപ്പണി ഉപേക്ഷിച്ച് വീടുവിട്ടിറങ്ങി. വീടും കൂടും ഇല്ലാത്തവർക്ക് എല്ലാമെല്ലാമായി. ഗോതമ്പു വയലുകളിലും മുന്തിരിത്തോപ്പുകളിലും ദിവസക്കൂലിക്ക് പണിയെടുത്തവരോടൊപ്പം അവൻ നിന്നു. പണി കിട്ടാതെ അലസരും അസ്വസ്ഥരുമായി അലഞ്ഞവരെ അവൻ തെരുവിൽ തിരിച്ചറിഞ്ഞു. കടഭാരത്താൽ ബന്ധിതരായവരെ അവൻ ബന്ധുക്കളാക്കി. വിജനപ്രദേശങ്ങളിലും തീരങ്ങളിലും ആശ്വാസത്തിന്റെ വചനവുമായി അവൻ ചുറ്റിനടന്നു. പാവപ്പെട്ടവരെ കൊള്ളയടിക്കുകയും ചൂഷണം ചെയ്യുകയും ചെയ്ത സാമ്രാജ്യത്തിനെതിരായി ശബ്ദമുയർത്തുകയും തടവിലാക്കപ്പെട്ടവരെ തലോടി മോചിപ്പിക്കുകയും ചെയ്തു. പൗരോഹിത്യത്തിന്റെ ധർമ്മം ജനനന്മയും വീണ്ടെടുക്കലുമാണ്. അവരുടെ നൊമ്പരവും രോഷവും തിരിച്ചറിയാൻ സാധിക്കാത്ത പൗരോഹിത്യത്തിന് എങ്ങനെ ക്രിസ്തുവിന്റെ സാക്ഷികളാകാൻ സാധിക്കും.

ചേരിപ്രദേശത്തെ കൂരകൾ കൊട്ടാരതുല്യമായി ക്രിസ്തുവിന് അനുഭവപ്പെട്ടു. അവരുടെ കൂടെ വസിച്ച് അവരെ ആത്മീയ ഭവനത്തിന് യോഗ്യരാക്കി. വിമോചനത്തിനായി വന്നവനെ വീർപ്പുമുട്ടിക്കുന്ന ശാസ്ത്രമോ ദൈവശാസ്ത്രം? ദൈവാലയത്തിൽ നിന്നും ആട്ടിപ്പായിക്കുകയും, വിവേചനങ്ങൾക്ക് ഇരയായവരെ ആശ്വസിപ്പിക്കുകയും ചെയ്ത ശാസ്ത്രത്തിന്റെ ഉടമയാണ് ക്രിസ്തു. വേദനിപ്പിക്കുന്നവന്റെ നൊമ്പരവും ആകുലപ്പെടുന്നവന്റെ രോഷവും തിരിച്ചറിയുന്നതല്ലേ പൗരോഹിത്യ ധർമ്മം? ഇവിടെ കൂട്ടായും തനിച്ചും ഒരു വിചിന്തനം ആവശ്യമല്ലേ?

ചൂഷക സംവിധാനങ്ങൾക്കെല്ലാം മതംകൊണ്ട് മറ തീർത്ത പുരോഹിതവർഗ്ഗത്തിന് നേരെ പ്രവാചക ശൗര്യത്തോടെ യേശു ആഞ്ഞടിച്ചു. ദരിദ്രരെ കൂടുതൽ ദരിദ്രരും ബന്ധിതരുമാക്കുന്ന സാമൂഹികക്രമം ദൈവവിരുദ്ധമാണെന്ന് യേശു പ്രഖ്യാപിച്ചു. പൗരോഹിത്യത്തിന്റെ കർമ്മവും ധർമ്മവും ദരിദ്ര ജനത്തിന്റെ ഉന്നതിക്കുവേണ്ടിയായിരിക്കണം. വിലമതിക്കപ്പെടാത്ത ദേവാലയത്തിന്റെ മർമ്മവും കർമ്മവും വികലമാക്കപ്പെടുന്ന രീതിയിലേക്ക് മാറുമ്പോൾ അവിടെ ചാട്ടവാറടിയും പുറത്താക്കലും ആവശ്യമായി വരും. അവിടെ ഒരു ദൈവശാസ്ത്രത്തിനും, അത് ഉൾക്കൊള്ളുന്നവർക്കും പിടിച്ചുനിൽക്കുവാൻ സാധിക്കുകയില്ല. വിശ്വാസത്തിന്റെ മർമ്മമായ ദേവാലയത്തിന്റെ നാശം യേശു പ്രഖ്യാപിച്ചത് ഈ സാഹചര്യത്തിലായിരുന്നു. “പുരോഹിതൻ സൈന്യങ്ങളുടെ യഹോവയുടെ ദൂതനാകയാൽ അവന്റെ അധരങ്ങൾ പരിജ്ഞാനം സൂക്ഷിച്ചു വയ്ക്കേണ്ടതും ഉപദേശം അവനോടു ചോദിച്ചു പഠിക്കേണ്ടതും അല്ലോ” എന്നാണ് മലാഖി പ്രവാചകൻ (2:7) പുരോഹിതനെ കുറിച്ച് പറഞ്ഞിരിക്കുന്നത്.

ബഥനി ആശ്രമത്തിന്റെ സ്ഥാപക പിതാവായ 'മലങ്കരയുടെ ധർമ്മ യോഗി' അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയു മായി വളരെ ആഴത്തിലുള്ള ആത്മാർത്ഥ ബന്ധം കാത്തുസൂക്ഷിച്ച ആദര ണീയനായ കെ. വി. ജോസഫ് റമ്പാച്ചൻ തന്റെ പൗരോഹിത്യ വഴിയിൽ അമ്പതു വർഷം പിന്നിടുകയാണ്. മാങ്ങാനം എബനേസർ ദയറായിൽ അഭിവന്ദ്യ തിരുമേനി താമസിക്കുമ്പോൾ അദ്ദേഹത്തിന്റെ കൂടെ താമസിച്ച് ശുശ്രൂഷിച്ച റമ്പാച്ചന്റെ സേവന തല്പരത പ്രശംസനീയമാണ്. അന്നു മുതൽ ഇന്നു വരെ സഹോദരതുല്യമായ സ്നേഹത്തോടെ ബഥനി ആശ്രമത്തെ സ്നേഹിക്കുകയും അതിന്റെ എല്ലാ കാര്യങ്ങളിലും താൽപര്യം കാണിക്കു കയും ചെയ്യുന്ന റമ്പാച്ചൻ ഒരു ദൈവിക മനുഷ്യനാണ്. "ഞാനും എന്റെ ജീവനുമായി ബന്ധപ്പെട്ടതൊക്കെയും ദൈവം തെളിച്ചു തന്ന ദാനങ്ങളാണ്" എന്ന് പൂർണ്ണമായി വിശ്വസിക്കുന്ന റമ്പാച്ചൻ അതിന്റെ പ്രകാശം മറ്റുള്ളവർക്കും നൽകിക്കൊണ്ടിരിക്കുന്നു. ഒരു സന്യാസി "ചന്ദനം പോലെ അരഞ്ഞും, അകിൽ പോലെ പുകഞ്ഞും'' മറ്റുള്ളവർക്ക് സുഗന്ധം പരത്തുന്ന ആളായിരിക്കണം എന്ന ആപ്ത വാക്യം ബഹുമാനപ്പെട്ട റമ്പാ ച്ചനിൽ ദർശിക്കുവാൻ സാധിക്കും. ഹൃദയ നൈർമ്മല്യത്തിൽ നിന്ന് പുറ പ്പെടുന്ന വാക്കുകൾ അനേകരെ സാന്ത്വനപ്പെടുത്തുന്നതാണ്. തന്റെ ജീവി തത്തിന്റെ ഓരോ ചുവടും മറ്റുള്ളവർക്ക് മാതൃകയായിരിക്കണം എന്ന് നിർ ബന്ധമുള്ള ബഹു. റമ്പാച്ചൻ, അത് ജീവിതത്തിൽ പ്രാവർത്തികമാക്കി, ഏല്പിച്ച ചുമതലകളെല്ലാം കൃത്യമായും സത്യസന്ധമായും ഇന്നും നിർ വ്വഹിച്ചുകൊണ്ടിരിക്കുന്നു.

വി. വേദപുസ്തകത്തിൽ 'ജോസഫ്' എന്ന പേര് എന്നും ആദരിക്കപ്പെ ടുന്നതാണ്. വി. വേദപുസ്തകം ഒരാൾക്ക് ഏറ്റവും വാത്സല്യത്തോടെ പതിച്ചു നൽകിയ വിശേഷണമാണ് 'നീതിമാൻ' എന്നത്. ഈ പേരിന്റെ എല്ലാ അർ ത്ഥവും ബഹു. ജോസഫ് റമ്പാച്ചനിൽ നമുക്ക് കാണുവാൻ കഴിയും. സ്ഥാന ങ്ങൾ തിരയാതെ എന്നും വിനയത്തോടെ പെരുമാറുകയും, സ്നേഹത്തോടെ



സംസാരിക്കുകയും ചെയ്യുന്ന റമ്പാച്ചൻ ഇന്നത്തെ തലമുറയ്ക്ക് ഒരു മാതൃകയാണ്. അതിസങ്കീർണ്ണമായ ജീവിതവഴിയിലൂടെ യാത്ര ചെയ്യുമ്പോഴും അതൊന്നും തന്റെ ജീവിത ലക്ഷ്യത്തെ പിന്നിലേക്ക് കൊണ്ടു പോകാതെ ധൈര്യത്തോടും ദൈവാശ്രയ ത്തോടും തീരത്ത് എത്തിക്കുവാൻ ശ്രമി ക്കുന്ന റമ്പാച്ചനിൽ നാം കാണുന്നത് ഇള കാത്ത വിശ്വാസമാണ്. യുക്തി തലച്ചോറി ലേക്ക് എത്തുമ്പോൾ ആത്മാർത്ഥ സ്നേഹം

ഹൃദയത്തെ കീഴടക്കുന്നു. ഈ ഒരു സത്യമാണ് റമ്പാച്ചനിൽ നാം കാണുന്നത്. സൗഖ്യത്തിലേക്ക് നയിക്കുന്ന ഒരു ഇടനാഴികയാണ് 'പൗരോഹിത്യം.' ഇന്ന് റമ്പാച്ചൻ തുടരുന്ന പ്രവൃത്തി അതാണ്. അത് അനേകരെ സൗഖ്യത്തിലേക്ക് നയിക്കുന്നു.

ബഹു. റമ്പാച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിയുടെ ഈ സമയത്ത് ആരോഗ്യവും ദൈവകൃപയും ബഥനിയുടെ മക്കൾ ആശംസിക്കുന്നു.



**റമ്പാൻ സ്ഥാനമേറ്റ ശേഷം പ. ദിദിമോസ് പ്രഥമൻ ബാവായ്ക്കൊപ്പം കെ. വി. ജോസഫ് റമ്പാനും എം. ഡി. യൂഹാനോൻ റമ്പാനും.**

# പ്രകാശവാഹകനായ റമ്പാൻ

## ഫാ. കെ. വി. പോൾ

(താബോർ ദയറാ, പത്തനാപുരം)

പൗരസ്ത്യ ദൈവശാസ്ത്രത്തിൽ സാധാരണ ഉപയോഗിക്കുന്ന രൂപകാലങ്കാരമാണ് പ്രകാശം. പ്രകാശമില്ലെങ്കിൽ ജീവനില്ല. മനുഷ്യന്റെ ആത്മീയതയുടെ മുഖ്യ ലക്ഷ്യം ഈ പ്രകാശത്തെ അന്വേഷിക്കുക എന്നതാണ്. സകലത്തിനും ആധാരമായ ദൈവം എന്ന പ്രകാശം മനുഷ്യനായി അവതരിച്ചപ്പോൾ പറഞ്ഞു: "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" (യോഹന്നാൻ 8.12). അതേ സ്വരത്തിൽ വീണ്ടും പറഞ്ഞു: "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു" (മത്തായി 5.14).

വിശുദ്ധിയുടെ വെളിച്ചമായി, പരുമലയിലെ പുണ്യമായി മനുഷ്യമനസ്സുകളെ സംസാരദുഃഖത്തിൽ നിന്ന് സംരക്ഷിക്കുന്ന പരുമല തിരുമേനിയുടെ ചൈതന്യം ഏറ്റുവാങ്ങി പൗരോഹിത്യ ജീവിതത്തിൽ 50 വർഷം പൂർത്തിയാക്കിയ ആദരണീയനായ കെ. വി. ജോസഫ് റമ്പാച്ചന് ആയുരാരോഗ്യങ്ങൾ ആദ്യമേ നേരുന്നു. ദൈവപ്രകാശവാഹകനായി ജനിച്ച ജോസഫ് സഭയുടെ ആത്മീയ-സാമൂഹ്യരംഗങ്ങളിലെ വേറിട്ട പ്രകാശമായി ഇതിനോടകം പ്രോജ്ജ്വലിച്ചു.

ആത്മീയതയുടെയും മാനവികതയുടെയും ഒന്നിച്ചു ചേരലാണ് റമ്പാച്ചനെ വ്യത്യസ്തനാക്കുന്നത്. ആത്മീയ ശക്തിയാണ് 85-ാം വയസ്സിൽ എത്തിനിൽക്കുന്ന റമ്പാച്ചന്റെ മുഖ്യ യോഗ്യത. ഏകാന്തതയെ സ്നേഹിക്കുന്നതിനൊപ്പം ആത്മീയ-മാനവിക ദർശനങ്ങൾ നമുക്കും മാതൃകയാണ്. പുറമെ നോക്കുമ്പോൾ പ്രസരിപ്പുള്ള അന്തർമുഖത്വം കാണാമെങ്കിലും ആത്മീയമായ ബഹിർമുഖത്വം കൂടെപ്പിറപ്പായി ഉണ്ടായിരുന്നു. ഒരു സന്യസ്തനുണ്ടാകേണ്ട ആത്മീയതയെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാടുള്ള പ്രകാശവാഹകനാണ് ജോസഫ് റമ്പാച്ചൻ.

ആശ്രമജീവിതത്തിന്റെ മഹത്വത്തിനും ശിക്ഷണത്തിനും വിഘാതമാകുന്ന വാക്കോ പ്രവൃത്തിയോ അദ്ദേഹത്തിൽ നിന്ന് ഉണ്ടായിട്ടില്ല. കാരണം മറ്റൊന്നല്ല, ആചാര്യ ശുശ്രൂഷയുടെ ഗുരുപാരമ്പര്യം തന്നെ. ദൈവശുശ്രൂഷാ ഗണത്തിലേക്ക് 1962-ൽ വേർതിരിച്ചെടുത്തത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായാണ്. 1967-ൽ ശെമ്മാശപട്ടം നൽകിയത് പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായും. സഭയുടെ പാരമ്പര്യ ദൈവശാസ്ത്ര വീക്ഷണത്തിൽ ജീവിതത്തെയും ആരാധന-ആത്മീയ തലങ്ങളെയും ചിട്ടപ്പെടുത്താൻ ഈ ഗുരുവര്യന്മാരുടെ അനുഗ്രഹ

ങ്ങളാൽ സാധിച്ചു. 1970-ൽ ആചാര്യത്വ ശുശ്രൂഷയുടെ ഉന്നതമായ വൈദിക തലത്തിലേക്ക് കൈപിടിച്ചുയർത്തിയത് കോട്ടയം ഭദ്രാസനാധിപനായിരുന്ന മാത്യൂസ് മാർ ഈവാനിയോസ് ആയിരുന്നു. 2009-ൽ റമ്പാൻ സ്ഥാനം നൽകി അനുഗ്രഹിച്ചത് വിശുദ്ധിയുടെ സൂര്യതേജസ്സായ മാർത്തോമ്മാ ദിദിമോസ് കാതോലിക്കാ ബാവായാണ്.

ക്രിസ്തീയ സഭയുടെ ആരാധനാ ചക്രവാളത്തിലേക്ക് ഇറങ്ങിച്ചെല്ലുവാൻ ഗുരുവര്യരായ ഈ പിതാക്കന്മാരിലൂടെ റമ്പാച്ചന് സാധിച്ചു. സന്യാസ പിതാക്കന്മാരുടെ വാക്കും മൗനവും സ്വായത്തമാക്കുകയും കാപട്യമില്ലാത്ത ഭക്തിയും, വിശ്വാസധീരതയും കൈമുതലാക്കുകയും ചെയ്തു. ജോസഫ് റമ്പാച്ചൻ നമുക്കേവർക്കും അനുകരണീയവും പ്രോത്സാഹനവുമാണ്.

സഭയുടെ ആത്മീയ മേഖലകളിൽ മാത്രമല്ല റമ്പാച്ചന്റെ പ്രാഗൽഭ്യം തിളങ്ങി നിൽക്കുന്നത്. സഭാ വളർച്ചയ്ക്ക് കാതലായ ഒട്ടനവധി പ്രസ്ഥാനങ്ങളുടെ നായകത്വ ശ്രേണിയിലും വ്യക്തിമുദ്ര പതിച്ചിട്ടുണ്ട്. സഭാ ഭരണ മേഖലകളിലെ വൈദഗ്ധ്യം റമ്പാച്ചനെ ബഹുമുഖതലത്തിൽ ശ്രദ്ധേയനാക്കി.

റമ്പാച്ചന്റെ കർമ്മമേഖല ഇനിയും വിപുലമാകട്ടെ. ലളിതവും സംവേദനക്ഷമവും പ്രകാശപൂർണവുമായ ആചാര്യ ശുശ്രൂഷയുടെ അഞ്ചു പതിറ്റാണ്ടുകൾ പൂർത്തിയാക്കുമ്പോൾ നാളിതുവരെയും സന്യസ്ത ജീവിതത്തിലൂന്നിയ റമ്പാച്ചന്റെ ദർശനങ്ങൾ നമുക്ക് മാതൃകയാകട്ടെ. സമൂഹത്തിന് പുതിയ വെളിച്ചം പകരട്ടെ. എന്റെ ഹൃദയനിർഭരമായ സ്നേഹാദരങ്ങൾ.



# അനുകരണീയ മാതൃക

## ഫാ. വൈ. മത്തായിക്കുട്ടി

(അസിസ്റ്റന്റ് മാനേജർ, പരുമല സെമിനാരി)

പൗരോഹിത്യ ശുശ്രൂഷയിൽ 50 വർഷം പൂർത്തീകരിക്കുന്ന കെ. വി. ജോസഫ് റമ്പാച്ചന് എല്ലാവിധ ആശംസകളും നേരുന്നു. അറിവും പരിജ്ഞാനവും പക്വതയും ജീവിതനൈർമല്യവും നേടിയിട്ടുള്ളവരാണ് പുരോഹിതർ. ശരിയായി നേടുന്ന അറിവും പരിജ്ഞാനവും ഭക്തിയും പൗരോഹിത്യ വഴികളെ മുഴുവൻ പവിത്രീകരിക്കുന്നു.

കെ. വി. ജോസഫ് റമ്പാച്ചൻ പ. ഔഗേൻ ബാവായുടെയും പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും സെക്രട്ടറിയായി പ്രവർത്തിച്ച്, അവരുടെ ജീവിത മാതൃകയിലൂടെ ആത്മീയ ജീവിതനിഷ്ഠ കരഗതമാക്കി. ആഴമേറിയ ദൈവഭക്തി, സഭാസ്നേഹം, ജീവിത വിശുദ്ധി എന്നിവ റമ്പാച്ചനിൽ പരിലസിക്കുന്നു. ആത്മീയാനുഭൂതികളുടെ അനുഭവസമ്പത്ത് കൈമുതലാക്കിയ റമ്പാച്ചൻ പൗരോഹിത്യ സേവന ശുശ്രൂഷകളിൽ ഒളിമങ്ങാത്ത ശോഭയാണ്.

ഏകദേശം ഒമ്പത് വർഷം അദ്ദേഹത്തോടൊപ്പം പരുമലപ്പള്ളിയിൽ സഹപ്രവർത്തകനായിരിപ്പാൻ എനിക്ക് ഭാഗ്യമുണ്ടായി. പൗരോഹിത്യ സേവന ശുശ്രൂഷകളിൽ അദ്ദേഹം കാട്ടിത്തരുന്ന ചില മാതൃകകളെ ഞാനിവിടെ സ്മരിക്കുകയാണ്.

ഓർത്തഡോക്സിയുടെ അടിസ്ഥാന സ്വഭാവം ആരാധനയാണ്. ആരാധനയിൽ കൂടി ദൈവോന്മുഖരായിത്തീരുവാൻ പുണ്യപിതാക്കന്മാർ നമ്മെ പഠിപ്പിക്കുന്നു. ദൈവത്തെ സാക്ഷിക്കുവാനുള്ള ഉറപ്പും ആത്മവിശ്വാസവും വിശ്വാസികൾക്കും ആത്മീയ പ്രവർത്തകർക്കും ആധുനികകാലത്ത് നഷ്ടമാകുന്നു. ദൈവത്തെക്കുറിച്ച് പുസ്തകങ്ങൾ നൽകുന്ന പാഠങ്ങൾ ഓർത്തുപറയുന്ന നിലയിലേക്ക് ചുരുങ്ങിപ്പോകുന്ന ആധുനിക ജീവിത പരിസരങ്ങളിൽ യഥാർത്ഥ ദൈവാനുഭവം വിരളമാകുന്നു. ഇവിടെയാണ് റമ്പാച്ചൻ ആരാധനയിൽ കൂടി ദൈവാനുഭവത്താൽ സ്നേഹം, സത്യം, വിശുദ്ധി, മിതത്വം, സമാധാനം, സുതാര്യത, വിനയം, നിഷ്കളങ്കത എന്നീ സുകൃതങ്ങളാലും നോമ്പ്, ഉപവാസം, പ്രാർത്ഥന, ദാനധർമ്മം എന്നീ ആത്മീയ നിഷ്ഠകളാലും ധന്യനാകുന്നത്.

വി. കുർബാനയിലും പ്രാർത്ഥനകളിലും താൻ അനുഷ്ഠിക്കുന്ന എല്ലാ കൂദാശകളിലും ദൈവസാന്നിധ്യബോധത്തോടെ ദൈവസംസർഗ്ഗം അനുഭവിക്കുന്നു. പരുമലപ്പള്ളിയിൽ അതിരാവിലെ ആരംഭിക്കുന്ന യാമപ്രാർത്ഥനയിൽ കൃത്യമായി 4.50-തിന് തന്നെ പള്ളിയിൽ എത്തും. എത്ര

ക്ഷീണാവസ്ഥയിലും ഈ പതിവ് മുടങ്ങിയതായി കണ്ടിട്ടില്ല. പ്രാർത്ഥനകൾ പൂർണ്ണമായും ചൊല്ലുകയും നിന്നുകൊണ്ടുതന്നെ അവയെല്ലാം പൂർത്തീകരിക്കുകയും ചെയ്യും. അർത്ഥം ഗ്രഹിച്ച്, ഏകാഗ്രതയോടെ നടത്തുന്ന പ്രാർത്ഥനകൾ അദ്ദേഹത്തിന് ദൈവസംസർഗ്ഗത്തിന്റേതാണ്. പ്രാർത്ഥനകൾ ചൊല്ലുവാൻ അദ്ദേഹം കാണിക്കുന്ന ആത്മാർത്ഥത, ഉച്ചാരണ സ്ഫുടത എന്നിവ എടുത്തുപറയേണ്ടതാണ്. പ്രാർത്ഥനകൾ യാന്ത്രികമാകാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

അദ്ദേഹത്തിന്റെ ഇടതുകാലിൽ വെരിക്കോസ് വെയിൻ സർജറി കഴിഞ്ഞ് ആശുപത്രിയിലെ വിശ്രമം, ചികിത്സ എന്നിവ പൂർത്തിയാക്കി, കാലിൽ ബാൻഡേജ് ചുറ്റിക്കൊണ്ട്, നിന്നുകൊണ്ടുതന്നെ ദീർഘനേരം യാമ പ്രാർത്ഥനകളിൽ മുഴുകുന്നത് എല്ലാ ദൈവാന്വേഷികൾക്കും പ്രചോദനം നൽകുന്നതാണ്. കൊറോണ വൈറസ് ബാധയിൽ ലോകം മുഴുവനും വിറങ്ങലിച്ച് നിൽക്കുമ്പോൾ, കൊറോണ വൈറസ് രോഗബാധിതർക്കായും അവരെ ശുശ്രൂഷിക്കുന്നവർക്കായും പ്രത്യേകം പ്രാർത്ഥന രചിക്കുകയും പരുമല പ്പള്ളിയകത്ത് ദീർഘനേരം അവർക്കായി പ്രാർത്ഥനയിൽ മുഴുകുകയും ചെയ്യുമായിരുന്നു. വിശുദ്ധ കുർബാന അർപ്പിക്കുന്നതിന്റെ തലേദിവസം തന്നെ കുർബാനയ്ക്ക് ഓർക്കേണ്ട പേരുകൾ എല്ലാംതന്നെ ദീർഘനേരം ഇരുന്ന് ഓരോന്നും ഓർത്ത് പ്രത്യേകം പ്രാർത്ഥിക്കുന്നത് മാതൃകാപരമാണ്. കൗദാശിക അനുഷ്ഠാനങ്ങൾ, തലയിൽ കൈവച്ചുള്ള പ്രാർത്ഥനകൾ എല്ലാം ധൃതി കൂട്ടാതെ തന്നെ കൃത്യതയോടെ പൂർണ്ണമായി അദ്ദേഹം നിർവഹിക്കും.

കൃത്യതയോടെയുള്ള നോമ്പനുഷ്ഠാനങ്ങൾ അദ്ദേഹത്തിന് പൗരോഹിത്യ ശുശ്രൂഷയിൽ ആത്മബലവും ആത്മപ്രകാശനവും നൽകുന്നു. വലിയ നോമ്പിന്റെ ഘട്ടങ്ങളിൽ, വാർദ്ധക്യകാലമായപ്പോഴും മൂന്നു മണി വരെ ഉപവസിക്കുകയും ദൈവസംസർഗ്ഗത്തിന്റെ ഉദാത്ത മാതൃക അവലംബിക്കുകയും ചെയ്തു. ഈ സമയങ്ങളിലൊന്നും അദ്ദേഹം ക്ഷീണിതനോ, അവശനോ ആയി കണ്ടിട്ടില്ല. മുഖശോഭയോടും പ്രസരിപ്പോടും ആരാധനകളിലും ശുശ്രൂഷകളിലും വ്യാപരിക്കുന്നതായാണ് കണ്ടിട്ടുള്ളത്.

പരുമലപ്പള്ളിയിലെ തിരക്കിട്ട ശുശ്രൂഷാസരണികളിൽ നിർമ്മലതയും, വ്യക്തിബന്ധങ്ങളിലെ സുതാര്യതയും നിർമമതയും നിലനിർത്തി പ്രവർത്തിക്കുവാൻ ദൈവം അദ്ദേഹത്തെ സഹായിച്ചു. തലയിൽ കൈവച്ച് പ്രാർത്ഥിക്കുവാനായി എത്ര വിശ്വാസികൾ നീണ്ട നിരയായി തന്റെ അടുക്കൽ വന്നാലും അദ്ദേഹം ക്ഷമയോടും സഹാനുഭൂതിയോടും അവർക്കുവേണ്ടി പ്രാർത്ഥിക്കും. 'പ്രാർത്ഥിക്കുക', 'ദൈവത്തിൽ ആശ്രയിക്കുക' എന്ന് വിശ്വാസികളോടും 'പ്രാർത്ഥിക്കുക, പഠിക്കുക, ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് പ്രയത്നിക്കുക' എന്ന് വിദ്യാർത്ഥികളോടും എപ്പോഴും പറയുമായിരുന്നു.

തികഞ്ഞ സഭാസ്നേഹിയായിരുന്ന റമ്പാച്ചൻ കാതോലിക്കാ ദിനത്തിൽ സഭാപതാക ഉയർത്തുമ്പോൾ വളരെ തീക്ഷ്ണതയോടും ഉറച്ച ശബ്ദത്തോടും സഭയുടെ പ്രതിജ്ഞ ചൊല്ലിക്കൊടുക്കാറുണ്ട്. പ. ബാവാ തിരുമേനിമാരുടെ ഓർമപ്പെരുന്നാളുകളിലും പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാളുകളിലും വിശുദ്ധ കുർബാനയിൽ സംബന്ധിച്ച് അവരുടെ കബറിടം സന്ദർശിക്കുന്നതിലും മദ്ധ്യസ്ഥത യാചിക്കുന്നതിലും വളരെ താത്പര്യം കാണിച്ചിരുന്നു. സഭാപിതാക്കളോടുള്ള കൂറും വിശ്വസ്തതയും സ്നേഹവുമാണ് അത് പ്രകടമാക്കുന്നത്.

വിശുദ്ധിയിലും നിഷ്കളങ്കതയിലും പ്രാർത്ഥനയിലും ദൈവാശ്രയത്തിലും തന്റെ ശുശ്രൂഷകൾ ദൈവത്തിന് ഹിതകരമായി നിറപടിയായി ചെയ്യുവാൻ തന്നാലാവുംവിധം അദ്ദേഹം പ്രയത്നിക്കുന്നു.

നോമ്പനുഷ്ഠാനങ്ങൾ പ്രാർത്ഥനയിൽ കൂടി സംലഭ്യമാക്കേണ്ട ദൈവാനുഭവമൊക്കെ വെറും പ്രകടനങ്ങളും പ്രഘോഷണങ്ങളും ആകുന്ന കാലത്ത് പിതാക്കന്മാർ കാണിച്ചുതരുന്ന ആത്മീയ മാതൃകകൾ നമുക്ക് പ്രചോദനമാകണം.

വിശ്വാസത്തിലും, വിശുദ്ധിയിലും, ദൈവാശ്രയത്തിലും അടിയുറച്ചു നിന്ന് പുണ്യപിതാക്കന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് താൻ ഭരമേറ്റ 'പട്ടത്വനൽവരം' എന്ന 'ഉപനിധി' തന്നാലാവുംവിധം ജ്വലിപ്പിക്കുവാൻ ജോസഫ് റമ്പാച്ചനു കഴിഞ്ഞു. വൈദിക ശുശ്രൂഷാ സരണിയിൽ മാതൃകകൾ അന്വേഷിക്കുന്നവർക്ക് വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചൻ എന്നും പ്രചോദനവും മാതൃകയും ആയിരിക്കും. അദ്ദേഹത്തിനു ദീർഘായുസ്സും നല്ല കാലങ്ങളും നേരുന്നു.



# കളപ്പുരയ്ക്കൽ റമ്പാച്ചൻ

## ഫാ. പി. കെ. കുറിയാക്കോസ് പണ്ടാരക്കുന്നേൽ

(കോട്ടയം മെത്രാസന സെക്രട്ടറി)

പൗരസ്ത്യ ജോർജിയൻ തീർത്ഥാടനകേന്ദ്രമായ പുതുപ്പള്ളിപള്ളി ഇടവകയിൽ കളപ്പുരയ്ക്കൽ കുടുംബത്തിൽ 1935 ഏപ്രിൽ 7-ന് ജനിച്ച് 1970 ജൂലൈ 4-ന് വൈദികനായി, വൈദിക പദവിയിൽ 50 വർഷം പിന്നിടുന്ന കളപ്പുരയ്ക്കൽ വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചന് എല്ലാവിധ ആശംസകളും നേരുന്നു.

വൈദിക രംഗത്ത് 50 വർഷം പിന്നിടുമ്പോൾ കോട്ടയം മെത്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ വികാരിയായും, മെത്രാസന കൗൺസിൽ അംഗമായും, കോട്ടയം മെത്രാസനത്തിൽ നിന്ന് സഭാ മാനേജിംഗ് കമ്മിറ്റി അംഗമായും, സഭയുടെ വിവിധ സ്ഥാനങ്ങളിലും ആത്മാർത്ഥമായി പ്രവർത്തിച്ചത് ഓർക്കുന്നു. പ്രാർത്ഥിക്കുന്നു.

എന്റെ ബാല്യകാലം മുതൽ കാണുകയും ഇടപഴകുകയും ചെയ്തിട്ടുള്ള വൈദികരിൽ ഒരാളാണ് കളപ്പുരയ്ക്കൽ അച്ചൻ എന്നും കളപ്പുരയ്ക്കൽ റമ്പാച്ചൻ എന്നും പുതുപ്പള്ളിയിലറിയപ്പെടുന്ന വന്ദ്യനായ കെ. വി. ജോസഫ് റമ്പാച്ചൻ. റമ്പാച്ചൻ പഴയസെമിനാരി മാനേജരായിരുന്ന കാലയളവിലാണ് ഞാൻ സെമിനാരിയിൽ പഠിക്കുന്നത്. രണ്ടാം വർഷം നാലുകെട്ടിൽ റമ്പാച്ചൻ താമസിച്ചിരുന്ന മുറിയുടെ താഴത്തെ നിലയിലെ മുറിയിലാണ് ഞങ്ങൾ രണ്ടുപേർ താമസിച്ചിരുന്നത്. പലകകൾ കൊണ്ടുള്ള തട്ട് ആയതിനാൽ ജോസഫ് അച്ചൻ മുകളിൽ നടക്കുന്നതും മറ്റും താഴത്തെ നിലയിലെ മുറിയിൽ വ്യക്തമായി അറിയാം. മിക്കവാറും രാത്രിയിൽ അച്ചൻ മുറിയിലൂടെ നടക്കുന്നതും പ്രാർത്ഥിക്കുന്നതും ഞങ്ങൾ കേട്ടിരുന്നു. ആരാധനാകാര്യങ്ങളിൽ വളരെ ആത്മാർത്ഥതയും നിഷ്ഠയുമുള്ള ഒരു പുരോഹിതനാണ് റമ്പാച്ചൻ.



കോട്ടയം മെത്രാസനത്തിലും, ഏലിയാ കത്തീഡ്രലിലും, പഴയസെമിനാരിയിലും, ദേവലോകം അരമനയിലും, പരുമല സെമിനാരിയിലും ആത്മാർത്ഥമായി പ്രവർത്തിച്ച് ഇപ്പോൾ 85-ാം വയസ്സിൽ പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വിശ്രമജീവിതം നയിക്കുന്ന വന്ദ്യ റമ്പാച്ചന് എല്ലാവിധ ആയുരാരോഗ്യവും നേരുന്നതോടൊപ്പം വൈദിക പദവിയിലെ 50 വർഷത്തിൽ എല്ലാ ആശംസകളും നേരുന്നു, പ്രാർത്ഥിക്കുന്നു.

# നമ്മുടെ ഇടയിൽ ജീവിക്കുന്ന അനുപമ മുനിശ്രേഷ്ഠൻ

## ഫാ. കുര്യൻ ഉതുപ്പ്

എന്റെ ബാല്യത്തിലെ ഓർമ്മകളോടെ ആരംഭിക്കട്ടെ. കൊച്ചുകുട്ടിയായിരുന്ന കാലത്ത് പ. ബസേലിയോസ് ഔഗേൻ കാതോലിക്കാ ബാവാ ഒരു വർഷം എന്റെ ഇടവകയായ പരിയാരം മാർ അപ്രേം പള്ളിയിൽ കഷ്ടാനുഭവയാഴ്ചയ്ക്കായി വന്നു. അന്ന് പ. ബാവാതിരുമേനിയുടെ സെക്രട്ടറിയായിരുന്നത് കെ. വി. ജോസഫ് ശെമ്മാശ്ശനായിരുന്നു. കൊച്ചുകുട്ടികളായിരുന്ന ഞങ്ങളോട് ബാവാതിരുമേനിയും ശെമ്മാശ്ശനും കാണിച്ച സ്നേഹം ഇന്നും ഓർമ്മയിൽ നിലനിൽക്കുന്നു.

പിന്നീട് വൈദികസെമിനാരിയിൽ ഞാൻ വിദ്യാർത്ഥിയായി ചേർന്നപ്പോൾ അന്ന് മാർ ഏലിയാ കത്തീഡ്രൽ വികാരിയായ കെ. വി. ജോസഫ് അച്ചനെ അടുത്തറിയുവാൻ സാധിച്ചു. സെമിനാരിയിൽ മൂന്നാം വർഷം പൂർത്തീകരിച്ചപ്പോൾ എവിടെ വെച്ച് പട്ടം ഏൽക്കും എന്നതിന് ഞങ്ങൾക്ക് ഏക അഭിപ്രായമായിരുന്നു. 'ഏലിയാ കത്തീഡ്രൽ തന്നെ' എന്ന്. കാരണം എല്ലാ കാര്യത്തിനും വിശ്വസ്തതയോടെ ആത്മാർത്ഥതയോടെ കെ. വി. ജോസഫ് അച്ചൻ ഉണ്ട് എന്ന ബോദ്ധ്യമായിരുന്നു അത്.

1986 ജൂലൈ 11–ാം തീയതി എന്റെ ഇടവകപള്ളിയിലെ വികാരി പുത്തേട്ടുകടുപ്പിൽ പി. എം. ഫിലിപ്പോസ് അച്ചൻ ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടപ്പോൾ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ജോസഫ് അച്ചനെ മാർ അപ്രേം പള്ളിയിൽ നിയമിച്ചു. ഇടവക ശുശ്രൂഷയിൽ ഇന്നും എന്റെ മാതൃക കെ. വി. ജോസഫ് റമ്പാച്ചൻ തന്നെയാണ്.

ആരാധനയിൽ യാതൊരു കുറവും കൂടാതെ ഹൃദയത്തിന്റെ ഉള്ളിൽ നിന്നും വരുന്ന ശുശ്രൂഷാശൈലി ഏവർക്കും മാതൃകയാണ്. ഉത്തമമായ ഇടവകബന്ധം പുലർത്തുവാൻ അച്ചനു സാധിച്ചിരുന്നു. ഇടവകയിൽ ആടുകളെ പേർചൊല്ലി വിളിക്കുവാൻ തക്കവണ്ണം സജീവമായ ബന്ധം അച്ചൻ പുലർത്തിയിരുന്നു. വർഷങ്ങൾ അനവധി കഴിഞ്ഞിട്ടും ഇന്നും ഈ ഇടവകാംഗങ്ങളുടെ പേര് റമ്പാച്ചൻ ഓർത്തിരിക്കുകയും, അന്വേഷിക്കുകയും ചെയ്യുന്നു. ഇടവക ശുശ്രൂഷയിൽ പ്രതിഫലം എന്തെന്നു ചിന്തിക്കാതെ ദൈവിക ശുശ്രൂഷ നിറപടിയായി അച്ചൻ നിർവഹിച്ചിരുന്നു. ഇടവകാംഗങ്ങളിൽ സമ്പന്നനോ ദരിദ്രനോ എന്ന വ്യത്യാസമില്ലാതെ എല്ലാവരേയും ഒരുപോലെ അച്ചൻ കണ്ടിരുന്നു.

തികഞ്ഞ ഒരു മനുഷ്യസ്നേഹിയാണ് റമ്പാച്ചൻ. കറപുരളാത്ത ജീവിതത്തിന്റെ ഉടമയാണ്. എന്റെ ഇടവകയിൽ ശുശ്രൂഷിച്ച കാലത്ത് ഇടവകപട്ടക്കാരനായിരുന്ന പ്ലാപ്പറമ്പിൽ കെ. കെ. ജോർജ് അച്ചനോടു ചേർന്നു നിന്ന് പ്രവർത്തിക്കുവാൻ ഒരു മടിയും ജോസഫ് അച്ചൻ കാണിച്ചില്ല.

സന്യാസജീവിതത്തിന് ഒരു ഉത്തമ സാക്ഷ്യമാണ് ജോസഫ് അച്ചൻ. മാർ അപ്രേം പള്ളിയുടെ ഉയർച്ചയിൽ അച്ചൻ അക്ഷീണം പ്രവർത്തിച്ചിരുന്നു.

ഞാൻ വൈദികനായി പട്ടമേൽക്കുമ്പോഴും എന്റെ ഇടവകപള്ളിയിൽ അച്ചൻ ശുശ്രൂഷ അനുഷ്ഠിക്കുന്ന കാലമാണ്. അന്ന് എല്ലാവിധത്തിലും അച്ചന്റെ ആത്മീയ പ്രചോദനം എനിക്ക് ലഭിച്ചിട്ടുണ്ട്.

അച്ചന്റെ സാമീപ്യം ഇന്നും ഇടവകജനങ്ങൾക്ക് ആത്മിക ചൈതന്യം നൽകുന്നു. ഈ ഇടവകയിലെ ചെറിയ കാര്യത്തിൽ പോലും പങ്കെടുക്കുവാനും, ഓരോരുത്തരുടെയും വേദനകളിൽ ചേർന്നു നിൽക്കുവാനും റമ്പാച്ചൻ ശ്രമിക്കുന്നുണ്ട്.

പരുമല തിരുമേനിയുടെ കബറിടത്തിൽ തിരുമേനിയെപ്പോലെ വിശുദ്ധിയോടെ ജീവിക്കുന്ന ഒരു റമ്പാച്ചൻ ഉണ്ടെന്ന് പരുമല സെമിനാരിയിൽ തീർത്ഥാടകരായി എത്തുന്ന വിശ്വാസികൾ സാക്ഷിക്കുന്നു. അതാണ് ജോസഫ് റമ്പാച്ചൻ.

മലങ്കരസഭ എന്നും റമ്പാച്ചനോട് കടപ്പെട്ടിരിക്കുന്നു. രണ്ടു പ്രാവശ്യം വി. മൂറോൻ കൂദാശയ്ക്കു റമ്പാച്ചൻ പ്രാർത്ഥനയോടെ, വ്രതശുദ്ധിയോടെ അതിന്റെ ക്രമീകരണങ്ങൾ ചെയ്യുന്നതിൽ പ്രധാന നേതൃത്വം വഹിച്ചു.

ആദ്യ നൂറ്റാണ്ടുകളിൽ ഈജിപ്റ്റിലെ മരുഭൂമിയിലും മറ്റും ജീവിച്ചിരുന്ന വിശുദ്ധരായ സന്യാസശ്രേഷ്ഠന്മാരെപ്പോലെ ഒരു മുനിശ്രേഷ്ഠൻ ഇന്ന് ജീവിച്ചിരിക്കുന്നു എന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.



വൈദിക ശുശ്രൂഷയിൽ 50 വർഷം പൂർത്തീകരിക്കുന്ന ജോസഫ് റമ്പാച്ചന് എല്ലാ ആശംസകളും പ്രാർത്ഥനയും സമർപ്പിക്കുന്നു.

# സമർപ്പിതനായ സന്യാസിവര്യൻ

## ഫാ. എ. വി. വറുഗീസ്, ആറ്റുപുറം

(പുതുപ്പള്ളി പള്ളി വികാരി)

കെ. വി. ജോസഫ് റമ്പാച്ചനെ ഞാൻ ആദ്യമായി കാണുന്നത് അദ്ദേഹം എന്റെ വീടിനു സമീപത്തുള്ള തോട്ടയ്ക്കാട് ബേത്‌ലഹേം പള്ളിയിൽ 1992 -1993 കാലഘട്ടത്തിൽ സേവനം അനുഷ്ഠിക്കുമ്പോഴാണ്. അന്ന് അച്ചൻ പതിവായി ഭവനങ്ങൾ സന്ദർശിക്കുകയും അവിടത്തെ അംഗങ്ങളുടെ ക്ഷേമം അന്വേഷിക്കുകയും, ഒരു ഉത്തമ ഇടയൻ എന്ന നിലയിൽ തന്റെ കർത്തവ്യം ചെയ്യുകയും ചെയ്തുവന്നിരുന്നു. ആ അന്വേഷണം പിന്നീട് എപ്പോൾ കാണുമ്പോഴും (മാതാപിതാക്കന്മാരേയും സഹോദരങ്ങളെ ഒക്കെയും അന്വേഷിച്ചു നീളും) ആ ശീലം ഇന്നും റമ്പാച്ചൻ നിലനിർത്തുന്നു. സ്വന്തം ഇടവകക്കാർ അല്ലാതിരുന്നിട്ടും അപ്രകാരം ഒരു വൈദികൻ ചെയ്തുവന്നത് ഇന്നും മായാതെ ഹൃദയത്തിലുണ്ട്.

പിന്നീട് 2003-2007 കാലയളവിൽ വൈദികസെമിനാരിയിൽ ഞാൻ പഠിക്കുമ്പോൾ അച്ചൻ പഴയസെമിനാരി മാനേജരായി സേവനം അനുഷ്ഠിക്കുന്നു. അന്ന് തൊട്ടടുത്ത മുറികളിൽ താമസിക്കുവാൻ ഭാഗ്യം ലഭിച്ചു. ചില ദിവസങ്ങളിൽ പ്രഭാതനമസ്കാരത്തിനു ശേഷം കട്ടൻകാപ്പി തയ്യാറാക്കി വെച്ചിട്ട് സ്നേഹവാത്സല്യത്തോടെ എന്നെ വിളിച്ച് ഞങ്ങൾ ഒരുമിച്ച് കാപ്പി കുടിക്കുമായിരുന്നു. ചുരുക്കം ചില ദിവസങ്ങളിൽ അച്ചന് ശ്വാസം മുട്ടൽ ഉണ്ടാകുമ്പോൾ മെഡിക്കൽ സെന്ററിൽ അച്ചനോടൊപ്പം താമസിച്ച് ശുശ്രൂഷിക്കുവാനും എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്.

ഒരു വൈദികൻ എന്ന നിലയിലും ഉത്തമനായ ഒരു സന്യാസി എന്ന നിലയിലും സമർപ്പിത ജീവിതം നയിച്ച് ഒട്ടധികംപേരെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുന്ന ശുശ്രൂഷ നിറപടിയായി നിർവഹിച്ചതിന്റെ ഫലമായിട്ടാണല്ലോ സഭ അദ്ദേഹത്തിന് ഉചിതമായ പല ഉന്നത സ്ഥാനമാനങ്ങൾ നൽകിയത്. ആരാധനാ കാര്യങ്ങളിലും മറ്റു പ്രവർത്തന മേഖലകളിലും വെള്ളം ചേർക്കാതെ കർശന നിലപാടുകൾ എടുക്കുന്നത് അദ്ദേഹത്തിന്റെ സമർപ്പണ ജീവിതത്തിന്റെ ഒരു പ്രതിഫലനം മാത്രമാണ്.



പൗരോഹിത്യ സുവർണ്ണ ജൂബിലി വേളയിൽ ജോസഫ് റമ്പാച്ചന് പുതുപ്പള്ളി പള്ളിയുടെയും എന്റെ കുടുംബത്തിന്റെയും മംഗളാശംസകൾ അർപ്പിക്കുന്നു.

# ഇല വാടാത്ത വൃക്ഷം

## ഫാ. സഖറിയ തോമസ് പുതുപ്പള്ളി

ഒന്നാം സങ്കീർത്തനത്തിൽ പറയുന്ന 'ഇല വാടാത്ത' വൃക്ഷമാണ് അഭിവന്ദ്യ കളപ്പുരയ്ക്കൽ ജോസഫ് റമ്പാച്ചൻ. ലോകമെങ്ങും നന്മ ചെയ്തുകൊണ്ട് ചുറ്റിസഞ്ചരിച്ച നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ സുവിശേഷമാണ് ആ ജീവിതത്തിന്റെ സുഗന്ധം. അവനവനു തന്നെ ജന്മം നൽകുക എന്നതാണ് മനുഷ്യ ജീവിതത്തിന്റെ ഒരു പ്രധാന ലക്ഷ്യം. ആയിരിക്കുന്നതിന്റെ ഉദ്ദേശ്യം ആയിത്തീരുക എന്നതാണെന്ന് പ്ലേറ്റോ പറയുന്നു. പൗരസ്ത്യ പിതാക്കന്മാർ തങ്ങൾ രക്ഷിക്കപ്പെട്ടു എന്ന അവകാശവാദം ഉന്നയിക്കുന്നില്ല. അവർ എപ്പോഴും വഴിയും സത്യവും ജീവനുമായവന്റെ മാർഗ്ഗത്തിലാണ്. ജീവിതത്തിന്റെ അനുനിമിഷങ്ങളെ അവർ പ്രാർത്ഥനയാക്കി. തീർച്ചയായും വീഴ്ചകളുണ്ടാകാം. പക്ഷേ, അവർ വീണിടത്തു നിന്ന് എഴുന്നേറ്റു. തങ്ങളുടെ ചുറ്റുപാടുകളെ അവർ അസാധാരണമായി സ്നേഹിച്ചു. പൂവിന്മേൽ വണ്ട് ചെയ്യുന്നതുപോലെ ചെല്ലുന്ന ഇടമെല്ലാം ദൈവികതയുടെ പൊൻ പരാഗം പുരട്ടി.

സഭാ സ്നേഹവും സമുദായത്തിനുവേണ്ടി എരിയുന്ന മനസ്സും പൗരോഹിത്യത്തോടുള്ള വിശ്വസ്തതയും കൈമുതലായിരുന്ന ഒരു തലമുറയുടെ പ്രതീകമാണ് ജോസഫ് റമ്പാച്ചൻ. മലങ്കരയുടെ ആധുനിക ചരിത്രം ഉണർന്നിരിക്കുന്ന പഴയസെമിനാരിയുടെയും ദേവലോകത്തിന്റെയും പരുമലയുടെയും പുതുപ്പള്ളിയുടെയും പവിത്രഭൂമിയിൽ മോശ എരിയുന്ന മുൾപ്പടർപ്പിനരികെ നിന്നതിൻപ്രകാരം നിലയുറപ്പിച്ചു. ദൈവസാന്നിധ്യത്തിന്റെ തീച്ചൂടറിഞ്ഞു. നിലപാടുകളെ തീക്ഷ്ണതയുള്ളതാക്കി. പരിശുദ്ധ സഭയുടെ വിശുദ്ധ മൂറോൻ കൂദാശ പോലെയുള്ള മഹാശുശ്രൂഷകളുടെ കലവറക്കാരനായി തുടരുന്നു.

ആരാധനാനിഷ്ഠയിൽ റമ്പാച്ചന് കടുകിട മാറ്റമില്ല. ഞായറാഴ്ചയിലെയും ഇട ദിവസങ്ങളിലെയും ആരാധനയ്ക്ക് ഒരേ സമയ ദൈർഘ്യം. അതിമനോഹരവും ലളിതവും ശുചിത്വത്തോടെ സൂക്ഷിക്കുന്നതുമായ അംശവസ്ത്രം. ജനമധ്യത്തിൽ പ്രാർത്ഥനാ നിർഭരനായി നിൽക്കുന്ന ജോസഫ് റമ്പാച്ചൻ ഹൃദ്യമായ ഒരു കാഴ്ചയാണ്. റമ്പാച്ചന്മാരേയും തിരുമേനിമാരെയും കാണുമ്പോൾ അവരുടെ കൈമുത്തുകയും ആശീർവാദം സ്വീകരിക്കുകയും ചെയ്യുന്ന പതിവുണ്ടല്ലോ. മുമ്പിൽ നിൽക്കുന്ന വിശ്വാസികളുടെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചുകൊണ്ട് എത്രനേരം നിൽക്കുന്നതിനും റമ്പാച്ചന് മടിയില്ല. ശ്രദ്ധേയമായ ഒരു സമയപരിധി ഈ പ്രാർത്ഥനയ്ക്കായി അദ്ദേഹം ഉപയോഗിച്ചു. തിരികെ മടങ്ങുമ്പോൾ ശിരസ്സിൽ വെച്ച ആ കരത്തിൽ നിന്നും

കിട്ടിയ അനുഗ്രഹത്തിന്റെ പനിമഞ്ഞ് ഒരിളം തണുപ്പായി ഇടനെഞ്ചിൽ നിറയും.

വൈദിക സെമിനാരി മാനേജരായിരുന്ന കാലത്ത് മുഴുവൻ വിദ്യാർത്ഥികളെയും പേരെടുത്ത് വിളിക്കും. ഏക്കറുകൾ വിസ്തൃതിയുള്ള സെമിനാരി പുരയിടത്തിലെ എല്ലായിടത്തും അദ്ദേഹം ചെല്ലും. പഴുത്ത ചക്കയോ ചെറിയ വാഴക്കുലയോ കാണാതായാൽ കോപിക്കും. ആരാണ് വാഴപ്പഴത്തിന്റെയും ചക്കപ്പഴത്തിന്റെയുമൊക്കെ സ്പെഷ്യലിസ്റ്റുകളെന്ന് ഒരു പിതാവിനെപ്പോലെ റമ്പാച്ചന് നന്നായറിയാം. റമ്പാച്ചൻ കോപിച്ചാൽ കുട്ടികളെല്ലാം അത് പറഞ്ഞ് സന്തോഷിക്കും. ആർക്കും റമ്പാച്ചനോട് വെറുപ്പില്ല. റമ്പാച്ചനും ആരോടും വെറുപ്പില്ല. അലിവ് ഊറിനിൽക്കുന്ന ക്ഷിപ്രകോപമായിരുന്നു ജോസഫ് റമ്പാച്ചന്റേത്.

വി. അംബ്രോസ് പറയുന്നു, "പുരോഹിതാ നീ ഈ പരികർമ്മം ചെയ്യുന്ന ത്രോണോസിനരികെ ഒരു ദൂതൻ നിൽക്കുന്നുവെന്ന് ഓർത്തുകൊൾവിൻ!" പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി, പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി തുടങ്ങിയ മഹാ മനീഷികളുടെ വിശ്വസ്ത ശിഷ്യനായിരുന്ന ഈ പിതാവ് ആ സാന്നിധ്യബോധത്തോടെ പൗരോഹിത്യകർമം നിർവഹിക്കുന്നു. "പ്രായമുള്ളവരെ കാണുമ്പോൾ എനിക്ക് നല്ല പഴുത്ത മാമ്പഴം ഓർമ്മ വരും" എന്ന് ഗുരു നിത്യചൈതന്യ യതി എഴുതി. വാർദ്ധക്യം ഫലദായകത്വത്തിന്റേതാണ്. പാകപ്പെട്ട ജീവിതാനുഭവങ്ങളുടെ മധുരം തലമുറകൾക്ക് പകരുന്ന കാലം. അഭിവന്ദ്യ റമ്പാച്ചനിൽ നിന്ന് ഞങ്ങളുടെ ഇളംതലമുറ ആ മധുരം അറിയുന്നു, നുകരുന്നു. ദൈവാനുഭവമെന്ന ജീവജലം നിറഞ്ഞ നദീതീരത്തു നട്ട വൃക്ഷമാണ് റമ്പാച്ചന്റെ ജീവിതമെന്നു വിശേഷിപ്പിക്കാം. അത് തക്ക കാലത്ത് ഫലം കായിച്ചുകൊണ്ടിരിക്കുന്നു. ആ വൃക്ഷത്തിന്റെ ഇലകൾക്ക് ജരാനരകളില്ല. ഒരിക്കലും വാടിയിട്ടില്ല; വാടുകയുമില്ല. ദൈവത്തിനു മഹത്വം.



# ദൈവകൃപയിലും മരുന്നിലും ആശ്രയിച്ച രോഗി

## ഡോ. രഞ്ജി മാത്യു വൈദ്യൻ

"ഗുഡ്മോണിംഗ് ഡോക്ടറേ, എവിടെയാ? ആശുപത്രിയിലാണോ?"

"ഞാൻ ആശുപത്രിയിലേക്ക് ഇറങ്ങാൻ പോവുകയായിരുന്നു റമ്പാച്ചാ. റമ്പാച്ചൻ എന്താണ് രാവിലെ വിളിച്ചത്? വിശേഷം വല്ലതുമുണ്ടോ റമ്പാച്ചാ?"

"ഞാനേ... ഇന്നലെ ഉറങ്ങാൻ പറ്റിയില്ല. നല്ല വയറുവേദന ആയിരുന്നു. ഇപ്പോഴും വേദന അങ്ങോട്ട് മാറുന്നില്ല. പിന്നെ രണ്ടു വട്ടം ശർദ്ധിക്കുകയും ചെയ്തെ... ഞാൻ വന്നാൽ ഡോക്ടറെ ഒന്ന് കാണാൻ പറ്റുമോ?"

"അയ്യോ... വേണ്ട റമ്പാച്ചാ, ഞാൻ അങ്ങോട്ട് വരാം. റമ്പാച്ചനെ കണ്ടിട്ട് ആശുപത്രിയിലേക്ക് പൊയ്ക്കൊള്ളാം."

"ഓ... ഞാൻ അങ്ങോട്ട് വരാം ഡോക്ടറേ... ഡോക്ടർ ബുദ്ധിമുട്ടണ്ട."

"ഒരു ബുദ്ധിമുട്ടും ഇല്ല റമ്പാച്ചാ. ഞാൻ ഇപ്പം വരാം."

ബഹുമാനപ്പെട്ട കെ. വി. ജോസഫ് റമ്പാച്ചൻ അങ്ങനെയാണ്. ആരെയും ബുദ്ധിമുട്ടിക്കുന്നത് ഇഷ്ടമല്ല. ഏറ്റവും വേദനയുള്ള സമയത്ത് വിളിച്ചാലും ആദ്യം ഇവിടുത്തെ വിശേഷങ്ങൾ ഒക്കെ ചോദിക്കും. റമ്പാച്ചനോട് ഇടപെടുന്ന എല്ലാവരുടെയും അറിയാവുന്ന വിവരങ്ങൾ ഓർത്തു വെക്കും. അതിനെപ്പറ്റി പിന്നീട് റമ്പാച്ചൻ ഇങ്ങോട്ട് ചോദിക്കുമ്പോൾ കേൾക്കുന്നവർക്ക് അതിയായ സന്തോഷം തോന്നും. ഇത്രയും റമ്പാച്ചൻ ഓർത്തിരുന്നല്ലോ എന്ന് കൃതജ്ഞതയോടെ ഓർക്കും. ആ അന്വേഷണങ്ങളിൽ ഉള്ള അദ്ദേഹത്തിന്റെ വലിയ സ്നേഹം അദ്ഭുതപ്പെടുത്തും.

റമ്പാച്ചനെ ആദ്യം പരിചയപ്പെടുന്നത് OPD-യിൽ വച്ചാണ്. റമ്പാച്ചന് വെരിക്കോസ് വെയിനിന്റെ പ്രശ്നമുണ്ട്. അത് ഇടയ്ക്കിടെ അൾസറുകൾ ഉണ്ടാക്കി റമ്പാച്ചനെ തളർത്താൻ നോക്കും. റമ്പാച്ചന് ഒരു ചാഞ്ചല്യവും ഉണ്ടാകില്ല. ഒരു ഡോക്ടറെ കാണും. ഡ്രസിംഗ് തുടങ്ങും. ശാന്തമായി തന്റെ ചര്യകൾ തുടരും. അൾസറുകൾ സുല്ലിട്ടു റമ്പാച്ചന്റെ കാലിൽ നിന്നു പോകും. വേദനിപ്പിക്കുന്ന അൾസർ ഉണ്ടെങ്കിലും ഇല്ലെങ്കിലും റമ്പാച്ചന്റെ മുഖത്ത് ഒരേ പുഞ്ചിരിയാണ്. തൊട്ടു മുമ്പുള്ള അൾസർ നോക്കാൻ എനിക്കാണ് ഭാഗ്യം കിട്ടിയത്. അത് മാറിയിട്ട് ഒന്നു രണ്ടു ആഴ്ചയേ ആകുന്നുള്ളു. ആ ചികിത്സ നടക്കുന്നതിനിടയിൽ റമ്പാച്ചന്റെ പഴയ ചികിത്സാ പേപ്പറുകൾ ഞാൻ കണ്ടിരുന്നു. അദ്ദേഹത്തിന്റെ പ്രായത്തിന് അനുസരിച്ചു ആരോഗ്യവാ

നാണ് അദ്ദേഹം. ഈ വെരിക്കോസ് വെയ്ൻ ഉൾപ്പെടെ ചില്ലറ പ്രശ്നങ്ങൾ. അത്ര തന്നെ. ഡ്രസിങ്ങിനും മറ്റുമായി റമ്പാച്ചന്റെ മുറിയിൽ ഞാൻ പോകാറുമുണ്ടായിരുന്നു. ചെറിയ എന്തെങ്കിലും പ്രശ്നങ്ങളേ അന്നും പ്രതീക്ഷിച്ചുള്ളു. കണ്ടു മരുന്നു കൊടുത്തു പോകാം എന്ന് കരുതിയാണ് ഞാൻ പോയത്.

ധ്യാനമന്ദിരത്തിലെ ഒന്നാം നിലയിലെ ആ മുറിയിൽ പലപ്പോഴും ചെല്ലുമ്പോൾ കണ്ടിട്ടുള്ള ഒരു കാഴ്ച എന്നെ അദ്ഭുതപ്പെടുത്തിയിട്ടുണ്ട്. ചെറിയ ഒരു കട്ടിലിൽ റമ്പാച്ചൻ കിടക്കുന്നുണ്ടാവും. എന്റെ നിർദ്ദേശാനുസരണം കാലുകൾ തലയിണയുടെ മുകളിൽ ഉയർത്തി വച്ചിട്ടുണ്ടാകും. ക്രാസിയിലേക്കു വച്ച തലയണയിൽ തല വച്ചിട്ടുണ്ടാവും. അങ്ങനെ കിടക്കുന്ന റമ്പാച്ചന്റെ കയ്യിൽ ഉണ്ടാകാറുള്ള പുസ്തകം ബൈബിൾ ആയിരിക്കും. പഴയ നിയമ പുസ്തകം രണ്ടു കൈ കൊണ്ടു പിടിച്ചു അങ്ങനെ വായിച്ചു കൊണ്ടേയിരിക്കും. ഞാൻ ഓർക്കാറുണ്ട്, റമ്പാച്ചൻ എത്രയോ തവണ ഈ വായിക്കുന്ന ഭാഗങ്ങൾ വായിച്ചിട്ടുണ്ടാകും. ആ ബൈബിൾ റമ്പാച്ചന്റെ ഒരു ഭാഗം ആയി മാറിയിട്ടുണ്ടാകും. പ്രാർത്ഥനയ്ക്കും പഠനത്തിനും മാത്രമല്ല റമ്പാച്ചന് വേദപുസ്തകം. ഒറ്റയ്ക്ക് ഇരിക്കുന്ന സമയത്ത് വെറുതെ വായിക്കുന്നതും വേദപുസ്തകം തന്നെ. ആ കാഴ്ച എന്നെ വളരെയേറെ സ്പർശിച്ചിട്ടുണ്ട്.

അന്ന് ഞാൻ ചെല്ലുമ്പോൾ റമ്പാച്ചൻ കിടക്കുകയാണ്. വയ്യ എന്ന് ഒറ്റ നോട്ടത്തിൽ അറിയാം. ധ്യാനമന്ദിരത്തിലെ രണ്ട് സ്റ്റാഫ് റമ്പാച്ചന്റെ അടുത്ത് ഉണ്ട്. ഏതാവശ്യത്തിനും അവർ റമ്പാച്ചന്റെ കൂടെ ഉണ്ടാകും. പ്രധാനപ്പെട്ട വിവരങ്ങൾ ഒക്കെ പറഞ്ഞിട്ട് വേദനയുള്ള ഭാഗം റമ്പാച്ചൻ ചൂണ്ടിക്കാണിച്ചു തന്നു. വയറിന്റെ അടിഭാഗത്താണ്. അവിടെ വലതുവശത്ത് മുഴച്ചു നിന്നത് റമ്പാച്ചന്റെ ഹെർണിയ ആയിരുന്നു. അതിൽ കുടൽ കുടുങ്ങിയിട്ടുണ്ട്.

ഹെർണിയയിൽ കുടൽ കുടുങ്ങുന്നത് അത്യന്തം അപകടകരം ആയതുകൊണ്ടാണ് എല്ലാ ഹെർണിയയും അപ്പപ്പോൾ ഓപ്പറേഷൻ ചെയ്തു അതിന്റെ പഴുത് അടയ്ക്കണം എന്ന് പറയുന്നത്. റമ്പാച്ചന് ഹെർണിയ ഉണ്ട് എന്ന് നേരത്തെ എനിക്കറിയാം. വെല്ലൂർ മെഡിക്കൽ കോളജിൽ നിന്ന് ഇത്രയും പ്രായമായതുകൊണ്ട് വേദനയുണ്ടെങ്കിൽ മാത്രം ഓപ്പറേഷൻ ചെയ്താൽ മതി എന്ന് റമ്പാച്ചനെ ഉപദേശിച്ചിരുന്നു. ഇതിപ്പോൾ വേദനയും കടന്നു കുടലിനു തടസ്സം നേരിട്ടു തുടങ്ങിയിരിക്കുന്നു. ആ നില പെട്ടെന്ന് വഷളാകും. കുറച്ചു മണിക്കൂറിനുള്ളിൽ കുടലിലേക്കുള്ള രക്തയോട്ടം കുറയും, കുടുങ്ങിയ കുടൽ കറുത്തു വരും. കുടലിന്റെ അത്രയും ഭാഗത്തെ ജീവൻ പോയി എന്നാണ് അതിനർത്ഥം. പിന്നെ നിർജ്ജീവമായ ആ കുടൽ പൊട്ടി ഒലിക്കാതിരിക്കാൻ വയർ തുറന്നു കുടലിന്റെ അത്രയും ഭാഗം മുറിച്ചു ബാക്കി ഭാഗം കൂട്ടി യോജിപ്പിക്കുന്ന ഓപ്പറേഷൻ ചെയ്യേണ്ടി വരും. അതിനും



**പ. പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവായ്ക്കൊപ്പം പുതുപ്പള്ളി പള്ളിയിൽ.**



**കൊടുവത്ത് കെ. വി. ജോൺ അച്ചനൊപ്പം പുതുപ്പള്ളി പള്ളിയിൽ.**

സാധിച്ചില്ലെങ്കിൽ കുടൽ വയറിന് പുറത്തേക്ക് തുറന്നു വക്കേണ്ടി വരും. ഈ ശസ്ത്രക്രിയകളൊക്കെ സങ്കീർണ്ണം ആണെന്ന് മാത്രമല്ല ആ അവസ്ഥയിൽ എത്തിയ രോഗിക്ക് പുറത്തുവരാൻ 30 മുതൽ 40 ശതമാനം വരെ മാത്രം സാധ്യതയേ ഉള്ളു താനും.

എന്റെ മുമ്പിൽ കിടക്കുന്ന പ്രിയ റമ്പാച്ചന് ചിലപ്പോൾ ഇതൊക്കെ വേണ്ടി വന്നേക്കാം എന്ന ചിന്ത വളരാൻ അധികം ഇടം കൊടുത്തില്ല. ഒരു മഹാ സഭ മുഴുവൻ ഗുരുസ്ഥാനീയനായി കാണുന്ന വ്യക്തിയാണ്. എന്നാൽ ഡോക്ടർക്ക് രോഗി, രോഗി തന്നെ. ഈ അവസ്ഥയിൽ എത്തിയ ഈ പ്രായത്തിലുള്ള ഏതൊരു രോഗിക്കും കൊടുക്കേണ്ട മെഡിക്കൽ സയൻസ് പഠിപ്പിക്കുന്ന ചികിത്സ റമ്പാച്ചനും കൊടുക്കുക എന്ന് ഞാൻ ഉറപ്പിച്ചു.

പരുമല സെമിനാരി മാനേജർ കുര്യാക്കോസ് അച്ചനെ വിളിച്ചു കാര്യങ്ങൾ പറഞ്ഞു. “ഞാൻ വേണ്ടതെല്ലാം ചെയ്തോളാം. ഡോക്ടർ ഓപ്പറേഷനുമായി മുന്നോട്ടുപോകാൻ” അച്ചൻ പറഞ്ഞു. റമ്പാച്ചനെ കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി. റമ്പാച്ചൻ ശാന്തമായി എല്ലാം കേട്ടു. സമ്മതം അറിയിച്ചു. പരുമല ആശുപത്രിയിൽ വിളിച്ചു കാര്യങ്ങൾ അറിയിച്ചു. അവർ ബാക്കി കാര്യങ്ങൾ ഏറ്റെടുത്തു. ഞാൻ അവിടെ നിന്നിറങ്ങി ആശുപത്രിയിലേക്ക് പോകുന്ന വഴി പരുമല പള്ളിയിൽ കയറി.

റമ്പാച്ചന്റെ മുഖത്തെ ശാന്തത എന്നെയും ശാന്തനാക്കിയിരുന്നു. പള്ളിയിൽ കയറി തിരുമേനിയുടെ മുഖത്ത് നോക്കിയപ്പോഴേ എനിക്ക് തോന്നി, ഇത്ര നാൾ വിശ്വസ്തനായി ദൈവത്തിന്റെ കൃഷിത്തോട്ടത്തിൽ വേല ചെയ്ത ഈ മാലാഖാ മനുഷ്യന് എന്ത് ആപത്തു വരാനാണ്, തിരുമേനി ഇവിടുള്ളപ്പോൾ. റമ്പാച്ചന്റെ ഓപ്പറേഷനും ചികിത്സയുമൊക്കെ തിരുമേനി നേരിട്ട് നോക്കിക്കൊള്ളും. ഞാൻ ഡോക്ടറിന്റെ വേഷത്തിൽ വെറുതെ നിന്നു കൊടുത്താൽ മതി. മനസ്സിലെ ഭാരങ്ങൾ എടുത്തു മാറ്റപ്പെട്ടപോലെ തോന്നി. ഒരു ഓപ്പറേഷന് വേണ്ടി തിരുമേനി ഒരുങ്ങുന്നതായും തോന്നി. ഞാൻ കുമ്പിട്ടു പ്രാർത്ഥിച്ചു ആശുപത്രിയിലേക്ക് പോന്നു.

അനസ്തേഷ്യ ഡോക്ടറോട് കാര്യങ്ങൾ വിശദീകരിച്ചു. റിസ്ക് ആണ് എന്നാലും ചെയ്യാതെ വഴിയില്ല എന്ന് അദ്ദേഹത്തിനും അറിയാം. പുതുപ്പള്ളിയിൽ നിന്ന് വന്ന റമ്പാച്ചന്റെ കുടുംബാംഗങ്ങളോട് അദ്ദേഹം സംസാരിച്ചു സമ്മതം വാങ്ങി. വേദനയ്ക്കുള്ള ഇൻജക്ഷനും മറ്റു മരുന്നുകളും കിട്ടിയതോടെ റമ്പാച്ചൻ ആശ്വാസത്തോടെ കിടക്കുകയായിരുന്നു. മനസ്സിൽ പ്രാർത്ഥിക്കുന്നുണ്ടാവാം. പക്ഷേ, മുഖം ശാന്തമായിരുന്നു.

റമ്പാച്ചന്റെ ആ ശാന്തത നൈർമ്മല്യത്തിന്റെ ശാന്തത ആയിരുന്നു. ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്, ഒരു മനുഷ്യന് ഈ ലോകത്തിൽ പാപമില്ലാതെ ജീവിക്കാനാകുമോ? റമ്പാച്ചൻ അത് ജീവിതംകൊണ്ട്

കാണിച്ചുതന്നിട്ടുള്ള ആളാണ്. ജനത്തിൽ നിന്നു മാറിയല്ല റമ്പാച്ചന്റെ ജീവിതം. എല്ലാവരോടും ഇടപെട്ട് ഈ പ്രായത്തിലും പരുമല സെമിനാരി എന്ന വലിയ സ്ഥാപനത്തിന്റെ അസിസ്റ്റന്റ് മാനേജർ ആയി ഔദ്യോഗിക കാര്യങ്ങൾ നിർവഹിച്ചു. ദേഷ്യപ്പെടേണ്ടിടത്തു ദേഷ്യപ്പെട്ട്, പുഞ്ചിരിക്കേണ്ടിടത്തു പുഞ്ചിരിച്ച്, ഒരു സാധാരണ മനുഷ്യനെപ്പോലെ. എന്നാൽ റമ്പാച്ചന് ചുറ്റും അദ്ദേഹത്തിന്റെ പ്രാർത്ഥനകൾ കൊണ്ട് സൃഷ്ടിക്കപ്പെട്ട ഒരു ചൈതന്യം ഉണ്ട്. ആ ചൈതന്യം അദ്ദേഹത്തെ ഒരു വിശുദ്ധനായി നിലനിർത്തുന്നു എന്ന് എനിക്ക് തോന്നിയിട്ടുണ്ട്. അത് പ്രാർത്ഥനയിൽ നിന്ന് ലഭിക്കുന്ന ദൈവകൃപയുടെ ചൈതന്യം ആണ്. തിരിച്ചു ചിന്തിച്ചാൽ പ്രാർത്ഥനയിലൂടെ മാത്രമേ ദൈവകൃപ ലഭിക്കൂ. ദൈവകൃപയുള്ളവർക്കേ ചൈതന്യം ഉണ്ടാകൂ. അതില്ലാത്തവർ പാപത്തിന്റെ പരീക്ഷണങ്ങളാൽ പരിക്ഷീണരായിക്കൊണ്ടേയിരിക്കും.

റമ്പാച്ചന്റെ ഓപ്പറേഷൻ അച്ചടിച്ച പുസ്തകത്തിൽ എന്നപോലെ കൃത്യമായി നടന്നു. ഒരു സംശയത്തിനും ഇടനൽകാതെ ഓറഞ്ച് പൊളിക്കുന്നപോലെ റമ്പാച്ചന്റെ ത്വക്കിനടിയിലുള്ള ആവരണങ്ങൾ തുറന്നു വന്നു. കുടുങ്ങിയ കുടലിന് ഒരു കേടുപാടും ഉണ്ടായില്ല. അതിന്റെ കുടുങ്ങിയ ഭാഗം വിടുവിച്ചപ്പോൾ ആ കുടൽ പുഞ്ചിരിക്കുന്നതുപോലെ തോന്നി. രണ്ടു വശങ്ങളിലെയും ഹെർണിയ ഓപ്പറേഷനിൽ അടച്ചു. സൂചിയും നൂലും കൈയിൽ ഇരുന്നു കിറുകൃത്യമായി ചലിച്ചുകൊണ്ടേ ഇരുന്നു. ആരോ അവയ്ക്ക് പോകേണ്ടുന്ന വഴികൾ നേരത്തെ പറഞ്ഞു കൊടുത്ത പോലെ. അല്ലെങ്കിൽ തിരുമേനി തന്നെ അവയെ ചലിപ്പിക്കുന്ന പോലെ.

ഒരു നാഡിമിടിപ്പ് പോലും കൂടുകയോ കുറയുകയോ ചെയ്യാതെ ഓപ്പറേഷൻ അവസാനിച്ചു. റമ്പാച്ചനെ സർജിക്കൽ ഐ.സി.യു. വിലേക്ക് മാറ്റി. പിറ്റേന്നു തന്നെ മുറിയിലേക്കും. പിറ്റേ ദിവസം തന്നെ റമ്പാച്ചൻ ഭക്ഷണം കഴിച്ചു തുടങ്ങി. അഞ്ചാം ദിവസം ഡിസ്ചാർജും ആയി.

ഞാൻ ഓപ്പറേഷൻ കഴിഞ്ഞു കണ്ട ഒരു ദിവസവും റമ്പാച്ചൻ ഒരു പരാതിയും എന്നോട് പറഞ്ഞിട്ടില്ല എന്നത് എന്നെ എന്നും അദ്ഭുതപ്പെടുത്തുമായിരുന്നു. അദ്ദേഹത്തെ ശുശ്രൂഷിച്ച സ്റ്റാഫും അത് തന്നെ പറയുമായിരുന്നു. ഹെർണിയ ഓപ്പറേഷൻ കഴിഞ്ഞാൽ അല്പസ്വല്പം വേദനയൊക്കെ ഉണ്ടാകുന്നത് സാധാരണമാണ്. റമ്പാച്ചന് വേദനയുണ്ടായിട്ടും അറിയാതിരിക്കാനുള്ള ശാരീരികമായ പ്രത്യേകതകളൊന്നുമില്ല. അദ്ദേഹത്തെ ദൈവം കരുതുന്നുണ്ട്, കൂടെ നിന്ന്. അതല്ലാതെ മറ്റൊരു വ്യാഖ്യാനവും തരാനില്ല. നിർമ്മലന്മാരെ ഈ ലോകത്തിനു വേദനിപ്പിക്കാൻ കഴിയില്ല എന്ന് തന്നെ. ഒരുപക്ഷേ വേദനയ്ക്കും അപ്പുറം ഉള്ള സന്തോഷം അവർ അനുഭവിക്കുന്നതുകൊണ്ടാകാം. മനസ്സ് ദൈവകൃപ കണ്ടു നിറഞ്ഞു നിൽക്കുമ്പോൾ പിന്നെ എന്തു വേദന?

എത്രയോ തവണ ആ ഓപ്പറേഷനു ശേഷം ഞാൻ റമ്പാച്ചനെ കാണാൻ പോയിട്ടുണ്ട്. റമ്പാച്ചന്റെ ചെറിയ ആരോഗ്യപ്രശ്നങ്ങൾക്ക് വേണ്ടിയാണെ ങ്കിലും ഞാൻ പോകുന്നത് പല ഭാരങ്ങൾ വഹിച്ചായിരിക്കും. ഒരു സന്യാസാ ശ്രമത്തിന്റെ കുളിർമ്മയും ആത്മീയ പ്രകാശവും തേടിയാണ് ഞാൻ പോകാ റുള്ളത്. റമ്പാച്ചൻ ഇപ്പോഴും പറയും, 'ഡോക്ടറെ ഞാൻ ബുദ്ധിമുട്ടിച്ചു' എന്ന്. റമ്പാച്ചന് എന്നിലൂടെ ലഭിക്കുന്ന ആശ്വാസത്തിന്റെ എത്രയോ മടങ്ങ് റമ്പാച്ചനിലൂടെ സ്വീകരിച്ചാണ് ഞാൻ മടങ്ങുന്നത് എന്ന് ഇപ്പോഴും ഞാൻ ഓർക്കാറുണ്ട്.

ഇതെഴുതുമ്പോൾ എന്റെ ഒരു വയസ്സുള്ള മകൻ ഗ്രിഗറി എന്നെ നോക്കി ചിരിക്കുന്നുണ്ട്. നീണ്ട എട്ടു വർഷത്തെ കാത്തിരിപ്പിനുശേഷം പരിശുദ്ധ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ഞങ്ങൾക്ക് ലഭിച്ച അത്ഭുതം. റമ്പാച്ചൻ എത്രയോ തവണ ഞങ്ങൾക്ക് ഈ ദൈവിക അനുഗ്രഹത്തിനായി ദീർഘനേരം തലയിൽ കൈ വെച്ച് പ്രാർത്ഥിച്ചിട്ടുണ്ട്. ആ വിശുദ്ധന്റെ പ്രാർ ത്ഥന ദൈവം എങ്ങനെ നിരസിക്കും. അവൻ ഉണ്ടാകുന്നതിനു മുമ്പേ അവനു വേണ്ടി പ്രാർത്ഥിച്ചിരുന്ന, 84-ാം വയസിൽ ക്ഷീണം വകവെക്കാതെ അവന്റെ മാമോദീസായിൽ സംബന്ധിച്ച അവന്റെ റമ്പാനപ്പച്ചനെ അവനും അറിയാം. റമ്പാച്ചന്റെ കൈയിൽ ഇരിക്കുമ്പോൾ ദൈവകൃപയുടെ ആ ശീതളിമ അവനും അനുഭവിച്ചിരിക്കും.



# സഭയെ കൂടുതൽ സേവിച്ച അജപാലകൻ

## സിസ്റ്റർ ശൈനോ സി.എൽ.ജി.

### (നസറേത്ത് കോൺവെന്റ്, കടമ്പനാട്)

തന്റെ സേവനമേഖലയിൽ നിശബ്ദനായ വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചൻ, മലങ്കര ഓർത്തഡോക്സ് സഭ എക്കാലവും അഭിമാനിക്കാവുന്ന ഒരു സന്യാസ വൈദികശ്രേഷ്ഠനാണ്. മാതാപിതാക്കളിൽ നിന്ന് ലഭിക്കുന്ന മാതൃകയും പ്രചോദനവും ഏതൊരു വ്യക്തിയുടെയും ജീവിതത്തിൽ സ്ഥായിയായ സ്വാധീനം ചെലുത്തുന്നുണ്ട്. 'ആത്മീയാഭിരുചി.' അത് ജനിച്ചു വളർന്ന കുടുംബത്തിൽ നിന്നും ലഭിക്കുന്നതാണ്. ചരിത്രമുറങ്ങുന്ന പ്രസിദ്ധ ജോർജിയൻ തീർത്ഥാടനകേന്ദ്രമായ പുതുപ്പള്ളിപ്പള്ളി ഇടവകാംഗമാണ് ജോസഫ് റമ്പാച്ചൻ.

പുതുപ്പള്ളി കളപ്പുരയ്ക്കൽ ജോസഫ് വർഗീസിന്റെയും അന്നമ്മയുടെയും സീമന്തപുത്രനെ സഭാസേവനത്തിന് നൽകിയ ആ ധന്യാത്മാക്കൾ, ആത്മീയ ലോകത്തിരുന്ന് പ്രിയ പുത്രന്റെ സത്പ്രവർത്തനങ്ങളെ കുറിച്ച് ഓർത്ത് സന്തുഷ്ടരാകുന്നു.

ജോസഫ് റമ്പാച്ചൻ സഭയിലെ അറിയപ്പെടുന്ന പണ്ഡിതനോ വാഗ്മിയോ, സഭയിലെ പ്രമുഖ വൈദികരുടെ ശ്രേണിയിൽ അതിക്രമിച്ചു കടക്കാൻ ശ്രമിക്കുന്ന വ്യക്തിയോ അല്ല. എന്നാൽ കഴിഞ്ഞ അഞ്ച് ദശാബ്ദത്തിനിടയിൽ നടന്നിട്ടുള്ള മലങ്കര അസോസിയേഷൻ, മൂറോൻ കൂദാശ, മഹാ സമ്മേളനങ്ങൾ പിതാക്കന്മാരുടെ എതിരേല്പ് മുതലായ വൻ കാര്യങ്ങളിൽ വിശുദ്ധ ഏവൻഗേലിയോൻ അല്ലെങ്കിൽ സ്ലീബാ വഹിച്ചുകൊണ്ട് മുമ്പിൽ മന്ദംമന്ദം നീങ്ങുന്ന റമ്പാച്ചന്റെ ചിത്രം മലങ്കരസഭാ മക്കളുടെ സ്മരണയിൽ എക്കാലവും ഉണ്ടാകും.

തന്നെ ഏല്പിക്കുന്ന ജോലി എന്തു തന്നെയായാലും അത് (പൗരോഹിത്യ ശുശ്രൂഷ, ഇടവകഭരണം, പഴയസെമിനാരി കോമ്പൗണ്ട് കൃഷി സംബന്ധമായ കാര്യങ്ങൾ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ പദവി) ഏറെ ആത്മവിശ്വാസത്തോടും അർപ്പണബോധത്തോടും മുമ്പോട്ടു കൊണ്ടുപോകുവാൻ റമ്പാച്ചന് സാധിക്കുന്നു. 50 വർഷത്തെ പൗരോഹിത്യ ജീവിതത്തിനിടയ്ക്ക് അഞ്ച് കാതോലിക്കാ ബാവാമാരുടെ ഭരണ കാലഘട്ടത്തിന് സാക്ഷിയാകുവാനും അവരോടൊപ്പം പ്രവർത്തിക്കുവാനും അദ്ദേഹത്തിനു സാധിച്ചു. റമ്പാച്ചൻ പൗരോഹിത്യത്തിന്റെ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന ഈ വേളയിൽ കടമ്പനാട് നസറേത്ത് സന്യാസിനി സമൂഹത്തിന് ചെയ്തിട്ടുള്ള സേവനങ്ങളെ നന്ദിയോടെ അനുസ്മരിക്കുന്നു.

1965–ൽ പ. ഔഗേൻ ബാവാ നസറേത്ത് മഠത്തിന് അടിത്തറ പാകുമ്പോൾ തിരുമനസ്സിലെ സെക്രട്ടറി കെ. വി. ജോസഫ് അച്ചനായിരുന്നു. പ്രാരംഭ സിസ്റ്റേഴ്സ് സിസ്റ്റർ മറിയം, സിസ്റ്റർ എലിസബത്ത് എന്നിവർ കടമ്പനാട് കോൺവെന്റിന് തുടക്കം കുറിക്കുന്ന കാലം മുതൽ, ഇതിന്റെ ശൈശവ, ബാല്യ, കൗമാര, യൗവന ദിശകളിലെല്ലാം ഈ സ്ഥാപനത്തിന്റെ സിസ്റ്റേഴ്സിനെ സഹോദരതുല്യം സ്നേഹിക്കുകയും, നേരിടേണ്ടിവന്ന പ്രതിസന്ധികളിൽ ആവശ്യമായ സഹായങ്ങൾ ചെയ്തു പ്രോത്സാഹിപ്പിക്കുകയും ചെയ്തവരിൽ എടുത്തു പറയത്തക്ക നാമമാണ് കെ. വി. ജോസഫ് റമ്പാച്ചന്റേത്. ഈ സ്ഥാപനവുമായി പ്രാരംഭ കാലത്തുണ്ടായിരുന്ന സ്നേഹബന്ധം അദ്ദേഹം ദേവലോകം അരമനയിൽ പ്രവർത്തിച്ച കാലത്ത് മാത്രമല്ല, ഇന്നും തുടർന്നുകൊണ്ടു പോകുന്നുണ്ട്. ഫോൺ സൗകര്യമില്ലാതിരുന്ന കാലത്ത് മാസത്തിലൊരു കത്തെങ്കിലും എഴുതി സ്ഥാപനത്തിന്റെ ക്ഷേമാന്വേഷണം നടത്തുകയും ആത്മീയ വളർച്ചയ്ക്ക് ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നൽകുകയും ചെയ്തിരുന്നു. കത്തുകളുടെ അവസാനം ഔപചാരികതയില്ലാതെ 'യുവർ ലവിംഗ് ബ്രദർ' എന്ന് എഴുതി അവസാനിപ്പിച്ചിരുന്നത് ഓർക്കുന്നു. പുതുതായി വരുന്ന അംഗങ്ങൾ തങ്ങളുടെ വിളിയെക്കുറിച്ച് ബോധ്യമുള്ളവരായി ജീവിക്കുവാൻ ആവശ്യമായ ഉപദേശങ്ങൾ നൽകിയിരുന്നു. മഠത്തിലെ എല്ലാ പ്രത്യേക അവസരങ്ങളിലും അദ്ദേഹത്തിന്റെ സാന്നിധ്യമുണ്ടാവും. അതുകൊണ്ടുതന്നെ ഇതിലെ എല്ലാ അംഗങ്ങളെയും പേരുചൊല്ലി വിളിക്കുന്നതിനും എല്ലാവരെയും സ്വസഹോദരികളായി കാണുന്നതിനും റമ്പാച്ചനെപ്പോലെ മറ്റാർക്കും കഴിയുകയില്ല.

പ. ഔഗേൻ ബാവായുടെ ആദ്ധ്യാത്മിക മൂല്യബോധം പലതും സ്വജീവിതത്തിലും പകർത്തുന്നതിന് പരിശ്രമിക്കുന്ന റമ്പാച്ചൻ സഭയുടെ കല്പനകളും നോമ്പനുഷ്ഠാനങ്ങളും അഭംഗം കാത്തുസൂക്ഷിക്കുന്നു. സഭയുടെ കാതലായ വിശ്വാസം മുറുകെപ്പിടിച്ച് ജീവിതപാതയിൽ മുന്നേറുന്ന റമ്പാച്ചന് അടുത്ത സമയത്ത് ശാരീരിക അസ്വസ്ഥതകൾ പലതും ഉണ്ടായെങ്കിലും ക്ഷീണിക്കാത്ത മനസ്സും, മങ്ങാത്ത പ്രത്യാശയും അദ്ദേഹത്തെ ബലപ്പെടുത്തി.



ഈ സുവർണ്ണാവസരത്തിൽ റമ്പാച്ചന് കടമ്പനാട് നസറേത്ത് കോൺവെന്റിലെ സഹോദരിമാർ ആശംസകളുടെ ആയിരമായിരം നറുമലരുകൾ അർപ്പിക്കുന്നതോടൊപ്പം സേവനപാതയിൽ ഇനിയും ബഹുദൂരം മുന്നേറട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

# എല്ലാവർക്കും നല്ലത് വരാൻ എല്ലാ നേരവും പ്രാർത്ഥിക്കുന്നു

## മൗനം തോമസ്

“എന്തുണ്ട് വിശേഷം? സുഖമല്ലേ?” കളപ്പുരയ്ക്കൽ ജോസഫ് റമ്പാച്ചൻ എവിടെ വച്ചു കണ്ടാലും മധുരോദാരമായ ചിരിയോടെ അടുത്തു വരും, ക്ഷേമാന്വേഷണം ആരംഭിക്കും. “പ്രത്യേകിച്ച് വിശേഷം ഒന്നുമില്ല” എന്നു പറയുമ്പോഴേക്കും അടുത്ത ചോദ്യം വരും. “നമ്മുടെ പള്ളിയിൽ എന്തുണ്ട് വിശേഷം? എല്ലാവർക്കും സുഖമല്ലേ.” “അതെ. റമ്പാച്ചൻ പ്രാർത്ഥിക്കണം” എന്ന് മറുപടി പറയുമ്പോഴേക്കും കൈ ഉയർത്തി തലയിൽ കൈവച്ച് പ്രാർത്ഥിക്കും. നെറ്റിയിൽ റൂശ്മാ ചെയ്ത് അനുഗ്രഹിച്ചുകൊണ്ട് പറയും, “നല്ലത് വരും. എല്ലാം ദൈവം നടത്തും. പ്രാർത്ഥിക്കാം.”

പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തിങ്കൽ ജീവിതപ്രശ്നങ്ങൾ അർപ്പിച്ച് പ്രാർത്ഥിക്കാൻ പോകുമ്പോൾ അവിടെ സേവനമനുഷ്ഠിക്കുന്ന റമ്പാച്ചനെ കൂടി കണ്ടിട്ടേ ഞാൻ പോരുകയുള്ളു. റമ്പാച്ചൻ അടുത്തുവന്നു പ്രാർത്ഥിക്കുമ്പോൾ ആ കരസ്പർശവും സാന്ത്വന വാക്കുകളും അരുളുന്ന അനുഭവം അവാച്യമാണ്. “നല്ലത് വരും” റമ്പാച്ചന്റെ അനുഗ്രഹമാണ്. “ഹൃദയം നിറഞ്ഞു കവിയുന്നതിൽ നിന്നാണല്ലോ വായ് സംസാരിക്കുന്നത്. വി. മത്തായി ശ്ലീഹാ 12.34-ൽ രേഖപ്പെടുത്തിയിരിക്കുന്നത് റമ്പാച്ചന്റെ ജീവിതത്തിൽ സാർത്ഥകമാണ്.

ഹൃദയം ദൈവത്തിന്റെ ആലയമാണ്. സ്നേഹത്തിന്റെ കലവറയാണ്. ഹൃത്തിൽ ദൈവം വാഴുന്നതുകൊണ്ടാണ് നെഞ്ചകത്തിന് ഹൃദയം എന്ന് പേരു വന്നത്. “ഹൃദി അയം ഇതി ഹൃദയം.” റമ്പാച്ചന്റെ ഹൃദയം നന്മ നിറഞ്ഞതാണ്. അതിൽ നിന്നും നിറഞ്ഞു തുളുമ്പുന്ന വാക്കുകളാണ് ‘നല്ലത് വരും’ എന്നത്. നന്മ മനസ്സിൽ വിളങ്ങുന്ന മനുഷ്യന്റെ ജീവിതം മേന്മേൽ അമൃതമയമായിരിക്കും.

കളപ്പുരയ്ക്കൽ കുടുംബവുമായി ബാല്യകാലം മുതൽ ചില വ്യക്തിബന്ധങ്ങൾ എനിക്കുണ്ട്. റമ്പാച്ചന്റെ സഹോദരൻ പരേതനായ ജോയി എന്ന് വിളിക്കുന്ന ഉതുപ്പ് വർഗീസ് എന്റെ സതീർത്ഥ്യനാണ്. അതുകൊണ്ടു തന്നെ ഗൃഹാതുരത്വത്തോടെയാണ് അച്ചനായിരുന്നപ്പോഴും റമ്പാച്ചനായപ്പോഴും ഞാൻ അദ്ദേഹത്തെ സമീപിക്കാറുള്ളത്. എന്റെ ഇടവകയാകുന്ന കുടുംബത്തിലെ അംഗമാണെന്ന അഭിമാനവും റമ്പാച്ചനെ കാണുമ്പോൾ തോന്നും.

സ്വതവേ, പ്രസന്നമായ ആ മുഖം സന്യാസപദവിയിലേക്ക് പ്രവേശിച്ചപ്പോൾ ഏറെ ശോഭയുള്ളതായി. മുഖം മനസ്സിന്റെ കണ്ണാടിയാണെന്നു പറയാറുണ്ടല്ലോ. ഹൃദയത്തിലുള്ളതാണ് മുഖത്ത് കാണുന്നത്. ഹൃദയം നിറഞ്ഞു നിൽക്കുന്ന ദൈവപ്രസാദമാണ് ആ മുഖ ശോഭയ്ക്ക് അടിസ്ഥാനം. റമ്പാച്ചന്റെ ഹൃദയ നൈർമല്യം, നിഷ്കളങ്കത ആ മുഖത്തും ചിരിയിലും പ്രതിഫലിക്കുന്നു. ആരോടും പരിഭവമോ പരാതിയോ ഇല്ലാത്ത പെരുമാറ്റം. പതിഞ്ഞ ശബ്ദത്തിലുള്ള സംസാരം തുടങ്ങിയവ രക്തബന്ധത്തേക്കാൾ ഹൃദ്യമായ അനുഭവമാണ്.

കളപ്പുരയ്ക്കൽ കുടുംബയോഗത്തിന്റെ രക്ഷാധികാരിയാണ് റമ്പാച്ചൻ. ദൈവസ്വരത്തിന് കാതോർത്ത് പ്രാർത്ഥനാപൂർവ്വം റമ്പാച്ചൻ എടുക്കുന്ന തീരുമാനങ്ങൾ കുടുംബാംഗങ്ങൾ എല്ലാവരും അംഗീകരിക്കും. ദീർഘവീക്ഷണത്തോടെ നിഷ്പക്ഷമായി കൈക്കൊള്ളുന്ന തീരുമാനങ്ങൾക്ക് ലഭിക്കുന്ന അംഗീകാരം.

'ജോസഫ്' എന്ന വാക്കിന് 'വളർത്തുന്നവൻ' എന്നാണ് അർത്ഥം. ആലോചിച്ചു നോക്കിയാൽ ഒരു പരിധിവരെ തിരുകുടുംബത്തിന്റെ സംരക്ഷകനും വർദ്ധകനുമാണ് ഈ സന്യാസിശ്രേഷ്ഠൻ. കളപ്പുരയ്ക്കൽ കുടുംബാംഗങ്ങളെ മാത്രമല്ല, ഇടവകപ്പള്ളിയിലെ അംഗങ്ങളെയും പേർ ചൊല്ലി വിളിക്കുകയും, കുശലാന്വേഷണങ്ങൾ നടത്തുകയും ചെയ്യുന്നത് കാണുമ്പോൾ പുതുപ്പള്ളിപ്പള്ളിയെ സ്വന്തം കുടുംബമായി സ്നേഹിക്കുന്ന നല്ല ഇടയനാണ് റമ്പാച്ചൻ എന്നു പറയാതിരിക്കാൻ വയ്യ.

സന്യാസി എന്ന പദത്തിന് 'സമ്യക്കായി ന്യസിക്കുന്നവൻ' എന്നാണ് വാച്യാർത്ഥം. ഔചിത്യത്തോടെ എല്ലാം ന്യസിക്കുന്നവൻ (ഉപേക്ഷിക്കുന്നവൻ) ആണ് സന്യാസി. ബ്രഹ്മചര്യത്തിലൂടെ മനസ്സും ശരീരവും ആത്മാവും ദൈവത്തിൽ അർപ്പിച്ച് വ്രതശുദ്ധിയോടെ ജീവിക്കുന്ന സന്യസ്തരുടെ കരുത്ത് അവരുടെ വിശുദ്ധിയാണ്. അവരുടെ നിരന്തരമായ പ്രാർത്ഥനയും ശുശ്രൂഷയും ലോക നന്മയ്ക്കു വേണ്ടിയാണ്. ഭൗതികമായി കൂട്ടിവയ്ക്കുന്ന മനുഷ്യന് എല്ലാം നഷ്ടപ്പെടുന്നു. ത്യജിച്ചവനേ എല്ലാം ലഭിക്കൂ എന്ന നിത്യജീവന്റെ അനുഭവമാണ് സന്യാസം. മുൻനിര കസേരകൾ ആഗ്രഹിക്കാതെ കയ്യടികളും ആർപ്പുവിളികളും പ്രതീക്ഷിക്കാതെ നിശബ്ദ സേവനത്തിന്റെ ആൾരൂപമായി ജീവിക്കുന്ന സന്യസ്തരുടെ ലോകത്ത് ആദരണീയനായ ജോസഫ് റമ്പാനുള്ള മഹത്വം എത്രയധികമാണെന്ന് വായനക്കാരുടെ ചിന്തയ്ക്ക് വിടുന്നു.

റമ്പാച്ചൻ ഫിനിക്സ് പക്ഷിയെപ്പോലെ ചിറകറ്റ് ഭൂമിയിൽ പതിച്ച് ഉയിർത്തെഴുന്നേറ്റു. ആ ചരിത്രം എല്ലാവർക്കും അറിയാവുന്നതാണ്. എല്ലാം നഷ്ടപ്പെട്ടു എന്ന അവസ്ഥയിൽ, ദൈവത്തിന് അസാധ്യമായത് യാതൊന്നുമില്ല എന്നതിന് തെളിവാണ് നമ്മുടെ ജോസഫ് റമ്പാൻ.

റമ്പാച്ചന്റെ ആരാധനാരീതി മാതൃകാപരമാണ്. ഒരു വള്ളിപുള്ളി വിടാതെ സ്വയം സമർപ്പിച്ച്, ലയിച്ച് അർപ്പിക്കുന്ന വിശുദ്ധ കുർബ്ബാനയും പ്രാർത്ഥനകളും പ്രസാദാത്മകമാണ്. മറ്റൊരു കാര്യം എത്രയധികം ആളുകൾ ഉണ്ടായാലും തലയിൽ കൈവച്ച് പ്രാർത്ഥിക്കാൻ റമ്പാച്ചൻ കാണിക്കുന്ന താല്പര്യമാണ്. കാലിലെ വെരിക്കോസ് വെയിൻ മൂലം എത്ര വേദനിച്ചാലും റമ്പാച്ചൻ ഒറ്റ നില്പാണ്; അവസാനത്തെ ഭക്തനെയും കാത്ത്.

റമ്പാച്ചൻ പരുമലയിൽ നിന്ന് പാമ്പാടിയിലേക്ക് (താബോറിലേക്ക്) വന്നു എന്നറിയുന്നതിൽ ഏറെ സന്തോഷമുണ്ട്. താബോർ ദയറ ഒരു ആശ്രമമാണ്. പ്രകൃതിയുടെ, ശാന്തിയുടെ നിറസാന്നിദ്ധ്യമുള്ള ആശ്രമം. ആരവങ്ങളില്ലാത്ത ഏകാന്തമായ പുണ്യഭൂമി. ഇത് ദൈവനിയോഗമാണ്.

ആരുടെയും ഒന്നും സ്വന്തമാക്കാതെ, എല്ലാവരുടെയും സ്വന്തമായി അറിവും കഴിവും സമയവും ആരോഗ്യവും സഹജർക്കുവേണ്ടി വ്യയം ചെയ്യുന്ന നമ്മുടെ റമ്പാച്ചൻ, സഭയുടെ സമൂഹത്തിന്റെ ചാലകശക്തിയാണ്.



# ദൈവത്തെ ഉൾക്കൊണ്ട പുരോഹിത ശ്രേഷ്ഠൻ

## ജേക്കബ് കുരുവിള വട്ടക്കുന്നേൽ

### (മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗം)

നല്ലോർമയുടെ ചിറകിലേറി എന്റെ മനസ്സ് ആറു ദശാബ്ദം പിന്നോട്ടു പറക്കുകയാണ്. ഇക്കാലമത്രയും സന്തോഷവും ആനന്ദവും നൽകിയിട്ടുള്ള, ഒരു സുദൃഢ ബന്ധത്തിന്റെ പിറവിയിലേക്ക്.

അന്ന് ഞാൻ എം.ഡി. സെമിനാരി ഹൈസ്കൂളിൽ എട്ടാം ക്ലാസ് വിദ്യാർത്ഥി. അതേ നാളുകളിൽ മാർ ഏലിയാ ചാപ്പലിനോടനുബന്ധിച്ചുള്ള വൈദിക സെമിനാരിയിലെ വിദ്യാർത്ഥിയായിരുന്നു കെ. വി. ജോസഫ്. അന്നു മുതൽ എനിക്ക് റമ്പാച്ചനുമായി നല്ല ബന്ധമുണ്ട്. എന്നെ സംബന്ധിച്ച് അതൊരു ചെറുപ്പക്കാരനോടല്ല, വിശുദ്ധിയോടു തന്നെയുള്ള സൗഹൃദമായിരുന്നു.

ആ തോന്നലിനെ കഴിഞ്ഞ ആറു പതിറ്റാണ്ടിന്റെ അനുഭവങ്ങളെല്ലാം ശരിവച്ചിട്ടുണ്ട്. ഇപ്പോൾ ജോസഫ് റമ്പാച്ചൻ വർദ്ധിച്ച വിശുദ്ധിയോടെ പൗരോഹിത്യ സ്വീകരണത്തിന്റെ 50 വർഷം പൂർത്തിയാക്കുമ്പോൾ ആ ബന്ധത്തിന്റെ സ്മരണ എന്നെ വീണ്ടും ഭൂതകാലത്തിലേക്കു കൊണ്ടുപോകുന്നു.

വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ (പിന്നീട് മാത്യൂസ് പ്രഥമൻ ബാവാ) വത്സല ശിഷ്യനാണ് കെ. വി ജോസഫ് റമ്പാൻ. 1966–ൽ തിരുമേനി നിലയ്ക്കൽ കൺവൻഷനോടനുബന്ധിച്ച് പുതുപ്പള്ളി നിലയ്ക്കൽ പള്ളിയിൽ വിശുദ്ധ കുർബാന അർപ്പിച്ചതും അൽമായനായിരുന്ന ജോസഫ്, തിരുമേനിയുടെ മുഖ്യ സഹായിയായി മദ്ബഹായിൽ ശുശ്രൂഷ ചെയ്തതും തിരുമേനിയോടൊപ്പം പള്ളിയിലെത്തിയ എന്റെ ഓർമയിലുണ്ട്.

പഠനമെല്ലാം പൂർത്തിയാക്കി കെ. വി. ജോസഫ് 1970–ൽ അച്ചനായി. പ. ഔഗേൻ കാതോലിക്കാ ബാവായുടെ വിശ്വസ്ത ശുശ്രൂഷകനായിരുന്നു ജോസഫ് അച്ചൻ. 1976–ൽ മാർ ഏലിയാ കത്തീഡ്രലിൽ വികാരിയായി നിയമിക്കപ്പെട്ടതോടെ വലിയൊരു ഉത്തരവാദിത്തമാണ് അദ്ദേഹത്തിന് കൈവന്നത്. പൂർത്തിയാകാത്ത പള്ളിയും പഴയ രീതികളും. ഇടവകയിൽ പൊതുയോഗമോ കമ്മിറ്റിയോ ഒന്നും നിലവിലില്ല. മലങ്കരമെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണം.

ഇടവക സമൂഹത്തെ പുതുക്കിയെടുക്കാൻ ജോസഫച്ചൻ സജീവമായി. ഇടവക പൊതുയോഗം വിളിച്ചുകൂട്ടാനും മാനേജിംഗ് കമ്മിറ്റിയെ തെരഞ്ഞെ

ടുക്കാനും അച്ചൻ നടപടികളാരംഭിച്ചു. 1976 ഡിസംബറിൽ പൊതുയോഗം ചേർന്നു. ട്രസ്റ്റിയായി എന്നെയും സെക്രട്ടറിയായി വി. തോമസ് എബ്രഹാമിനെയും ഐകകണ്ഠ്യേന തെരഞ്ഞെടുത്തു.

ജോസഫ് അച്ചൻ വികാരി സ്ഥാനം ഏറ്റിട്ട് ഏതാനും മാസങ്ങൾ മാത്രം. അന്നത്തെ ഒരു സംഭവം പറയട്ടെ. എന്റെ പിതാവിന്റെ സഹോദരൻ പി. സി. കുര്യൻ (പാപ്പച്ചനച്ചായൻ) നിര്യാതനായി. സംസ്കാരം സെന്റ് ലാസറസ് പള്ളിയിൽ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയുടെ കാർമികത്വത്തിൽ നടന്നു. സംസ്കാരത്തിനുശേഷം തിരുമേനി പള്ളിയകത്തു വിശ്രമിക്കുന്നു.

കുടിക്കാൻ കരിക്കു കൊടുത്തപ്പോൾ തിരുമേനി ക്ഷുഭിതനായി. ദൈവാലയത്തിന്റെ പരിശുദ്ധി സംബന്ധിച്ച അദ്ദേഹത്തിന്റെ നിഷ്ഠയും അവിടേക്കു കരിക്കു കൊണ്ടുവന്നതിലുള്ള ശക്തമായ പ്രതിഷേധവുമായിരുന്നു അതിനു കാരണം. ദൈവാലയത്തിനകത്തു വച്ചു കുടിക്കാൻ വിസമ്മതിച്ച തിരുമേനി പുറത്തേക്കിറങ്ങി മാത്രമാണ് കരിക്കു കുടിച്ചത്. അതോടെ എല്ലാവർക്കും കുറ്റബോധം. ഒപ്പം പള്ളിയോടനുബന്ധിച്ച് ഒരു മുറി പണിയണമെന്ന ആഗ്രഹവും. ജോസഫച്ചന്റെ ഇച്ഛാശക്തിയിൽ ആ ആഗ്രഹം യാഥാർഥ്യമായി. പിറ്റേ വർഷം തന്നെ പണി പൂർത്തിയാക്കി കൂദാശ ചെയ്തു.

അപ്പോഴും മാർ ഏലിയാ കത്തീഡ്രലിന്റെ പണി പൂർത്തിയാകാതെ കിടക്കുകയായിരുന്നു. അച്ചന്റെ നേതൃത്വത്തിൽ ആ ഭാരിച്ച യത്നവും പൂർത്തിയായി. ഇടവകാംഗങ്ങളുടെ പൂർണ്ണ സഹകരണം നേടിയെടുക്കാൻ അച്ചന്റെ ആത്മാർത്ഥതയ്ക്ക് സാധിച്ചു. പള്ളിപണി നടന്നുകൊണ്ടിരുന്ന അവസരത്തിൽ പടിഞ്ഞാറുവശത്തെ അംബരചുംബിയായ മുഖവാരത്തിൽ അച്ചൻ തന്നെ കുരിശ് സ്ഥാപിക്കുന്ന കാഴ്ചയും ഓർമയിൽ സജീവമായുണ്ട്. പുതുക്കിപ്പണിത പള്ളിയുടെ കൂദാശ 1984–ൽ നടന്നു.

ഇടവകാംഗങ്ങളോടുള്ള കരുതലായിരുന്നു ജോസഫ് അച്ചന്റെ വലിയ സവിശേഷതകളിലൊന്ന്. ആ കരുതലിന് അദ്ദേഹം ഏറ്റവും മുൻഗണന കൊടുത്തിരുന്നു. സാമ്പത്തികകാര്യങ്ങളിൽ വിട്ടുവീഴ്ചയില്ലാതെ അങ്ങേയറ്റത്തെ കൃത്യത. വൈദിക ശുശ്രൂഷകളിൽ തികഞ്ഞ ആത്മാർത്ഥതയും.



ഒറ്റവാചകത്തിൽ പറഞ്ഞാൽ, ദൈവത്തെ ധരിച്ച ആചാര്യശ്രേഷ്ഠനാണ് ജോസഫ് റമ്പാച്ചൻ. ജോസഫ് റമ്പാച്ചന്റെ അനുഗ്യഹീത പൗരോഹിത്യത്തിന്റെ സുവർണ ജൂബിലി വേളയിൽ എല്ലാ മംഗളങ്ങളും നേരുന്നു. എല്ലാ കൃപാവരങ്ങൾക്കുമായി പ്രാർത്ഥിക്കുന്നു.

# നിർമ്മല കർമ്മയോഗി

## എ. കെ. ജോസഫ്

(സഭാ മാനേജിംഗ് കമ്മിറ്റി അംഗം)

ഞാൻ പത്താം ക്ലാസ്സിൽ പഠിക്കുന്ന കാലത്താണ് അഭിവന്ദ്യ കെ. വി. ജോസഫ് റമ്പാച്ചനെ പരിചയപ്പെടുന്നത്. സഭാതർക്കത്തെ തുടർന്ന് നിരവധി വർഷം പൂട്ടിയിടപ്പെട്ട കുമ്മനം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ വികാരി എം. എം. ജേക്കബ് അച്ചനും (പിന്നീട് യാക്കൂബ് മാർ പോളിക്കർപ്പോസ്) സഹവികാരി കെ. വി. ജോസഫ് അച്ചനും ആയിരുന്നു. എം. എം. ജേക്കബ് അച്ചൻ താമസിയാതെ മേൽപ്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടപ്പോൾ ചുമതലകൾ എല്ലാം സഹവികാരിയായ കെ. വി. ജോസഫ് അച്ചനിലായി. കെ. വി. ജോസഫ് അച്ചൻ അന്ന് പ. ബസേലിയോസ് ഔഗേൻ കാതോലിക്കാ ബാവായുടെ സെക്രട്ടറി കൂടിയായിരുന്നു.

കുമ്മനം പള്ളിയുടെ കേസുകൾ, വഴക്കുകൾ എന്നിവയുടെ കാലത്തും കേസിന്റെ അവസാനം പള്ളി തുറക്കുന്ന അവസരത്തിലും കെ. വി. ജോസഫ് അച്ചൻ തന്നെയായിരുന്നു വികാരിയായി പ്രവർത്തിച്ചത്.

കോട്ടയം മജിസ്ട്രേറ്റ് കോടതി മുതൽ ഹൈക്കോടതി വരെ നീണ്ട കേസുകളുടെ നടത്തിപ്പ് എന്റെ പിതാവായ എ. റ്റി. കുരുവിളയാണ് നടത്തിയിരുന്നത്. ഈ കേസ് നടത്തിപ്പിന് കൂടെ നിന്ന് സഹായിച്ചത് കെ. വി. ജോസഫ് അച്ചൻ ആയിരുന്നു.

പള്ളി പൂട്ടിക്കിടന്ന അവസരങ്ങളിൽ നമ്മുടെ സഭാംഗങ്ങളുടെ വിവാഹം, മാമോദീസാ എന്നീ കൂദാശകളും ശവസംസ്കാരം അടക്കമുള്ള വിവിധ ആവശ്യങ്ങളും കോടതിയുടെ പ്രത്യേക അനുവാദത്തോടെ നടത്തിയിരുന്നതും ജോസഫ് അച്ചനായിരുന്നു.

ഇന്നത്തെപ്പോലെ യാത്രാസൗകര്യങ്ങൾ ഒന്നും ഇല്ലാത്ത കാലത്ത് താഴത്തങ്ങാടിയിലെ കടത്തുവള്ളം കടന്ന് രണ്ട് കിലോമീറ്ററോളം നടന്ന് വളരെ ക്ലേശങ്ങൾ സഹിച്ചാണ് അച്ചൻ പള്ളിയിൽ എത്തിച്ചേർന്നിരുന്നത്. എത്ര ബുദ്ധിമുട്ടിയാണ് യാത്ര ചെയ്യുന്നതെങ്കിലും അതിൽ യാതൊരുവിധ പരാതിയോ പരിഭവമോ അച്ചൻ പ്രകടിപ്പിച്ചിരുന്നില്ല.

ചിരിക്കുന്ന മുഖത്തോടെ ഇടവക അംഗങ്ങളെ എല്ലാം പേരുചൊല്ലി വിളിച്ച് കൂടെ നിർത്താൻ അച്ചൻ എപ്പോഴും ശ്രമിച്ചിരുന്നു.

ഹൈക്കോടതി ഉത്തരവിന്റെ വെളിച്ചത്തിൽ പള്ളി തുറന്ന് ആരാധന നടത്താൻ എത്തിയപ്പോൾ ഇന്ന് വിഘടിത വിഭാഗം നടത്തുന്ന തരത്തിലുള്ള

ഭീഷണിയും പ്രതിഷേധവും അന്നും ഉണ്ടായിരുന്നു. പ്രതിഷേധക്കാരുടെ നടുവിൽ യാതൊരു ഭയവും ഇല്ലാതെ പള്ളി തുറന്ന് ജോസഫ് അച്ചൻ വി. കുർബാന അർപ്പിച്ചത് ഇന്നും ഓർക്കുന്നു.

കുമ്മനം പള്ളി ഇടവക അംഗങ്ങളോട് അന്ന് മുതൽ ഉണ്ടായിരുന്ന ബന്ധം ഇപ്പോഴും റമ്പാച്ചൻ തുടരുന്നു എന്നത് ഏവരേയും അതിശയപ്പെടുത്തുന്നതാണ്. ഇത്രയും പ്രായം ആയിട്ടും മങ്ങാത്ത ചിരിയും ഏവരെയും തിരിച്ചറിയുന്ന കണ്ണുകളും ഓർമ്മയും റമ്പാച്ചന് ലഭിച്ച ദൈവാനുഗ്രഹത്തിന്റെ ഉദാഹരണങ്ങൾ ആണ്. യാതൊരു പേരുദോഷവും കേൾപ്പിക്കാതെ ഇത്രയും വർഷങ്ങൾ ജീവിക്കുവാൻ കാരണമായത് തന്റെ ജീവിതത്തെ പരീക്ഷണവിധേയമാക്കുകയും ബ്രഹ്മചര്യം അനുഷ്ഠിക്കുവാൻ മാനസികമായും വൈകാരികമായും പക്വതയിൽ എത്തിയശേഷം സന്യാസജീവിതത്തിലേക്ക് കടന്നുവന്നതാണ്.

റമ്പാച്ചന്റെ ജീവിതം ഇന്നത്തെ സന്യാസികൾക്ക് മാതൃകയാണ്. സന്യാസിയാകുമ്പോൾ പ്രഖ്യാപിക്കുന്ന ചാരിത്ര്യവ്രതം വിശ്വസ്തമായി പാലിക്കുന്നതിനോടൊപ്പം സ്വാശ്രയ പ്രലോഭനം വെടിഞ്ഞ്, ദൈവത്തിന്റെ വചനങ്ങളിൽ വിശ്വാസം ഉറപ്പിച്ചുകൊണ്ട് ആത്മസംയമനവും ഇന്ദ്രിയജയവും നേടി തന്റെ ദൗത്യം പൂർത്തീകരിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

ബഹുമാനപ്പെട്ട റമ്പാച്ചന് പ്രാർത്ഥനയോടെ ആശംസകൾ നേർന്നുകൊള്ളുന്നു.



# ആടുകളെ അറിഞ്ഞു നയിച്ച നല്ല ഇടയൻ

## ടി. എം. തോമസ് തോണ്ടുകണ്ടത്തിൽ

(വെള്ളുക്കുട്ട പള്ളി മുൻ ട്രസ്റ്റി)

പൗരോഹിത്യ സുവർണ്ണ ജൂബിലിയുടെ നിറവിൽ നിൽക്കുന്ന വന്ദ്യ ജോസഫ് റമ്പാച്ചന് മനസ് നിറഞ്ഞ സന്തോഷത്തോടെയും ഹൃദയം കവിഞ്ഞ ആദരത്തോടും കൂടി എന്റെയും കുടുംബത്തിന്റെയും അഭിനന്ദ നാശംസകളും പ്രാർത്ഥനകളും അർപ്പിക്കുന്നു. അങ്ങ് അർപ്പിക്കുന്ന വിശുദ്ധ കുർബാനകളിലും പ്രാർത്ഥനകളിലും ഞാനും എന്റെ കുടുംബവും തുട ർന്നും ഉണ്ടാകണമെന്നും അപേക്ഷിക്കുന്നു.

റമ്പാച്ചനുമായുള്ള എന്റെ സജീവ അടുപ്പം 1989-ൽ ഞാൻ വെള്ളുക്കുട്ട സെന്റ് തോമസ് പള്ളിയുടെ ട്രസ്റ്റി ആയിരുന്നതു മുതലാണ്. അന്നു വികാരി ഫാ. ജോർജ്ജ് തോമസ് പോത്താനിക്കൽ. ഇന്ന് അദ്ദേഹം ഗീവർഗീസ് കോർ എപ്പിസ്കോപ്പാ. ഒരു ഞായറാഴ്ച വിശുദ്ധ കുർബാനയ്ക്കുശേഷം ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ജോർജ്ജ് തോമസ് കത്തനാരെ അമയന്നൂർ സെന്റ് ജോർജ് പള്ളിയിലേക്കു മാറ്റി കല്പന ഇറക്കി. കെ. വി. ജോസഫ് കത്തനാരെ ടി പള്ളിയിലേക്കു നിയ മിച്ചു. അന്ന് കെ. വി. ജോസഫ് അച്ചനെ കണ്ടിട്ടുള്ളതല്ലാതെ എനിക്ക് വലിയ പരിചയമില്ല. ഇടവകയിൽ പലരും കെ. വി. ജോസഫ് അച്ചൻ വരു ന്നതിനോടും ജോർജ് തോമസ് അച്ചനെ മാറ്റുന്നതിനോടും ഭിന്നാഭിപ്രായം പറഞ്ഞു.

മെത്രാച്ചനോടുള്ള എന്റെ വ്യക്തിപരമായ ബന്ധം അറിയാവുന്ന ചിലർ തിരുമേനിയെ നേരിൽ കണ്ട് കല്പന പിൻവലിപ്പിക്കുവാൻ അപേക്ഷിക്കു ന്നതിന് എന്നെ നിർബന്ധിച്ചു. എനിക്ക് തനിയെ കണ്ട് പറയാൻ ധൈര്യമി ല്ലാത്തതിനാൽ ഞങ്ങളുടെ ഇടവകയിൽ തിരുമേനി സ്നേഹിക്കുകയും ഗുരു തുല്യനായി ബഹുമാനിക്കുകയും ചെയ്യുന്ന നൈനാൻ ഏബ്രഹാം സാറിനെ (കാൺപൂർ യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസിലർ) കൂട്ടി പഴയസെമി നാരിയിൽ വച്ച് തിരുമേനിയെ കണ്ട് ആവശ്യം അറിയിച്ചു. എന്റെ അപേക്ഷ നിഷ്കരുണം തള്ളി. തിരുമേനി കല്പന പിൻവലിച്ചതുമില്ല.

നൈനാൻ ഏബ്രഹാം സാറിനോട് കുശലം പറഞ്ഞു. ഞങ്ങൾക്ക് പഴുത്ത നല്ല നാല് പൈനാപ്പിൾ തന്നു യാത്രയാക്കി. യാത്ര പറയുമ്പോൾ തിരു മേനി എന്നോട് "കുറച്ച് കഴിയുമ്പോൾ അച്ചനെ അവിടെ നിന്ന് ഉടനെ മാറ്റണ്ട. കുറെക്കാലം കൂടെ വെള്ളുക്കുട്ട പള്ളിയിൽ തന്നെ അച്ചൻ തുടരട്ടെ

എന്ന് ആവശ്യപ്പെടാൻ പാപ്പച്ചി എന്റെ അടുക്കൽ വരരുത്" എന്നുകൂടി പറഞ്ഞു. തിരുമേനി കല്പിച്ചതുപോലെ അച്ചൻ നാല് വർഷത്തോളം വികാരിയായിരുന്നു. മൂന്ന് വർഷവും അച്ചനോടൊപ്പം ട്രസ്റ്റിയായിരിക്കാൻ ദൈവം അനുവദിച്ചു.

ഇപ്രകാരമാണ് ബഹുമാനപ്പെട്ട കെ. വി. ജോസഫ് അച്ചനുമായി എന്റെ നല്ല ബന്ധം ആരംഭിച്ചത്. എല്ലാ വിവരങ്ങളും മനസ്സിലാക്കിയ അച്ചന് ആരംഭത്തിൽ എന്നോട് അല്പം നീരസം ഉണ്ടായോ എന്നു ഞാൻ സംശയിച്ചു. കാരണം, അച്ചന് ഒരു സ്വീകരണം കൊടുക്കാൻ അച്ചൻ അനുവദിച്ചില്ല എങ്കിലും ദൈവകൃപയാൽ പെട്ടെന്ന് ഞങ്ങൾ തമ്മിൽ മനസ്സിലാക്കി വളരെ അടുത്തു.

അച്ചൻ വികാരിയായിരുന്ന കാലം വെള്ളുക്കുട്ട പള്ളിയുടെ സുവർണ്ണ കാലം എന്നു തന്നെ പറയാം. അന്നത്തെ മോശമായ സാമ്പത്തിക സ്ഥിതി കണക്കിലെടുക്കാതെ കൂടുതൽ സ്ഥലം വാങ്ങാനും സണ്ടേസ്കൂൾ കെട്ടിടം പണിയാനും മഞ്ചൽ നിർമ്മിക്കാനും സാധിച്ചു. ഇടിഞ്ഞു പൊളിഞ്ഞു കിടന്ന ആദ്യകാല പള്ളിയും പൊളിച്ചു മാറ്റാൻ ആരും ധൈര്യപ്പെടാതിരുന്നപ്പോൾ വിശുദ്ധ ബലിപീഠവും (ത്രോണോസ്) സഭാചാരപ്രകാരമുള്ള കർമ്മങ്ങളും നടത്തി പൊളിച്ചു നീക്കി. സെമിത്തേരി വിപുലീകരിച്ചു. ഇന്നത്തെ വികസനത്തിനുള്ള അടിത്തറ പാകിയത് കെ. വി. ജോസഫ് അച്ചനാണ്.

സഭാഭരണഘടനയനുസരിച്ച് പള്ളിഭരണം നടത്താനും പൊതുയോഗം കൂടാനും തെരഞ്ഞെടുപ്പ് നടത്താനും സഭാ ഭരണഘടനയിൽ പ്രാഗത്ഭ്യമുള്ള ജോസഫ് അച്ചനാണ് തുടക്കം കുറിച്ചത്. സഭാവിശ്വാസത്തിലും ആചാരാനുഷ്ഠാനങ്ങളിലും പാരമ്പര്യത്തിലും ഉറച്ച നിലപാടുള്ള വ്യക്തിത്വമാണ് അച്ചന്റേത്. പണത്തേക്കാൾ പാവങ്ങളെ സ്നേഹിച്ച് ഇല്ലായ്മയിലും വല്ലായ്മയിലും അവരോടൊപ്പം നിന്ന യഥാർത്ഥ വൈദികൻ. ആടുകളെ അറിഞ്ഞു നയിക്കുന്ന നല്ല ഇടയൻ. ധനത്തേക്കാൾ ദാനത്തിനും ധർമ്മത്തിനും മൂല്യം കല്പിക്കുന്ന മഹാമനസ്കനായ പുരോഹിതൻ. സർവ്വശക്തനായ ദൈവം ആയുസ്സും ആരോഗ്യവും തുടർന്നും നൽകട്ടെ.



# കറതീർന്ന സ്നേഹത്തിന്റെ വറ്റാത്ത സ്രോതസ്സ്

## ഏലിയാമ്മ അലക്സാണ്ടർ

ബഹുമാന്യനും സ്നേഹനിധിയുമായ കെ. വി. ജോസഫ് റമ്പാച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുവാൻ ഇടയാക്കിയ ദൈവത്തെ സ്തുതിക്കുന്നു.

എന്റെ അമ്മയുടെ അമ്മാച്ചന്റെ കൊച്ചുമകനാണ് റമ്പാച്ചൻ. റമ്പാച്ചന് ചെറുപ്പത്തിൽ സംഭവിച്ച ഒരു ബസ് അപകടത്തിൽ നിന്ന് രക്ഷിച്ച് സ്തുത്യർഹമായ രീതിയിൽ വിശുദ്ധ സഭയെ ശുശ്രൂഷിക്കുവാൻ അനുവദിച്ച പരമോന്നതനായ ദൈവത്തെ നമിക്കുന്നു.

റമ്പാച്ചന് സഭയോടും, ഇടവകയോടും, ഇടവകാംഗങ്ങളോടും, മാതാപിതാക്കളോടും, ബന്ധുമിത്രാദികളോടും ഉള്ള സ്നേഹം നിസീമമാണ്. സഭയുടെ നിയമങ്ങളും, ആചാരാനുഷ്ഠാനങ്ങളും നിഷ്കർഷം പാലിക്കുന്ന വ്യക്തിത്വത്തിന്റെ ഉടമയാണ് അദ്ദേഹം.

എന്റെ ഭർത്താവ് കെ. എം. അലക്സാണ്ടർ അച്ചൻ റമ്പാച്ചന്റെ ഗുരുവും ജ്യേഷ്ഠസഹോദരനുമായിരുന്നു. അച്ചന്റെ ഓർമ്മദിവസം റമ്പാച്ചനെ മുൻകൂട്ടി അറിയിച്ചില്ലെങ്കിൽപ്പോലും മുടക്കം കൂടാതെ എല്ലാ വർഷവും വന്നു സംബന്ധിക്കാറുണ്ട്. ഇടവകജനങ്ങൾ, ബന്ധുമിത്രാദികൾ, അറിവിലും പരിചയത്തിലുമുള്ളവർ എന്നിവരെ അവരുടെ പ്രയാസഘട്ടങ്ങളിലും, രോഗാവസ്ഥയിലും യഥാസമയം സന്ദർശിച്ച് ആശ്വാസം പകരുന്നതിലും ഒരു വിമുഖതയും കാണിക്കാറില്ല. മാതാപിതാക്കന്മാരുടെ വാർദ്ധക്യാവസ്ഥയിൽ അവരെ ശുശ്രൂഷിക്കുന്നതിൽ വളരെ ഉത്സുകനായിരുന്നു.



എന്റെ കുടുംബാംഗങ്ങളോടൊപ്പം ഞാനും റമ്പാച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിയുടെ വിജയത്തിനായി പ്രാർത്ഥിക്കുകയും ആശംസകൾ അർപ്പിക്കുകയും ചെയ്യുന്നു. സഭാശുശ്രൂഷകൾ അനുഗ്രഹപ്രദമായി തുടരുവാൻ പരിശുദ്ധാത്മാവിന്റെ ശക്തിയും, കൃപയും ദൈവംതമ്പുരാൻ ധാരാളമായി ചൊരിഞ്ഞു തരട്ടെ എന്നു പ്രാർത്ഥിക്കുന്നു.

# Miraculous Cure by the Intercession of H.H. Baselios Geevarghese II

## Thampi Kallupurackal

Very Rev K.V. Joseph Ramban, can be named as one of the few living luminaries of Malankara who got“fortunate to witness and take part in some of its historic events in the 20 th century. Hailing from the “renowned Kalapurackal family in Puthuppally, Master K.V. Joseph had been showing keen interest in“spiritual activities from his childhood, influenced and nurtured by his parents. By the year 1953, he was“a first year student of the Orthodox Theological Seminary after High School graduation. Being extremely “zealous about higher studies made the young Joseph seek admission in C.M.S. College for B.A.“immediately after his Seminary course. The leadership qualities in him soon were recognized by the“fellow students. He was elected as the Secretary of the Orthodox Student Conference (Former name of“MGOCSM) of Kottayam Unit, C. J. Kurian Akkara The President of the Unit, Kurian Uthupu Karayoram (who was later on the Municipal Chairman of Kottayam) was the Vice President of the unit, which comprised of Students from Orthodox Theological“Seminary, C.M.S. College, B.C.M. College and Mount Carmel Training College.“As part of the vibrant activities of the Student Conference, a one-day conference was arranged through“his initiative, hosted at St George Grace Memorial Church at Parathode in 1960. It was very hectic for“the organizers, especially the Secretary, who had to visualize and implement plans and programs.“Excitement among students and seniors pinnacled as two buses and a number of cars had to be“arranged to transport them from Kottayam to Parathodu. K.V. Joseph, the secretary, who had to ensure“and oversee that everything went very well, had to travel on the bus, standing at the food board of the“bus. Unfortunately, his head hit on an electrical post on the way, at Kanjirapally. He lost consciousness“and was admitted at Kanjirappally hospital immediately and transferred to Kottayam District Hospital“afterwards. Doctors who examined him were not very hopeful about his regaining consciousness and“hinted at a possibility of the worst might be expected within hours. Students, Priests and Lay leaders“flocked to the hospital to get a glimpse of the accident victim. Meanwhile, with the consent of the“Doctors who were treating him, relatives and well- wishers had been busy with finalizing their plan to“take him to Vellore as a last resort. Catholicos H.H. Baselius Grevarghese II Bava Thirumeni who had“special interest in him, on hearing the sad news, rushed to the hospital, prayed for him and blessed him“by laying hands on his head. Bawa thirumeni enquired about his health conditions to the Doctors and“instructed them to

treat him well. Doctors who were determined to take him to Vellore till then, soon“changed their mind and confidently took up the challenge to treat him at Kottayam Hospital itself“entrusting in God’s intervention. Although he could not memorize anything for the first 12 days, miracle“happened and changes started to creep in. He was completely cured by the intercession of H.H. Baselios“Geevarghese II Bava Thirumeni, and by the prayers of Holy fathers and others.“He had the privilege to stay with H.H. Geevarghese II Bava thirumeni at Devalokam Aramana for a period“of 2 years perceiving the prayerful spiritual life of the Saint, especially during Bawa Thirumeni’s last“days. He has proved his mettle in various capacities, participating in crucial activities and unique events“of the Holy Church. V Rev. K.V. Joseph Ramban, currently the Assistant Manager of Parumala Seminary“has held many a vital position in the Church. His ascetic style, coupled with stringent ritualistic and“systematic sacramental life centered in prayer, lent and fasting will be a source of inspiration for all.



# ആത്മഹർഷദായകനായ ഒരു ശ്രേഷ്ഠാചാര്യൻ

## കറിയാക്കുട്ടി വെട്ടിയിൽ

മലങ്കരസഭയിലെ ഒരു നല്ല ഇടവക വികാരിയിൽ നിന്ന് അംഗങ്ങൾ എന്തെല്ലാം ആത്മീയാവശ്യങ്ങൾ ആഗ്രഹിക്കുന്നുവോ അവയെല്ലാം മിക്കവാറും പ്രദാനം ചെയ്യാൻ കഴിഞ്ഞ ഒരുത്തമ വൈദികനെ എന്റെ സ്വന്തം ഇടവകയുടെ പരിധിക്കു വെളിയിൽ എനിക്കു ലഭിച്ചു എന്നതാണു ഇപ്പോൾ വൈദിക കനക ജൂബിലി ആചരിക്കുന്ന കെ. വി. ജോസഫ് റമ്പാച്ചനുമായുള്ള സുദീർഘ സുന്ദരമായ ബന്ധത്തെപ്പറ്റി ഓർക്കുമ്പോൾ മനസ്സിൽ ആദ്യം ഓടിയെത്തുന്ന പ്രധാനപ്പെട്ട ചിന്ത. നേരത്തെ വാകത്താനം കൈതേപ്പള്ളി എന്ന പേരിൽ അറിയപ്പെട്ടതും ഇന്നു വാകത്താനം സെന്റ് ജോർജ് പള്ളി എന്നറിയപ്പെടുന്നതുമായ പള്ളിയിൽ വികാരി അച്ചനായിരുന്നപ്പോഴാണ് ജോസഫ് റമ്പാച്ചനെ പരിചയപ്പെടുന്നത്.

താഴ്മയുടെയും ലാളിത്യത്തിന്റെയും ആൾരൂപമാണ് റമ്പാച്ചൻ. എല്ലാ ഇടവകക്കാരെയും ഒരുപോലെ കാണാനും എല്ലാവരോടും തുല്യരീതിയിൽ പെരുമാറാനും വൈദിക സെമിനാരിയിൽ നിന്നു പഠിച്ചതല്ല. അവിടെ ആ വിഷയം പ്രത്യേകം പഠിപ്പിക്കുന്നുമില്ല. കുടുംബത്തിന്റെ ഉത്തമ ക്രിസ്തീയ ജീവിതശൈലി കടലാസിൽ എഴുതി പഠിക്കാനുള്ളതല്ലല്ലോ. കണ്ടും കേട്ടും പഠിക്കേണ്ടതാണെന്നു ചുരുക്കം.

ഇടയനും ആടുകളും എന്ന ബന്ധവും എഴുതി പഠിച്ചതല്ല. ഓരോ ഇടവകാംഗത്തെയും പേരുചൊല്ലി വിളിക്കാനും വ്യക്തിപരമായ സൗഹൃദബന്ധം നിലനിർത്താനും ഓരോരുത്തരുടെയും ആവശ്യങ്ങൾ അറിയിക്കാനും പറ്റിയ വ്യക്തിയും വികാരിയാണല്ലോ. ഓരോരുത്തരുടെയും സാമ്പത്തികനിലയും സ്വഭാവ വിശേഷങ്ങളും കൃത്യമായ ഭവന സന്ദർശന-സമ്പർക്കങ്ങൾ മൂലം സൂക്ഷിക്കുകയും പുതുക്കുകയും വഴിതെറ്റാതെ നോക്കുകയും ചെയ്യുന്ന ഇടവക വികാരിമാർ ഇന്നു പല കാരണങ്ങളാൽ അന്യം നിന്നു വരുന്നു എന്ന പരാതി അടിസ്ഥാനരഹിതമല്ല. ഇടവകജനങ്ങളോടു മാത്രമല്ല, ഇടവകയ്ക്കു ചുറ്റും നിവസിക്കുന്നവരോടും തുല്യ പരിഗണന അന്യൂനം നിലനിർത്തുന്നതു അച്ചനെ സംബന്ധിച്ചിടത്തോളം ഒരു ബാലികേറാ മലയല്ല. ഇടവകക്കാരിൽ നിന്നും വ്യക്തിപരമായി എന്തെങ്കിലും നേടാൻ ആഗ്രഹമില്ലാത്ത ജോസഫ് അച്ചൻ ആരെയെങ്കിലും ആലോചനയില്ലാത്ത സംസാരത്തിലൂടെയോ പെരുമാറ്റത്തിലൂടെയോ വെറുപ്പിക്കുന്ന സ്വഭാവക്കാരനല്ല. അദ്ദേഹത്തിന്റെ മുഖത്ത് എപ്പോഴും സ്നേഹം വിരിഞ്ഞു നിൽക്കും. കുശല

പ്രശ്ന കാര്യങ്ങളിൽ പിശുക്കില്ല. ഇടവകാംഗത്തിന്റെയോ ഇടവകയിൽ പെടാത്ത വ്യക്തിയുടെയോ കുടുംബക്ഷേമത്തെപ്പറ്റിയുള്ള അന്വേഷണവും ചോദിച്ചറിയാൻ മറക്കാറില്ല. മിക്കവരുടെയും പേരുവിവരവും മറവിക്കടിയിൽ പെടുകയുമില്ല.

മലങ്കരസഭയുടെ കെട്ടുറപ്പും വിശ്വാസസ്ഥിരതയും ഒരു വലിയ അളവിൽ നമ്മുടെ വികാരിമാരെ ആശ്രയിച്ചാണിരിക്കുന്നത്. വിശ്വാസാചാരാനുഷ്ഠാനങ്ങൾ സംബന്ധിച്ച അറിവും പഠനവും കുറയുന്നപക്ഷം അത് പ്രധാനമായും വികാരിമാരുടെ പ്രവർത്തനത്തിന്റെ കുറവുകൊണ്ടാകും സംഭവിക്കുക. ഇത് ഒരു വിമർശനമല്ല. വസ്തുതയാണ്.

ഞാൻ അച്ചന്റെ ഇടവകയിൽപെട്ട ആളല്ലെങ്കിലും അച്ചൻ വാകത്താനം വഴി കടന്നുപോകുമ്പോൾ എന്റെ വീട്ടിൽ പലപ്പോഴും വരികയും എന്റെ മാതാവിന്റെ സുഖസൗകര്യാദികൾ സ്നേഹപൂർവ്വം അന്ത്യംവരെയും അന്വേഷിക്കുകയും ചെയ്യുമായിരുന്നു. മനുഷ്യസ്നേഹിയായ ജോസഫ് റമ്പാച്ചൻ ഈ സൗഹൃദബന്ധങ്ങൾക്ക് ഉലച്ചിൽ ഉണ്ടാകാൻ അവസരം സൃഷ്ടിക്കുകയില്ല. ഈ നല്ല ബന്ധം എന്റെ കുടുംബാംഗങ്ങളും മറ്റും ഇന്നും ആദരപൂർവ്വം അനുസ്മരിക്കുന്നതിൽ സന്തോഷമുണ്ട്.

റമ്പാച്ചൻ പരുമല സെമിനാരിയിൽ 14 വർഷക്കാലം ചെയ്തുകൊണ്ടിരുന്ന പ്രാർത്ഥനാനിർഭരമായ സേവനങ്ങൾ തുലനം ചെയ്യാൻ സാധ്യമല്ല. നീറുന്ന ഹൃദയങ്ങളുമായി പരുമല തിരുമേനിയുടെ കബറിങ്കൽ എത്തുന്നവർ പ്രത്യേക പ്രാർത്ഥനയും തലയ്ക്കു പിടിച്ചുള്ള റമ്പാച്ചന്റെ പ്രാർത്ഥനയും ആശീർവാദാനുഗ്രഹങ്ങളും കഴിഞ്ഞു എത്രമാത്രം ആത്മീയ നിറവോടെയാണു മടങ്ങി പോകുന്നതെന്നു ഞാൻ പലപ്പോഴും വീക്ഷിച്ചിട്ടുണ്ട്. ഭൗതികനേട്ടവും ഭക്ഷണവും സുഖസൗകര്യങ്ങളുമൊന്നുമല്ല റമ്പാച്ചന്റെ യഥാർത്ഥ പ്രസരിപ്പിനും ആത്മീയ നിറവിനും പ്രധാന നിദാനമെന്നു സാക്ഷിക്കുന്നവരുടെ എണ്ണം ഒട്ടും കുറവല്ല.



തൊണ്ണൂറിലേക്കു അതിവേഗം നടക്കുന്ന കെ. വി. ജോസഫ് റമ്പാച്ചന് ഈ പൗരോഹിത്യ കനകജൂബിലി വേളയിൽ മേലിൽ നിന്നു കൂടുതൽ അനുഗ്രഹങ്ങൾ ലഭിക്കുന്നതിനും പ്രാർത്ഥനാ ശുശ്രൂഷ നിറപടിയായി മേലിലും നിറവേറ്റുന്നതിനും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നവരുടെ കൂട്ടത്തിൽ ഞാനും ചേരുന്നു.

# ഞങ്ങളുടെ റമ്പാച്ചൻ അപ്പച്ചൻ

## സീജോ മാത്യു

(കളപ്പുരയ്ക്കൽ കുടുംബയോഗം സെക്രട്ടറി)

ഒന്നു മുതൽ നാലു വരെ ഞങ്ങൾ പഠിച്ചത് കോട്ടയം പുത്തനങ്ങാടി സെന്റ് തോമസ് സ്കൂൾ ഹോസ്റ്റലിൽ താമസിച്ചുകൊണ്ടായിരുന്നു. എല്ലാ വെള്ളിയാഴ്ചയും വൈകിട്ട് ഞങ്ങൾ വഴിയിലോട്ടു നോക്കിനിൽക്കും. കാരണം, അന്ന് അപ്പച്ചൻ വരും. ഞങ്ങളുടെ കാര്യങ്ങൾ എല്ലാം ചോദിക്കും. വീട്ടിലെ കാര്യങ്ങൾ എല്ലാം പറയും. ഞങ്ങൾക്ക് കഴിക്കുവാൻ നല്ലത് വല്ലതും കൊണ്ടുവരും. പോകുമ്പോൾ അപ്പച്ചൻ പറയും, "നല്ലതുപോലെ പഠിക്കണം. പ്രാർത്ഥിക്കണം." നിറഞ്ഞ കണ്ണുകളോടെ ഞങ്ങൾക്ക് ഉമ്മ തന്ന് പോകും. വീണ്ടും ഞങ്ങൾ അടുത്ത വെള്ളിയാഴ്ച വരാൻ നോക്കി നിൽക്കും.

അന്ന് അച്ചൻ അപ്പച്ചൻ കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരി ആയിരുന്നു. വല്ലപ്പോഴും മാത്രമേ വീട്ടിൽ വരികയുള്ളു. അതുകൊണ്ട് ഞങ്ങൾ അപ്പച്ചനെ കാണുവാൻ പള്ളിയിൽ പോകും. അടുത്ത മുറിയിൽ ജോയി ചേട്ടൻ ഉണ്ട്. ഞങ്ങൾ ഫോണിലൂടെ ജോയിചേട്ടനെ വിളിക്കും. ജോയി ചേട്ടൻ അപ്പച്ചന്റെ മുറിയിൽ വരും. അപ്പോൾ ഞങ്ങൾ അവിടെ ഉണ്ട്. ജോയി ചേട്ടൻ പറയും, "ഹാ നിങ്ങൾ വന്നോ. ഇന്ന് എനിക്ക് പണിയായി." ഓരോ സമയത്ത് ജോയി ചേട്ടനെ വിളിച്ചു ഞങ്ങൾക്ക് വേണ്ടത് മേടിച്ചു തരും. വൈകുന്നേരം ഞങ്ങൾ വീട്ടിലേക്ക് മടങ്ങും.

അന്ന് അപ്പച്ചന് ഒരു കറുത്ത കാലൻകുടയും കറുത്ത ബാഗും ഉണ്ടായിരുന്നു. അവിടുത്തെ യാത്രയയപ്പ് സമ്മേളനത്തിൽ ഒരു കുട്ടി പാടിയ പാട്ടിൽ "ജോസഫ് അപ്പച്ചൻ" എന്ന വാക്ക് ഉണ്ടായിരുന്നു. അപ്പോൾ ഞാൻ മനസ്സിലാക്കി അപ്പച്ചന്റെ പേരിൽ പാട്ട് വരെ ഉണ്ടെന്ന്. ഞങ്ങൾക്ക് അപ്പച്ചനെ വളരെ പേടിയായിരുന്നു. എന്നാൽ വലിയ ഇഷ്ടവും. അന്ന് വെള്ളക്കുപ്പായം. ഇന്ന് കറുത്ത കുപ്പായം. കുപ്പായത്തിൽ ചെളി പറ്റുന്നതും ചുളുക്കുണ്ടാകുന്നതും വളരെ വിഷമവും പ്രയാസവുമുള്ള കാര്യമാണ്. ശുശ്രൂഷ കുപ്പായവും ഭംഗിയായി തന്നെയാണ് സൂക്ഷിക്കുന്നത്.

കുർബാന ഉള്ള ദിവസങ്ങളിൽ തലേദിവസം തന്നെ പള്ളിയിൽ പോകും. ഇതിന്റെ കാരണം ഞാൻ ചോദിച്ചപ്പോൾ അപ്പച്ചൻ പറഞ്ഞു. "രാവിലെ പള്ളിയിൽ എത്തണം. അങ്ങോട്ട് ബസ് ഇല്ലായെങ്കിൽ ഞാൻ ഒത്തിരി നടക്കണം. പല പള്ളികളും ബസുകൾ പോലും ചെല്ലാത്ത സ്ഥലത്തായിരുന്നു. ഒരു സമയത്ത് ഞാൻ ചോദിച്ചു, "ബസുകൾ പോലും ചെല്ലാത്ത സ്ഥലത്തെ

പള്ളികൾ ആണല്ലോ അപ്പച്ചന് കിട്ടുന്നത്. അതുകൊണ്ട് തിരുമേനിയോടു വേറെ പള്ളി ചോദിച്ചു കൂടേ” എന്ന്. അപ്പച്ചൻ പറഞ്ഞത്, “അടുത്തും അകലെയും പള്ളികൾ ഉണ്ടാകും. എല്ലാ പള്ളികളിലും ആളുകൾ ഉണ്ടാവും. ആ പള്ളികളിലും കുർബാന നടക്കണം. അതിന് അച്ചന്മാർ തന്നെ വേണം. അതാണ് അച്ചന്മാരുടെ കടമ. പിന്നെ എല്ലാ അച്ചന്മാരും ഇങ്ങനെ പറഞ്ഞാൽ ഈ പള്ളികൾ ആരു നടത്തും? തിരുമേനി കല്പിക്കുന്നത് അച്ചന്മാരും ജനങ്ങളും അനുസരിക്കണം. ഒരു പള്ളി വേണമെന്നും ഒരു പള്ളി വേണ്ടായെന്നും തിരുമേനിയോടു പറഞ്ഞിട്ടില്ല. തിരുമേനി കല്പിക്കുന്നത് ഞാൻ ചെയ്യുന്നു. അങ്ങനെ വേണം ചെയ്യുവാൻ. തിരുമേനിമാർ പറയുന്നത് ചെയ്യണം. കല്പന അംഗീകരിക്കണം. അവരെ സ്നേഹിക്കണം, ബഹുമാനിക്കണം, കൈ മുത്തണം.” ഇങ്ങനെ തന്നെ വേണം അച്ചന്മാരോടും പെരുമാറാൻ എന്നാണ് അപ്പച്ചൻ പഠിപ്പിച്ചത്.

തിരുമേനി, അച്ചൻ, ശെമ്മാശൻ, സുഹൃത്തുക്കൾ, സഹോദരങ്ങൾ മുതലായവരോടുള്ള അപ്പച്ചന്റെ സ്നേഹവും ബഹുമാനവും എത്ര പറഞ്ഞാലും പലർക്കും മനസ്സിലാവുകയില്ല. അത് പലപ്പോഴും കണ്ടറിഞ്ഞ വ്യക്തിയാണ് ഞാൻ. പുതുപ്പള്ളിപള്ളി കേസിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂല വിധി ഉണ്ടായപ്പോൾ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ വി. കുർബാന ചൊല്ലുവാൻ തീരുമാനിച്ചു. എന്നാൽ ബാവായ്ക്ക് ആശങ്കകളുണ്ട്, എന്തെങ്കിലും കുഴപ്പങ്ങളുണ്ടാകുമോ എന്ന്. ബാവാ വരുമോ എന്ന് സംശയവുമുണ്ട്. അപ്പോൾ രാത്രി 11 മണി. അപ്പച്ചൻ ബാവായെ വിളിച്ചു. ഞാനും അടുത്തുണ്ടായിരുന്നു. ആ ഫോൺ വിളിയിലൂടെ നേരിൽ കണ്ടു മനസ്സിലായി, തിരുമേനിമാരോടുള്ള ഭക്തിയും ബഹുമാനവും. മറ്റുള്ളവരുടെ പ്രവർത്തനത്തിൽ, പെരുമാറ്റത്തിൽ ഇഷ്ടക്കേട് തോന്നിയാൽ അത് മനസ്സിൽ വച്ച് പ്രവർത്തിക്കുന്ന വ്യക്തിയല്ല അപ്പച്ചൻ.

എല്ലാവരോടും സ്നേഹമായിരുന്നു. സ്നേഹത്തോടു കൂടിയേ ആരോടും പെരുമാറൂ. ഒന്നു പരിചയപ്പെട്ടാൽ മറക്കുവാൻ സാധിക്കുകയില്ല. എല്ലാ ആളുകളെയും ഒരുപോലെ കണ്ടിരുന്നു. കൂടുതലും ശവസംസ്ക്കാരത്തിന് പോകുന്നതിലാണ് താൽപര്യം കാണിച്ചിരുന്നത്. എല്ലാവരെയും കണ്ടു വിശേഷങ്ങൾ തിരക്കിയേ പോരുകയുള്ളു.

തെറ്റാത്ത പ്രാർത്ഥനയും നോമ്പും ഉപവാസവും. രാവിലെ എഴുന്നേൽക്കുന്നത് അപ്പച്ചന്റെ അല്ലെങ്കിൽ വല്യപ്പച്ചന്റെ പ്രാർത്ഥന കേട്ടാണ്. നോമ്പിൽ 12 മണി വരെ ഉപവാസം, കട്ടൻകാപ്പി, കുളി, പ്രാർത്ഥന എന്നിട്ട് കഞ്ഞി. ഇതാണ് നോമ്പ് സമയ പരിപാടി. ഏതു സാഹചര്യത്തോടും അപ്പച്ചൻ അനുയോജിച്ച് പ്രവർത്തിക്കും. കുടുംബത്തിൽ ഒരു പ്രത്യേക കാര്യം ഉണ്ടായാൽ ആദ്യാവസാനം അപ്പച്ചൻ ഉണ്ടാകും. പ്രത്യേകിച്ച് മരണം ആണെങ്കിൽ അപ്പച്ചന്റെ ഏറ്റവും നല്ല ശോശപ്പാ സമർപ്പിക്കും. ശവസംസ്ക്കാര

ശുശ്രൂഷയിലെ എല്ലാ ക്രമവും നടത്തും. അപ്പോൾ ഭക്ഷണവും വിശ്രമവും ഉറക്കവും ഒന്നും പ്രശ്നമല്ല.

അപ്പച്ചന് ഏറ്റവും കൂടുതൽ വിഷമം ഉണ്ടാക്കിയത് എന്റെ പിതാവും അപ്പച്ചന്റെ സഹോദരനുമായ കെ. വി. ജോയിയുടെ ആകസ്മിക നിര്യാണം ആണ്. മരിച്ചിട്ട് 8 ദിവസത്തിനുശേഷം ആയിരുന്നു സംസ്ക്കാരം. ആ ദിവ സങ്ങളിലും പ്രാർത്ഥനയിലും കുർബാനയിലും ഒരു മാറ്റവും വരുത്തിയിട്ടില്ല. പ്രാർത്ഥനയ്ക്ക് സമയം അല്ല നോക്കിയിരുന്നത്. പ്രാർത്ഥനാ പുസ്തക ത്തിലെ ഒരു വരി പോലും വിട്ടുകളയാതെയാണ് പ്രാർത്ഥിക്കുന്നത്. അതിനു ശേഷം അപേക്ഷാ പ്രാർത്ഥനയിൽ കാലം ചെയ്തതും ഇപ്പോൾ ഉള്ളതുമായ ബാവാമാർ, മെത്രാന്മാർ, വൈദികർ, ശെമ്മാശന്മാർ, സഭയ്ക്കുവേണ്ടി സഭ യുടെ ഭരണാധികാരികൾ, സഹോദരങ്ങൾ, രോഗികൾ, ലോകത്തിലെ എല്ലാ ജനങ്ങൾക്കു വേണ്ടിയും പ്രത്യേകം ഓർത്ത് സന്ധ്യാപ്രാർത്ഥന നടത്തും. ഈ പ്രാർത്ഥനയിലൂടെ കേൾക്കുമ്പോഴാണ് ഞങ്ങൾ കുട്ടികൾ സഭയിലെ കാതോലിക്കാ ബാവായുടെയും തിരുമേനിമാരുടെയും പേരുകൾ പഠിക്കു ന്നത്. പിന്നീടും ആ പേരുകൾ നമ്മൾ ഓർക്കും.

പരുമല പള്ളി, പുതുപ്പള്ളിപള്ളി, ദേവലോകം, പഴയസെമിനാരി, വള്ളി ക്കാട്ട് ദയറാ, പാമ്പാടി ദയറാ, ഞാലിയാകുഴി ദയറാ മുതലായ പള്ളികളിൽ പെരുന്നാളിന് പോകുമ്പോൾ കുടുംബത്തിലെ എല്ലാവരുടെയും പേരിൽ നേർച്ചകുർബാനയും വാങ്ങിപ്പോയവർക്കുവേണ്ടി ഓർമ്മകുർബാനയും നടത്തും. ഈ കൊറോണാ കാലത്തും പുതുപ്പള്ളി പെരുന്നാളിൽ എല്ലാവ രുടെയും പേരിൽ കുർബാന ചൊല്ലിച്ചു. വാങ്ങിപ്പോയവരുടെ ഓർമ്മ ദിവസങ്ങളിൽ ആ ദിവസം തന്നെ കുർബാന നടത്തണമെന്നത് നിർബന്ധ മാണ്. വാങ്ങിപ്പോയവരുടെ മരണ ദിവസങ്ങളും വർഷവും എന്നും ഓർത്തി രിക്കും. കണക്കിന്റെ കാര്യത്തിലും ഒട്ടും കുറവ് അല്ല. എത്ര വലിയ കണക്കു കളും പരസഹായമില്ലാതെ കണക്കുകൂട്ടി പറയും. എത്ര രൂപ ചെലവാക്കി യാലും അതിന് എല്ലാം കണക്ക് ഉണ്ടാവും. അതിന് അപ്പച്ചൻ പറയുന്നത് ഇങ്ങനെയാണ്, "ആറ്റിൽ കളഞ്ഞാലും, അളന്ന് കളയണം." അപ്പച്ചന്റെ വിഷമങ്ങൾ ആരെയും അറിയിക്കില്ല. ഉദാഹരണം: പരുമല ആശുപത്രിയിൽ അഡ്മിറ്റ് ആയാൽ ഞങ്ങളെ അറിയിക്കില്ല. ഫോൺ ചെയ്യുമ്പോൾ ഞാൻ മുറിയിലാണെന്ന് പറയും. പിന്നെ ഞങ്ങൾ ഊഹിച്ചാണ് കണ്ടുപിടിക്കുന്നത്. അപ്പച്ചനുവേണ്ടി ഞങ്ങൾ കഷ്ടപ്പെടുന്നത് അപ്പച്ചന് വലിയ സങ്കടമാണ്. ഞങ്ങൾക്ക് അത് ഒരു പ്രയാസമായി തോന്നിയിട്ടുമില്ല. കുടുംബത്തിൽ ആർ ക്കെങ്കിലും രോഗങ്ങളോ അപകടമോ ഉണ്ടായാൽ അവരെ കാണുന്നതുവരെ അപ്പച്ചൻ അസ്വസ്ഥനാണ്.

ഇപ്പോൾ 85 വയസ്സ് ആയി. ഞങ്ങൾ ജന്മദിനാശംസകൾ പറയുമ്പോൾ സന്തോഷത്തോടെ "Thank You" പറഞ്ഞു പ്രതികരിക്കും. ഒരു സമ്മാനം

കൊടുക്കുമ്പോൾ പറയും, "എന്തിനാണ് പണം ചെലവാക്കുന്നത്, എനിക്ക് ഇതിന്റെ ഒന്നും ആവശ്യമില്ല." കുടുംബത്തിൽ ആരുടെയെങ്കിലും പിറന്നാൾ വരുമ്പോൾ രാവിലെ തന്നെ വിളിച്ച് ആശംസകൾ പറയും. വി. കുർബാന യിൽ ഓർത്തു പ്രാർത്ഥിക്കും. വീട്ടിൽ വരുമ്പോൾ സമ്മാനവും തരും. ഞങ്ങൾ എല്ലാ കാര്യങ്ങളും ഞങ്ങളുടെ എല്ലാ സുഖദുഃഖ കാര്യങ്ങളും അപ്പച്ചനോട് പറയും. അതിനെല്ലാം ഞങ്ങൾക്ക് അനുയോജ്യമായ മറുപടി ലഭിക്കും. വിശേഷ ദിവസം എല്ലാവരെയും വിളിച്ച് കാര്യങ്ങൾ അന്വേ ഷിക്കും.

ലളിത ജീവിതത്തിലൂടെയാണ് അപ്പച്ചൻ നീങ്ങുന്നത്. റമ്പാച്ചൻ ആയ പ്പോഴും അച്ചന്റെ കുപ്പായം സാധാ കുപ്പായമാണ്. ഞാൻ പറഞ്ഞു, 'തിരുമേ നിമാരുടെ പോലെ ഇരുവശത്തും ബട്ടൻസ് ഉള്ള കുപ്പായം (കാസക്ക്) ഉണ്ടാക്കാമെന്ന്' പറഞ്ഞു. "അങ്ങനെയുള്ള കുപ്പായം അത് തിരുമേനിമാരു ടേതാണ്. ചില റമ്പാച്ചന്മാർ ഉപയോഗിക്കുന്നുണ്ട്. എനിക്ക് താല്പര്യമില്ല" എന്നാണ് മറുപടി പറഞ്ഞത്. ഒരു മൊബൈൽ ഫോൺ ഉപയോഗിക്കുന്നതു തന്നെ ഞങ്ങളുടെ നിർബന്ധം കൊണ്ടാണ്.

1960-ൽ കാഞ്ഞിരപ്പള്ളിയിൽ വെച്ചുണ്ടായ റോഡപകട വാർത്ത വായിച്ചും പലരിൽ നിന്നും കേട്ടറിഞ്ഞപ്പോഴാണ് ഞങ്ങളുടെ അപ്പച്ചൻ പുനർ ജീവിക്കു കയായിരുന്നുവെന്ന് മനസ്സിലാക്കിയത്.

ഇപ്പോൾ 85-ൽ എത്തി നിൽക്കുന്ന അപ്പച്ചൻ പൗരോഹിത്യ ജീവിത ത്തിൽ 50 വർഷം തികച്ചു. കാതോലിക്കേറ്റിന്റെ മകനായിട്ട് 67 വർഷവും. ഈ സമയം വരെ കാത്തുപരിപാലിച്ചതിന് ദൈവത്തോട് നന്ദി പറയുന്നു. മലങ്കരസഭയിലെ കാതോലിക്കാ ബാവാമാർക്കും സഭയിലെ പരിശുദ്ധ ന്മാർക്കും വിനയനിർഭരമായ കൂപ്പുകൈ.



**അനുബന്ധം 1**

# സ്തൗമെൻകാലോസ്: നാം ഭംഗിയായി നിൽക്കണം

## ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

**മുഖവുര**

നമ്മുടെ ആരാധനയിൽ പ്രധാനസന്ദർഭങ്ങളെ മുൻകൂട്ടി അറിയിക്കുന്ന വിളംബരമാണ് സ്തൗമെൻകാലോസ്. ഇത് ഗ്രീക്കുഭാഷയിൽ 'സ്തോമെൻകാലോസ്' എന്നാണ് ഉച്ചരിക്കുന്നത്. നാം നല്ലവണ്ണം, ഭംഗിയായി, ശരിയായി നിൽക്കണം എന്നതാണ് ഈ ആഹ്വാനത്തിന്റെ അർത്ഥം. എഴുന്നേറ്റു നിൽക്കുക എന്നത് ബഹുമാനം കാണിക്കുവാനുള്ള ഏറ്റം ലളിതമായ ഒരു ശരീരഭാവമാണ്. നമ്മുടെ മാതാപിതാക്കളോ അദ്ധ്യാപകരോ നമ്മെക്കാൾ പ്രായമുള്ള ആരെങ്കിലുമോ നമ്മുടെ അടുത്തേക്കു വരുമ്പോൾ നാം ഇരിക്കുന്നിടത്തു നിന്ന് എഴുന്നേറ്റു നിൽക്കുന്ന ശീലം നമുക്കുണ്ട്. സാമൂഹ്യ, രാഷ്ട്രീയ, സാമുദായികരംഗങ്ങളിൽ പ്രവർത്തിക്കുന്ന ഉന്നതരായ വ്യക്തികളെ ആദരിക്കുവാൻ അവരുടെ മുമ്പിൽ നാം എഴുന്നേറ്റു നിൽക്കുന്നു. നാം ഇരിക്കുന്നിടത്തേക്ക് കയറി വരുന്നവർ ആരായാലും അവരെ സ്വീകരിക്കുവാൻ എഴുന്നേറ്റ് നിൽക്കുന്ന മര്യാദയും മാന്യതയും നാം പാലിക്കാറുണ്ട്. കൂടാതെ ഏതു രാജ്യത്തിന്റെയും ദേശീയഗാനം പാടുമ്പോഴും പ്രതിജ്ഞ എടുക്കുമ്പോഴും നാം നിവർന്നു നിൽക്കണം. ഇതു തന്നെ കാതോലിക്കാ മംഗളഗാനം പാടുമ്പോഴും സഭാ പ്രതിജ്ഞ എടുക്കുമ്പോഴും നാം ചെയ്യുന്നുണ്ട്. ഈ രീതി പുരാതന കാലം മുതലെ നിലനിന്നിരുന്നുവെന്ന് ലോക ജനതയുടെ സംസ്ക്കാര പാരമ്പര്യ ഗവേഷകർ സമ്മതിക്കുന്നു. ഈ സമ്പ്രദായത്തിന് മനുഷ്യചരിത്രത്തോളം തന്നെ പൗരാണികത്വം ഉണ്ടെന്ന് അവർ പറയുന്നു. യഹൂദന്മാരുടെ പാരമ്പര്യ നിയമങ്ങൾ വിശദമാക്കുന്ന തൽമൂദ് (Talmud) എന്ന ഗ്രന്ഥത്തിൽ ഗലീലിയൻ റാബി യോസ്സേ (Rabbi Yosei the Galilean) പ്രായമുള്ളവർക്കെന്നപോലെ പ്രായത്തിൽ കുറഞ്ഞവനാണെങ്കിലും പണ്ഡിതനും ബഹുമാനം കൊടുക്കുവാൻ എഴുന്നേറ്റു നിൽക്കണമെന്ന് രേഖപ്പെടുത്തി "നരച്ചവന്റെ മുമ്പാകെ എഴുന്നേൽക്കയും വൃദ്ധന്റെ മുഖം ബഹുമാനിക്കയും നിന്റെ ദൈവത്തെ ഭയപ്പെടുകയും വേണം ഞാൻ യഹോവ ആകുന്നു" (ലേവ്യ 19:32). ഈ വാക്യം ആണ് അദ്ദേഹത്തിന് ആധാരം.

## A. ആരാധനയിലെ ശരീരഭാവചലനങ്ങൾ

ആരാധന കേവലം ഒരു ബൗദ്ധിക മാനസിക അഭ്യാസമല്ല, പ്രത്യുത സമ്പൂർണ്ണ വ്യക്തിത്വത്തിന്റെ ഭാവചലനങ്ങൾ അതിൽ ഉൾപ്പെടുന്നു. ശരീരവും മനസ്സും ആത്മാവും അതിൽ ചലനാത്മകമായിത്തീരുന്നു. ദേഹ–ദേഹി–ആത്മാവിന്റെ ഭാവചലനങ്ങൾ സംയുക്തമായി പ്രകടമാകുന്നതാണ് ദൈവാരാധനയെന്നുള്ളത് ഹൈന്ദവ, മുസ്ലിം, ബുദ്ധ, ജൈന, യഹൂദ, ക്രിസ്തീയ മതങ്ങളുൾപ്പെടുന്ന പൗരസ്ത്യ വീക്ഷണമാണ്. "പൗരസ്ത്യർ നിന്നുകൊണ്ട് ആരാധിക്കുന്ന പാരമ്പര്യമുള്ളവരാണ്. രാജാധിരാജനായ ദൈവത്തിന്റെ മുമ്പാകെയുള്ള ആദരവും ഭയഭക്തി ബഹുമാനങ്ങളും സൂചിപ്പിക്കുകയാണ് നില്പുകൊണ്ട് കാണിക്കുന്നത്. പ്രാർത്ഥനകളിലെ അപ്രധാനവേളകളിൽ വൃദ്ധന്മാർക്കും ക്ഷീണന്മാർക്കും രോഗികൾക്കും ഇരിക്കാമെന്നല്ലാതെ മറ്റുള്ളവർ നിൽക്കുക തന്നെയാണ് വേണ്ടത്. കൗമ എന്നു പറഞ്ഞാൽ നില്പ് എന്നും നിന്നുകൊണ്ടുള്ള പ്രാർത്ഥനയെന്നും അർത്ഥമാക്കുന്നു" (യൂഹാനോൻ മാർ സേവേറിയോസ്, ശുശ്രൂഷാസംവിധാന സഹായി, രണ്ടാം പതിപ്പ്, പുറം 20). എങ്കിലും ചില സന്ദർഭങ്ങളിൽ ആരാധനയുടെയിടയിൽ മുട്ടിന്മേൽ നിൽക്കുക (1 രാജാ. 8. 54; എഫേ 3. 14, 15; ഫിലി. 2. 9–10), കുരിശുവരയ്ക്കുക, കുമ്പിടുക, കൈകൾ നെഞ്ചത്ത് ഒതുക്കി നിൽക്കുക, തല കുനിച്ചു നിൽക്കുക, കൈകൾ വിടർത്തിപ്പിടിക്കുക, ദൃഷ്ടികൾ മേല്പോട്ടുയർത്തുക തുടങ്ങിയവയെല്ലാം നമ്മുടെ ശാരീരിക മാനസിക വ്യാപാരങ്ങളാണ്. "രണ്ടു കൈകളും ആവശ്യമായ പ്രവൃത്തികൾ ചെയ്യുവാനും പ്രാർത്ഥനയിൽ ദൈവത്തിങ്കലേക്ക് ഉയർത്തുവാനുമുള്ളതാണ്."[1] ബുദ്ധിയും യുക്തിയും ഓർമ്മയും വികാരവും ഇച്ഛാശക്തിയും എല്ലാം ഇവയിൽ പ്രകടമാവുന്നു. മിക്കവാറും എല്ലാ പൗരസ്ത്യ മതങ്ങളിലും നിലനിൽക്കുന്ന ആരാധന രീതിയാണ് കുമ്പിടൽ അഥവാ പ്രണാമം. പഴയ നിയമത്തിലും പുതിയനിയമത്തിലും അനേകർ ദൈവമുമ്പാകെയും മറ്റു ശ്രേഷ്ഠരായ ആളുകളുടെ മുമ്പാകെയും മുട്ടുകുത്തികുമ്പിട്ടു വണങ്ങുന്ന പാരമ്പര്യം നാം കാണുന്നുണ്ട്. അബ്രഹാം ദൂതന്മാരുടെ മുമ്പിലും (ഉല്പത്തി. 18.2), മോശ ദൈവത്തിന്റെ മുമ്പിലും അനേകപ്രാവശ്യവും വിദ്വാന്മാർ യേശുകുഞ്ഞിന്റെ മുമ്പിലും വീണു വണങ്ങുന്നുണ്ട്. വിധേയത്വം, അനുതാപം, സമർപ്പണം എല്ലാം പ്രകടിപ്പിക്കുവാൻ അവരവർ ആരാധിക്കുന്ന പരാശക്തിക്കു മുമ്പിൽ സമർപ്പിക്കുന്ന ശരീരപ്രക്രിയയാണിത്. നെഞ്ചും (ഉരസ്സ്) തലയും (ശിരസ്സ്) കണ്ണുകളും (ദൃഷ്ടി) മനസ്സും (Attention) വചനവും (Speech) പാദവും കൈയും മുട്ടും ചേർന്ന അഷ്ടാംഗപ്രണാമം എല്ലാ പൗരസ്ത്യമതങ്ങളിലും ഉണ്ട്. റോമൻ കാത്തോലിക്ക സഭയിൽ പട്ടത്വസമയത്തും സന്യാസിവ്രതസമയത്തും, ഗ്രീക്ക് ഓർത്തഡോക്സ് പാരമ്പര്യത്തിൽ സന്യാസിവ്രതസമയത്തു മാത്രവും ശരീരം മുഴുവൻ ഭൂമിയോടു

ചേർത്തു കമിഴ്ന്നു കിടക്കുന്ന രീതി ഉണ്ട്. വി. അഗസ്തീനോസിന്റെ അമ്മ മോണിക്ക ഇപ്രകാരം നിലത്തു കമിഴ്ന്നു കിടന്ന് തന്റെ മകനുവേണ്ടി കരഞ്ഞു പ്രാർത്ഥിച്ച് നിലം മുഴുവനും നനച്ചു എന്ന് ആഗസ്തീനോസ് പറയുന്നത് ഈ അഷ്ടാംഗപ്രണാമമാണ്.[2] കാൽപാദങ്ങളും മുട്ടുകളും കൈകളും താടിയും മൂക്കും ചെന്നിയും നിലത്തു സ്പർശിച്ചുള്ള ഷഷ്ടാംഗ പ്രണാമം എല്ലാ പൗരാണിക പൗരസ്ത്യമതങ്ങളിലും ക്രിസ്തീയസഭകളിൽ പ്രത്യേകിച്ചും ഉണ്ട്. ഇവ കൂടാതെ പഞ്ചാംഗപ്രണാമവും ഹിന്ദുമതത്തിലുണ്ട് (മുട്ടുകളും നെഞ്ചും താടിയും ചെന്നിയും നെറ്റിയും നിലത്തു സ്പർശിച്ചുള്ളത്). കാൽപാദങ്ങളും കാൽമുട്ടുകളും മുഷ്ടികളും നെറ്റിയും മൂക്കും താടിയും നിലത്തു സ്പർശിച്ചുകൊണ്ടുള്ള ഷഷ്ടാംഗപ്രണാമമാണ് നമ്മുടെ സഭയിൽ സാധാരണയായി കാണപ്പെടുന്നത്. പൂർണ്ണആളത്വം (ദേഹവും ദേഹിയും ആത്മാവും) ആരാധനയിൽ ഭാഗഭാക്കാകണം (റോമ. 12.1; 1 കോരി. 6.19-20).

### B. നിന്നുകൊണ്ടുള്ള ആരാധന-പൊതുവീക്ഷണം

യഹൂദ ആരാധന മിക്കവാറും നിന്നുകൊണ്ടാണ് നിർവ്വഹിക്കുന്നത്. "തൽമൂദിൽ (Talmud), റാബിമാർ പ്രാർത്ഥനയെന്നു പറയുമ്പോൾ 'Amidah' എന്നതാണ് ഉദ്ദേശിക്കുന്നത്. ഈ അമീദാ എന്ന വാക്കിന്റെ അർത്ഥം തന്നെ നിന്നുകൊണ്ടുള്ള പ്രാർത്ഥനയെന്നതാണ്" (Joshua Rabin, Physical Movement in Jewish Prayer).

ലോകത്തെമ്പാടുമുള്ള ഓർത്തഡോക്സ് സഭകളുടെ ആരാധനയിൽ മുഴുവൻ സമയവും നിന്നുകൊണ്ട് സംബന്ധിക്കുന്നതാണ് ഏറ്റം പുരാതനമായ പാരമ്പര്യം. അത് ഒരു അലിഖിത നിയമമാണ്. ആരാധനയ്ക്കിടയിൽ ഇരിക്കുന്ന രീതി പൗരസ്ത്യമല്ല; വീടുകളിലായാലും പള്ളികളിലായാലും നിന്നുകൊണ്ടു പ്രാർത്ഥിക്കുന്നത് പൗരാണിക പാരമ്പര്യം തന്നെ. പ്രാർത്ഥനയ്ക്കുള്ള ഏറ്റം പൗരാണിക പാരമ്പര്യം നിന്നുകൊണ്ട് കൈകൾ വിടർത്തി (സങ്കീ. 63. 4, 141. 2) സ്വർഗ്ഗത്തിലേക്ക് ഉയർത്തി പിടിച്ചും മുഖം കിഴക്കോട്ടു തിരിച്ചും ഉള്ളതായിരുന്നു. ആദിമസഭയിൽ വിശ്വാസികളും സ്നാനാർത്ഥികളും നിന്നുകൊണ്ട് പ്രാർത്ഥിച്ചിരുന്നു. വിശ്വാസികൾ കണ്ണുകൾ സ്വർഗ്ഗത്തിലേക്ക് ഉയർത്തിയും സ്നാനാർത്ഥികൾ ഭൂമിയിലേക്ക് തലകൾ കുനിച്ചും നിന്നിരുന്നു. ഇത് സൂചിപ്പിക്കുന്നത് "പിതാവാം ദൈവത്തിങ്കലേക്ക് പുത്രന്മാർ (മാമോദീസ്സാ ഏറ്റവർ) കണ്ണുകളുയർത്തുന്നതുപോലെ മാമോദീസ്സാ ഏല്ക്കാത്ത സ്നാനാർത്ഥികൾ അതിനുള്ള യോഗ്യത നേടിയിട്ടില്ല എന്നതാകുന്നു."[3] മുട്ടുകുത്തി നിവർന്നു നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നതും സാധാരണയാണ്. അത് ആ വ്യക്തിയുടെ ഭക്തിയിലധിഷ്ഠിതമായ ഒരു നിഷ്ടയായി നമുക്കു കണക്കാക്കാം. പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ

പള്ളികളിൽ, വി. മദ്ബഹായിൽ, ഇടവകമെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിന്റെ പ്രതീകമായി ഒരു അദ്ധ്യക്ഷപീഠം ഉണ്ടായിരിക്കും. അത് നമസ്ക്കാരമേശയുടെ അടുത്തും ഉണ്ടാവാം. മെത്രാപ്പോലീത്തായ്ക്കാണ് സഭയിൽ പഠിപ്പിക്കുവാനുള്ള ഏക അധികാരം. അദ്ദേഹം ഇരുന്നുകൊണ്ട് പഠിപ്പിക്കുന്നു. അദ്ദേഹത്തിന്റെ പ്രതിനിധിയായി നിയോഗിക്കപ്പെടുന്നവർ സഭയിൽ നിന്നുകൊണ്ട് പഠിപ്പിക്കണം എന്നുമാണ് നമ്മുടെ പരമ്പരാഗതമായ രീതി. മറ്റ് ഇരിപ്പിടങ്ങളൊന്നും ഓർത്തഡോക്സ് പള്ളികളിൽ കാണാറില്ല. ബഞ്ചുകളും കസേരകളുമൊക്കെ പള്ളികളിൽ ഇടുന്നത് ഒരു പാശ്ചാത്യരീതിയാണ്. എന്നാൽ രോഗികൾക്കും ക്ഷീണിതർക്കും വൃദ്ധരായവർക്കും വേണ്ടി ഇരിപ്പിടങ്ങൾ പള്ളികളിൽ ഇടുന്ന പതിവ് കുറഞ്ഞോരു കാലമായി നമ്മൾ കാണുന്നുണ്ട്. മുമ്പ് അവരൊക്കെ ആവശ്യമായിത്തോന്നുമ്പോൾ പള്ളിയിൽ തറയിൽ ഇരിക്കുകയായിരുന്നു പതിവ്. ഇരിക്കുമ്പോൾ ചിന്തകളും ഓർമ്മകളും കാടുകയറാനുള്ള സാദ്ധ്യത കൂടുതലാണ്. നിൽക്കുമ്പോൾ ആരാധനയിൽ സജീവമായി പ്രതിവാക്യങ്ങൾ പറയുവാനും ഗീതങ്ങളിൽ ഭാഗഭാക്കാകുവാനും അനുകൂല സാഹചര്യം കൂടുതലുണ്ട്. "പ്രാർത്ഥിപ്പാൻ നീ നിൽക്കുമ്പോൾ സന്താപത്തോടേകാഗ്രം ചിന്തകളെ കടിഞ്ഞാണിട്ട് ചിത്തത്തിൽ നിർത്തീടേണം" എന്ന് തിങ്കളാഴ്ച സൂത്താറ നമസ്ക്കാരത്തിൽ ഈ അനുകൂല സാഹചര്യത്തെ സൂചിപ്പിക്കുന്നു. ആരാധനയിൽ പ്രത്യേക സന്ദർഭങ്ങളിൽ അനുതാപത്തിന്റെ അടയാളമായി മുട്ടുകുത്തുന്നുണ്ടെങ്കിലും കുമ്പിട്ട് എഴുന്നേൽക്കുന്നത് പാപവീഴ്ചയുടെയും ക്രിസ്തുവിലുള്ള രക്ഷയിലുള്ള ഉയിർത്തെഴുന്നേൽപ്പിന്റെയും പ്രതീകമാണ്. നിന്നുകൊണ്ടുള്ളതാണ് ശേഷിക്കുന്നമുഴുവൻ സമയങ്ങളിലെയും ആരാധന. ഈ പൗരാണിക പാരമ്പര്യത്തെക്കുറിച്ച് തെർത്തൂല്യൻ (155-220 AD) രേഖപ്പെടുത്തുന്നു "കർത്തൃദിവസം (ഞായറാഴ്ച) മുട്ടുകുത്തി പ്രാർത്ഥിക്കുന്നതോ ഉപവസിക്കുന്നതോ നിയമവിരുദ്ധമാണ്. ഇതേ സ്വാതന്ത്ര്യം ഉയിർപ്പു മുതൽ പെന്തിക്കൊസ്തി വരെ നാം അനുഭവിക്കുന്നുണ്ട്."[4] ഈ നിയമം നിഖ്യാ സുന്നഹദോസിന്റെ 20-ാം കാനോനിൽ ആവർത്തിക്കുന്നു. "കർത്തൃദിവസവും പെന്തിക്കൊസ്തി നാളുകളിലും ചില ആളുകൾ മുട്ടുകുത്തുന്നതായി അറിയുന്നു. എല്ലാം ഐക്യരൂപമുള്ളതായി നടക്കണമെന്നതിനാൽ ദൈവത്തോടു പ്രാർത്ഥിക്കുന്നത് നിന്നുകൊണ്ടായിരിക്കണമെന്ന് സുന്നഹദോസിന് നല്ലതായി തോന്നുന്നു."[5] ഉയിർത്തെഴുന്നേൽപ്പിന്റെ രക്ഷാനുഭവം പാപത്തിൽ നിന്നും മരണത്തിൽനിന്നുമുള്ള സ്വാതന്ത്ര്യത്തിന്റെ അനുഭവമാണെന്നതാണ് നിൽക്കുന്നതിന്റെ പിന്നിലുള്ള സത്യം. 16-ാം നൂറ്റാണ്ടു വരെ എല്ലാ ക്രിസ്ത്യാനികളും നിന്നുകൊണ്ടാണ് ആരാധിച്ചിരുന്നത്. പ്രോട്ടസ്റ്റാന്റിസം കർതൃമേശയിലെ ശുശ്രൂഷയെക്കാൾ വേദപുസ്തക വ്യാഖ്യാന ശുശ്രൂഷയ്ക്ക് കൂടുതൽ പ്രാധാന്യം നൽകിയതോടെ അവരുടെ ആരാധനയിൽ 75% സമയവും ഇരുന്നുകൊണ്ട് പാട്ടുകൾ പാടുന്നതിനും

വേദപുസ്തകം വായിക്കുന്നതിനും പ്രസംഗം നടത്തുന്നതിനുമായി മാറ്റി വച്ചു. ബാക്കി ഭാഗം മാത്രം വി. കുർബാന അനുഷ്ഠാനുത്തിനു പ്രാധാന്യം നൽകി. അപ്പോൾ മുതൽ ആരാധനയിൽ ഇരിപ്പിടങ്ങൾ പ്രത്യക്ഷപ്പെട്ടു. കർത്തൃശരീരങ്ങളുടെ അനുഭവത്തിലൂടെയുള്ള ആത്മീയ വളർച്ചയെക്കാൾ ബൗദ്ധിക തലത്തിലുള്ള ആത്മീയ പരിപോഷണത്തിന് പ്രാധാന്യം നൽകി. കർത്തൃശരീര രക്തങ്ങളുടെ ആരാധന യേശുക്രിസ്തുവിന്റെ "എന്റെ ഓർമ്മയ്ക്കായി ഇപ്രകാരം ചെയ്യുവിൻ" എന്ന ആഹ്വാനത്തിന്റെ കേവലം ശുഷ്ക്കമായ ഒരു അനുസ്മരണം മാത്രമായി. വചനത്തിന്റെ പഠനത്തിലൂടെയുള്ള ആത്മീയ വളർച്ചയ്ക്ക്, വചനം ജഡമായവന്റെ ശരീരരക്തങ്ങളുടെ അർപ്പണത്തിനും അനുഭവത്തിനും മേലായ ഒരു പ്രാധാന്യം ഉണ്ടായി. ഈ ഊന്നലിലുള്ള വ്യത്യാസം ഇന്നും പ്രോട്ടസ്റ്റണ്ടു സമൂഹങ്ങളിലെല്ലാം തുടർന്നു വരുന്നു. അപ്പ വീഞ്ഞുകളുടെ സമർപ്പണത്തിന്റെ സ്ഥാനത്ത് നല്ല ഒരു പ്രസംഗത്തിന്റെ സ്ഥാനം കയറി വന്നു. ആയതിനാൽ ജനം മിക്ക സമയവും ഇരുന്നു കൊണ്ടു വേദവായനകളും പ്രസംഗവും പഠിക്കുവാൻ ശ്രമിക്കുന്നു. ആരാധന കേവലം ഒരു പഠന പരിപാടി ആയി. പള്ളികൾ സ്ക്കൂൾ മുറികളായി. ഈ ഊന്നലിലെ വ്യത്യാസം പള്ളികളുടെ നിർമ്മാണരീതിയിലും പ്രത്യക്ഷപെട്ടു; ഒപ്പം ഉള്ളിലെ ഇരിപ്പിട ക്രമീകരണത്തിലും. എന്നാൽ ഓർത്തഡോക്സ് സഭകൾ പഴയനിയമ പാരമ്പര്യം അനുസരിച്ചും (യെശ 6.2; 1 രാജ. 22.19; ദാനി 7.10; 2 ദിന 15.12; 6.2; 20.5; എസ്രാ 3.10; നെഹ. 9.4–5; 8.7; 1 ശമു 1.26), ക്രിസ്തു പഠിപ്പിച്ചതനുസരിച്ചും (മർക്കോ 9.25), ആദിമ സഭ ആചരിച്ചതനുസരിച്ചും (മത്താ. 6.5; ലൂക്കോ. 18.11, 13; 1 കോരി 6.19, 20), ആദിമ സഭാപിതാക്കന്മാരുടെ പാരമ്പര്യമനുസരിച്ചും നിന്നുകൊണ്ട് പ്രാർത്ഥിക്കുന്നു[6].

## C. നിന്നുകൊണ്ടുള്ള ആരാധനയുടെ അർത്ഥതലങ്ങൾ

### 1. സഭയുടെ ഏകത്വ സ്വഭാവം വെളിപ്പെടുത്തൽ

ആരാധനയിൽ ഒരുമിച്ചു നിൽക്കുന്നത് ഒരുമയുടെ സന്ദേശമാണ്. ഒരേ പാട്ടുകളും പ്രാർത്ഥനകളും ഒരുമിച്ചു നിന്നു പാടുന്നതും, ഒരേ വി. കുർബാനയുടെ പങ്കാളികളായിത്തീരുന്നതും സഭ ഏകമാണെന്ന വിശ്വാസപ്രമാണത്തിന്റെ ഭാവാവിഷ്ക്കാരമാണ്. സ്വർഗ്ഗത്തിൽ ദൈവസിംഹാസനത്തിനു ചുറ്റുമായി നിന്നുകൊണ്ട് ദൈവസ്തുതി അനവരതം നിർവ്വഹിക്കുന്ന സ്വർഗ്ഗീയ ദൂതന്മാരുടെ നിലയോട് ചേർന്നുകൊണ്ട് നാം ആരാധന നിർവ്വഹിക്കുന്നു (ലൂക്കോസ് 1.11; വെളി. 7.1; 8.2; 1 രാജാ. 22.19; സഖറിയ 3.1; 6.5; ലൂക്കോസ് 1.19). ആരാധനയെന്ന (Liturgy) ഗ്രീക്കു മൂലം ജനങ്ങൾ ഒരുമിച്ചു നിന്നുകൊണ്ടു നടത്തുന്ന ഒരു പ്രവർത്തനം അഥവാ ജോലി എന്നാണ്. പ. യുസ്ത്രീനോസ് പറയുന്നത്: "ഞായറാഴ്ച ഒരുമിച്ച് ഒരു സ്ഥലത്തു കൂടി

വേദവായനകൾക്കുശേഷം ഒരുമിച്ച് എഴുന്നേറ്റ് നിന്ന് വി. കുർബ്ബാന അർപ്പിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു. വരാത്തവർക്ക് ഒരു ഭാഗം ശെമ്മാശന്മാരുടെ കയ്യിൽ കൊടുത്തു വിടുന്നു. അദ്ധ്യക്ഷൻ പ്രാർത്ഥിക്കുന്നു. എല്ലാവരും ആമേൻ പറയുന്നു. അദ്ധ്യക്ഷൻ പണം ശേഖരിച്ച് അനാഥർ, വിധവമാർ, രോഗികൾ, വിദേശികൾ എന്നിവർക്കു നൽകുന്നു."[7] മാലാഖമാരുടെ സംഘത്തോടൊപ്പമുള്ള നമ്മുടെ ആരാധന നിന്നുകൊണ്ടായിരിക്കണമെന്ന് തെർത്തുല്യൻ വീണ്ടും രേഖപ്പെടുത്തുന്നു. "ദൈവസന്നിധിയിൽ അനേകം മാലാകമാർ ഭയത്തോടും വിറയലോടും കൂടി നിൽക്കുമ്പോൾ നാം ഇരുന്നുകൊണ്ട് ആരാധിക്കുന്നത് ശരിയല്ല; ഇരുന്നുകൊണ്ടു പ്രാർത്ഥിക്കുമ്പോൾ നാം അനിഷ്ടമായും അലക്ഷ്യമായും അലസമായും (അശ്രദ്ധമായി) പ്രാർത്ഥിക്കുന്നു എന്ന് തോന്നിക്കുന്നു."[8] കാലാതീതമായ സഭയുടെ ഏകതയെ പ്രസ്പ്ഷ്ടമാക്കുന്നതാണ് വി. കുർബ്ബാനയിൽ നാം ഒരുമിച്ചു നിന്നുകൊണ്ട് ആരാധിക്കുന്നതെന്ന് പ്രസിദ്ധ ബൈസന്റിയിൻ ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായ ജോർജജ് ഫ്ളൊറോവ്സ്ക്കിയും രേഖപ്പെടുത്തുന്നു.[9]

**2. ഭയഭക്തി ബഹുമാനപ്രകടനം**

ദൈവസാന്നിദ്ധ്യത്തോടുള്ള ബഹുമാനപ്രകടനമാണ് ദൈവവചനം വായിക്കുമ്പോൾ നാം എഴുന്നേറ്റു നിൽക്കുന്നത്. എസ്രായും നെഹമ്യാവും ന്യായപ്രമാണപുസ്തകങ്ങൾ നിവർത്തി വായിച്ചപ്പോൾ ജനം മണിക്കുറുകളോളം നിന്നുകൊണ്ട് കേട്ടു (നെഹ. 8. 5,6). മുൾപ്പടർപ്പിന്നരികെ മോശ നിന്നുകൊണ്ട് ദൈവശബ്ദം കേട്ടു. കാലിൽ നിന്ന് ചെരിപ്പഴിച്ചു കളയുവാൻ മോശയോടു ദൈവം പറഞ്ഞത് ദൈവസാന്നിദ്ധ്യം വെളിപ്പെടുമ്പോൾ ബഹുമാനത്തോടെ അതു സ്വീകരിക്കണമെന്നുള്ളതു വെളിവാക്കുന്നു (പുറ 3.5). മോശ ദൈവത്തോട് സമാഗമന കൂടാരത്തിൽ വച്ചു സംസാരിച്ചപ്പോൾ ദൈവത്തിന്റെ തേജസ്സ് കൂടാരവാതിൽക്കൽ നിൽക്കുന്നത് ജനമെല്ലാം ഓരോരുത്തൻ തന്റെ കൂടാരവാതിൽക്കൽ നിന്നുകൊണ്ട് കണ്ടു (പുറ 33). അബ്രഹാം ദൈവദൂതന്മാരെ ശുശ്രൂഷിപ്പാനും സോദോമിനു വേണ്ടി മദ്ധ്യസ്ഥത അണയ്ക്കുവാനും ദൈവസന്നിധിയിൽ നിന്നു (ഉല്പ 18.8,22). യഹോവ തീയിൽ നിന്ന് അരുളിചെയ്തത് കേൾക്കുവാൻ യിസ്രായേൽ ജനം ഹോറേബ് പർവ്വതത്തിന്റെ അടിവാരത്തു വന്നു നിന്നു (ആവ. 4.10, 11). ജനത്തെ പഠിപ്പിക്കുവാനും ന്യായം വിധിപ്പാനും മോശ ഇരിക്കുന്നിടത്ത് ജനം വന്ന് ഭയഭക്തിയോടെ നിന്നിരുന്നു (പുറ 18. 3). ഇതു തന്നെ പുരോഹിതന്മാരും ന്യായാധിപന്മാരും ചെയ്തിരുന്നു (സംഖ്യാ 5.16, ആവ. 19.17). ദൈവസാന്നിദ്ധ്യവും പ്രപഞ്ചത്തിലുള്ള ദൈവത്തിന്റെ ഇടപെടലുകളും നാം തിരിച്ചറിയുന്നതിനും ദൈവതിരുമുമ്പാകെ ഭയഭക്തിയോടെ ബഹുമാനപൂർവ്വം നിൽക്കണം. ആരാധനയുടെ വിവിധ സന്ദർഭങ്ങളിൽ ഇതിനുള്ള ആഹ്വാനമാണ് "സ്തൗമെൻ കാലോസ് ' അഥവാ നാം ഭംഗിയായി നിൽക്കണമെന്നത്. "യഹോവയുടെ

നിയമപെട്ടകം ചുമന്ന പുരോഹിതന്മാർ യോർദ്ദാന്റെ നടുവിൽ ഉണങ്ങിയ നിലത്ത് ഉറച്ചു നിന്നു; യിസ്രായേൽ ജനമൊക്കെയും യോർദ്ദാൻ കടന്നു തീരുവോളം ഉണങ്ങിയ നിലത്തു കൂടിത്തന്നെ കടന്നുപോയി" (യോശു 3. 17). ദൈവസാന്നിദ്ധ്യം (നിയമപെട്ടകം) എപ്പോഴും കരുതലും കാവലുമാണെന്ന ബോധ്യം അവിടെ നിന്ന പുരോഹിതന്മാർ ജനത്തിനു നൽകിയ സന്ദേശമാണ്. ഇതേ ഭക്തി ദൈവസന്നിധിയിൽ നിന്നു കൊണ്ട് ദാനിയേൽ (ദാനി 10.11) പ്രകടിപ്പിക്കുകയും യിരമ്യാവ് ദൈവാലയത്തിൽ നിൽക്കുന്ന പുരോഹിതന്മാരെയും യിസ്രായേൽ ജനത്തെയും അറിയിക്കുകയും ചെയ്തു (28.5). നാം ദേവാലയത്തിലേക്കു പ്രവേശിക്കുമ്പോൾ പടിഞ്ഞാറെ വാതിൽക്കൽ ചുംബിച്ചു വണങ്ങി "ബഹുമതിപൂർവ്വം ഞാൻ നിന്റെ ഭവനത്തിലേക്കു പ്രവേശിച്ച് എന്റെ നേർച്ച കാഴ്ചകളെ ഞാൻ നിനക്കു കഴിക്കും" (സങ്കീ. 66.13) എന്ന് ചൊല്ലുന്നു. ദൈവമഹത്വത്തിന്റെയും ദൈവരാജ്യത്തിന്റെയും അനുഭവത്തിലേക്കു പ്രവേശിക്കുക എന്ന ബോദ്ധ്യത്തിൽ നാം പ്രാർത്ഥനയോടെ പ്രവേശിക്കുന്നു. ദൈവസാന്നിദ്ധ്യം എപ്പോഴും ദേവാലയത്തിലുണ്ട്. അത് ബോദ്ധ്യമാവുമ്പോൾ ദൈവാലയത്തിൽ നിന്നു കൊണ്ടു മാത്രമേ പ്രാർത്ഥിക്കുവാൻ നമുക്ക് തോന്നുകയുള്ളു. പഴയനിയമം വായിക്കുമ്പോൾ മാത്രമെ നമുക്ക് ഇരിക്കുവാൻ അനുവാദമുള്ളു. അതും ഭിത്തിയിൽ ചാരാതെയും സംസാരിക്കാതെയും വായിക്കപ്പെടുന്നത് കേട്ട് ഗ്രഹിക്കുവാൻ ശ്രദ്ധിച്ചുകൊണ്ട് ഭക്തിപൂർവ്വം ഇരിക്കണം. പിന്നീട് വി. കുർബ്ബാനയിലോ മറ്റു വായനകളുടെ സമയത്തോ, മറ്റു കൂദാശകളുടെ സമയത്തോ ഇരിക്കുവാൻ നമുക്ക് അനുവാദമില്ല. അലക്സന്ത്രിയായിലെ വി. ക്ലീമിസ്(153-217 AD) പറയുന്നത് "ദൈവജ്ഞാനിയായ ഒരുവൻ പ്രാർത്ഥിക്കുന്നത് ദൈവദൂതന്മാരുടെ ഗണത്തിൽ നിന്നുകൊണ്ടാണ്. അവനും ആ ദൂതന്മാരിലൊരുവന്റെ പദവി ലഭിച്ചിട്ടുണ്ട്. അവൻ വിശുദ്ധിയുടെ വെളിയിലല്ല, അവൻ ഒറ്റയ്ക്ക് പ്രാർത്ഥിച്ചാലും അവൻ അവനോടൊപ്പം നിൽക്കുന്ന പരിശുദ്ധന്മാരുടെ സംഘത്തിൽ നിന്നുകൊണ്ടാണ്."[10] ദൈവാവബോധത്തിൽ വികാരങ്ങൾക്ക് അതീതമായി ജീവിക്കുവാൻ കഴിയുന്ന ഒരുവനെയാണ് ദൈവജ്ഞാനി (gnostic) എന്ന് വി. ക്ലീമിസ് വിളിക്കുന്നത്. ഇതിനെക്കാൾ വിശദമായ ഒരു പ്രബോധനമാണ് ഇക്കാര്യത്തിൽ ഇതേ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ലത്തീൻ ക്രിസ്ത്യൻ പാരമ്പര്യത്തിലെ എഴുത്തുകാരൻ തെർത്തുല്യനും (155-220 AD) രേഖപ്പെടുത്തിയിരിക്കുന്നത്. "നിങ്ങൾ ആരെ ഏറ്റം അധികം ബഹുമാനിക്കുന്നുവോ ആ ദൈവത്തിന്റെ കൺമുമ്പാകെ, അവന്റെ ദൃഷ്ടിക്കു താഴെ ഇരിക്കുകയെന്നുള്ളത് അനാദരവാണെന്നു മാത്രമല്ല എപ്പോഴും ദൈവദൂതന്മാർ നിന്നുകൊണ്ട് വാഴ്ത്തുന്ന ജീവനുള്ള ദൈവത്തിന്റെ ദൃഷ്ടിയിൽ ആ പ്രവർത്തി ഏറ്റം ദൈവനിഷേധവുമാണ്; പ്രാർത്ഥന നമുക്ക് അരോചകമാണെന്നു വെളിപ്പെടുത്തുന്ന ഒരു പ്രവർത്തിയുമാണ്."[11] ദൈവസാന്നിദ്ധ്യബോധമില്ലായ്മ, അലസത, അശ്രദ്ധ, ദൈവത്തോടും

ആരാധനയോടുമുള്ള അനാദരവ്, ദൈവവിശ്വാസത്തിന്റെ കുറവ് ഇവയെല്ലാം ഇരുന്നുകൊണ്ടുള്ള ആരാധനയിൽ സൂചിപ്പിക്കുന്നു. ഇതോടൊപ്പം പ. സിപ്രിയൻ (200–258) ഓർമ്മിപ്പിക്കുന്നതും ശ്രദ്ധേയം; "പ്രിയ സഹോദരങ്ങളേ, നമ്മൾ പ്രാർത്ഥിക്കുവാൻ നിൽക്കുമ്പോൾ നമ്മുടെ ഹൃദയത്തിന്റെ പരിപൂർണ്ണ ശ്രദ്ധയോടും ഏകാഗ്ര മനസ്സോടും ഉണർവ്വോടും കൂടെ ആയിരിക്കണം നിൽക്കേണ്ടത്. ഉപവാസവും ദാനധർമ്മങ്ങളും പ്രാർത്ഥനയുടെ രണ്ടു ചിറകുകളാണ്."[12] ദൈവസാന്നിദ്ധ്യബോധവും ദൈവത്തോടുള്ള ഭയഭക്തിപ്രകടനവും ഒരേ നാണയത്തിന്റെ രണ്ടു വശങ്ങൾ തന്നെ.

### 3. ക്രിസ്തുവിൽ ചരിക്കുക

നിന്നുകൊണ്ടു പ്രാർത്ഥിക്കുമ്പോൾ നാം ക്രിസ്തുവിൽ ചരിക്കുന്ന അനുഭവം ഉണ്ട്. ആരാധനയിലെ സുവിശേഷ ഭാഗം വായിക്കുമ്പോൾ നാം എല്ലാവരും എഴുന്നേറ്റു നിൽക്കണമെന്നത് എല്ലാ സഭാവിഭാഗങ്ങളിലും പൗരാണികമായി നില നിൽക്കുന്ന ഒരു പാരമ്പര്യമാണ്. ക്രിസ്തുവിന്റെ സുവിശേഷം ഹൃദയങ്ങളിൽ ഉൾക്കൊണ്ട് നമ്മുടെ ഹൃദയത്തിലെ ചിന്തകളെയും ഭാവങ്ങളെയും അപഗ്രഥിച്ച് മനസ്സ് ക്രിസ്തുവിനോടൊപ്പം ചലനാത്മകതയിൽ ആയിത്തീരുന്ന നിമിഷമാണ് ഇത്. നാം ക്രിസ്തുവിനോട് സംഭാഷിക്കുന്ന നിമിഷം. ദൈവരാജ്യത്തെക്കുറിച്ച് കേൾക്കുക മാത്രമല്ല അതിൽ പങ്കാളികളായിത്തീരുകയാണ്. ക്രിസ്തുവിന്റെ ജീവിതത്തോട് താദാത്മ്യം പ്രാപിക്കുവാനുള്ള ഒരുക്കത്തിന്റെ ചലനാത്മകത ഈ നിൽപ്പിലുണ്ട്. ക്രിസ്തു തന്റെ വചനങ്ങൾ മുഖാന്തിരം നമ്മിലേക്കും നാം ക്രിസ്തുവിലേക്കും നടന്നടുക്കുന്ന സന്ദർഭം. എസ്രാ, ന്യായപ്രമാണപുസ്തകം സകല യിസ്രായേൽ ജനത്തിനും മീതെ വിടർത്തി വായിച്ചപ്പോൾ മണിക്കൂറുകളോളം ജനമെല്ലാം എഴുന്നേറ്റു നിന്നു. എസ്രാ മഹാ ദൈവമായ യഹോവയെ സ്തുതിച്ചു; ജനമൊക്കെയും കൈ ഉയർത്തി ആമേൻ എന്ന് പ്രതിവചനം പറഞ്ഞ് വണങ്ങി സാഷ്ടാംഗം വീണു യഹോവയെ നമസ്ക്കരിച്ചു (നെഹ. 8. 5,6). ദൈവവചന കേൾവിയിലുള്ള ചലനം. യഹോവ അവരിലേക്കും അവർ യഹോവയിലേക്കും പരസ്പരം നടന്നടുക്കുന്ന അനുഭവം. നിന്നുകൊണ്ട് സുവിശേഷം കേൾക്കുന്ന നമുക്കും ഉണ്ടാകേണ്ട ഭാവചലനം. നമ്മുടെ ആരാധനയിൽ നാം നില്ക്കുമ്പോൾ വായിക്കുകയും പാടുകയും ചെയ്യുന്ന ഭാഗങ്ങളിൽക്കൂടി ശ്രദ്ധാപൂർവ്വം നമ്മുടെ മനസ്സു ചലിക്കുമ്പോൾ ആരാധനയിലെ ദൈവത്മാപ്രേരിതമായ വാക്കുകൾ നമ്മുടെ ഹൃദയത്തിൽ ചലനാത്മകത സൃഷ്ടിക്കുകയും വികാരവിചാരങ്ങളുടെ ഭാവമാറ്റങ്ങൾ ഉണ്ടാവുകയും ചെയ്യും. ഇത് ക്രിസ്തുവിലുള്ള നമ്മുടെ ആത്മധൈര്യത്തിനും അനുതാപത്തിനും പുതിയ ജീവിതശൈലിക്കുള്ള തീരുമാനമെടുക്കുന്നതിനും ഒക്കെ ഇടയാക്കുന്നു. ഇത് നിന്നുകൊണ്ടുള്ള ആരാധനയിലെ ചലനാത്മകതയാണ്. ഇത് സാധിക്കണമെങ്കിൽ ആരാധനയിൽ ചാഞ്ഞും ചരിഞ്ഞും നിൽക്കാതെയും ആരാധനക്രമങ്ങളിലെ

വാക്കുകളിൽക്കൂടെ കണ്ണുകൾ ശ്രദ്ധാപൂർവ്വം ചലിപ്പിക്കുകയും ചെയ്യണം. ആയതിനാൽ അത്യാവശ്യമായി മനഃപാഠമാക്കേണ്ടവ ഒഴിച്ച് ബാക്കി എല്ലാ പ്രാർത്ഥനകളും പുസ്തകങ്ങളിൽ നോക്കി വായിച്ചു പ്രാർത്ഥിക്കണമെന്ന് വൈദികർക്കും അത്മായർക്കും ഒരുപോലെ ബോദ്ധ്യമാവണം. മനഃപാഠം ആവർത്തിക്കുമ്പോൾ മനസ്സു കാടു കയറി യാത്ര ചെയ്യുവാൻ സാദ്ധ്യതയുണ്ട്. ആരാധനയുടെ ചലനാത്മകത നഷ്ടപ്പെടും.

പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ മൂന്നാം മിഷനറി യാത്രയിൽ, അഥേനയിലെ അരയോഗപ മദ്ധ്യേചെയ്ത പ്രസംഗത്തിൽ, അവനിലല്ലോ നാം ജീവിക്കയും ചരിക്കയും ഇരിക്കയും ചെയ്യുന്നത് (അപ്പോ. 17. 28) എന്ന പ്രസ്താവന ദൈവം നമുക്കു സമീപസ്ഥനാണെന്നും അല്ലാതെ അജ്ഞാതനായ ദൈവമല്ലെന്നും, ക്രിസ്തുവിലൂടെയാണ് അദൃശ്യനായ ദൈവം ദൃശ്യനായതെന്നും സമർത്ഥിക്കുന്നതിനുവേണ്ടിയായിരുന്നു. ക്രിസ്തുവിൽ ചരിക്കുകയെന്നത് വി. പൗലൂസ് ശ്ലീഹാ പല പ്രാവശ്യം ആവർത്തിക്കുന്നുണ്ട് (കൊലോ 2.6; എഫേ. 2.10; 2 കൊരി 5.7; റോമ. 6.4). ഇവിടെയെല്ലാം നമ്മുടെ ജീവിതത്തിലെ പ്രയാണം ക്രിസ്തുവിനോടുകൂടെ ആയിരിക്കണമെന്നും ക്രിസ്തുവിന്റെ സ്വഭാവം നമ്മിൽ സ്വാംശീകരിക്കണമെന്നുമാണ് ഉദ്ദേശിക്കുന്നത്. അപ്രകാരം നമ്മുടെ കുറവുകൾ കണ്ടുപിടിച്ച് ഈ ദൈവസ്വാഭാവയാഥാർത്ഥീകരണത്തിനുള്ള ഒരു ചലനം ആരാധനയിൽ നിന്നുകൊണ്ടു സംബന്ധിക്കുമ്പോൾ നമ്മിലുണ്ടാവും. ഇവിടെയാണ് ദൈവസാദൃശത്തിലേക്കുള്ള വളർച്ചയുടെ രൂപാന്തരീകരണപ്രക്രിയ സമാരംഭിക്കുന്നത്. “ദൈവമായ നീ മൂലം നിർമ്മിക്കപ്പെട്ട പുതിയ മനുഷ്യന്റെ ജീവിതത്തിൽ പുതുതായി ഞങ്ങൾ ചരിക്കുന്നു.” (പുതുഞായറാഴ്ച, സന്ധ്യയുടെ സെദറാ, പുറം 35). ആത്മാവിനെ അനുസരിച്ചു നടക്കുകയെന്നത് (ഗലാ. 5.16,25) ആരാധനയിൽ നിന്നും ആരംഭിച്ച് ജീവിതത്തിൽ ആവിഷ്ക്കരിക്കുന്നു. വി. കുർബ്ബാനയുടെ സമാപനാശീർവാദത്തിൽ സമാധാനത്തോടെ പോകുവാൻ നമ്മെ ശക്തരാക്കുന്നത് ഈ ചലനാത്മക നിലയാണ്. ക്രിസ്തു ലോകാവസാനത്തോളം നമ്മുടെകൂടെ ഉണ്ടായിരിക്കുമെന്ന വാഗ്ദാനത്തിന്റെ ഉറപ്പിൽ സകലജാതികളെയും ക്രിസ്തു ശിഷ്യരാക്കുവാനുള്ള നമ്മുടെ പുറപ്പാട് (മത്താ. 28. 18-20) ആരാധനയുടെ ഈ നിലയിൽ നിന്നും ഉണ്ടാവണം.

#### 4. രക്ഷയുടെ ഉറപ്പും വിളംബരവും

“യഹോവയുടെ പർവ്വതത്തിൽ ആർ കയറും? അവന്റെ വിശുദ്ധസ്ഥലത്തു ആർ നില്ക്കും? വെടിപ്പുള്ള കയ്യും നിർമ്മലഹൃദയവും ഉള്ളവൻ. വ്യാജത്തിനു മനസ്സുവെക്കാതെയും കള്ളസത്യം ചെയ്യാതെയും ഇരിക്കുന്നവൻ” (സങ്കീ. 24. 3,4). ക്രിസ്തു നൽകിയ രക്ഷയാൽ നാം നിർമ്മലരും വെടിപ്പുള്ളവരും ആയിത്തീർന്ന ധൈര്യമാണ് നമ്മെ ക്രിസുവിന്റെ സാന്നിദ്ധ്യത്തിൽ ആത്മധൈര്യത്തോടെ നിൽക്കുവാൻ ഒരുക്കുന്നത്. “നിന്നു

കൊണ്ട് പ്രാർത്ഥിക്കുന്നത് ദൈവസന്നിധിയിലുള്ള നമ്മുടെ ആത്മ ധൈര്യത്തെ കാണിക്കുന്നു."[13] "യഹോവ എന്റെ കാലുകളെ ഒരു പാറമേൽ നിർത്തി, എന്റെ ഗമനത്തെ സ്ഥിരമാക്കി" (സങ്കീ. 40.2). "യഹോവ എന്റെ കാലുകളെ മാൻപേടക്കാൽകൾക്കു തുല്യമാക്കി; എന്റെ ഗിരികളിൽ എന്നെ നിൽക്കുമാറാക്കി" (സങ്കീ. 18.33). "അവർ കുനിഞ്ഞു വീണുപോയി, എന്നാൽ ഞങ്ങൾ എഴുന്നേറ്റു നിവർന്നു നിൽക്കുന്നു" (സങ്കീ. 20.8). ഈ സങ്കീർത്തന ഭാഗങ്ങളെല്ലാം ക്രിസ്തുശാസ്ത്രപ്രവചനങ്ങളാണ്. ദൈവസിംഹാസന ത്തിനു മുമ്പാകെ നിൽക്കുവാൻ നമുക്ക് ഒരു ഉറപ്പുണ്ട് (വെളി. 20.12). അത് ക്രിസ്തു നൽകുന്ന രക്ഷയുടെ ഉറപ്പാണ്. ആയതിനാൽ വി. പൗലൂസ് ശ്ലീഹാ പറയുന്നു, "നാം നിൽക്കുന്ന ഈ കൃപയിലേക്കു നമുക്കു അവന്മൂലം വിശ്വാസത്താൽ പ്രവേശനം ലഭിച്ചിരിക്കുന്നു. നാം ദൈവതേജസ്സിന്റെ പ്രത്യാ ശയിൽ പ്രശംസിക്കുന്നു" (റോമ. 5. 2). വി. മാമ്മോദീസ്സായിൽകൂടി ഒരു പുതിയ ബന്ധത്തിലേക്കു നാം വന്നിരിക്കുന്നു. പഴയ ഉടമ്പടിപോലെ തന്നെ (ആവ. 9.12), വിശ്വാസത്തിൽക്കൂടി വി. മാമോദീസ്സാ മൂലം സഭയിൽ നമുക്കു ലഭിച്ചിരിക്കുന്ന രക്ഷയുടെയും കരുതലിന്റെയും ഉറപ്പ് മൂലമാണ് ആരാധന യിൽ നമുക്ക് നിവർന്നു നിൽക്കുവാൻ കഴിയുന്നത്. വി. പൗലോസ് ശ്ലീഹാ ഈ ഉറപ്പ് അനേക സന്ദർഭങ്ങളിൽ നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട് (റോമ. 11.20; 1 കോരി. 10. 12,13; 15. 1,2; 2 കോരി. 1.21; ഗലാ. 5.1; ഫിലി. 4.1; കൊലോ. 4.12; 2 തെസ്സ. 2.15). യഹോവയുടെ രക്ഷാസന്ദേശം അരകെട്ടി എഴുന്നേറ്റു നിന്നു യിസ്രായേൽ ജനത്തോട് അറിയിക്കണമെന്ന് യഹോവ യിരമ്യാ പ്രവാചക നോടു പറഞ്ഞു (യിര. 1.17). ഒരു പ്രവാചകൻ കുഷ്യനുള്ള ചാരുകസേരയിൽ ഇരുന്നുകൊണ്ടല്ല വിളംബരം ചെയ്യേണ്ടത്. നാമും പ്രവാചകന്മാരാണ്. ദൈവ രക്ഷയെ വിളംബരം ചെയ്യുന്നവരാണ്. ലോകത്തിനു ജീവനും രക്ഷയും ഘോഷിക്കുന്ന യേശുവിന്റെ സുവിശേഷം നമ്മുടെ കർത്താവിന്റെ മനുഷ്യാ വതാര കാലത്ത് നടന്ന ഒരു സംഭവമായിട്ടാണ് പട്ടക്കാരൻ ഏവൻഗേലിയോൻ വായിക്കുമ്പോൾ അറിയിക്കുന്നത്. അത് ക്രിസ്തുവിൽകൂടി നമുക്ക് ലഭിച്ച രക്ഷാസംഭവത്തിന്റെ പ്രഘോഷണമാണ്. ആയതിനാൽ ഏവൻഗേലിയോൻ വായിക്കുമ്പോൾ നാം എല്ലാവരും എഴുന്നേറ്റ് നിന്ന് ആ സംഭവം അപ്രകാരം സംഭവിച്ചു എന്ന് വിശ്വസിച്ച് ഏറ്റ് പറയുന്നു. ക്രിസ്തുവിന്റെ വചനം നമ്മൾ ഹൃദയത്തിലേക്ക് സ്വാംശീകരിക്കുന്നു. അവയിലുള്ള നമ്മുടെ വിശ്വാസത്തെ കുരിശു വരച്ച് നാം സ്വീകരിക്കുന്നു. ദൈവതേജസ്സ് കാണുവാൻ ആഗ്രഹിച്ച മോശയെ പാറമേൽ നിർത്തി, പാറയുടെ വിള്ളലിൽ നിർത്തി മറച്ച് ദൈവ തേജസ്സ് കടന്നു പോയതുപോലെ (പുറ. 33. 18–23) ജീവനും ചൈതന്യമു ള്ളതുമായ ദൈവവചനത്തിൽക്കൂടി നമ്മോടു സംസാരിക്കുന്ന ദൈവതേജസ്സ് കാണുവാൻ നാം നിവർന്നു നിൽക്കണം. ദൈവതേജസ്സ് ദേവാലയത്തിൽ ക്കണ്ടു എഴുന്നേറ്റ് നിന്ന് ദൈവത്തെ സ്തുതിച്ച യിസ്രായേൽ ജനം (പുറ. 33.10; 1 ദിന 23.30, നെഹ 9.5) യഹോവയുടെ രക്ഷയെയും കരുതലി

നെയും പ്രഖ്യാപിക്കുകയായിരുന്നു. "നോമ്പാലും ഉപവാസത്താലും പ്രാർത്ഥനയാലും ദാനധർമ്മങ്ങളാലും ദൈവവചനപാരായണത്തിലും കൂടി നമ്മുടെ ആത്മാവിനെ സുരക്ഷിതമാക്കണം. തുടർന്നുള്ള ജീവിതം ക്രിസ്തുവിന്റെ വചനപ്രകാരം മാമോദീസ്സായിൽക്കൂടി ലഭിച്ചിരിക്കുന്ന രക്ഷ അനുഭവിക്കലാകണം."[14] ക്രിസ്തുവിലുള്ള നമ്മുടെ രക്ഷയെക്കുറിച്ച് ഉറപ്പും വിശ്വാസവുമുള്ളപ്പോൾ ക്രിസ്തുവിന്റെ മുമ്പാകെ ആരാധനയിൽ നാം നിൽക്കുന്നതു ആ രക്ഷാവിളംബരം നാം നിർവ്വഹിക്കുന്നതിന്റെ പ്രതീകമാണ്. ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ തിരുമുറിവുകളിൽ സ്പർശിച്ച തോമ്മാശ്ലീഹായുടെ വിശ്വാസഉറപ്പും തുടർന്ന് എന്റെ കർത്താവും എന്റെ ദൈവവുമേ എന്ന പ്രഖ്യാപനവും നടത്തിയതുപോലെ തന്നെ, ഉയിർത്തെഴുന്നേറ്റ യേശു ഒരാഴ്ച മുമ്പ് ശ്ലീഹന്മാർക്ക് ആദ്യമായി പ്രത്യക്ഷപ്പെട്ടപ്പോൾ എല്ലാ ശ്ലീഹന്മാരും കർത്താവിനെ കണ്ടുസ്പർശിച്ച് വിശ്വാസസ്ഥിരത പ്രാപിച്ചു എന്നും, കർത്താവിന്റെ മുറിവുകളിലുള്ള സ്പർശനത്താൽ തോമ്മാശ്ലീഹായുടെ ഇരട്ട വിരലുകൾ അത്ഭുതകരമായി വേർപെട്ടു എന്നും സഭയുടെ പാരമ്പര്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു (സെദറാകൾ-പുതുഞായറാഴ്ച രാത്രി ഒന്നാം കൗമാ, ഉയിർപ്പിനുശേഷം രണ്ടാം ഞായറാഴ്ച രാത്രി ഒന്നാം കൗമായുടെ പ്രുമിയോൻ, ഉയിർപ്പിനു ശേഷം നാലാം ഞായറാഴ്ച രാത്രി ഒന്നാം കൗമായുടെ സെദറായും പ്രഭാതത്തിന്റെ സെദറായും, തോമ്മാശ്ലീഹായുടെ ഓർമ്മപ്പെരുന്നാളിന്റെ സന്ധ്യാ, മൂന്നാം മണി സെദറാകൾ). വിശ്വാസത്തിന്റെ ഉറപ്പും വിളംബരവും കർത്താവിന്റെ സന്നിധിയിൽ നിന്നുകൊണ്ട് ആരാധിക്കുന്നതു വഴി നമുക്ക് അനുഭവവേദ്യമാകുന്നു.

**5. പോരാട്ടത്തിനുള്ള ഒരുക്കം**

വി. മാമോദീസ്സായോടുകൂടി ക്രിസ്തുവിന്റെ ഭടന്മാരുടെ എണ്ണത്തിൽ ചേർക്കപ്പെട്ടിരിക്കുന്ന നമുക്ക് മുന്നോട്ടുള്ള ജീവിതത്തിന്റെ ഒരുക്കമാണ് നിന്നുകൊണ്ടുള്ള ആരാധന. "സ്വർഗ്ഗത്തിലെ സൈന്യത്തിന്റെ കൂട്ടത്തിൽ പേരു ചേർക്കപ്പെട്ടവരായ നമുക്ക് സ്വർഗ്ഗീയ കിരീടം പ്രാപിക്കുവാനുള്ള യോഗ്യതയും ലഭിച്ചിട്ടുണ്ട്."[15] "നിങ്ങൾ വഴികളിൽ ചെന്ന് നല്ല വഴി ഏതെന്നു പഴയ പാതകളെ നോക്കി ചോദിച്ചു അതിൽ നടപ്പിൻ" (യിര. 6.16). നല്ല പാത തിരഞ്ഞെടുക്കുന്നത് അതിൽ മുന്നോട്ടു നടക്കുന്നതിനാണ്. ക്രിസ്തു സൗഖ്യമാക്കുമ്പോൾ "നീ എഴുന്നേറ്റ് നടക്ക" എന്നും അന്ത്യശാസനത്തിൽ ശിഷ്യന്മാരോടു "നിങ്ങൾ പോകുവിൻ" എന്ന് പറയുന്നതും മുന്നോട്ടുള്ള നമ്മുടെ പ്രയാണത്തെ സൂചിപ്പിക്കുന്നു. എഴുന്നേൽക്കാതെ നടക്കുവാൻ സാധിക്കയില്ല. ലോകസേവനത്തിനായുള്ള യാത്രയ്ക്ക് സമാധാനത്താലെ പോകുവിൻ എന്ന് വി. കുർബ്ബാനയുടെ അന്ത്യത്തിലെ ആശീർവാദത്തിൽ പറയുമ്പോഴും ഈ യാത്ര ഇടുങ്ങിയ പാതയിൽക്കൂടെ ആണെന്നുള്ളത് ക്രിസ്തു നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്. ചെന്നായ്ക്കളുടെ ഇടയിൽ കുഞ്ഞാടു

കളെപ്പോലെ ആണ് ക്രിസ്തു ശിഷ്യന്മാരെ അയച്ചത് (മത്താ. 10.16). ആയതിനാൽ പ. പൗലൂസ് ശ്ലീഹാ "പിശാചിന്റെ തന്ത്രങ്ങളോട് എതിർത്തു നിൽപ്പാൻ കഴിയേണ്ടതിനു ദൈവത്തിന്റെ സർവ്വായുധവർഗ്ഗം ധരിച്ചുകൊൾവിൻ" (എഫേ. 6.11) എന്ന് നമ്മെ ആഹ്വാനം ചെയ്യുന്നു. ഈ സർവ്വായുധവർഗ്ഗം ധരിക്കുന്നതിനു വേണ്ടിയാണ് നാം ആരാധനയിൽ നിൽക്കുന്നത്. ആരാധനയിൽ നിന്നു പുറത്തിറങ്ങുമ്പോൾ നമുക്ക് നേരേ വരുന്ന പിശാചിന്റെ തന്ത്രങ്ങളാകുന്ന പാപപ്രേരണകളെ എതിർത്തു നിൽക്കുവാൻ ആരാധനയിൽ നിന്നുള്ള അനുഗ്രഹവും ദൈവകൃപയും ലഭിക്കണം. വി. കൂദാശകളിൽക്കൂടി നമുക്ക് ലഭിക്കുന്ന പരിശുദ്ധാത്മ ശക്തി പ്രാപിക്കുവാനാണ് പട്ടാള ക്യാമ്പിൽ പരിശീലനത്തിനെന്ന പേലെ നാം ആരാധനയിൽ നിൽക്കുന്നത്. വി. കുർബ്ബാനയിലും മറ്റെല്ലാ കൂദാശകളിലും ദൈവകൃപയിലുള്ള ശാക്തീകരണമാണു നമുക്ക് ലഭിക്കുന്നത്. ആയതിനാൽ എല്ലാ കൂദാശകളിലും നാം നിന്നുകൊണ്ടാണ് സംബന്ധിക്കുന്നത്. പട്ടംകൊടയിൽ ദൈവമുമ്പാകെയുള്ള അനുതാപത്തിന്റെയും വിധേയത്വത്തിന്റെയും വിനയത്തിന്റെയും പ്രതീകമായി മുട്ടുകുത്തി നിൽക്കുന്ന സമയമുണ്ട്. രോഗികളുടെ തൈലാഭിഷേകത്തിൽ രോഗിയുടെ ആരോഗ്യാവസ്ഥയനുസരിച്ച് നിൽക്കുകയോ, ഇരിക്കുകയോ, കിടക്കുകയോ ചെയ്യാം. മുതിർന്നവർ മാമോദീസ്സാ നിന്നുകൊണ്ടാണല്ലോ സ്വീകരിക്കുന്നത്. മാമോദീസ്സാ സമയത്ത് ദൈവീക പടയാളികളുടെ കൂട്ടത്തിൽ എണ്ണപ്പെടുവാനും സ്വർഗ്ഗത്തിൽ പേരെഴുതപ്പെട്ട ആദ്യജാതന്മാരുടെ സഭയിൽ അംഗമായിത്തീരുവാൻ (എബ്രാ. 12.23) മാമോദീസ്സാ റജിസ്റ്ററിൽ സ്നാനാർത്ഥികളുടെ പേരെഴുതുന്നതും ഈ പോരാട്ടത്തിനുള്ള സജ്ജമാക്കൽ ആണ്.

ക്രിസ്തീയ സർവ്വായുധ വർഗ്ഗത്തിന്റെ പ്രതീകമാണ് വി. കുരിശ്. ക്രിസ്തുവിൽക്കൂടി നമുക്ക് ദൈവം തരുന്ന രക്ഷയുടെ ആയുധമെന്നാണല്ലോ കുരിശിനെ വിശേഷിപ്പിക്കുന്നത്. കുരിശ് നമുക്ക് വലിയ സംരക്ഷണ കോട്ടയായതുകൊണ്ടാണ് അതിപുരാതനകാലം മുതൽ കുരിശു വരയ്ക്കുന്നത് സഭയുടെ പാരമ്പര്യമായത്.[16] വി. ത്രിത്വനാമം ഉച്ചരിക്കുമ്പോഴും ത്രിത്വത്തിലെ ഏതൊരു ആളത്വത്തിന്റെ നാമം ഉച്ചരിക്കുമ്പോഴും കുരിശു വരയ്ക്കണമെന്നുള്ളതാണ് നമ്മുടെ പാരമ്പര്യം. ബൈസന്റയിൻ ഓർത്തഡോക്സ് സഭയിൽ വിശുദ്ധന്മാരുടെ പേരുകൾ പറയുമ്പോഴും കുരിശു വരയ്ക്കാറുണ്ട്. പരിശുദ്ധന്മാരുടെ പരിശുദ്ധത ദൈവത്തിൽ നിന്ന് ലഭിക്കുന്നതാണെന്ന് വി. യാക്കോബിന്റെ തക്സായിൽ അഞ്ചാം തുബ്ദേനു ശേഷം ചൊല്ലുന്ന പട്ടക്കാരന്റെ പ്രാർത്ഥനയിൽ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. നമ്മുടെ ഏത് ആരാധനയും ആരംഭിക്കുന്നതും അവസാനിക്കുന്നതും കുരിശുവരയിലാണല്ലോ. ഇതെല്ലാം നാം നിന്നുകൊണ്ട് നിർവ്വഹിക്കുന്നത് ഈ സർവ്വായുധ വർഗ്ഗം എടുത്തുകൊണ്ട് മുന്നണി പോരാട്ടത്തിന് നമ്മെത്തന്നെ ഒരുക്കുന്ന

ഒരു പ്രക്രിയയാണ്. മേൽപ്പട്ടക്കാരും പട്ടക്കാരും മറ്റുള്ളവരെ വാഴ്ത്തുന്നതും കൂദാശകളുടെയും ശുശ്രൂഷകളുടെയും പൂർത്തീകരണത്തിനായി വാഴ്വ് നടത്തുന്നതും കുരിശാകൃതിയിലാണ്. മാമോദീസ്സായിലും കശ്ശീശാപട്ടം കൊടയിലും കാർമ്മികൻ ഊതുന്നതും കുരിശാകൃതിയിലാണ്. അത് നിന്നു കൊണ്ട് നാം സ്വീകരിക്കുന്നത് പോരാട്ടത്തിനുള്ള തയ്യാറെടുപ്പിന്റെ ഭാഗമായിട്ടാകുന്നു.

**6. പ്രാർത്ഥനയും ആശീർവാദവും**

i. **പ്രാർത്ഥനയിൽ നന്ദിയും സ്തോത്രവും അർപ്പിക്കുവാൻ നിവർന്നു നിൽക്കണം.** രാവിലെയും വൈകുന്നേരവും യഹോവയെ വാഴ്ത്തി സ്തുതിക്കേണ്ടതിന് ലേവ്യർ ഒരുങ്ങി നിൽക്കണമെന്നത് യഹോവയുടെ കല്പനയാണ് (1 ദിന 23.30). ശലോമോൻ രാജാവ് പണി കഴിപ്പിച്ച ദേവാലയ പ്രതിഷ്ഠാ സമയത്ത് "പുരോഹിതന്മാർ തങ്ങളുടെ ഉദ്യോഗം അനുസരിച്ചും ലേവ്യർ: അവന്റെ ദയ എന്നേക്കുമുള്ളത് എന്നിങ്ങനെ അവർ മുഖാന്തിരം ദാവീദ് സ്തോത്രം ചെയ്ത സമയത്ത് യഹോവയെ സ്തുതിപ്പാൻ ദാവീദ് രാജാവ് ഉണ്ടാക്കിയ യഹോവയുടെ വാദ്യമേളങ്ങളോടെ നിന്നു; യിസ്രായേൽ ഒക്കെയും നില്ക്കേ പുരോഹതിന്മാർ അവരുടെ മുമ്പിൽ കാഹളം ഊതി" (2 ദിന. 7.6). "രാത്രികാലങ്ങളിൽ കർത്താവിന്റെ ഭവനത്തിൽ നിൽക്കുന്നവരായി കർത്താവിന്റെ സകല ദാസന്മാരുമേ നിങ്ങൾ കർത്താവിനെ വാഴ്ത്തുവിൻ വിശുദ്ധ മന്ദിരത്തിലേക്ക് കൈ ഉയർത്തി കർത്താവിനെ വാഴ്ത്തുവിൻ" (സങ്കീ. 134.1, 2). ആരാധനയുടെ ആദ്യപടി സ്തുതിയും സ്തോത്രവും അർപ്പിക്കലാണ്.

ഭയഭക്തിയോടെ കർത്താവിനെ നമുക്ക് സ്തോത്രം ചെയ്യാമെന്നുള്ളത് വി. കുർബ്ബാനയിൽ ഓർമ്മിപ്പിക്കുന്നു. എല്ലാ ആരാധനയും നിന്നുകൊണ്ട് ത്രിത്വസ്തുതി അർപ്പിച്ച് ആരംഭിക്കുന്നു. ത്രിത്വസ്തുതി നിന്നു കൊണ്ടാണ് നാം ഏത് യാമത്തിലും നിർവ്വഹിക്കുന്നത്. ത്രിത്വനാമത്തിൽ ആശീർവദിക്കുമ്പോഴും നാം നിവർന്നു നിൽക്കുന്നത് ത്രീയേകനായ ദൈവത്തിലുള്ള നമ്മുടെ സജീവ സ്തുതിയോടുകൂടിയ ഭാഗഭാഗിത്വമാണ്. ആശീർവദിക്കുന്ന പുരോഹിതനും ജനങ്ങൾ തിരിച്ച് ആശംസിക്കുന്നതും അതേ അനുഗ്രഹമാണ്. ആരാധനയുടെ സമൂഹമാനമാണ് ഇവിടെ പ്രകടമാവുന്നത്. രാജകീയ പുരോഹിതവർഗ്ഗത്തിന്റെ ഒരുമിച്ചു നിന്നുകൊണ്ടുള്ള ത്രിത്വസ്തുതി പരസ്പര പൂരകങ്ങളായിത്തീരുന്നു.

ii. **അനുതാപത്തിനുവേണ്ടിയും** ജനം നിൽക്കുന്ന പാരമ്പര്യമാണ് യഹൂദസഭയിൽ ഉണ്ടായിരുന്നത് (നെഹ. 9.2,3). ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യത്തിലും വി. കുമ്പസാരസമയത്ത് കുമ്പസാരപിതാവും പാപം ഏറ്റു പറയുന്ന ആളും നിൽക്കുന്ന പതിവാണ് ഉണ്ടായിരുന്നത്. ബൈസന്റ

യിൻ ഓർത്തഡോക്സ് സഭയിൽ ഇന്നും ഇതു തുടരുന്നു. റോമൻ കത്തോലിക്കാ സഭയിൽ വൈദികർ ഇരിക്കുകയും അനുതാപി മുട്ടുകുത്തി നിൽക്കയുമാണ്. രണ്ടുപേരും ഇരുന്നുകൊണ്ട് കുമ്പസാരം നടത്തുന്ന പതിവ് പിന്നീട് ഉണ്ടായി. ഇപ്പോൾ ഈ രീതി കുമ്പസാരത്തിന് മിക്കവാറും എല്ലാ സഭകളിലും കാണുന്നുണ്ട്. ബൈസന്റയിൻ സഭാ പാരമ്പര്യത്തിൽ, വൈദികൻ കുമ്പസാരിച്ച ആളിന്റെ തലയിൽ കൈവച്ച് പാപമോചന പ്രാർത്ഥന നടത്തുമ്പോൾ ഇരുവരും എഴുന്നേറ്റു നിൽക്കുന്നു. അനുതാപത്തിൽ പാപമോചനം പ്രാപിച്ച് സൗഖ്യമാകുന്നതിന് മുട്ടുകുത്തി പ്രാർത്ഥിക്കാവുന്നതാണ് എന്ന് ഒറിഗൻ പറയുന്നുണ്ട് . (Origen, On Prayer 31.1,2). ചുങ്കക്കാരനും സഖായിയും നിന്നു കൊണ്ട് അവരുടെ പാപം ദൈവതിരുമുമ്പാകെ പശ്ചാത്തപിച്ച് ഏറ്റുപറഞ്ഞു പാപമോചനം പ്രാപിച്ചു (ലൂക്കോ. 18.13; 19.8).

iii. പ്രാർത്ഥനയുടെ മറ്റൊരു ഭാഗമാണ് **മദ്ധ്യസ്ഥത.** അബ്രഹാം ദൈവസന്നിധിയിൽ നിന്നുകൊണ്ട് സോദോമിനു വേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന നടത്തി (ഉല്പ. 18. 22,23). മോശ അനേക പ്രാവശ്യം യിസ്രായേൽക്കാർക്ക് വേണ്ടി ദൈവസന്നിധിയിൽ നിന്നുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നുണ്ട്. കവിണ്ണു വീണു പല പ്രാവശ്യം പശ്ചാത്താപസൂചകമായി ജനത്തിനുവേണ്ടി മോശ പ്രാർത്ഥിച്ചു. ദൈവം ദേശത്തെ നശിപ്പിക്കാതെ വണ്ണം മദ്ധ്യസ്ഥനായി ഒരുവനെ അന്വേഷിച്ചുഎങ്കിലും ആരെയും കണ്ടില്ല എന്ന് യെഹെസ്ക്കേൽ പ്രവചനത്തിൽ പറയുന്നത് ജനത്തിനും ദൈവത്തിനും ഇടയിൽ നിന്നുകൊണ്ട് മദ്ധ്യസ്ഥത അണച്ച് അവർക്കു വേണ്ടി പ്രാർത്ഥിക്കുന്ന പുരോഹിത ദൗത്യത്തെ സൂചിപ്പിക്കുന്നു (യെഹെ.22.30). തൈലാഭിഷേക ശുശ്രൂഷയിൽ പട്ടക്കാരൻ നിന്നുകൊണ്ട് രോഗിയുടെ തലമേൽ കൈ വച്ചുകൊണ്ട് പാപമോചനത്തിനായി പ്രാർത്ഥിക്കുന്നു. അതും മദ്ധ്യസ്ഥത തന്നെ. വി. കുർബ്ബാനയിലും മറ്റു ശുശ്രൂഷകളിലും (ഓശാന, മാമോദീസ്സാ, ദനഹാവെള്ളം വാഴ്വ്) പട്ടക്കാരൻ കൈകൾ മുകളിലേക്കു വിടർത്തി കണ്ണുകൾ ഉയർത്തി പ്രാർത്ഥിക്കുന്നതും മദ്ധ്യസ്ഥ പ്രാർത്ഥനയാണ്. വി. വിവാഹ കൂദാശയിലും കാർമ്മികൻ നിന്നുകൊണ്ട് മോതിരവാഴ്വും കിരീടവാഴ്വും നടത്തുന്നതും മദ്ധ്യസ്ഥതയുടെ ശുശ്രൂഷതന്നെ. അപ്പവീഞ്ഞുകൾ സമർപ്പിച്ചുകൊണ്ട് ദർഗായിൽ ദീർഘസമയം നിന്നുകൊണ്ടു പ്രാർത്ഥിക്കുന്നതും മദ്ധ്യസ്ഥത നിർവ്വഹിക്കയാണ്. പട്ടംകൊടയിലും പള്ളികൂദാശയിലും എല്ലാം കാർമ്മികൻ നിന്നുകൊണ്ട് കൈകൾ വിടർത്തി കണ്ണുകളുയർത്തി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തുന്നു. ചുരുക്കത്തിൽ പുരോഹിതൻ മദ്ധ്യസ്ഥപ്രാർത്ഥന നിർവ്വഹിക്കുമ്പോഴെല്ലാം അവ നിന്നുകൊണ്ട് നടത്തുന്നു. പുരോഹിതന്റെ ഈ ശുശ്രൂഷ ദൈവം മോശയ്ക്കു കാട്ടിക്കൊടുത്ത ദൈവിക നിലയാണ്. ഇത് യഹൂദ ആരാധനയിലും തുടർന്നു ക്രിസ്തീയ ആരാധനയിലും കൂടി തുടർന്നു വരുന്നു.

iv. പുരോഹിതൻ **ജനത്തെ ആശീർവദിക്കുന്നത്** നിന്നുകൊണ്ടാണ്. ദൈവാനുഗ്രഹം വിശാസികൾക്കു കൈമാറിക്കൊടുക്കുന്ന പ്രതീകമാണല്ലോ ആശീർവാദം. മോശ മഹാപുരോഹിതൻ എന്ന നിലയിൽ അഹരോനും പുത്രന്മാർക്കും പൗരോഹിത്യ അഭിഷേകം കൊടുക്കുകയും (പുറ.40.13-16), ജനത്തെ അനുഗ്രഹിക്കുകയും ചെയ്തു (പുറ 30.42; ആവ. 33. 1-29). പൗരോഹിത്യ ശുശ്രൂഷയിൽ മേൽപട്ടക്കാരൻ ഇന്നും നിന്ന്ക്കൊണ്ട് സ്ഥാനാർത്ഥികളെ പരിശുദ്ധാത്മാഭിഷേകം നടത്തുകയും മുദ്രയിടുകയും (മാമോദീസ്സായിലും) പൗരോഹിത്യ വസ്ത്രങ്ങൾ ധരിപ്പിക്കുകയും ചെയ്യുന്നു. ദൈവീക അനുഗ്രഹത്തിന്റെ കൈമാറ്റം നടത്തുന്ന പ്രതീകമാണ് മോശയുടെ കാലം മുതൽ ഇന്നുവരെ തുടരുന്ന ഈ ശുശ്രൂഷകൾ. “അക്കാലത്തു യഹോവ ലേവിഗോത്രത്തെ യഹോവയുടെ നിയമപെട്ടകം ചുമപ്പാനും ഇന്നുവരെ നടന്നു വരുന്നതുപോലെ യഹോവയുടെ സന്നിധിയിൽ നിന്നു ശുശ്രൂഷ ചെയ്‌വാനും അവന്റെ നാമത്തിൽ അനുഗ്രഹിപ്പാനും വേർതിരിച്ചു” (ആവ. 10.8). ശുശ്രൂഷകളുടെ ഇടയ്ക്കും സമാപനത്തിലും കാർമ്മികൻ നിന്നുകൊണ്ട് വിശ്വാസികളെ ആശീർവദിക്കുന്നതും പഴയനിയമകാലം മുതൽ ഇന്നുവരെ സഭയിലും തുടരുന്നു. ദാവീദ് രാജാവ് നിയമപെട്ടകത്തിനു മുമ്പിൽ യാഗാർപ്പണശേഷം ജനത്തെ അനുഗ്രഹിച്ച് ആശീർവദിച്ചു (1 ദിന. 16.1-3) ശലോമോൻ രാജാവ് ദേവാലയ പ്രതിഷ്ഠക്കുശേഷം യാഗപീഠത്തിനു മുമ്പിൽ മുഴങ്കാൽ കുത്തിയിരുന്നിടുത്തു നിന്നും എഴുന്നേറ്റു നിന്നുകൊണ്ട് യിസ്രായേൽ ജനം മുഴുവനെയും ആശീർവദിച്ചു (1 രാജാ. 8.14, 54,55; 2 ദിന. 6.3, 4). ഹെസക്കിയാ രാജാവിന്റെ കാലത്തു നടന്ന അപൂർവ്വമായ പെസഹാ പെരുന്നാളിന്റെ അവസാനം ലേവ്യപുരോഹിതന്മാർ എഴുന്നേറ്റു നിന്നു ജനത്തെ ആശീർവദിച്ചു (2 ദിന. 30.24). അതുപോലെ തന്നെ എസ്രാ ന്യായപ്രമാണം വായിക്കുവാൻ നിന്നപ്പോൾ ജനം എഴുന്നേറ്റു നിവർന്നു നിൽക്കയും എസ്രാ ജനത്തെ ആശീർവദിക്കയും ചെയ്തു. യേശുക്രിസ്തു സ്വർഗ്ഗാരോഹണം ചെയ്യുമ്പോൾ കൈകൾ ഉയർത്തി ശിഷ്യന്മാരെ ആശീർവദിച്ചു (ലൂക്കോസ് 24.50). പുരോഹിതൻ നിന്നുകൊണ്ട് ആശീർവദിക്കുന്നതും വിശ്വാസികൾ ആ സമയത്ത് എഴുന്നേറ്റു നിൽക്കുന്നതും യഹൂദ ക്രിസ്തീയ ആരാധനകളുടെ അടിസ്ഥാന തത്വമാണ്.

**7. വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവൻ**

നിത്യജീവൻ ദൈവത്തിന്റെ ദാനമാണ്. ക്രിസ്തുവിന്റെ ശരീര രക്തങ്ങളുടെ അനുഭവത്തിൽക്കൂടി വിശ്വാസികൾക്ക് അത് ലഭിക്കുന്നു (യോഹ. 6.54). ഇത് വിശ്വാസിയുടെ ഈ ലോകജീവിതത്തിൽ ആരംഭിക്കുകയും മരണാനന്തരം തുടരുന്നതുമായ അനുഭവം തന്നെ. ആയതിനാൽ “മരിച്ചു പോയവരുടെ ഉയിർപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു”വെന്ന് വിശ്വാസപ്രമാണത്തിൽ എല്ലാ യാമ

പ്രാർത്ഥനകളുടെയും ശുശ്രൂഷകളുടെയും സമാപനമായി ചൊല്ലുന്നു. വിശ്വാസപ്രമാണം സഭയിൽ എഴുന്നേറ്റു നിന്നുചൊല്ലുന്നതാണ് പൗരാണിക കാലം മുതൽ ഉള്ള നമ്മുടെ പാരമ്പര്യം. പുതിയ ആകാശത്തിലും പുതിയ ഭൂമിയിലും ത്രിയേക ദൈവത്തോടുകൂടിയുള്ള ജീവിതമാണ് നമ്മുടെ പ്രത്യാശ. ഇത് പ്രവചനങ്ങളുടെ നിവൃത്തിയാണ് (ഏശാ. 35. 1; 65. 17–18). വി. യോഹന്നാന്റെ ദർശനത്തിലും ഇത് വെളിവാകുന്നു (വെളി. 21. 1–5). പഴയനിയമത്തിൽത്തന്നെ ഈ ലോകജീവിതത്തെ തുടർന്നുള്ള ഒരു ജീവിതം ദൈവവിശ്വാസികൾക്കുള്ളതായികാണുന്നുണ്ട് (സങ്കീ. 90.10; സഭ. 12.7, 2 മക്കാ. 7.36, സങ്കീ.16. 8–11; 90.1–16; ദാനി. 12.2). പുതിയനിയമത്തിലും മരണാനന്തരമുള്ള നിത്യജീവൻ വിശ്വാസികൾക്കു ക്രിസ്തു നൽകുന്ന ദാനമായി വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്നു (യോഹ. 3.16, 36; 4.14; 5.24; 6.27, 40, 47; 12 .50; അപ്പൊ.13.46; റോമ. 6.22; ഗലാ. 6.8; 1 തിമോ 1. 16). നാം അവന്റെ വാഗ്ദത്തപ്രകാരം നീതി വസിക്കുന്ന പുതിയ ആകാശത്തിനും പുതിയ ഭൂമിക്കുമായി കാത്തിരിക്കുന്നു എന്ന വി. പത്രോസ് ശ്ലീഹ പ്രബോധിപ്പിക്കുന്നു (2 പത്രോ. 3.13). വി. പൗലൂസിന്റെ വിവരണത്തിൽ കർത്താവിന്റെ രണ്ടാം വരിവിൽ ഒരു പുതിയ വലിയ ദിവസം സമാരംഭിക്കുന്നു എന്ന് കാണുന്നു. ദ്രവത്വമുള്ളതെല്ലാം അദ്രവത്വത്തേയും മർത്യമായ സർവ്വതും അമർത്യതയെയും പ്രാപിക്കുന്നു എന്നും (1 കോരി. 15.53), സൃഷ്ടി മുഴുവനും രൂപാന്തരീകരണവും തേജസ്വീകരണവും സംഭവിക്കുന്നു എന്നും (റോമ. 8. 18–25) ഇതിന് ആധാരമായി പൗലൂസ് ശ്ലീഹ വിവരിക്കുന്നു. ദൈവത്തിന്റെ വലിയദിവസം എന്നത് ഒരു വിശ്വാസിയുടെ ആത്യന്തിക പ്രത്യാശ ആയി പഴയനിയമത്തിലും (ആമോ. 5.18, 20; യോവേൽ 1.15; 2.1, 11; 3.14; ഒബ. 15–21; സെഫ 1.7,8, 14; സഖറി. 14.1; മലാ. 4.1–6; ഏശാ. 2. 12; 13; 6–9, യിര. 26.9; 32.20; വിലാ. 2. 1–12; ഹെസ 13.5; 30.3) പുതിയനിയമത്തിലും (1 കോരി. 5.5; 2 കോരി. 1.14; 1 തെസ്സ. 5.2; 2 തെസ്സ 2.2; 2 പത്രോ. 3.10) രേഖപ്പെടുത്തിയിരിക്കുന്നു.

ദൈവത്തിന്റെ ഈ വലിയ ദിവസമാണ് ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പ്. ഇത് ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായിരുന്നു. സൃഷ്ടിയുടെ പുതുക്കത്തിന്റെ എട്ടാംദിവസവുമാണ്. ഓശാന ഞായറാഴ്ച മുതലുള്ള ക്രിസ്തുവിന്റെ കഷ്ടാനുഭവത്തിന്റെ പരിസമാപ്തി 6–ാം ദിവസമുള്ള മരണവും അതു മൂലമുള്ള രക്ഷയുടെ പൂർത്തീകരണമായ എട്ടാം ദിവസമുള്ള ഉയിർത്തെഴുന്നേൽപ്പും ആണ്. ഇത് സൃഷ്ടിയുടെ പുതുക്കത്തിന്റെ ഏട്ടാം ദിവസമാണ്. പാപത്തിന്റെ അടിമത്വത്തിൽ നിന്ന് രക്ഷയുടെ സ്വാതന്ത്ര്യത്തിലേക്കുള്ള മാറ്റം സൃഷ്ടിക്കു സംഭവിച്ച ദിവസമാണ്. യഹോവയാം ദൈവവും അബ്രഹാമുമായി നടത്തിയ ആദ്യ ഉടമ്പടി എട്ടാം നാളിലുള്ള പരിഛേദന എന്ന പ്രതീകാത്മക ശുശ്രൂഷയിലൂടെ ആണ്. അത് ഈ എട്ടാം

നാളിലെ ഉയിർത്തെഴുന്നേൽപ്പിന്റെ മുൻകുറിയായി സഭയുടെ പിതാക്കന്മാർ രേഖപ്പെടുത്തി.

"ഏഴെന്നുള്ളതിനാൽ നല്ലവരും ദുഷ്ടന്മാരും ശാബതു സ്വീകരിപ്പാനിരിക്കുന്നു അപ്പോൾ ഇഹത്തിലെ ഏഴെന്നുള്ളത് നീങ്ങിപ്പോകും. ആയതു എട്ടെന്നുള്ള പുതിയ ദിവസമാകും. അതു രാവും പകലുമെന്നില്ലാത്തതും സന്ധ്യയും ഉഷസ്സും ചേരാത്തതുമായ ആദ്യത്തെയും അവസാനത്തേതുമായ ഏകദിവസമായിരിക്കും" (പുതുഞായറാഴ്ച, രാത്രി ഒന്നാം കൗമായുടെ സെദറ).

"ഉയിർപ്പിന്റെ ഞായറാഴ്ച രക്ഷാരഹസ്യം അടങ്ങിയതാകുന്നു. എട്ടാമത്തെയും ഒന്നാമത്തേതുമായ ഈ ദിവസം രക്ഷയെ പ്രതിഷ്ഠിച്ചു" (പുതുഞായറാഴ്ച, രാത്രി രണ്ടാം കൗമായുടെ സെദറ).

"ഒന്നാമത്തേതും എട്ടാമത്തേതുമായ ഈ ദിവസം എല്ലാ സൃഷ്ടിക്കും മാനുഷീക വചനത്തിനും ആലോചനയ്ക്കും അതീതമായ അതിന്റെ ഗതിക്ക് ആരംഭം നൽകി. ഉൽകൃഷ്ടമായ അതിന്റെ ക്രമീകരണത്തെക്കുറിച്ച് ശ്ലേമ്മോൻ ഉപമയായി പറഞ്ഞിട്ടുണ്ട്. ഏഴിനും എട്ടിനും ഓഹരി കൊടുക്കണമെന്ന് പറഞ്ഞിരിക്കുന്നു. ഇഹത്തിൽ ധാർമ്മിക ജീവിതം ചെയ്യുമ്പോൾ എട്ടാമത്തെ അന്ത്യനാളിൽ പരത്തിൽ പ്രതിഫലം സിദ്ധിക്കുന്നു. അവിടെ രാവും പകലുംമെന്ന വ്യാത്യാസമില്ല. ഇന്നാകട്ടെ മശിഹാതമ്പുരാനേ! നീ ഇളകാത്ത കൂടാരമായ തിരുസഭയെ സ്ഥാപിച്ചു: എട്ട് എന്നത് എട്ടാംദിവസമുള്ള ചേലാ കർമ്മത്താൽ പൂർവ്വപിതാക്കന്മാർ പണ്ടു സൂചിപ്പിച്ചു" (ഉയിർപ്പിനു ശേഷം രണ്ടാം ഞായറാഴ്ച പ്രഭാതത്തിന്റെ സെദറ). "നീ മനുഷ്യരോടുള്ള പ്രീതിമൂലം ജഡംധരിച്ച് മരിച്ച് ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസമായ ഞായറാഴ്ച ഉയിർത്തെഴുന്നേൽക്കയാൽ സകല സൃഷ്ടികളും സന്തോഷിച്ചു" (ഉയിർപ്പിനുശേഷം 6-ാം ഞായറാഴ്ച രാത്രി രണ്ടാം കൗമായുടെ സെദറാ). ഈ അർത്ഥത്തിൽ ഇത് സന്തോഷത്തിന്റെയും വിജയത്തിന്റെയും ദിവസമായതിനാൽ ഈ ദിവസവും പെന്തിക്കൊസ്തിവരെയുള്ള കാലഘട്ടത്തിലും മുട്ടുകുത്താതെ എഴുന്നേറ്റു നിന്നു പ്രാർത്ഥിക്കുന്നു എന്ന് തെർത്തുല്യൻ പറഞ്ഞിരിക്കുന്നു (On Prayer Ch.xxiii). ഇതിനെക്കുറിച്ച് കൈസറിയയിലെ മാർ ബസ്സേലിയോസിന്റെ വിശദീകരണം കൂടുതൽ വ്യക്തമാക്കുന്നുണ്ട്. കർത്താവിന്റെ ഉയിർപ്പിന്റെ വലിയദിവസം ഒന്നാം ദിവസമെന്നും എട്ടാം ദിവസമെന്നും ഉള്ള ആഘോഷ ദിവസത്തിന് നിത്യതയുടെ മാനവും ഉണ്ടെന്ന് അദ്ദേഹം സമർത്ഥിക്കുന്നു.[17]

"അപ്രകാരം നാം എല്ലാവരും കിഴക്കോട്ടുനോക്കി പ്രാർത്ഥിക്കുന്നു. നാം നമ്മുടെ പഴയരാജ്യമായ പറുദീസ്സായെ നോക്കിക്കൊണ്ടാണ് (തിരിഞ്ഞുകൊണ്ട്) പ്രാർത്ഥിക്കുന്നതെന്ന് കുറച്ചു പേർക്കേ അറിയാവൂ. പറുദീസാ

ദൈവം കിഴക്ക് ഏദനിൽ ആയിരുന്നുവല്ലോ നട്ടിരുന്നത് (ഉല്പ 2.8). ആഴ്ചയുടെ ഒന്നാം ദിവസം നാം നിന്നുകൊണ്ടു പ്രാർത്ഥിക്കുന്നു. നമുക്കു പലർക്കും അതിന്റെ കാരണം അറിയില്ല. ഉയിർപ്പിന്റെ ദിവസം (അനസ്റ്റാസിസ് എന്ന ഇതിന്റെ മൂലപദത്തിന് വീണ്ടും എഴുന്നേറ്റു നിൽക്കുക എന്ന് അർത്ഥം) ദൈവം നമുക്കു നൽകിയ കൃപയെ ഓർമ്മപ്പെടുത്തുവാൻ നാം എഴുന്നേറ്റു നിന്നു പ്രാർത്ഥിക്കുന്നു. ഇത് നാം ക്രിസ്തുവിനോടു കൂടി വീണ്ടും ഉയിർത്തെഴുന്നേറ്റ് (വി. മാമോദീസ്സായിൽ) ഉയരത്തിലുള്ളവയെ അന്വേഷിക്കുവാൻ ബാദ്ധ്യസ്ഥരായി (കൊലോ. 3.1) എന്നുള്ളതുകൊണ്ടു മാത്രമല്ല, പ്രത്യുത ഈ ദിവസം നാം പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു യുഗത്തിന്റെ സാദൃശ്യം ആയതുകൊണ്ടുകൂടിയാണ്. ഇത് ദിവസങ്ങളുടെ ആരംഭം ആണെങ്കിലും മോശ ഇതിനെ ഒന്നാം ദിവസമെന്നല്ല ‘ഒരു ദിവസം’ എന്നാണ് വിളിച്ചത് (ഗ്രീക്ക്, എബ്രായ, സുറിയാനി വേദപുസ്തകത്തിൽ ഉല്പ. 1.5 ‘ഒരു ദിവസം’ ; ഒന്നാം ദിവസമെന്നല്ല) അതായത് അവൻ (മോശ) പറയുന്നത്. “സന്ധ്യയായി, ഉഷസ്സുമായി ‘ഒരു ദിവസം’ എന്നാണ്. ഈ ഒരു ദിവസം തീർന്നുപോയി (രണ്ടാം ഒരു ദിവസം, മൂന്നാം ഒരു ദിവസം. .....). ഇപ്പോൾ ‘ഒന്നും’ എട്ടും (ദിവസങ്ങൾ) ഒന്നു തന്നെ. ‘ഒന്നും’ ‘എട്ടും’ എന്നത് സങ്കീർത്തനക്കാരൻ ചില സങ്കീർത്തനങ്ങളുടെ തലക്കെട്ടിൽ സൂചിപ്പിക്കുന്നതുപ്രകാരം (സങ്കീ. 6,12 ഇവയുടെ തലക്കെട്ടിൽ അഷ്ടമരാഗത്തിൽ – Schemintth-Eighth) ഇക്കാലഘട്ടത്തിനുശേഷം തുടർന്നുവരുന്ന കുറവോ സായാഹ്നമോ തുടർച്ചയോ ഇല്ലാത്തതും ഒരിക്കലും അവസാനിക്കാത്തതും പഴക്കമുള്ളതായിത്തീരാത്തതുമായ ഒരു യുഗത്തെക്കുറിച്ചാണ്. ഇപ്രകാരം അനിവാര്യമായി സഭ അതിന്റെ വളർത്തു പുത്രന്മാരെ പഠിപ്പിക്കുന്നത് ഈ ദിവസം നിന്നുകൊണ്ടു പ്രാർത്ഥിക്കുവാനാണ്. അതുകൊണ്ട് ലക്ഷ്യമാക്കുന്നത് ആ നിലയ്ക്കാത്ത ജീവിതത്തെക്കുറിച്ച് സ്വയം ഓർമ്മിപ്പിക്കുവാനും അതിലേക്കു ചെന്നെത്തുന്നതിനുള്ള നമ്മുടെ തയ്യാറെടുപ്പുകൾ ചെയ്യുന്നത് നാം അവഗണിക്കരുതെന്ന് എപ്പോഴും സ്വയം ഓർമ്മപ്പെടുത്തുവാനുമാണ്. മാത്രമല്ല എല്ലാ പെന്തിക്കൊസ്തിയും വരാനുള്ള ലോകത്തിലേക്കുള്ള നമ്മുടെ ഉയിർത്തെഴുന്നേൽപ്പിന്റെ ഓർമ്മപ്പെടുത്തലുമാണ്. കാരണം ആ ഒന്നും, ഒന്നാമത്തേതുമായ ദിവസം ഏഴ് ഏഴ് പ്രാവശ്യമാകുമ്പോൾ വി. പെന്തിക്കൊസ്തിയുടെ ഏഴു ആഴ്ചകൾ പൂർത്തീകരിക്കും. അപ്രകാരം ഒന്നിൽ ആരംഭിച്ച് ആ ഒന്നിൽത്തന്നെ അവസാനിക്കുന്ന പെന്തിക്കൊസ്തി അൻപതുദിവസത്തെ ഇടയ്ക്കുള്ള അമ്പതു ചംക്രമണങ്ങളിലൂടെ സാധിതമായി. ആയതിനാൽ ഇത് ഒരു നിത്യതയുടെ സാദൃശ്യമാണ്; ആരംഭം മുതൽ ഒരു വൃത്തമായി അതേ ബിന്ദുവിൽ അവസാനിക്കുന്ന പ്രക്രിയ. ഈ ദിവസം സഭയുടെ നിയമങ്ങൾ നമ്മെ പ്രാർത്ഥനയിൽ എഴുന്നേറ്റു നിൽക്കുവാൻ പഠിപ്പിക്കുന്നു. ഇതിൽക്കൂടി ഈ ലോകജീവിതത്തിൽ ഇനി ഒരിക്കലും ശ്രദ്ധ പതിപ്പിക്കാതെ വരുവാനുള്ള ലോകത്തിലെ ജീവിതത്തിന് ഊന്നൽ

കൊടുക്കുവാനാണ് സൂചിപ്പിക്കുന്നത്. കൂടാതെ ഓരോ സമയവും നാം മുട്ടുകുത്തുകയും എഴുന്നേൽക്കുകയും ചെയ്യുമ്പോൾ നാം നമ്മുടെ പാപങ്ങൾ മൂലം ഭൂമിയിലേക്ക് (തറയിലേക്ക്) വീഴുകയും നമ്മുടെ സ്രഷ്ടാവിന്റെ കാരുണ്യാതിരേകത്താൽ സ്വർഗ്ഗത്തിലേക്കു തിരിച്ചു വിളിക്കപ്പെടുകയും ചെയ്യുന്നു എന്ന് പ്രകടമാക്കുന്നു."

വി. ബസ്സേലിയോസിന്റെ വളരെ അർത്ഥവത്തായ ഈ വിശദീകരണമാണ് ഉയിർപ്പു മുതൽ പെന്തിക്കൊസ്തിവരെയുള്ള ഞായറാഴ്ചകളിലെ സെദറാകളിലെ വേദശാസ്ത്രപ്രസ്താവനകളുടെ അടിസ്ഥാനം. ആദിയിൽ പിതാവാം ദൈവം ആദ്യദിവസം സൃഷ്ടി ആരംഭിച്ചു. ആറ് ദിവസങ്ങൾ കൊണ്ട് സൃഷ്ടി പൂർത്തീകരിച്ചു. ഏഴാംദിവസം നിവൃത്തനായി ഏഴാം ദിവസത്തെ അനുഗ്രഹിച്ചു (ഉല്പ.2.1–3). എട്ടാംദിവസം സൃഷ്ടി ആദ്യ ചംക്രമണം തുടങ്ങി. ആഴ്ചവട്ടത്തിന്റെ ഒന്നാംദിവസവും എട്ടാംദിവസവുമായ ഉയിർത്തെഴുന്നേൽപു ദിവസം യേശുക്രിസതു പാപത്തിനടിമപ്പെട്ട് വികലമായിത്തീർന്ന സൃഷ്ടിയെ പുതുക്കി തന്നിൽ ദ്രവത്തത്തിനും മരണത്തിനും അതീതമാക്കിത്തീർത്തു. വീണ്ടും അമ്പതു ദിവസത്തെ ഉയിർപ്പിന്റെ ചംക്രമണത്തിന്റെ പര്യവസാനത്തിൽ ഒന്നാം ദിവസവും എട്ടാംദിവസവുമായ പെന്തിക്കൊസ്തി ഞായറാഴ്ച പരിശുദ്ധാത്മാവ് സൃഷ്ടിയുടെ പുതുക്കത്തിന്റെ പൂർത്തീകരണം നിർവ്വഹിച്ചു. രക്ഷയുടെ അനുഭവം ക്രിസ്തുവിൽ നിന്ന് സഭ വഴിയായി പകർന്നുകൊടുക്കുന്നതുപോലെ പരിശുദ്ധാത്മദാനം സൃഷ്ടിമുഴുവനും പകർന്നുകൊടുക്കുവാൻ ദൈവം സജ്ജീകരിച്ചു. ഈ ഉയിർപ്പിന്റെ ശേഷമുള്ള 50 ദിവസം ഉയിർപ്പിന്റെ ചംക്രമണകാലമായതിനാൽ ഈ ദിവസങ്ങളിൽ മുട്ടുകുത്താതെ നിന്നുകൊണ്ടു പ്രാർത്ഥിക്കുന്നു. നിത്യതയുടെ സന്തോഷാഘോഷ കാലഘട്ടമാണ് ഇത്.

ക്രിസ്തുവിന്റെ ഉയിർത്തെഴുന്നേൽപ്പുവരെ നിത്യത (Eternity) ഇല്ലായിരുന്നുവെന്നും ഉയിർത്തെഴുന്നേൽപ്പിലാണ് ആ നിത്യസന്തോഷം വിളംബരം ചെയ്തതെന്നും തെർത്തുല്യൻ പറയുന്നു.[18] ദൈവത്തിന്റെ 'ഇന്ന് ' (സങ്കീ. 2.7) എന്നത് നിത്യതയെക്കുറിക്കുന്നുവെന്നും അതിന് ഭൂതകാലമോ ഭാവികാലമോ ഇല്ല എന്നും വി. ആഗസ്തീനോസ് രേഖപ്പെടുത്തുന്നു.[19] രാവും പകലും ഭൂതഭാവികാലങ്ങളുമില്ലാത്ത നിത്യത നാം അനുഭവിക്കുകയും അതിന്റെ പൂർത്തീകരണത്തിനായി നാം വാഞ്ചയോടെ ഈ ലോകത്തിൽ കാത്തിരിക്കുകയും ചെയ്യുന്നു എന്ന് അദ്ദേഹം വീണ്ടും ഓർമ്മിപ്പിക്കുന്നു (On the Psalms, Ps.2.6). നിത്യതയാണ് നമ്മുടെ സങ്കേതസ്ഥാനമെന്നും സമയത്തിന്റെ വ്യത്യാസത്തിനതീതമായുള്ള ആ സ്ഥലത്ത് എന്നേക്കും വസിക്കുന്നതിനായി നാം പറന്നുപോകുമെന്നും 90–ാം സ്ങ്കീർത്തനം പത്താം വാക്യത്തെ വ്യാഖ്യാനിച്ചുകൊണ്ട് വി. ആഗസ്തീനോസ് നമ്മെ പ്രബോധിപ്പിക്കുന്നു (On Psalm XC, Prayers of Moses). ദൈവസന്നിധിയിൽ നിന്നു

കൊണ്ട് അനവരതം സ്തുതി അർപ്പിക്കുന്ന മാലാഖമാരുടെ ഗായകസംഘത്തോട് ചേരുവാനാണ് നമുക്ക് നിത്യതയുടെ ശരീരം (ഉയിർപ്പിൽ രൂപാന്തരപ്പെടുന്ന) ലഭിക്കുന്നതെന്ന് യേരുശലേമിലെ വി. കൂറിലോസും നമ്മെ പഠിപ്പിക്കുന്നുണ്ട് (Catechetical letters, Lecture 1V). നിത്യതയെന്നുള്ളത് സമയമോ സമയത്തിന്റെ ഒരു ഭാഗമോ അല്ലെന്നും അത് അളക്കുവാൻ പാടില്ലാത്തതാണെന്നും സമയമെന്നത് സൂര്യന്റെ ഗതിയനുസരിച്ച് നമുക്ക് അനുഭവപ്പെടുന്നതുപോലെ നിത്യതയും ഒരു തരത്തിലുള്ള അവസാനിക്കാത്ത ചലനമാണെന്നും അത് ഉണ്മയോടൊപ്പം തുടരുന്നുവെന്നും നാസ്സിയാൻസിലെ വി. ഗ്രീഗോറിയോസ് പഠിപ്പിച്ചു (On the Theophany V111).

**ഉപസംഹാരം**

നമ്മുടെ ആരാധനക്രമങ്ങളിലെല്ലാം , നിന്നുകൊണ്ടുള്ള ആരാധന നിത്യതയിലുള്ള നിലക്കാത്ത അവസ്ഥയെയാണ് സൂചിപ്പിക്കുന്നത്. വി. കുർബ്ബാനയിൽ, വി. യോഹന്നാൻ ശ്ലീഹായുടെ സെദറായിൽ ,"കർത്താവേ! പരിശുദ്ധാത്മാവു പറന്നു വന്ന് നിന്റെ രഹസ്യങ്ങളുടെ മേൽ ആവസിക്കുന്നതായ ഈ സമയത്ത് ഞാനും അദൃശ്യമായി ആത്മീകചിറകുകളാൽ നിന്റെ വിശിഷ്ടമായ നിവാസസ്ഥാനത്തേക്ക് പറന്നെത്തുമാറാകണമെ" എന്ന പ്രാർത്ഥന നിത്യതയിലേക്കു അനുനയിക്കപ്പെടുന്ന അനുഭവമാണ്. വാങ്ങിപ്പോയ ആചാര്യന്മാരുടെയും മറ്റെല്ലാവരുടെയും ഓർമ്മയിലെ പ്രുമിയോനുകളിൽ നിത്യതയുടെ പ്രകാശലോകത്തേക്ക് ആനയിക്കപ്പെടുവാനുള്ള പ്രാർത്ഥനകൾ ഉൾപ്പെടുത്തിയിരിക്കുന്നു. നിലയ്ക്കാത്ത യാത്രയും ക്ഷീണിച്ചുപോകാതെ മാലാഖമാരുടെ വൃന്ദത്തോടൊപ്പമുള്ള ആരാധനയുടെ നില്പും നമ്മുടെ യുഗാന്ത്യ വീക്ഷണമാണ്. അതിന്റെ ആവിഷ്ക്കാരവും മുന്നാസ്വാദനവും നമ്മുടെ ആരാധനയിൽ പ്രകടമാക്കുന്ന സന്തോഷത്തിന്റെ ഭാവാനുഷ്ടാനമാണ് നിന്നുകൊണ്ടുള്ള പ്രാർത്ഥന. "ഏറ്റവും കരുണയുള്ളവനായ ദൈവമേ! നീ എഴുന്നുള്ളുന്ന ആ വലിയ ദിവസത്തിൽ നിന്റെ വലത്തുഭാഗത്തു ഞങ്ങളെ നിർത്തണമെ" എന്നതാണ് നമ്മുടെ ആത്യന്തിക ലക്ഷ്യം. നമ്മുടെ വാങ്ങിപ്പോയ മാതാപിതാക്കളേയും സഹോദരീ സഹോദരങ്ങളേയും ദൈവത്തിന്റെ വലത്ത്ഭാഗത്ത് പരിശുദ്ധന്മാരുടെ നിരയിൽ നിർത്തണമേ എന്ന പ്രാർത്ഥന സഭയുടെ മനസ്സ് വ്യക്തമാക്കുന്നു. കർത്താവിന്റെ രണ്ടാം വരവിലുള്ള നമ്മുടെ നിലയുടെ മുന്നാസ്വാദനമാണ് ആരാധനയിൽ നാം നിന്നുകൊണ്ട് പ്രാർത്ഥിക്കുമ്പോൾ ലഭിക്കുന്നത് ("നിൻ വരവിങ്കൽ നിന്റെ വലത്തായ് ഞങ്ങളെ നിർത്തണമെ നാഥാ ത്രിത്വത്തെ ഏറ്റുപറഞ്ഞ മൃതന്മാരെ"). ക്രിസ്തുവിന്റെ വലഭാഗത്ത് പരിശുദ്ധന്മാരുടെ നിരയിൽ നമ്മുടെ വാങ്ങിപ്പോയവരെ നിർത്തണമെ എന്ന് കാനോനിക നമസ്ക്കാരങ്ങളിലെ യാമപ്രാർത്ഥനയിൽ വാങ്ങിപ്പോയവരെ ഓർമ്മിക്കുന്നിടത്ത് പലപ്രാവശ്യം നാം ചൊല്ലാറുണ്ട്. നീതിസൂര്യനായ ക്രിസ്തുവിന്റെ

ദിവ്യശോഭയുടെ പ്രഭാവലയത്തിൽ പകലും രാവുമില്ലാത്ത നിത്യദിവസത്തിന്റെ മുന്നാസ്വാദനത്തിൽ ആരാധനയിൽ നമുക്ക് നിവർന്നു നിൽക്കാം; നമുക്ക് ഭയഭക്തി ബഹുമാനത്തോടെ നിൽക്കാം; ക്രിസ്തുവുമായി നമ്മുടെ മനസ്സിനെ കോർത്തിണക്കി നിൽക്കാം; രക്ഷയുടെ ഉറപ്പും വിളംബരവും പ്രകടമാക്കുവാൻ നിൽക്കാം; തിന്മയോടുള്ള പോരാട്ടത്തിനായി നിൽക്കാം; സ്തുതിയും സ്തോത്രവും അർപ്പിക്കുവാൻ നിൽക്കാം; പശ്ചാത്തപിച്ചു കൊണ്ടു നിൽക്കാം; മദ്ധ്യസ്ഥത സമർപ്പിച്ചുകൊണ്ടു നിൽക്കാം; ആശീർവാദം സ്വീകരിക്കുവാനും നേരുവാനും നിൽക്കാം; വിശുദ്ധിയെ പൂർത്തീകരിച്ചുകൊണ്ട് വരുവാനുള്ള ലോകത്തിന്റെ മുന്നാസ്വാദനത്തിൽ നിൽക്കാം. “നിൻ വരവിൻ വൻപുലരിയതിൽ ഞങ്ങളെ നിർത്തണമെ വലമായ്.” സ്തൗമെൻകാലോസ്!!!

1. St. Athansius, Against the Heathens, NPNF. Vol 4 P. 6
2. Confession of Augustine Books iii chapter xi NPNF Vol 1, P. 66, 67, 84
3. Dictionary of Christian Antiquities, Vol. 2, P. 1684, London, 1880
4. De Corona, Chapter iii, ANF, Vol.3. P. 195
5. NPNF Vol 3. P. 42
6. Apostolic Constitutions, 2. 7. 59, ANF Vol. 7 P. 423
7. Justin Martyr, First Apology, Chapter 67, ANF, Vol 1, P. 185 ff
8. On Prayer, 16, ANF vol 3 p. 1534
9. George Florovsky; Bible, Church, Tradition, An Eastern Orthodox View, Vol 1 Chpter iv P. 45, 65
10. Stromata,vii. 7,ANF, Vol. 2, P. 545
11. On Prayer, Ch. xvi; ANF. Vol iii, P. 686
12. On the Lord’s Prayer, 31,32, ANF Vol 5, P. 455
13. St. Augustine, Sermon on the Mount, Ch v. 17, NPNF. Vol 6 P. 39-40
14. St. Cyril of Jerusalem (318-386), Catechetical Lecture, iv NPNF. Vol. 7 P. 37
15. St. Cyril of Jerusalem, Catechetical Lecture iv, NPNF Vol 7, P. 37
16. Tertullian, De Corona, Chapters iii, ANF Vol 3, P. 94, 103
17. St. Basil ( 329-378) On the Spirit, Ch. 27.66 NPNF, Vol. 8 ,P. 42
18. On the Ressurection of the Flesh, Chapters LV111
19. On the gospel of St. John, Tract XXX1, Ch, V11.5



**അനുബന്ധം 2**

# മാർ എപ്പിഫാനിയോസ്: കർമ്മനിരതനായ ഗുരു

## ഫാ. കെ. വി. ജോസഫ് റമ്പാൻ

(അറുപതു വർഷങ്ങൾക്കു മുമ്പ് കോട്ടയം ജില്ലാ ആശുപത്രിയിൽ വച്ച് ബഹു. കെ. മത്തായി അച്ചനിൽ (പിന്നീട് മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ) നിന്നും തൈലാഭിഷേക കൂദാശ സ്വീകരിച്ച സഹപാഠിയുടെ സ്നേഹസ്മരണ.)

1954. ലേഖകൻ ഓർത്തഡോക്സ് വൈദിക സെമിനാരി രണ്ടാം വർഷ വിദ്യാർത്ഥി. ഒന്നാം വർഷ വിദ്യാർത്ഥികളായി, അദ്ധ്യാപക പദവിയിൽ നിന്നും ശിഷ്യപദവിയിലേക്ക് എത്തിയവർ തുടങ്ങി കൊങ്ങിണി ഭാഷ സംസാരിക്കുന്ന ബ്രഹ്മവാർ സ്വദേശി ഉൾപ്പെടെ 9 പേർ. പ്രായത്തിലും വ്യത്യസ്ത നിലയിലുള്ളവർ: സീനിയർ എം. എ. വറുഗീസ് പണിക്കർ സാർ 36 വയസ്സ്, കുണ്ടറ, കെ. മത്തായി സാർ ചെങ്കുളം (കഥാപുരുഷൻ) 26 വയസ്സ്, ഇ. കെ. കോശി കോന്നി (മൂന്നുപേരും ഓതറ ദയറാ അംഗങ്ങൾ), പി. എ. സാമുവേൽ തണ്ണിത്തോട്, ഡീക്കൻ റ്റി. എസ്. തോമസ് റാന്നി, ഡീക്കൻ കെ. കെ. വറുഗീസ് വളയംചിറങ്ങര, സാധു കെ. സി. ചാക്കോ പെരുനാട് ബഥനി ആശ്രമം (ഇപ്പോൾ റമ്പാൻ ലാസർ കോർഎപ്പിസ്കോപ്പാ, അമേരിക്ക), വറുഗീസ് ഉമ്മൻ മാന്നാർ, ഇഗ്നേഷ്യസ് ഡിസൂസാ, ബ്രഹ്മവാർ 18 വയസ്സ്.

രണ്ടാം വർഷ വിദ്യാർത്ഥികൾ 10 പേർ, മൂന്നാം വർഷം 2 പേർ, നാലാം വർഷം 3 പേർ. 1954-ൽ സെമിനാരി വിദ്യാർത്ഥികൾ 24 എങ്കിൽ 2018-ൽ 145 വിദ്യാർത്ഥികളുമായി പരിശോഭിക്കുന്നു. അന്ന് വൈദിക സെമിനാരി കോട്ടയം മാർ ഏലിയാ ചാപ്പലിനു കിഴക്കു വശത്തുള്ള രണ്ടു കെട്ടിടങ്ങളിലായി പ്രവർത്തിച്ചിരുന്നു. സെമിനാരി ഫാക്കൽറ്റിയിൽ 7 അദ്ധ്യാപകർ, അഭിവന്ദ്യ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, പ്രിൻസിപ്പൽ (പിന്നീട് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ), ഫാ. കെ. ഫിലിപ്പോസ് (പിന്നീട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ, അങ്കമാലി, ബോംബെ ഭദ്രാസനം), ഫാ. എൻ. എ. യോഹന്നാൻ മൽപാൻ (പിന്നീട് യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ, കൊച്ചി ഭദ്രാസനം), ഡീക്കൻ എം. വി. ജോർജ് (പിന്നീട് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, നിരണം ഭദ്രാസനം), മി. റ്റി. പോൾ വറുഗീസ് (പിന്നീട് ഡോ. പൗലോസ്



മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, ഡൽഹി ഭദ്രാസനം), മി. കെ. എം. അലക്സാണ്ടർ (പിന്നീട് ഫാ. കെ. എം. അലക്സാണ്ടർ), ഡീക്കൻ റ്റി. ജെ. ജോഷ്വാ (ഇപ്പോൾ സഭയുടെ ഗുരുരത്നം ഫാ. ഡോ. റ്റി. ജെ. ജോഷ്വാ). അന്നത്തെ ശ്രേഷ്ഠഗുരുക്കന്മാരിൽ വന്ദ്യനായ ഡോ. ജോഷ്വാ അച്ചൻ മാത്രമേ ഇന്ന് ജീവിതശ്രേണിയിലുള്ളു. ബഹു. അച്ചൻ ദൈവകൃപയും കരുണയും അനുഗ്രഹപൂർണ്ണമായ ദീർഘായുസ്സും സൗഖ്യവും കൂടുതലായി പ്രാപിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

സെമിനാരി പ്രിൻസിപ്പാളും അദ്ധ്യാപകരും വിദ്യാർത്ഥികളും ഒരേ കുടുംബത്തിലെ അംഗങ്ങൾ എന്നവിധം സ്നേഹത്തിലും ആദരവിലും അനുസരണത്തിലും ആരാധനയിലും ഭക്തിയിലും തികച്ചും ആദ്ധ്യാത്മിക നിലവാരം പുലർത്തിയിരുന്നു.

അദ്ധ്യാപക പദവിയിൽ നിന്നും വിദ്യാർത്ഥി പദത്തിലേക്ക് കടന്നുവന്ന കെ. മത്തായി സാർ ശാന്തനും പക്വമതിയും സ്നേഹനിധിയും പഠനത്തിൽ ധിഷണാശാലിയുമായിരുന്നു. ഏതു സമയവും പുസ്തക പാരായണത്തിലും പഠനത്തിലും മുഴുകിയിരുന്നു. വിഷയങ്ങൾ, ആശയങ്ങൾ ഗ്രഹിക്കുന്നതിനും അവ പ്രായോഗികതലത്തിൽ പ്രദർശിപ്പിക്കുന്നതിനും മത്തായി സാറിന്റെ മികവ് തികച്ചും ഉജ്വലമായിരുന്നു. പ്രസംഗ പരിശീലനക്ലാസ്സിൽ എല്ലാ വർഷവും പ്രഥമസ്ഥാനത്തുതന്നെ വിജയം വരിച്ചിരുന്നു. അദ്ധ്യാപകരോടും സഹപാഠികളോടും ഹൃദ്യമായ സൗഹൃദം പാലിച്ചിരുന്നു. കായികരംഗത്ത് വോളിബോൾ കളിക്കുന്നതിലായിരുന്നു താൽപര്യം.

1957-ൽ ശെമ്മാശ്ശുപട്ടം സ്വീകരിച്ചു. 1958-ൽ സെമിനാരി പഠനം പൂർത്തിയാക്കിയ ഉടൻതന്നെ കശ്ശീശ്ശാ പദവിയിലേക്ക് ഉയർത്തപ്പെട്ടു. ആ വർഷം തന്നെ കോട്ടയം മാർ ഏലിയാ കത്തീഡ്രൽ വികാരി ബഹു. എം. വി. ജോർജ്ജ് അച്ചനോട് (പിന്നീട് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) കൂടി അസിസ്റ്റന്റ് വികാരിയായി പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ നിയമിച്ചു. ഒപ്പം എം.ഡി. സെമിനാരി സ്കൂൾ അദ്ധ്യാപകനായും നിയമനം ലഭിച്ചു. 1959-ൽ വൈദിക സെമിനാരി പഴയസെമിനാരിയിലേക്ക് മാറ്റിയപ്പോൾ ബഹു. എം. വി. ജോർജ്ജ് അച്ചൻ വികാരിത്വം ഒഴിഞ്ഞു. തുടർന്ന് ബഹു. കെ. മത്തായി അച്ചൻ വികാരി പദം സ്വീകരിച്ച് 1963 വരെ ശുശ്രൂഷ അനുഷ്ഠിച്ചു.

ഈ സമയം ലേഖകൻ സി.എം.എസ്. കോളജ് വിദ്യാർത്ഥിയും എം.ജി. ഒ.സി.എസ്.എം. കോട്ടയം യൂണിറ്റ് സെക്രട്ടറിയായും പ്രവർത്തിച്ചിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഒരു ഏകദിന സമ്മേളനം 1960 സെപ്റ്റംബർ 20-ന് പാറത്തോട് സെന്റ് ജോർജ്ജ് ഗ്രേസി മെമ്മോറിയൽ പള്ളിയിൽ വച്ച് നടത്തുന്നതിനു പോകുന്ന യാത്രയിൽ മാർഗ്ഗമദ്ധ്യേ ലേഖകനു ഒരു അത്യാഹിതം സംഭവിച്ചു. ഉടൻതന്നെ കോട്ടയം ജില്ലാ ആശുപത്രിയിൽ എത്തി. പ്രശസ്തനായ ഡോ. പി. എം. പൗലോസിന്റെ നേതൃത്വത്തിൽ ചികിത്സ ആരംഭിച്ചു. രോഗനില ആശങ്കാജനകമാണ് എന്ന് ഡോക്ടർ വൈകുന്നേരം അറിയിച്ചു. തുടർന്ന് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കല്പനപ്രകാരം മാർ ഏലിയാ ചാപ്പൽ വികാരി, എന്റെ സഹപാഠി കൂടിയായ ബഹു. കെ. മത്തായി അച്ചൻ ആശുപത്രിയിൽ എത്തി വി. തൈലാഭിഷേക ശുശ്രൂഷ നടത്തി. മുപ്പതു ദിവസത്തെ തീവ്രപരിചരണത്താലും പ. ബാവാ തിരുമേനിയുടെയും മറ്റ് അനേകരുടെയും പ്രാർത്ഥനയാലും ദൈവകൃപയിൽ സുഖപ്രാപ്തിയിലെത്തി. ഈ ദിവസങ്ങളിലെല്ലാം ബഹു. മത്തായി അച്ചൻ ആശുപത്രിയിൽ എത്തി വിവരങ്ങൾ അന്വേഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തിരുന്നു എന്നുള്ളത് ആദരപൂർവ്വം നന്ദിയോടുകൂടെ ഇപ്പോഴും സ്മരിക്കുന്നു. 1954-ൽ ആരംഭിച്ച സൗഹൃദം അവസാനം വരെയും വാത്സല്യപൂർവ്വം തുടർന്നിരുന്നു. ബഹു. അച്ചൻ (പിന്നീട് മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി) ശുശ്രൂഷ നടത്തിയ മാർ ഏലിയാ കത്തീഡ്രലിൽ 1976 മുതൽ 10 വർഷം ഈ ലേഖകനും ശുശ്രൂഷ നടത്തുവാൻ അവസരം ലഭിച്ചതിൽ സന്തോഷിക്കുന്നു. എം.ഡി. സെമിനാരി സ്കൂൾ അദ്ധ്യാപനം നടത്തുമ്പോൾ തന്നെ മാന്നാനം സെന്റ് ജോസഫ് ട്രെയിനിംഗ് കോളജിൽ നിന്നും ബഹു. അച്ചൻ ബി.എഡ്. ഡിഗ്രിയും സമ്പാദിച്ചിരുന്നു.

കൊല്ലം ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനി (പിന്നീട് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) യുടെ മാനേജ്മെന്റിലുള്ള ചൊവ്വള്ളൂർ ടീച്ചേഴ്സ് ട്രെയിനിംഗ് സ്കൂൾ പ്രഥമാദ്ധ്യാപകനായി ചുമതല ഏൽക്കണമെന്ന് അഭിവന്ദ്യ തിരുമേനി കൽപ്പിക്കുകയാൽ 1963-ൽ ബഹു. മത്തായി അച്ചൻ എം.ഡി. യിൽ നിന്നും പിരിഞ്ഞു. 1984 വരെ അദ്ധ്യാപക പദത്തിൽ തുടർന്നു.

1982 ഡിസംബർ 28-ന് തിരുവല്ലാ എം.ജി.എം. സ്കൂളിൽ നടന്ന മലങ്കര അസ്സോസ്സിയേഷൻ ഇപ്പോഴത്തെ പ. കാതോലിക്കാ ബാവായും കഥാപുരുഷനും ഉൾപ്പെടെ അഞ്ചു വൈദികരെ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1983 മെയ് 14-നു പരുമല സെമിനാരിയിൽ വെച്ച് നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് തിരുമേനി റമ്പാൻ സ്ഥാനം നൽകി. 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വെച്ച് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ

ബാവായാൽ മറ്റ് നാലുപേരോടുകൂടി മാത്യൂസ് മാർ എപ്പിഫാനിയോസ് എന്ന പേരിൽ മേല്പട്ടസ്ഥാനത്ത് അഭിഷിക്തനായി. 1985 മുതൽ 1991 വരെ കൊല്ലം മെത്രാസനത്തിന്റെ സഹായ മെത്രാൻ, 1991 മുതൽ 2009 വരെ ഭദ്രാസന മെത്രാപ്പോലീത്താ. 1999–2004 കാലയളവിൽ തിരുവനന്തപുരം ഭദ്രാസനത്തിന്റെ അസിസ്റ്റന്റ് മെത്രാപ്പോലീത്തായായി ഭരണസാരഥ്യം നിർവഹിച്ചു. ദീർഘനാൾ അദ്ധ്യാപകവൃത്തി നിർവഹിച്ച അഭിവന്ദ്യ തിരുമേനി ഒരു മാതൃകാ അദ്ധ്യാപകനായിരുന്നു. ഗുരു അജ്ഞതയെ രോധിക്കുന്നവനും അറിവിനെ പ്രദാനം ചെയ്യുന്നവനും നേർവഴി കാണിച്ചുകൊടുക്കുന്നവനും ദൈവിക മാർഗ്ഗത്തിലേക്ക് നയിക്കുന്നവനും ആകുന്നു എന്നുള്ള വിശിഷ്ടമായ ശൈലി ജീവിതത്തിലുടനീളം പാലിച്ച ഒരു വലിയ ഗുരുവായിരുന്നു മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി. വേഷത്തിലും ഭാവത്തിലും പെരുമാറ്റത്തിലും തികഞ്ഞ ലാളിത്യം നിലനിർത്തിയിരുന്നു. സമൂഹത്തിലെ എല്ലാ തുറയിലുള്ളവരെയും സ്നേഹവായ്പോടുകൂടി ഉൾക്കൊള്ളുന്നതിന് തിരുമേനിക്ക് സാധിച്ചിരുന്നു. വിദ്യാർത്ഥികളെ മക്കളെപ്പോലെ സ്നേഹിക്കുകയും ഉന്നതജീവിത നിലവാരം പുലർത്തുന്നതിനു ഉത്സുകരാക്കുകയും ക്രിസ്തീയ വിശ്വാസവും പൗരസ്ത്യ പാരമ്പര്യവും കൗദാശിക അനുഭവങ്ങളും അവർക്കു വിവരിച്ചു കൊടുക്കുകയും ചെയ്തിരുന്നു.

ശ്രേഷ്ഠ ധ്യാനഗുരുവും പ്രഭാഷകനും പണ്ഡിതനും ആയിരുന്ന എപ്പിഫാനിയോസ് തിരുമേനിയുടെ ധ്യാനത്തിലും സുവിശേഷ പ്രസംഗങ്ങളിലും പ്രഭാഷണങ്ങളിലും ഫലിതങ്ങളും നർമ്മരസങ്ങളും മുത്തുമാലയിലെ വജ്രകല്ലുകൾ സമാനം നിറഞ്ഞിരുന്നു. പൗരോഹിത്യ ശുശ്രൂഷയിൽ വചന പ്രഘോഷണം അവിഭാജ്യ ഘടകമാണെന്നു തിരുമേനി ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്തിരുന്നു. വി. കുർബാനമദ്ധ്യേ ഏഴിനും പത്തിനും മിനിറ്റുകൾക്കുള്ളിൽ നടത്തുന്ന പ്രസംഗങ്ങളിലും പ്രഭാഷണങ്ങളിലും വി. വേദത്തിൽ നിന്നും സന്ദർഭോചിതമായ ഒരു ചെറിയ വാക്യമെങ്കിലും ഉൾപ്പെടുത്തിയിരിക്കും. ശുശ്രൂഷകളും കൗദാശികാനുഷ്ഠാനങ്ങളും ഒരിക്കലും ദീർഘിപ്പിച്ചിരുന്നില്ല. വിശ്വാസാചാരാനുഷ്ഠാനങ്ങൾ കുറവ് കൂടാതെ നിർവഹിക്കുകയും ഭദ്രാസന ഭരണം തികച്ചും ഭരണഘടനയ്ക്കു വിധേയമായും ക്രമീകൃതമായും നിവർത്തിക്കുകയും ചെയ്തിരുന്നു.

തിരുമേനി സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി പ്രവർത്തിച്ചിരുന്നപ്പോൾ കുട്ടികൾ ദൈവിക പാതയിലും പരിശുദ്ധാത്മ ജ്ഞാനത്തിലും വളരുന്നതിന് ഉതകത്തക്കവിധം പഠനപദ്ധതികൾ ആവിഷ്കരിക്കുന്നതിന് നിഷ്കർഷിച്ചിരുന്നതായി അറിയുവാൻ സാധിച്ചിട്ടുണ്ട്.

വിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നു: “ഒരുവന് ആത്മാവിനാൽ ജ്ഞാനത്തിന്റെ വചനവും മറ്റൊരുവന് അതേ ആത്മാവിനാൽ പരിജ്ഞാനത്തിന്റെ വചനവും നൽകപ്പെടുന്നു” (1 കൊരി. 12:8). അഭിവന്ദ്യ തിരുമേനിക്ക്

ഇവ രണ്ടും സമഗ്രമായി ലഭിച്ചിരുന്നു എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല. ആദ്ധ്യാത്മിക-സാമൂഹ്യ-സാംസ്കാരിക-വിദ്യാഭ്യാസ മണ്ഡലങ്ങളിൽ തിരുമേനിയുടെ പ്രവർത്തനം തികച്ചും അനുകരണീയമായിരുന്നു. പരിശുദ്ധ സഭയുടെ എല്ലാ ആവശ്യങ്ങളിലും തിരുമേനിയുടെ സാന്നിദ്ധ്യവും അഭിപ്രായവും ശക്തവും വ്യക്തവുമായിരുന്നു. സഭയും ഭദ്രാസനവും അദ്ദേഹത്തെ ഏല്പിച്ച എല്ലാ ഉത്തരവാദിത്തങ്ങളും ഏറ്റവും ഭംഗിയായും പൂർണ്ണമായും നിറവേറ്റിയ അതുല്യ പ്രതിഭയായിരുന്നു അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനി. പ. ബാവാ തിരുമേനിയോടും സഹോദര മെത്രാപ്പോലീത്തന്മാരോടും തിരുമേനിയുടെ ആദരവും സ്നേഹവും സഹകരണവും നിസ്സീമമായിരുന്നു.

സഹപാഠികളുടെയും സ്നേഹിതരുടെയും കുടുംബാംഗങ്ങളുടെയും ഭദ്രാസനത്തിലെയും ആവശ്യങ്ങളിൽ എത്ര തിരക്കായിരുന്നാലും എന്തു ദൂരത്തായിരുന്നാലും എത്തി സംബന്ധിച്ച് മംഗളമാക്കുന്നതിൽ ഉത്സാഹിച്ചിരുന്നു.

1954 മുതൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായോടുകൂടി ഓതറ ദയറായിൽ താമസിച്ച് പ്രവർത്തിക്കുകയും പിന്നീട് ചെങ്ങമനാട് ബേത്‌ലഹേം ആശ്രമത്തിന്റെ സുപ്പീരിയറായി മേല്പട്ടസ്ഥാനം ഏൽക്കുന്നതുവരെ ചുമതല വഹിക്കുകയും ചെയ്തു. പൗരസ്ത്യ സന്യാസ ജീവിതത്തിന്റെ ഉത്തമ മാതൃകയും ധന്യമായ പൗരോഹിത്യ ജീവിതവും ശ്രേഷ്ഠമായ വ്യക്തിത്വവും മൂല്യവത്തായ കാര്യങ്ങളും സമൂഹത്തിനു പകർന്നു കൊടുക്കുന്നതിൽ തിരുമേനി വിജയിച്ചിട്ടുണ്ട്.

സഭയുടെ ഉന്നമനത്തിനും കൊല്ലം ഭദ്രാസനത്തിന്റെ ഉന്നതിക്കും വേണ്ടി അക്ഷീണം പ്രവർത്തിച്ച അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനിയുടെ തീർത്ഥാടനജീവിതം വിലയിരുത്തുമ്പോൾ യേശുതമ്പുരാന്റെ അടുക്കലേക്ക് വന്ന നഥാനിയേലിനെ കണ്ടിട്ട് "ഇതാ സാക്ഷാൽ ഇസ്രായേല്യൻ; ഇവനിൽ കപടം ഇല്ല" (യോഹ. 1:47) എന്ന് അവനെക്കുറിച്ച് പറഞ്ഞു എന്ന സാക്ഷ്യം തിരുമേനിക്ക് ഏറ്റവും അനുയോജ്യമാകുന്നു. അപ്രകാരം ജീവിക്കുന്നതിനു ഏവർക്കും സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

അഭിവന്ദ്യ തിരുമേനിയുടെ പാവനമായ ഓർമ്മപ്പെരുനാൾ എല്ലാവർക്കും അനുഗ്രഹപ്രദമായി തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

വളരെ സന്തോഷത്തോടും ആദരവോടും കൃതജ്ഞതയോടുമാണ് ഈ അനുസ്മരണം എഴുതുന്നത്. വന്ദ്യ പിതാവിന്റെ സ്തുത്യർഹമായ സ്മരണയ്ക്ക് മുമ്പിൽ എന്റെ വിനീത പ്രണാമം.

സൗമ്യതയുടെ.... 50 Years Golden Jubilee സൗന്ദര്യം....



ബേബി ജോസഫ്



ഡീക്കൻ കെ.വി. ജോസഫ്



റവ. ഫാ. കെ.വി. ജോസഫ്



വെരി.റവ. കെ.വി. ജോസഫ്
റമ്പാൻ



മാതാപിതാക്കൾ
ജോസഫ് വർഗീസ്, അന്നാമ്മ വർഗീസ്



മാതാപിതാക്കൾ സഹോദരങ്ങളോടൊപ്പം
കെ.വി. വർഗീസ് (കൊച്ച്), കെ.വി. ജോയി.





1967 ഡിസംബർ 16 ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ ബസോലിയോസ്
ഔഗേൺ പ്രഥമൻ കാതോലിക്കാ ബാവായിൽ നിന്ന് ശെമ്മാശപട്ടം സ്വീകരിക്കുന്നു.




1970 ജൂലൈ 4 പുതുപ്പള്ളി പള്ളിയിൽ വച്ച് കോട്ടയം ഭദ്രാസന മെത്രാപ്പോലീത്താ
അഭി. മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്
കശ്ശീശാ പട്ടം സ്വീകരിക്കുന്നു.

2009 ഏപ്രിൽ 15 പരുമല
സെമിനാരിയിൽ വച്ച്
പരിശുദ്ധ ബസേലിയോസ്
മാർത്തോമ്മാ ദിദിമോസ്
പ്രഥമൻ കാതോലിക്കാ ബാവാ
റമ്പാൻ സ്ഥാനം നൽകുന്നു.



സൗമ്യതയുടെ.... 50 Years Golden Jubilee സൗന്ദര്യം....



ദാനിയേൽ മാർ പീലക്സിനോസ്
തിരുമേനിയോടു കൂടി റ്റി.ജി. സഖറിയാ
ശെമ്മാശനും (ഫാ. റ്റി.ജി. സഖറിയാ),
കെ.വി. ജോസഫ് ശെമ്മാശനും,
(കെ.വി. ജോസഫ് റമ്പാൻ)



പരിശുദ്ധ ബസോലിയേസ്
ഔഗേൻ കാതോലിക്കാ ബാവയോടൊപ്പം



ഫാ. റ്റി.സി. ജയിക്കബ് -
ദേവലോകം അരമന മാനേജർ
പ. ബസേലിയോസ് ഔഗേൻ പ്രദമൻ ബാവാ
ഫാ. റ്റി.ജി. സഖറിയാ മലങ്കര സഭാ മാസിക
മാനേജർ പിന്നീട് അരമന മാനേജർ
കെ.വി. മാമ്മൻ എഡിറ്റർ ഫാ. കെ.വി. ജോസഫ് -
പ. ഔഗേൻ പ്രഥമൻ ബാവായുടെ
സെക്രട്ടറി ഇപ്പോൾ റമ്പാൻ



പരിശുദ്ധ ബസോലിയോസ്
മാർത്തോമ്മാ പൗലോസ്
ദ്വദിമോസ് ബാവായോടൊപ്പം



പരിശുദ്ധ പിതാക്കൻമാർ
യാത്രയ്ക്കായി ഉപയോഗിച്ചിരുന്നു പല്ലക്ക്
പഴയ സെമിനാരിയിൽ

## റമ്പാച്ചനും കുടുംബാംഗങ്ങളും






പിതാവ് | മാതാവ് | സഹോദരങ്ങൾ



പിതൃ സഹോദരനും ഭാര്യയും



പിതാവിന്റെ സഹോദരിമാർ



കുടുംബാംഗങ്ങളോടൊപ്പം



കളപ്പുരയ്ക്കൽ കുടുംബയോഗത്തിന്റെ വാർഷികം




സഹോദരങ്ങളുടെ വിവാഹം

സൗമ്യതയുടെ.... 50 Years Golden Jubilee സൗന്ദര്യം....

## പിതൃ സഹോദരനും കുടുംബവും























**കർത്തൃസന്നിധിയിലേക്ക് വാങ്ങിപ്പോയ സഹോദരന്റെയും മാതാപിതാക്കളുടെയും ഭൗതിക ശരീരത്തിന് സമീപം**



